# ഐതിഹ്യമാല

## മൂന്നാം ഭാഗം

കൊട്ടാരത്തിൽ ശങ്കുണ്ണി

**E-book Published By**
**http://malayalamebooks.wordpress.com/**
**April 2011**

# ഉള്ളടക്കം

# ആമുഖം

കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി മലയാളികളുടെ സാംസ്കാരിക ജീവിതത്തിന്റെ ഒരു അവിഭാജ്യഭാഗമായി മാറിയ അതുല്യമായ ഒരു ഗ്രന്ഥമാണ് കൊട്ടാരത്തിൽ ശങ്കുണ്ണി വിരചിച്ച "ഐതിഹ്യമാല". ലോകസാഹിത്യത്തിൽ ആയിരത്തൊന്നു രാവുകൾക്കും, ഈസോപ്പ് കഥകൾക്കും ഉള്ളതും, ഭാരതീയസാഹിത്യത്തിൽ പഞ്ചതന്ത്രത്തിനും, കഥാസരിത്സാഗരത്തിനുള്ള അതേ സ്ഥാനമാണ് മലയാളസാഹിത്യത്തിൽ ഈ ഗ്രന്ഥത്തിനുള്ളത്. ചെമ്പകശേരി രാജാവ് മുതൽ തിരുവട്ടാറ്റാദികേശവൻ വരെ 126 ഐതിഹ്യങ്ങളാണ് ഇതിലെ ഉള്ളടക്കം. മലയാളികൾ നിരവധി തലമുറകളായി കൈമാറുകയും ആസ്വദിക്കുകയും ചെയ്തിട്ടുള്ള ഈ കൃതിയുടെ ജനപ്രിയതയ്ക്ക് ഇന്നും അല്പവും കുറവ് വന്നിട്ടില്ല എന്നത് ഇതിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

യൂറോപ്യന്മാർ വരുന്നതിനു മുമ്പുള്ള കേരളത്തിലെ ജനജീവിതത്തിന്റെ ഒരു സജീവമായ ചിത്രം ഈ കഥകളിൽ നമുക്കു കാണുവാൻ സാധിക്കും. കേരളത്തിലെ ക്ഷേത്രങ്ങൾ, ജാതിവ്യവസ്ഥ, ആരാധനാസമ്പ്രദായങ്ങൾ, ഉത്സവങ്ങൾ, രാജാക്കന്മാർ, ബ്രാഹ്മണ ശ്രേഷ്ഠന്മാർ, വീരനായകന്മാർ, നാട്ടുപ്രമാണിമാർ, പണ്ഡിതന്മാർ, കവികൾ, മന്ത്രവാദികൾ, വൈദ്യന്മാർ, യക്ഷികൾ, ഭൂതപ്രേതങ്ങൾ, ഗജവീരന്മാർ എന്നുവേണ്ടാ ജനജീവിതത്തിലെ എല്ലാത്തിനെയും പ്രതിനിധാനം ചെയ്യുന്ന കഥാപാത്രങ്ങളെയും രംഗങ്ങളെയും അത്യന്തം അതിശയോക്തി യോടെയും ആകർഷണീയമായും കൊട്ടാരത്തിൽ ശങ്കുണ്ണി ഇതിൽ അവതരിപ്പിക്കുന്നുണ്ട്.

ചുരുക്കത്തിൽ മധ്യകാലീന കേരളത്തിലെ സാംസ്കാരിക ജീവിതത്തിന്റെ ഒരു സമഗ്രവും, അത്യാശ്ചര്യകരവും അതേസമയം ആസ്വാദ്യകരവുമായ കഥാരൂപത്തിലുള്ള ഒരു വിവരണമാണ് ഐതിഹ്യമാല എന്നു പറയാം. അതുതന്നെയാണ് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയും. ഇതിലെ കഥകൾ വായിച്ചറിയാനുള്ള അവസരം ഈ തലമുറയിലെയും വരും തലമുറയിലെയും എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെയാണ് ഐതിഹ്യമാല എന്ന ഗ്രന്ഥത്തെ ഡിജിറ്റൈസ് ചെയ്യുവാനുള്ള ഈ പ്രോജക്ട് ആരംഭിച്ചത്.

ഐതിഹ്യമാലയിലെ 126 കഥകൾ പൂർണ്ണമായ ശേഷം ഒരൊറ്റ ഇബുക്ക് ആയി പ്രസിദ്ധീകരിക്കുന്നതിനേക്കാൾ ഐതിഹ്യമാലയുടെ ആദ്യപതിപ്പിലെപ്പോലെ എട്ടു ഭാഗങ്ങളിലായി പ്രസിദ്ധീകരിക്കുവാനാണ് ഉദ്ദേശിച്ചിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രോജക്ട് തീരുന്നതുവരെ വായനക്കാർക്കു കാത്തിരിക്കേണ്ടി വരില്ലല്ലോ. ആദ്യത്തെ 21 കഥകൾ ഉൾക്കൊള്ളുന്ന ആദ്യഭാഗവും പിന്നീടുള്ള 22 കഥകളുൾക്കൊള്ളുന്ന രണ്ടാം ഭാഗവും ഇതിനകം ഇഷ്ണബുക്ക് ആയി ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. തുടർന്നുള്ള 18 കഥകളുൾക്കൊള്ളുന്ന മൂന്നാം ഭാഗം ഇന്നു വായനക്കാരുടെ മുന്നിലെത്തുകയാണ്. ഈ സംരംഭത്തിന് സഹായ സഹകരണങ്ങൾ നല്കിയ എല്ലാ ഉദാരമനസ്കരോടും, ഐതിഹ്യമാല ഡിജിറ്റൈസ് ചെയ്യുന്ന ടീമിലെ എല്ലാ അംഗങ്ങളോടുമുള്ള ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# 44. കിളരൂർ കുന്നിന്മേൽ ഭഗവതി

തിരുവതാംകൂർ സംസ്ഥാനത്ത് കോട്ടയം താലൂക്കിൽ കിളിരൂർ ദേശം പണ്ടു തെക്കുംകൂർ രാജ്യത്തുൾപ്പെട്ടതായിരുന്നു. അതിനാൽ ഈ ഭഗവതി ക്ഷേത്രം കിളിരൂർ ദേശക്കാർ തെക്കുംകൂർ രാജാവിന്റെ അനുവാദ ത്തോടും സഹായത്തോടും കൂടിയാണ് പണികഴിപ്പിച്ചത്. എന്നാൽ അവരുടെ വിചാരം ഇവിടെ ഭഗവതിയെ പ്രതിഷ്ഠിക്കണമെന്നല്ലായിരുന്നു. ശാസ്താവിനെ പ്രതിഷ്ഠിക്കണമെന്നുവിചാരിച്ചാണ് ആ ദേശക്കാർ ഈ ക്ഷേത്രം പണികഴിപ്പിച്ചത്. അമ്പലത്തിന്റെ പണിയെല്ലാം കുറേ തീർപ്പിക്കു കയും ശാസ്താവിന്റെ ഒരു വിഗ്രഹമുണ്ടാക്കിക്കുകയും പ്രതിഷ്ഠയ്ക്കായി മുഹൂർത്തം നോക്കിച്ചു നിശ്ചയിക്കുകയും അടുത്തുള്ള തിരുവാർപ്പു ക്ഷേത്രത്തിലെ തന്ത്രിയായ മറ്റപ്പള്ളി നമ്പൂരിപ്പാട്ടിലെ അടുക്കൽനിന്നു പ്രതിഷ്ഠക്കും കലശം മുതലായതിനും വേണ്ടുന്ന ഉപകരണങ്ങൾക്കും മറ്റും പടിത്തരച്ചാർത്തു വാങ്ങുകയും സാമാനങ്ങൾ ശേഖരിച്ചു തുടങ്ങു കയും പ്രതിഷ്ഠാദികൾ മുറയ്ക്കു നടത്തിക്കുന്നതിനായി കരയിൽ പ്രധാന ന്മാരായ പള്ളിയിൽ മേനോൻ, വെട്ടികുളങ്ങര കയ്മൾ മുതലായവരുടെ അപേക്ഷ പ്രകാരം തെക്കുംകൂർ രാജാവ് മുൻകൂട്ടി സ്ഥലത്തെത്തി വേണ്ടുന്ന ചട്ടംകെട്ടുകളെല്ലാം ചെയ്തുകൊണ്ടു താമസം തുടങ്ങുകയും ചെയ്തു.

ഈ സംഗതികൾ നടന്നു കൊണ്ടിരിക്കുന്ന കാലത്തു കിളിരൂർ ദേശത്തു 'കണ്ണാട്ട്' എന്ന വീട്ടിൽ 'കോത' എന്നു പേരായ് ഒരു സ്ത്രീ ഉണ്ടായിരുന്നു. വയോവൃദ്ധയും ഈശ്വരഭക്തയും സത്ഗുണവതിയുമാ യിരുന്ന അവരെ എല്ലാവരും കോതയമ്മ എന്നാണു വിളിച്ചിരുന്നത്. അവ!ർക്ക് ഏഴര നാഴികവെളുപ്പിനു കുളിയും ചില ജപങ്ങളും മറ്റും പതിവുണ്ടായിരുന്നു. ഒരു യോഗീശ്വരൻ അവർക്കു ദിവ്യമന്ത്രം ഉപദേശി ച്ചിരുന്നതിനാൽ ആ മന്ത്രം ജപിചു ജപിച്ചു അവർ ഒരു ദിവ്യയായി ത്തീർന്നുവത്രെ. അവർ വെളുപ്പാൻ കാലത്തു കുളിക്കാൻപോകുന്ന സമയം 'കാർത്യായനി' എന്നു പേരായി അവർക്കുണ്ടായിരുന്ന മകളെക്കൂടെ കൊണ്ടുപോവുക പതിവായിരുന്നു.

ഒരു ദിവസം വെളൂപ്പാൻ കാലത്തു കുളിക്കാൻപോകാറായപ്പോൾ കോതയമ്മ പതിവു പോലെ മകളെ വിളിച്ചിട്ടു, ''അമ്മ മുൻപേ പൊയ്ക്കൊള്ളൂ, ഞാൻ പിന്നാലെവന്നു കൊള്ളാം' എന്നു പറയുകയാൽ

വൃദ്ധ പോയി. പുഴയിലിറങ്ങി കുളി ആരംഭിച്ചു. അപ്പോൾ മറുകരയിൽ നിന്നു ആരോ വെള്ളത്തിലിറങ്ങി നടന്നു തന്റെ നേരേ വരുന്നതായി തോന്നുകയാൽ വൃദ്ധ സ്വല്പം ഭയത്തോടുകൂടി "കാർത്ത്യായനീ" എന്നു ഉറക്കെ വിളിച്ചു. അപ്പോൾ വെള്ളത്തിൽക്കൂടി നടന്നു വന്ന ആൾ ഉച്ചത്തിൽ വിളി കേട്ടുകൊണ്ടു കോതയമ്മയുടെ അടുക്കലേയ്ക്ക് ചെന്നു. അതു തന്റെ മകളായിരിക്കുമെന്നു വിചാരിച്ചിട്ട് കോതയമ്മ, "നീയിപ്പോൾ അക്കരയ്ക്കു പോയതെന്തിനാണ്?" എന്നു ചോദിച്ചു. അപ്പോൾ വന്നയാൾ "അമ്മേ ഞാൻ ഒരു കാർത്ത്യായനി തന്നെയാണ് എങ്കിലും നിങ്ങളുടെ മകളല്ല"എന്നു പറഞ്ഞു. അതു കേട്ട് വൃദ്ധസൂക്ഷിച്ചു നോക്കി. വൃദ്ധയ്ക്ക് നയനേന്ദ്രിയശക്തി കുറഞ്ഞുപോയിരുന്നു എങ്കിലും അപ്പോൾ കുറേശ്ശെ നിലാവുണ്ടായിരുന്നതിനാൽ ആ വന്നയാൾ സർവ്വാംഗസുന്ദരിയും നവയൗവ്വനയുക്തയുമായ ഒരു കന്യകയാണന്നും ആ ബാലിക തലമുടി ഭംഗിയായി ചീകിക്കെട്ടി സുരഭിലകുസുമങ്ങൾ ചൂടുകയും, കാതിൽ ഓലയും കഴുത്തിൽപാലയ്ക്കാ മോതിരവും അരയിൽ പട്ടുവസ്ത്രവും, ധരിയ്ക്കുകയും ചെയ്തിട്ടുണ്ടന്നും വൃദ്ധ മനസ്സിലാക്കുകയും അവർ തമ്മിൽ സ്വല്പം സംഭാഷണം നടക്കുകയുംചെയ്തു

വൃദ്ധ: നീ എവിടെ നിന്നാണ് വരുന്നതു? എങ്ങോട്ടു പോകുന്നു?

കന്യക: ഞാൻ സ്വല്പം കിഴക്കുനിന്നാണു വരുന്നതു ഇവിടെ കുന്നിന്മേൽ പുത്തനായി ഒരു ക്ഷേത്രം പണീകഴിപ്പിച്ചിട്ടുണ്ടല്ലോ. ഞാൻ അവിടെ കയറി പാർക്കാനായിട്ടാണു പോകുന്നത്.

വൃദ്ധ: ആ അമ്പലം ശാസ്താവിനെ പ്രതിഷ്ഠിക്കാനായിട്ടു പണിയിച്ചിട്ടുള്ളതാണല്ലോ.

കന്യക: അതു ശരിതന്നെ. എങ്കിലും ഞാൻ തന്നെ അവിടെ പാർക്കും. ഞങ്ങൾ ഏഴുപേരാണ് കിഴക്കുനിന്നും പോന്നത്. ശേഷമെല്ലാവരും ഇടയ്ക്കു ഓരോസ്ഥലങ്ങളിൽ കയറി താമസമായി. എനിക്കു മാത്രം എങ്ങും സ്ഥലം കിട്ടിയില്ല. അപ്പോഴാണു ഇങ്ങിനെ ഒരു സ്ഥലം തയ്യാറായിട്ടുണ്ടെന്ന് അറിഞ്ഞത്. ഉടനെ ഇങ്ങോട്ടു പോരികയും ചെയ്തു. ശാസ്താവിനെ പ്രതിഷ്ഠിക്കാൻ വേണമെങ്കിൽ വേറെ അമ്പലം പണിയിച്ചു കൊള്ളുവാൻ നിങ്ങൾ നിങ്ങളുടെ സഹോദരൻ മുഖാന്തിരം പള്ളിയിൽ

മേനോൻ മുതലായവരെ അറിയിച്ചേക്കണം. അവർ രാജാവിന്റെ അടുക്കൽ അറിയിച്ചുകൊള്ളുമല്ലോ. ഇനി മേലാൽ ഈ കരയിൽ കുട്ടികൾക്കു കാർത്ത്യായനി എന്നു പേരിടുകയും പാലയ്ക്കാമോതിരം കെട്ടിയ്ക്കുകയും ചെയ്യരുതന്നും നിങ്ങൾ നിങ്ങളുടെ സഹോദരൻ മുഖാന്തിരം ജനങ്ങളെ അറിയിച്ചേക്കണം. ഇതൊന്നും പറഞ്ഞതായിട്ടും നമ്മൾ തമ്മിൽ കണ്ടതായിട്ടും ആരോടും നിങ്ങൾ പറകയുമരുത്."

ഇവരുടെ സംഭാഷണം കേട്ടുകൊണ്ട് ആ ദേശക്കാരനും,നല്ല ജോത്സ്യനും പ്രശ്നമാർഗ്ഗനിപുണനനും ഒരു ദിവ്യനുമായ കണിയാംപറമ്പിൽ കണിയാർ ഒരു മരത്തിനു മറഞ്ഞു നിന്നിരുന്നു. കന്യകയുടെ സംഭാഷണ മവസാനിച്ചപ്പോൾ ഉടനെ ആ കണിയാർ അടിയൻ "ഇതെല്ലാം കേട്ടു വല്ലോ" എന്നു പറഞ്ഞു. അപ്പോൾ ആകന്യക ''എന്നാൽ നീയുമിതൊന്നും ആരോടും മിണ്ടിപ്പോകരുത്. നീ ആരോടെങ്കിലും പറഞ്ഞാൽ നിന്റെ സന്താനങ്ങളെല്ലാം എന്നും ചട്ടനും , പൊട്ടനും (മുടന്തനും, ബധിരനും) ആയിത്തീരും" എന്നും, വൃദ്ധയോടു "കുന്നിന്മേൽ വന്നാൽ ഇനിയും നിങ്ങൾക്കു എന്നെ കാണാം" എന്നും പറഞ്ഞിട്ടു അദൃശ്യയായി ഭവിക്കുകയും ചെയ്തു. ആ കന്യകയുടെ സ്വരൂപം കാണുകയും സംഭാ ഷണം കേൾക്കുകയും ചെയ്തിട്ട് ഭയവിസ്മയവിഹ്വലയായിത്തീർന്ന കോതയമ്മ ക്ഷണത്തിൽ കുളി കഴിച്ചു വീട്ടിലെത്തി പതിവുള്ള ജപവും മറ്റും കഴിച്ചുകൂട്ടി. അപ്പോഴേക്കും കോതയമ്മയുടെ സഹോദരനായ കൊച്ചയ്യപ്പനും അവിടെയെത്തി. ഉടനെ കോതയമ്മ കൊച്ചയ്യപ്പനോട് "എടാ! കൊച്ചയ്യപ്പാ! കുന്നിന്മേൽ പണികഴിപ്പിച്ചിരിക്കുന്ന അമ്പലത്തിൽ ഒരു ഭഗവതി ഇളകൊണ്ടിരിക്കുന്നു. അതിനാൽ ഇനി ശാസ്താവിനെ പ്രതിഷ്ഠിക്കണമെങ്കിൽ അമ്പലം വേറെ ഉണ്ടാക്കിക്കണം. അവിടെ ഇളകൊണ്ടിരിക്കുന്നതു സാക്ഷാൽ കാർത്ത്യായനിയാണ്. അതിനാൽ ഇനി മേലാൽ ഈ കരയിൽ ആർക്കും കാർത്ത്യായനി എന്നു പേരിട്ടുകൂടാ. ആരെയും പാലയ്ക്കാ മോതിരം കെട്ടിയ്ക്കയുമരുത്. നീ ഈ വിവരം കരയിൽ പ്രധാനന്മാരായ പള്ളിയിൽ[1] മേനോൻ, വെട്ടിക്കുളങ്ങര കൈമൾ മുതലായവരെ ഇപ്പോൾ തന്നെ ധരിപ്പിക്കണം. രാജാവിന്റെ അടുക്കൽ അവർ അറിയിച്ചുകൊള്ളുമല്ലോ"

[1] ആ കുടുംബം ഇപ്പോഴില്ല.

എന്നു പറഞ്ഞു. ഇതു കേട്ടിട്ടു കോതയമ്മ എന്തോ പിച്ചു പറയുന്നു എന്നാണു കൊച്ചയ്യപ്പനു തോന്നിയതു. എങ്കിലും അയാൾ ഉടന ഈ വിവരം പള്ളിയിൽ മേനോൻ മുതലായവരെ ഗ്രഹിപ്പിക്കുകയും മേനോൻ തെക്കുംകൂർ രാജാവിന്റെ അടുക്കൽ അറിയി ക്കുകയുംചെയ്തു. കോതയമ്മ പറഞ്ഞതായതുകൊണ്ട് ഇതു കേവലം അബദ്ധമായിരിക്കുയില്ലന്നു വിചാരിച്ചു രാജാവും, പള്ളിയിൽ മേനോൻ മുതലായവരും കുന്നിന്മേൽ കൂടുകയും കണിയാൻ പറമ്പിൽ കണിയാനെ വരുത്തി പ്രശ്നം വയ്പ്പിച്ചു നോക്കിക്കുകയും ചെയ്തു. ഈ പണിക്കൂറ തീർത്തിരിക്കുന്ന ക്ഷേത്രത്തിൽ ദേവീസാന്നിദ്ധ്യം ഉണ്ടായിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെയാണന്നും സാക്ഷാൽ മഹാമായയാകുന്ന കാർത്ത്യാ യനീ ദേവി ലോകരക്ഷാർത്ഥം പല മൂർത്തികളായിപ്പിരിഞ്ഞു ഇപ്പോൾ കേരളത്തിൽ സഞ്ചരിച്ചു ഒരോ സ്ഥലങ്ങളിൽ കയറി ഇളകൊണ്ടിരിക്കുക യാണെന്നും, അക്കൂട്ടത്തിൽ ഒരു മൂർത്തിയാണിവിടെയും ഇളകൊണ്ടിരി ക്കുന്നതെന്നും പല മൂർത്തികളായി പിരിഞ്ഞിരിക്കുന്നുവെങ്കിലും എല്ലാം മഹാമായ ഒരാൾ തന്നെയാണന്നും, ''ഏകൈവാഹം ജഗ്രത്യത്ര ദിതീയാ കാ മമാപര?'' എന്നാണല്ലോ ദേവി അരുളിച്ചെയ്തിരിക്കുന്നത് എന്നും കണിയാൻ പറഞ്ഞു. അപ്പോൾ എല്ലാവരും ഇതെല്ലാം വിശ്വസിക്കുകയും ചെയ്തു.

ഈ സമയം കോതയമ്മയും കുന്നിന്മേൽ എത്തി. "കുന്നിന്മേൽ വന്നാൽ ഇനിയും നിങ്ങൾക്കു എന്നെ കാണാം" എന്നു ദേവി അരുളി ച്ചെയ്തതിനെ ഓർത്തു അവർ അമ്പലത്തിൽ കയറി ശ്രീകോവിലിനക ത്തേക്കു നോക്കിഅപ്പോൾ അവർ അവിടെ "നാലെട്ടു തൃക്കൈകളി ലുജ്ജ്വലിക്കും ശൂലാദിനാനായുധഭാസമാന''യായും ''മൂർത്ത്യാമനോജ്ഞ'' യായുമിരിക്കുന്ന കാർത്ത്യായനിയെ പ്രത്യക്ഷമായിക്കണ്ടിട്ട് ഭവിസ്മയാ കുലയായിത്തീരുകയും ചില സ്തോത്രങ്ങൾ ചൊല്ലി ദേവിയെ സ്തുതി ക്കുകയും ചെയ്തു. ആ സമയം ഭക്തയെ തൊട്ടുകൊണ്ട് നോക്കിയവ രെല്ലാം ദേവിയുടെ രൂപം മേല്പറഞ്ഞപ്രകാരം കണ്ട് ഏറ്റവും ഭയാത്ഭുത പരവശന്മാരായി തീർന്നു. കുറച്ചു സമയം കഴിഞ്ഞപ്പോൾ അവിടെ ദുർനിരീക്ഷ്യമായ ഒരു തേജസ്സ് മാത്രം അവശേഷിക്കുകയും ക്രമേണ അദൃശ്യമായിതീരുകയും ചെയ്തു.

അനന്തരം അവിടെ കൂടിയിരുന്ന മഹാന്മാരുടെ ആലോചന ''അടുത്ത മുഹൂർത്തത്തിൽ പ്രതിഷ്ഠിപ്പാനായി പണിതു വച്ചിരിക്കുന്ന ശാസ്താവിന്റെ വിഗ്രഹം ഇനി എന്താണ് ചെയ്യേണ്ടത്'' എന്നായിരുന്നു. പുത്തനായി പണിയിച്ചിട്ടുള്ള അമ്പലത്തിന്റെ അടുക്കൽ തന്നെ തത്ക്കാലം ഒരു ശ്രീകോവിൽ മാത്രം പണിയിച്ചു ശാസ്താവിനെ പ്രതിഷ്ഠ നടത്തിക്കാമെന്നു എല്ലാവരും കൂടി തീരുമാനമെടുത്തു. അപ്രകാരം അഞ്ചെട്ടു ദിവസം കൊണ്ട് ഒരു ശ്രീകോവിൽ തീർത്തു കുറ തീർപ്പിക്കുകയും ചെയ്തു.

പ്രതിഷ്ഠയ്ക്കുള്ള ക്രിയകൾ തുടങ്ങുന്നതിനു തലേദിവസം തന്നെ തന്ത്രി, പരികർമികൾ മുതലായവർ സ്ഥലത്തെത്തി. അപ്പോൾ അവിടെ ഉണ്ടായ വിശേഷങ്ങളെല്ലാം പള്ളിയിൽ മേനോൻ തന്ത്രി നമ്പൂരിപ്പാട്ടിലെ അറിയിച്ചു. ഉടനെ നമ്പൂരിപ്പാട്ടീന്നു ''എന്നാൽ ദേവീപ്രതിഷ്ഠ കൂടി ഇപ്പോൾ തന്നെ നടക്കുകയാണല്ലോ വേണ്ടത്. ദേവി ഇവിടെ ഇള കൊണ്ടിട്ടുണ്ടന്നു നിങ്ങൾക്കെല്ലാവർക്കും വിശ്വാസം വന്നിട്ടുണ്ടെങ്കിലും എല്ലാവർക്കും കാണത്തക്ക വിധം ഒരു അർച്ചനാബിംബം പ്രതിഷ്ഠ കൂടി ചെയ്യേണ്ടത് അത്യാവശ്യമാണ്. അങ്ങിനെ തീർച്ചപ്പെടുത്തുന്നപക്ഷം അതിലേയ്ക്കും വേണ്ടുന്ന ഉപകരണങ്ങളും ഒരു ബിംബവും വേണം എന്നു പറഞ്ഞു. അപ്പോൾ മേനോൻ മുതലായവർ "ഉപകരണ ങ്ങളൊക്കെയും ഉണ്ടാക്കാം. അതിനു പ്രയാസമില്ല . ഈ മുഹൂർത്തത്തിനു പ്രതിഷ്ഠിക്കവണ്ണം ബിംബമുണ്ടാക്കിക്കുന്ന കാര്യം അസാദ്ധ്യമാണ്. അതിനാൽ ദേവീപ്രതിഷ്ഠ ഇനി ആദ്യമുണ്ടാകുന്ന മുഹൂർത്തത്തി ലാകാമെന്നു വെയ്ക്കാനേ നിവൃത്തിയുള്ളു" എന്നു പറഞ്ഞു. "എന്നാൽ അങ്ങിനെ മതി" എന്നു നമ്പൂരിപ്പാടും സമ്മതിച്ചു.

അന്നു രാത്രിയിൽ കോതയമ്മയ്ക്കു ഒരു സ്വപ്നമുണ്ടായി. കുറച്ചു ദിവസം മുൻപ് അവർ ആറ്റുകടവിൽ വച്ചു കണ്ടതായ ആ കന്യക അവരുടെ അടുക്കൽ ചെന്നു, "നിങ്ങൾ പതിവായി കുളിക്കുന്ന കടവിൽ നിന്നു സ്വല്പം പടിഞ്ഞാട്ടുമാറി ഒരു കയമുണ്ടല്ലോ. ആ കയത്തിൽ എന്റെ ഒരു ശിലാവിഗ്രഹം കിടക്കുന്നുണ്ട്. അതെടുപ്പിച്ചു ഈ അടുത്ത മുഹൂർത്തത്തിൽ തന്നെ എന്റെ പ്രതിഷ്ഠയും നടത്തിക്കണം. തോണിയിൽ കയറി ആ കയത്തിന്റെ സമീപത്തു ചെന്നാൽ അവിടെ വെള്ളത്തിനടിയിൽ നിന്നു ധാരാളം പാലയ്ക്കാ പൊങ്ങിവരുന്നതു കാണാം.ആ സ്ഥലത്തു

മുങ്ങിത്തപ്പിയാൽ വിഗ്രഹം കണ്ടുകിട്ടും" എന്നു പറഞ്ഞു എന്നായിരുന്നു സ്വപ്നം. സ്വപ്നം കണ്ട ഉടനെ വൃദ്ധ ഉണർന്നു കണ്ണു തുറന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും ഇതു ദേവി എഴുന്നള്ളി അരുളിച്ചെയ്തതുതന്നെയാണെന്നു വിശ്വസിച്ചുകൊണ്ട് കോതയമ്മ ഈ വിവരം കൊച്ചയ്യപ്പൻ മുഖാന്തിരം അതിരാവിലെ പള്ളീയിൽ മേനോൻ മുതലായവരെ അറിയിച്ചു. കോതയമ്മയുടെ വാക്കു ഒരിക്കലും മിഥ്യയായിപ്പോകയില്ലന്നുള്ള വിശ്വാസമെല്ലാവർക്കുമുണ്ടായിരുന്നതിനാൽ പള്ളിയിൽ മേനോൻ മുതലായ ചില പ്രധാനന്മാർ വെള്ളത്തിൽ മുങ്ങിത്തപ്പാൻ പരിചയവും സാമർഥ്യവുമുള്ള ചിലരോടു കൂടി ഉടനെ വള്ളത്തിൽ കയറി ആ കയത്തിലേയ്ക്കു പോയി. അവിടെ ചെന്നപ്പോൾ ഒരു സ്ഥലത്തു സംഖ്യയില്ലാതെ പാലയ്ക്കാ വെള്ളത്തിനടിയിൽ നിന്നും പൊങ്ങി വരുന്നതായി കാണുകയും അവിടെ ചിലർ മുങ്ങിത്തപ്പിയപ്പോൾ ബിംബം കണ്ടുകിട്ടുകയും അതെടുത്ത് കുന്നിന്മേൽ കൊണ്ടുവരികയും പിന്നെ ബിംബപരിഗ്രഹം മുതലായ സകലക്രിയകളും ചെയ്തു നിശ്ചിത മുഹൂർത്തത്തിൽ തന്നെ ദേവിയുടേയും ശാസ്താവിന്റെയും പ്രതിഷ്ഠയും കലശവും നടത്തുകയും ചെയ്തു. അതോടുകൂടി അതികേമമായി ഉത്സവവും നടത്തി.

അക്കാലത്തു തെക്കുംകൂർ രാജാവും തന്ത്രിയും പള്ളിയിൽ മേനോൻ മുതലായവരും കൂടി ക്ഷേത്രത്തിൽ ഉത്സവം മുതലായ ആട്ടവിശേഷങ്ങൾ, മാസവിശേഷങ്ങൾ, നിത്യനിദാനം മുതലായവയ്ക്കു പടിത്തരം നിശ്ചയിക്കുകയും അവയ്ക്കെല്ലാം വകവച്ചു ധാരാളം വസ്തുക്കൾ ദേവസ്വം പേരിൽ പതിയ്ക്കുകയും ചെയ്തു. അതിനാൽ ആ ഭഗവതി ദേവസ്വം ഏറ്റവും ധനപുഷ്ടിയുള്ളതായി തീർന്നു. അവിടെ പ്രാധാന്യവും ദേവിയ്ക്ക് തന്നെ സിദ്ധിച്ചു. ശാസ്താവിന് അവിടെ ഒരു ഉപദേവന്റെ സ്ഥാനം മാത്രമെ സിദ്ധിച്ചുള്ളു. എങ്കിലും ദേവിയ്ക്ക് ഇതുകൊണ്ടൊന്നും നല്ല തൃപ്തിയായില്ല. പടിത്തരം നിശ്ചയിച്ച ദിവസം രാത്രിയിൽ തെക്കുംകൂർ രാജാവിനു ഒരു സ്വപ്നമുണ്ടായി. സർവാംഗസുന്ദരിയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന്, "ഇതൊന്നുകൊണ്ടും എനിക്കു തൃപ്തിയായിട്ടില്ല, എനിക്കു തൃപ്തിയാകണമെങ്കിൽ എന്റെ കോതയമ്മയ്ക്കു കൂടി എന്തെങ്കിലും കൊടുക്കണം. കോതയമ്മ സന്തോഷിച്ചാൽ ഞാനും സന്തോഷിക്കും" എന്നു

പറഞ്ഞതായിട്ടായിരുന്നു സ്വപ്നം. ആ സമയത്തു തന്നെ ഇപ്രകാരമൊരുസ്വപ്നം പള്ളിയിൽ മേനോനുമുണ്ടായി. നേരം വെളുത്തയുടനെ പള്ളിയിൽ മേനോൻ രാജസന്നിധിയിലെത്തി തനിയ്ക്കുണ്ടായ സ്വപ്നത്തിന്റെ വിവരം അറിയിച്ചു. തനിക്കും ഇപ്രകാരമൊരു സ്വപ്നമുണ്ടായി എന്നു രാജാവും പറഞ്ഞു. ഉടനെ രണ്ടുപേരും കൂടി ആളയച്ചു കണിയാൻ പറമ്പിൽ കണിയാനെ വരുത്തി പ്രശ്നം വയ്പ്പിച്ചു നോക്കിച്ചു. അപ്പോൾ ഈ ഉണ്ടായിട്ടുള്ളതു ദേവിയുടെ ദർശനം തന്നെയാണന്നും കോതയമ്മയ്ക്കു കൂടി എന്തെങ്കിലും ശരിയായിട്ടു കൊടുത്തില്ലങ്കിൽ ദേവിയുടെ കോപവും തന്നിമിത്തം അനേകം അനർഥങ്ങളുണ്ടായിത്തീരുമെന്നും കണിയാൻ വിധിച്ചു.

അതിനാൽ കോതയമ്മയുടെ പേരിൽ ഏതാനും പുഞ്ചനിലം ഇനാമായിപതിച്ചു കൊടുത്തതു കൂടാതെ അവരുടെ സഹോദരനായ കൊച്ചയ്യപ്പനെ ദേവസ്വത്തിൽ മാറാച്ചന്തിരമായി നിയമിക്കുകയും ചെയ്തു. കോതയമ്മയുടെ പേരിൽ പതിച്ചു കൊടുത്ത നിലത്തിനു 'കോത നേടിയ നിലം' എന്നാണു പറഞ്ഞു വന്നിരുന്നത്. അതു കാലക്രമേണ ലോപിച്ചു കോതാടി നിലമെന്നായിത്തീർന്നു. ആ നിലം ഏതാനും കൊല്ലങ്ങൾക്കു മുൻപ് (1070–ാമാണ്ട്) വരെ കണ്ണാട്ടു വീട്ടുകാരുടെ കൈവശാനുഭത്തിൽ തന്നെ ഇരുന്നിരുന്നു. പിന്നീട് അവർ എഴുതി വിറ്റു കളഞ്ഞതിനാൽ അന്യാധീനപ്പെട്ടുപോയി. എങ്കിലും ആ നിലത്തിനു കോതാടിനിലം എന്നു തന്നെയാണു പറഞ്ഞു വരുന്നത്. ആ വീട്ടുകാർക്കു ദേവസ്വത്തിൽ 1030–ാമാണ്ടുവരെ മാറാച്ചന്തിരവുമുണ്ടായിരുന്നു. പിന്നീട് ചില കാരണ ങ്ങളാൽ അതും മാറിപ്പോയി. എങ്കിലും ആ വീട്ടുകാർക്കു പ്രതിവർഷം 72 പറ നെല്ലു വീതം ഗവണ്മെന്റിൽ നിന്നു ഇനാമായി ഇപ്പോഴും കൊടുത്തുവരുന്നുണ്ട്.

കോതയമ്മയ്ക്കു ഇനാമായിനിലം പതിച്ചു കൊടുത്ത കാലത്തു കണിയാൻ പറമ്പിൽ കണിയാനും ചില വസ്തുക്കൾ പതിച്ചു കൊടുത്തിരുന്നു. വിശേഷിച്ചു അവരുടെ തറവാട്ടിലേയ്ക്ക് മെച്ചര് എന്നൊരു സ്ഥനപ്പേരുകൂടി തെക്കുംകൂർ രാജാവ് കല്പിച്ചു കൊടുത്തു. വസ്തുക്കളെല്ലാം അവർ ഓരൊ കാലത്തായി എഴുതി വിറ്റു കളഞ്ഞതിനാൽ ഇപ്പോൾ അവർക്കു കുടിപാർക്കുന്ന പുരയിടവും മെച്ചെര് എന്നുള്ള സ്ഥാനപ്പേരും മാത്രമേയുള്ളു. എങ്കിലും ദേവിയുടെ ശാപം അവർ ഇന്നും

അനുഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. കോതയമ്മയും ദേവിയും തമ്മിൽ ആറ്റുകടവിൽ വച്ചുണ്ടായ സംഭാഷണം മറഞ്ഞു നിന്നു കേട്ട കണിയാൻ ആ വർത്തമാനം അപ്പോൾ തന്നെ സ്വകാര്യമായി അവന്റെ ഭാര്യയോടു പറഞ്ഞു. അതിനാൽ അവന്റെ കുടുംബത്തിലുണ്ടാകുന്ന പുരുഷന്മാർ പൊട്ടനോ ചട്ടനോ ആയിരിക്കുമെന്നുള്ള ദേവിയുടെ ശാപത്തിനു ഇപ്പോഴും വ്യത്യാസം വന്നിട്ടില്ല.

പ്രസ്തുത ഭഗവതിക്ഷേത്രത്തിൽ ആദ്യകാലം മുതൽക്കു തന്നെ തെക്കുംകൂർ രാജാവിനു നാമമാത്രമായി ഒരു മേലാഴ്മ സ്ഥാനം ഉണ്ടായിരുന്നുവെങ്കിലും അവിടെ സകല കൈകാര്യകർത്തൃത്വവും കരക്കാർക്കു തന്നെയായിരുന്നു. തെക്കുംകൂർ രാജ്യം തിരുവതാംകൂറിൽ ചേർന്നിട്ടും വളരെക്കാലത്തേയ്ക്കു ആ ദേവസ്വം കരക്കാരുടെ കൈവശത്തിൽ തന്നെ ഇരുന്നിരുന്നു. കൊല്ലം 987–ാമാണ്ട് ഈ ദേവസ്വം തിരുവിതാംകൂർ സർക്കാരിൽ ചേർക്കുകയും അതോടുകൂടി കരക്കാരുടെ അധികാരങ്ങളെല്ലാംവിട്ടു പോവുകയും ചെയ്തു. എങ്കിലും ആ ദേശക്കാർ ആ ദേവിയെ ഇപ്പോഴും തങ്ങളുടെ പരദേവതയായിത്തന്നെ ആദരിക്കു കയും ആചരിക്കുകയും ചെയ്തുവരുന്നുണ്ട്. മൂവ്വായിരപ്പറനിലവും അസംഖ്യം പുരയിടങ്ങളും തനതു പേരിൽ തന്നെ ഉണ്ടായിരുന്ന ഈ ദേവസ്വം സർക്കാരിൽ ചേർത്തപ്പോൾ അന്നു ബ്രിട്ടീഷ് റസിഡണ്ടും തിരുവതാംകൂർ ദിവാനുമായിരുന്ന മൺട്രോ സായിപ്പവർകൾ ക്ഷേത്ര ത്തിലെ അടിയന്തിരങ്ങൾക്ക് മുൻപു നിശ്ചയിച്ചിരുന്ന പതിവുകളെല്ലാം കുറച്ചു കളഞ്ഞതിനാൽഅവിടെ ഉത്സവാദികൾക്ക് മുതൽ ഒട്ടും മതിയാ കാതെയായിത്തീർന്നു. ഈയിടെ ഉണ്ടായ ദേവസ്വം പരിഷ്ക്കാരത്തോടു കൂടി ആ മതിയ്യായ്ക പരമകാഷ്ഠയെ പ്രാപിക്കുകയും ചെയ്തു. എങ്കിലും ആ ദേശക്കാർക്കു ക്ഷേത്രകാര്യങ്ങളിലുള്ള പ്രതിപത്തിയും ശ്രദ്ധയും ഒട്ടും കുറഞ്ഞു പോയിട്ടില്ലാത്തതിനാൽ അവിടെ വേണ്ടുന്ന കാര്യങ്ങളെല്ലാം ഇപ്പോഴും ഭംഗിയായിത്തന്നെ നടന്നു പോരുന്നുണ്ട്. ക്ഷേത്രകാര്യങ്ങൾ ക്കായി ദേശക്കാർ ഏതാനും പണം ശേഖരിച്ചിട്ടുള്ളതിനാൽ സർക്കാരിൽ നിന്നുപതിവുള്ളതു കഴിച്ചു പോരാത്തതിനു ദേശക്കാരുടെ ആ പണ ത്തിന്റെ പലിശയിൽ നിന്നുകൂടി ചെലവു ചെയ്താണു അവിടെ അവർ ഉത്സവം മുതലായവ നടത്തിപ്പോരുന്നത്. കരക്കാർ വിശേഷാൽ ചില തിരുവാഭരണങ്ങളും മറ്റും കൂടി ഉണ്ടാക്കിച്ചിട്ടുണ്ട്. അവയെല്ലാം കര

ക്കാരുടെ കൈവശം തന്നെയാണു ഇപ്പോഴും ഇരിക്കുന്നത്. ഉത്സവകാല ത്തും മറ്റു വിശേഷങ്ങളിലും ഉപയോഗിക്കുന്നതിനായി അവർ അവ എടുത്തു കൊടുക്കുകയും അടിയന്തിരം കഴിഞ്ഞാൽ തിരിയെ വാങ്ങിവെച്ചു സൂക്ഷിക്കുകയും ചെയ്തു വരുന്നു. അവയൊന്നും അവർ സർക്കാരിലേ യ്ക്കു വിട്ടു കൊടുത്തില്ല.

കിളിരൂർ കുന്നിന്മേൽ ദേവീപ്രതിഷ്ഠ കഴിഞ്ഞിട്ട് ആദ്യമായി നടന ഉൽസവം മീനമാസത്തിൽ രോഹിണി കൊടിയേറ്റും പൂരം ആറാട്ടുമാ യിട്ടായിരുന്നു. അങ്ങനെതന്നെ ഇപ്പോഴും നടന്നുവരുന്നു. മീനമാസത്തിൽ കാർത്തിക ഭഗവതിയുടെ തിരുനാളെന്നു സങ്കല്പിച്ച് ആ ദിവസത്തെയും ഒരുൽസവംപോലെതന്നെ ആഘോഷപൂർവം കൊണ്ടാടിവരുന്നുണ്ട്. അതും ദേശക്കാർകൂടി പണം ചെലവുചെയ്താണ് നടത്തിവരുന്നത്. സർക്കാർ ക്ഷേത്രത്തിൽ ദേശക്കാരുടെ സഹകരണം ഇതുപോലെ മറ്റെങ്ങുമുണ്ടെന്നു തോന്നുന്നില്ല. ഈ ക്ഷേത്രത്തിൽ 1022)മാണ്ടു ശ്രീകോവിലിനും 1060–ാമാണ്ടു മണ്ഡപത്തിനും ചെമ്പിടുവിച്ചതു ദേശക്കാർ തന്നെയാണ്. അടുത്തകാലത്ത് അഗ്നിബാധയാൽ നഷ്ടപ്പെട്ടു പോയ ശ്രീകോവിൽ സർക്കാരനുവാദപ്രകാരം വീണ്ടും പണികഴിച്ചു ചെമ്പിടുവിക്കാൻ ഉൽസാഹിച്ചുവരുന്നതും ഈ ദേശക്കാർ തന്നെ. ഇതെല്ലാം ആ ദേശക്കാർക്കു ദേവിയെക്കുറിച്ചുള്ള ഭക്തികൊണ്ടു മാത്രമല്ല; ഭയംകൊണ്ടു കൂടിയാണ്. ആ ദേവിയുടെ ചൈതന്യവും മാഹാത്മ്യവും അത്രയ്ക്കുമാത്രമുണ്ട്. അതിലേക്കു ചില ദൃഷ്ടാന്തങ്ങൾകൂടി പറയാം.

കിളിരൂർ ദേശത്തി ആർക്കും കാർത്ത്യായനിയെന്നു പേരിടുകയും പാലയ്ക്കാ മോതിരം കെട്ടിക്കയുമരുതെന്നു ദേവി മുൻപേതന്നെ അരുളിച്ചെയ്തിരുന്നല്ലോ. ആ രണ്ടു കൂട്ടവും ഇപ്പോഴും ആ ദേശത്തു പതിവില്ല. ആ ദേശത്തുള്ള പുരുഷന്മാർ സംബന്ധം ചെയ്തോ മറ്റോ കാർത്ത്യായനി എന്നു പേരായ സ്ത്രീകളെ അന്യദേശത്തുനിന്ന് അവിടെ ക്കൊണ്ടുവന്നു താമസിപ്പിച്ചാലും സുഖമായി അധികദിവസം താമസിക്കാ നിടയില്ല. എന്തെങ്കിലും കാരണവശാൽ ആ സ്ത്രീകൾ പെട്ടെന്ന് ആ ദിക്കു വിട്ടു പോകേണ്ടതായി വരും. ഇത് ഇപ്പോഴും കണ്ടുവരുന്ന ഒരു സംഗതി യാണ്.

പണ്ടൊരിക്കൽ ചെങ്ങളം എന്ന ദേശത്ത് ഒരു വീട്ടിൽ സ്ത്രീ സന്താനമില്ലാതെയിരുന്നതിനാൽ "ഒരു പെൺകുട്ടിയുണ്ടായാൽ ആ കുട്ടിയെ കിളിരൂർ കുന്നിന്മേൽ ഭഗവതിയുടെ നടയിൽ കൊണ്ടുപോയി ചോറു കൊടുത്തേക്കാം" എന്ന് ആ വീട്ടുകാർ നിശ്ചയിച്ചു. അനന്തരം അധികം താമസിയാതെ ആ വീട്ടിൽ ഒരു സ്ത്രീ ഗർഭം ധരിക്കുകയും യഥാകാലം ഒരു പെൺകുട്ടിയെ പ്രസവിക്കുകയും ചെയ്തു. ആ വീട്ടുകാർ അത്യന്തം സന്തോഷിച്ച് ആറാം മാസത്തിൽ ചോറു കൊടുക്കുന്നതിനായി കുട്ടിയേയുംകൊണ്ട് കിളിരൂർ കുന്നിന്മേലെത്തി ചില വഴിപാടുകൾ നടത്തി, ചോറു കൊടുക്കുന്നതിനായി ആഭരണങ്ങളുമണിയിച്ചു. കുട്ടി കണ്ണു തുറക്കുകയോ മുല കുടിക്കുകയോ ചെയ്യാതെ വെയിലത്തിട്ട താളുപോലെ വാടിത്തളർന്നു കിടക്കുന്നതു കണ്ടു കുട്ടിയുടെ മാതാപിതാക്കൾ മാത്രമല്ല, ദേവീദർശനത്തിനായി അവിടെ കൂടിയിരുന്ന അന്യജനങ്ങൾ പോലും അത്യന്തം വിഷണ്ണരായിത്തീർന്നു. ഉടനെ ഒരു ദൈവജ്ഞനെ വരുത്തി പ്രശ്നംവെയ്പിച്ചു നോക്കുകയും കുട്ടിയുടെ അസ്വാസ്ഥ്യത്തിന്റെ കാരണം, അതിനെ പാലയ്ക്കാമോതിരം കെട്ടിച്ചു നടയിൽ കൊണ്ടു വന്നതാണെന്നും ആ മോതിരമഴിച്ചു നടയ്ക്കുവെച്ചാൽ കുട്ടിയ്ക്കു സുഖമാകുമെന്നും പ്രശ്നക്കാരൻ വിധിക്കുകയും കുട്ടിയുടെ ഉടമസ്ഥന്മാർ ആ മോതിരമഴിച്ചു നടയ്ക്കുവെക്കുകയും ഉടനെ കുട്ടിക്കു സുഖമാകയാൽ ചോറു കൊടുത്തു കൊണ്ടുപോവുകയും ചെയ്തു. ആ പാലയ്ക്കാ മോതിരം മറ്റുള്ള തിരുവാഭരണങ്ങളുടെ കൂട്ടത്തിൽ കരക്കാരുടെ കൈവശം ഇപ്പോഴുമവിടെ ഇരിക്കുന്നുണ്ട്. അത് അവിടെ ഉത്സവകാലങ്ങളിലും മറ്റും എഴുന്നള്ളിപ്പിന് അങ്കിയിൽ ചാർത്തുകയാണ് ചെയ്തുവരുന്നത്.

വൈക്കത്തു കോട്ടയംമുഖം[2] സന്ധ്യവേലയ്ക്കു വേണ്ടുന്ന അരി, കറിക്കോപ്പുകൾ മുതലായ സാമാനങ്ങളെല്ലാം കോട്ടയം പാർവത്യക്കാരൻ ശേഖരിച്ച്, വള്ളങ്ങളിലാക്കി വൈക്കത്തു കൊണ്ടുപോയി സന്ധ്യവേല നടത്തുകയായിരുന്നു മുൻകാലങ്ങളിൽ പതിവ്. സാമാനങ്ങളെല്ലാം വള്ള ങ്ങളിലാക്കി വൈക്കത്തേക്കു പുറപ്പെടുന്ന ദിവസം പാർവത്യക്കാരൻ മുതലായവരുടെ വകയായി കിളിരൂർ കുന്നിന്മേൽ ഭഗവതിക്ക് ഒരു ചരക്കിലട വഴിപാടു നടത്തുകയും പതിവായിരുന്നു. സർക്കാർവക

[2] കോട്ടയം താലൂക്കു വക

അടിയന്തിരങ്ങൾക്കുള്ള സാമാനങ്ങൾക്കെല്ലാം കുത്തകയേർപ്പാടായപ്പോൾ സന്ധ്യവേലയ്ക്കുള്ള സാമാനങ്ങൾ പാർവത്യക്കാരന്മാർ ശേഖരിച്ചു കൊണ്ടുപോവുകയെന്നുള്ള പതിവു നിന്നുപോയി. അതോടുകൂടി കുന്നിന്മേൽ ഭഗവതിക്കു പതിവുണ്ടായിരുന്ന അടവഴിപാടും നിറുത്തലാക്കി. അപ്പോൾ വൈക്കത്തു ചില ദുർലക്ഷണങ്ങൾ കണ്ടു തുടങ്ങി. സന്ധ്യവേലസ്സദ്യയ്ക്കുള്ള പ്രഥമനിൽ അട്ട വീഴുക, കാളനിൽ ഗൗളി വീഴുക മുതലായ ദുർലക്ഷണങ്ങൾ പതിവായി കണ്ടു തുടങ്ങിയപ്പോൾ അതിന്റെ കാരണമറിയുന്നതിനായി പ്രശ്നംവെയ്പിച്ചു നോക്കിച്ചു. അപ്പോൾ ഈ അമംഗളങ്ങൾ കാണുന്നതിന്റെ കാരണം കിളിരൂർ കുന്നിന്മേൽ ഭഗവതിക്കു പതിവുള്ള വഴിപാടു നടത്താത്തതുകൊണ്ടു വൈക്കത്തപ്പനുണ്ടായിട്ടുള്ള വിരോധമാണെന്നും "എന്റെ കാർത്ത്യായനിക്കു പതിവുള്ളതു കൊടുക്കാതെ എനിക്കു പതിവുള്ളതു ഞാൻ സ്വീകരിക്കുകയില്ല" എന്നാണ് വൈക്കത്തപ്പന്റെ ഭാവമെന്നും പ്രശ്നക്കാരൻ വിധിച്ചു. അതിനെസ്സംബന്ധിച്ചും എഴുത്തുകുത്തുകൾ നടത്തുകയാൽ സർക്കാർ വകയായി ആ വഴിപാടു നടത്തിക്കൊള്ളുന്നതിന് ഗവർമ്മെണ്ട് അനുവദിവ്വു. പണ്ടത്തെപ്പോലെയൊന്നുമല്ലെങ്കിലും സന്ധ്യവേല വകയായി ആ വഴിപാടു നാമമാത്രമായിട്ടെങ്കിലും ഇപ്പോഴും നടക്കുന്നുണ്ട്.

ഇനി ഇവിടെ ദേവിക്ക് അടവഴിപാട് പ്രധാനമായിത്തീർന്നതിന്റെ കാരണം കൂടി പറയാം. ദേവിയുടെ ബിംബത്തിനു പ്രാണപ്രതിഷ്ഠ കഴിച്ചദിവസം തന്ത്രിനമ്പൂരിപ്പാട്ടിലേക്ക് എന്തോ അത്താഴമില്ലാത്ത ദിവസമായിരുന്നു. അതിനാൽ പലഹാരത്തിന് അരിപൊടിച്ചു കൊണ്ടുചെന്നു കൊടുക്കണമെന്ന് ശാന്തിക്കാരൻ കഴകക്കാരോടു പറഞ്ഞു. കഴകക്കാർ ഇരുനാഴി ഉണക്കലരിയാണ് പൊടിച്ചു കൊണ്ടുചെന്നു കൊടുത്തത്. അതിനാൽ ശാന്തിക്കാരൻ അതിനു ചേരുന്ന ശർക്കരയും നാളികേരവും ചേർത്തുണ്ടാക്കിയ വൽസൻ (അട) ആയിരുന്നു തന്ത്രിക്കു കൊടുത്തത്. അതു കണ്ടിട്ടു തന്ത്രിനമ്പൂരിപ്പാട് "വൽസനാണോ പലഹാരം? എന്നാൽ അതു നിവേദിച്ചിട്ടു വേണംതിന്നാൻ. ബിംബത്തിനു പ്രാണപ്രതിഷ്ഠ കഴിഞ്ഞിരിക്കുന്നതിനാൽ ഇപ്പോൾ എന്തെങ്കിലും നിവേദിക്കണമല്ലോ. അതിന് ഇതു തന്നെ ആയിക്കളയാം" എന്നു പറഞ്ഞ് ആ വൽസനെടുത്തുവെച്ച് അദ്ദേഹംതന്നെ നിവേദ്യം കഴിച്ചു. അന്നു രാത്രിയിൽ നമ്പൂരിപ്പാട്ടിലേക്കു ദേവിയുടെ ദർശനമുണ്ടായി. "വൽസൻ

നിവേദ്യം എനിക്കു വളരെ തൃപ്തികരമായിരിക്കുന്നു. പതിവായി അത്താഴപ്പൂജയോടുകൂടി നിവേദിക്കുന്നതിന് ഏർപ്പാടുചെയ്യണം" എന്നു ദേവി അരുളിച്ചെയ്തതായിട്ടാണ് നമ്പൂരിപ്പാട്ടിലേക്കു ദർശനമുണ്ടായത്. ഇങ്ങനെ ദർശനമുണ്ടായ വിവരം പിറ്റേ ദിവസം തന്ത്രി നമ്പൂരിപ്പാട് രാജാവിന്റെ അടുക്കലും പള്ളിയിൽമേനോൻ മുതലായവരോടും പറഞ്ഞു. അവർ പ്രശ്നം വെയ്പ്പിച്ചുനോക്കിയതിൽ അതു ദേവിയുടെ അരുളപ്പാടുതന്നെയാണെന്നു പ്രശ്നക്കാരൻ വിധിക്കുകയും ചെയ്തു. അതിനാൽ പ്രതിദിനം അത്താഴപൂജയ്ക്ക് ഇരുനാഴിയരിയുടെ വൽസൻകൂടി പടിത്തരക്കണക്കിൽ എഴുത്തിച്ചേർത്തു. അതു പതിവായിത്തീരുകയും ചെയ്തു. അതിപ്പോഴും നടന്നുവരുന്നുണ്ട്. അടവഴിപാടു ദേവിക്കു പ്രീതികരമാണെന്ന് അറിയുകയാൽ ഓരോരുത്തർ ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി യഥാശക്തി മൂന്നേകാലിടങ്ങഴി അരികൊണ്ടും ആറേകാലിടങ്ങഴി അരികൊണ്ടും പന്ത്രണ്ടേകാലിടങ്ങഴി അരികൊണ്ടും ഇരുപത്തഞ്ചേകാലിടങ്ങഴി അരികൊണ്ടും മറ്റും അടവഴിപാടു പ്രാർഥിച്ചുതുടങ്ങുകയും എല്ലാവർക്കും കാര്യങ്ങൾ സാധിച്ചു തുടങ്ങുകയും ചെയ്തു. അങ്ങനെ അടവഴിപാട് അവിടെ നടപ്പാവുകയും അതിനു പ്രാധാന്യം സിദ്ധിക്കുകയും ചെയ്തു. പന്ത്രണ്ടേകാലിടങ്ങഴി അരികൊണ്ടുള്ളതിനു "പന്തിരുനാഴിയട" എന്നാണ് പറഞ്ഞുവരുന്നത്. അതിൽക്കുറഞ്ഞതിന് അരപ്പന്തിരുനാഴി, കാൽപ്പന്തിരുനാഴി എന്നും യഥാക്രമം പേർ പറയുന്നു. ഇരുപത്തഞ്ചേകാലിടങ്ങഴി അരികൊണ്ടുള്ള അട വലിയ ചരക്കിൽ (വാർപ്പിൽ) അല്ലാതെ ഉണ്ടാക്കാൻ പാടില്ല. അതിനാൽ അതിനു "ചരക്കിലട" എന്നും പേർ പറഞ്ഞുവരുന്നു. ചരക്കിലടയ്ക്കു നൂറ്റൊന്നു നാഴി അരി, നൂറ്റൊന്നു നാളികേരം, നൂറ്റൊന്നു കദളിപ്പഴം, മൂന്നു തുലാം ശർക്കര, മുന്നാഴി നെയ്യ് ഇങ്ങനെയാണ് പതിവ്. പന്തിരുനാഴിയട മുതലായവയ്ക്കും ഈ കണക്കനുസരിച്ചു വീതപ്രകാരമുള്ള നാളികേരം, ശർക്കര മുതലായവ ചേർക്കണം. കദളിപ്പഴം കിട്ടാതെ വന്നാൽ അതിനു പകരം നേന്ത്രപ്പഴവും വരിക്കച്ചക്കപ്പഴവും ചേർക്കാറുണ്ട്. അടവഴിപാടുണ്ടായാൽ സമീപസ്ഥന്മാരായ ആബാലവൃദ്ധം അനേകം ജനങ്ങൾ ആ ക്ഷേത്രസന്നിധിയിൽ വന്നുകൂടുക പതിവാണ്. ഇത്രയിടങ്ങഴി അരികൊണ്ട് അടയുണ്ടായാൽ ബ്രഹ്മസ്വമായും ശാന്തിക്കാരൻ, കശക്കാരൻ, തേങ്ങാപ്പണിക്കാരൻ, പള്ളിയിൽ മേനോൻ, വെട്ടിക്കുളങ്ങരക്കയ്മൾ, പാത്രം തേപ്പുകാരൻ, ഇലയും വിറകും കൊടുക്കുന്നയാൾ മുതലായവർക്ക് ഇത്ര ഇത്ര അടവീതം കൊടുക്കണമെന്നു കണക്കുണ്ട്. അതൊക്കെ

കഴിഞ്ഞാൽ ഉള്ളതിന്റെ അവസ്ഥപോലെ ഒന്നോ രണ്ടോ അടവീതം അവിടെ വന്നുകൂടുന്നവർക്കെല്ലാവർക്കും കൊടുക്കണമെന്നു നിർബന്ധ മാണ്. അതുപോലെ ഒരു ഭാഗം വഴിപാടു നടത്തുന്ന ആൾക്കുമുണ്ട്. അതു കൊടുത്തില്ലെങ്കിലും വെറുതെ വരുന്നവർക്കു കൊടുക്കാതെയിരിക്കാൻ പാടില്ല. അവർക്കു കൊടുക്കാതെയിരുന്നാൽ ആ വഴിപാടുകൊണ്ട് യാതൊരു ഫലവുമുണ്ടാവുകയില്ലെന്നു മാത്രമല്ല, ദേവിയുടെ വിരോധമു ണ്ടാവുകയും ചെയ്യും. ഇതിനു ദൃഷ്ടാന്തമായി പല സംഗതികളുമു ണ്ടായിട്ടുണ്ട്. അവയിൽ ഒന്നു മാത്രം പ്രസ്താവിച്ചുകൊള്ളുന്നു.

ഒരാണ്ടിൽ വൈക്കത്തു സന്ധ്യവേലയ്ക്കു സാമാനങ്ങളെല്ലാം ശേഖരിച്ചു വള്ളത്തിലാക്കിക്കൊണ്ടുപോയ പാർവത്യക്കാരൻ, പതിവുള്ള ചരക്കിലട കഴിച്ചിട്ടു ശാന്തിക്കാരൻ മുതലായ അനുഭവക്കാർക്കുമാത്രം പതിവുള്ളതു കൊടുത്തതിന്റെ ശേഷം പിന്നെയുണ്ടായിരുന്ന അടയെല്ലാം വാങ്ങി ഭാണ്ഡംകെട്ടിക്കൊണ്ടുപോയി. ഉടനെ വൈക്കത്തിനു യാത്രയാവു കയും ചെയ്തു. അട കിട്ടുമെന്നാഗ്രഹിച്ചു വന്നവരെല്ലാം ഇച്ഛാഭംഗ ത്തോടുകൂടി തിരികെപ്പോയി. ചില കുട്ടികൾ ഉറക്കെ കരഞ്ഞുകൊണ്ടാണ് മടങ്ങിയത്. അതു കണ്ടിട്ട് ചിലർ, "ഇതു ഭഗവതി സഹിക്കുമെന്നു തോന്നുന്നില്ല. എന്തെല്ലാമാപത്തുകൾ വന്നുകൂടുമോ എന്തോ" എന്നു പറഞ്ഞുകൊണ്ടാണ് മടങ്ങിപ്പോയത്. കാര്യം അങ്ങനെതന്നെ പറ്റുകയും ചെയ്തു.

പാർവത്യക്കാരൻ മുതലായവർ വേമ്പനാട്ടുകായലിൽ എത്തിയപ്പോ ഴേക്കും അതികലശലായി കാറ്റും മഴയും തുടങ്ങി. കായലിൽ ഓളങ്ങൾ പെരുകി വള്ളങ്ങളിൽ വെള്ളം അടിച്ചുകയറി. വള്ളം മുങ്ങുമെന്ന ദിക്കായി. പാർവത്യക്കാരൻ മുതലായവർക്കു പരിഭ്രമവും കലശലായി. പ്രാണഭീതി നിമിത്തം ചിലർ നിലവിളിയും തുടങ്ങി. അപ്പോൾ പഴമപരിചയമുള്ള വരായി വള്ളത്തിലുണ്ടായിരുന്നവരിൽ ചിലർ, "അവിടെ വന്നുകൂടിയവർ ക്കാരുക്കും അട കൊടുക്കാത്തത് ഭഗവതിക്കൊട്ടും രസിച്ചില്ല. ദേവിയുടെ വിരോധം കൊണ്ടുതന്നെയാണ് ഇപ്പോൾ ഈ കാറ്റും പിശറും വന്നു കൂടിയത്. എന്തെങ്കിലും ഒരു പ്രായശ്ചിത്തം ചെയ്യാമെന്നു നിശ്ചയിച്ചില്ലെ ങ്കിൽ വള്ളങ്ങൾ മുങ്ങുകതന്നെ ചെയ്യും" എന്നു പറഞ്ഞു. അതു കേട്ടു പാർവത്യക്കാരൻ "എന്നാൽ വൈക്കത്തു പോയി സന്ധ്യവേല കഴിഞ്ഞു തിരിച്ചെത്തിയാലുടനെ പ്രായശ്ചിത്തമായി ഒരു ചരക്കിലടകൂടി കഴിക്കു

കയും അവിടെ വരുന്നവർക്കെല്ലാം ധാരാളമായി കൊടുക്കുകയും ചെയ്തേക്കാം. ഈ കാറ്റും പിശറും മാറട്ടെ" എന്നു പറഞ്ഞു. ഉടനെ കാറ്റും മഴയും മാറുകയാൽ കായൽ ശാന്തതയെ പ്രാപിക്കുകയും ചെയ്തു. സന്ധ്യവേല കഴിഞ്ഞു മടങ്ങിയെത്തിയ ഉടനെ പാർവത്യക്കാരൻ നിശ്ചയിച്ചതുപോലെ പ്രായശ്ചിത്തവഴിപാടു നടത്തുകയും അന്നവിടെ ചെന്നുകൂടിയവർക്കെല്ലാം അട പതിവിലധികം കൊടുക്കുകയും ചെയ്തു. ദേവിയുടെ മാഹാത്മ്യത്തെ സംബന്ധിച്ച ഒന്നുരണ്ടു സംഗതികൾകൂടി പറഞ്ഞിട്ട് ഈ ലേഖനമവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

1078–ാമാണ്ടു കുംഭമാസത്തിൽ കിളിരൂർദേശത്തുതന്നെയുള്ള "പുത്തൻമഠത്തിൽ ശിവയ്യൻ" എന്ന പരദേശബ്രാഹ്മണനു മസൂരികാ (വസൂരി) ദീനമുണ്ടായി. ദീനം ഏറ്റവും കടുത്ത വകയായിരുന്നു. അവിടെ ദീനരക്ഷയ്ക്കായിട്ടിരുന്നവരും ദീനം ചെന്നു കണ്ടവരായ അന്യന്മാരുമെല്ലാം ആ ബ്രാഹ്മണൻ കുളിക്കുന്ന കാര്യം അസാദ്ധ്യമാണെന്നുതന്നെ തീർച്ചപ്പെടുത്തി. താൻ ഇതിനാലെ മരിച്ചുപോകുമെന്നു രോഗിക്കും തോന്നി. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം രാത്രിയിൽ ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന്, "കുന്നിന്മേൽ ഭഗവതിക്കു പന്ത്രണ്ടു ചരക്കിലട കഴിച്ചേക്കാമെന്നു നിശ്ചയിക്കൂ. അങ്ങേക്കു കുളിച്ചുതൊഴാൻ സംഗതിയാകും" എന്നു പറഞ്ഞതായി തോന്നി. അദ്ദേഹം കണ്ണു തുറന്നു നോക്കിയപ്പോൾ ആരെയും കണ്ടില്ല. "എന്തോ വെറുതെ സ്വപ്നം കണ്ടതായിരിക്കും" എന്നു വിചാരിച്ച് അദ്ദേഹം പിന്നെയും കണ്ണടച്ചു കിടന്നു. അദ്ദേഹം മയങ്ങിത്തുടങ്ങിയപ്പോൾ പിന്നെയും യഥാപൂർവ്വം ഒരാൾ അടുക്കൽ ചെന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. അങ്ങനെ മൂന്നു പ്രാവശ്യമുണ്ടായി. മൂന്നാം പ്രാവശ്യം അദ്ദേഹം കണ്ണു തുറന്നു നോക്കിയപ്പോൾ സർവാംഗസുന്ദരിയായ ഒരു തരുണി ആ മുറിയിൽനിന്ന് ഇറങ്ങിപ്പോകുന്നതായി അദ്ദേഹം കാണുകയും ചെയ്തു. അപ്പോൾ അത് ദേവിയുടെ അരുളപ്പാടുതന്നെയാണെന്ന് അദ്ദേഹത്തിനു തോന്നുകയും കുളിച്ചു തൊഴുന്ന ദിവസംതന്നെ പന്ത്രണ്ടു ചരക്കിലട കഴിച്ചേക്കാമെന്ന് അദ്ദേഹം നിശ്ചയിക്കുകയും ചെയ്തു. പിറ്റേ ദിവസം മുതൽ ദീനത്തിന് ഇറക്കം തുടങ്ങി. ദീനമാരംഭിച്ചതിന്റെ ഇരുപത്തിരണ്ടാം ദിവസം അദ്ദേഹത്തെ കുളിപ്പിച്ചു. ഒരു വെള്ളിയാഴ്ചയാണ് അദ്ദേഹത്തെ കുളിപ്പിച്ചത്. അടുത്ത

ഞാറാഴ്ച അദ്ദേഹത്തെ കുന്നിന്മേൽ കൊണ്ടുപോയി തൊഴീക്കുകയും അന്നുതന്നെ പന്ത്രണ്ടു ചരക്കിലട കഴിക്കുകയും ചെയ്തു.

ഈ ദേശത്തുതന്നെ മറ്റൊരു മഠത്തിൽ 1085–ാമാണ്ട് യുവാവായ ഒരു ബ്രാഹ്മണനു വസൂരിദീനമുണ്ടായി. ആ ദീനവും ഏറ്റവും കടുത്ത വകയായിരുന്നു. അദ്ദേഹവും ഈ ദീനത്താൽ മരിച്ചുപോകുമെന്ന് എല്ലാവരും തീർച്ചപ്പെടുത്തി. ആ ബ്രാഹ്മണന്റെ ഭാര്യയായ അമ്മ്യാർ വ്യസനാക്രാന്തയായിട്ട്, " എന്റെ ഭർത്താവിനെ കുളിപ്പിച്ചു തൊഴീക്കാൻ സംഗതിയായാൽ തൊഴീക്കുന്ന ദിവസം എന്റെ കഴുത്തിൽ പതിവായി കെട്ടിവരുന്ന പവൻമാല ഞാൻ നടയ്ക്കു വെച്ചേക്കാം" എന്നു നിശ്ചയിച്ചു. ഇതു മറ്റാരോടും പറഞ്ഞില്ല. ബ്രാഹ്മണനു ക്രമേണ ദീനം ഭേദപ്പെട്ടുതുടങ്ങി. പതിനെട്ടാം ദിവസം അദ്ദേഹത്തെ കുളിപ്പിച്ചു. അപ്പോൾ അമ്മ്യാർക്കു വിചാരമായി: "അയ്യോ! എന്റെ പവൻമാല കൊടുക്കണമല്ലോ. അതു പ്രയാസവുമാണ്. ഇതിൽനിന്ന് ഒരു പവൻ ഊരിയെടുത്തു നടയ്ക്കു വെച്ചേക്കാം. അതു മതി" എന്ന് ആലോചിച്ചു തീർച്ചപ്പെടുത്തി. ബ്രാഹ്മണനെ നടയിൽകൊണ്ടുപോയി തൊഴീച്ച ദിവസം അമ്മ്യാരും കൂടെപ്പോയിരുന്നു. അവർ നിശ്ചയിച്ചതുപോലെ ഒരു പവൻ ഊരിയെടുത്തു നടയ്ക്കു വെച്ചു. ദീനമുണ്ടായ ബ്രാഹ്മണൻ ഉടൻ വിറയ്ക്കുവാൻ തുടങ്ങി. അതു ക്രമേണ വർദ്ധിച്ച് അദ്ദേഹത്തിനു കലികൊണ്ടതുപോലെയായിട്ടു വെളിച്ചപ്പാടന്മാർ പറയുന്നതുപോലെ "കൊണ്ടുവാ, പവൻമാല അഴിച്ചുകൊണ്ടുവാ. അല്ലാതെ ഞാൻ സമ്മതിക്കുകയില്ല" എന്നു വിളിച്ചു പറഞ്ഞുതുടങ്ങി. ഉടനെ ബ്രാഹ്മണന്റെ ഭാര്യ പവൻമാല അഴിച്ചു ബ്രാഹ്മണന്റെ കൈയിൽ ക്കൊടുത്തു. അദ്ദേഹം അതു നടയ്ക്കു വെച്ചിട്ടു പള്ളിയിൽ മേനോനെ വിളിച്ച് "ഇതെടുത്തു മറ്റുള്ള തിരുവാഭരണങ്ങളുടെ കൂട്ടത്തിൽ സൂക്ഷിച്ചുകൊള്ളണം. വിശേഷദിവസങ്ങളിൽ അകത്തു കൊടുത്തു ബിംബത്തിന്മേൽ ചാർത്തിക്കണം" എന്നു പറയുകയും കലിയടങ്ങി ബ്രാഹ്മണൻ പൂർവ്വസ്ഥിതിയെ പ്രാപിക്കുകയും ചെയ്തു. ആ പവൻമാല ഇപ്പോഴും കരക്കാരുടെ കൈവശംതന്നെ ഇരിക്കുന്നു. വിശേഷദിവസങ്ങളിൽ ദേവിയുടെ ബിംബത്തിന്മേൽ ചാർത്തിക്കുകയും ചെയ്യുന്നുണ്ട്. ഈ പവൻമാലയിൽ ഒറ്റക്കുഴ വെച്ചതായ പതിനെട്ട് അരപ്പവനും ഒരു മുഴുപ്പവനുമാണുള്ളത്.

ഇങ്ങനെ പറയുകയാണെങ്കിൽ കിളിരൂർ കുന്നിന്മേൽ ഭഗവതിയുടെ അത്ഭുതമാഹാത്മ്യങ്ങൾ ഇനിയും വളരെയുണ്ട്. വിസ്തരഭയത്താൽ അതിനായി തുനിയുന്നില്ല. ഈ ദേവിയുടെ പ്രതിഷ്ഠയെപ്പറ്റി ഒരു വിദ്വാൻ ഉണ്ടാക്കീട്ടുള്ളതായി കേട്ടിട്ടുള്ള ശ്ലോകംകൂടി താഴെ എഴുതിക്കൊള്ളുന്നു.

"കോളംബാബ്ദേ സുപൂജ്യേ ദിനകൃതിഝഷഗേ, കീരദേശാലയേസ്മിൻ
മംഗല്യേ സന്മുഹൂർത്തേ നിജജനഹിതകൃൽ ബിംബിലീശോ മഹാത്മാ
യസ്യാം ബിംബപ്രതിഷ്ഠാം ക്ഷിതിവിബുധവരൈഃ കാരയാമാസ ധീര
സ്സാ ദേവീ ശൈലകന്യാ കലയത കുശലം സർവദാ സർവഥാ നഃ"

ഈ ശ്ലോകം കൊണ്ട് ഇവിടെ ദേവീപ്രതിഷ്ഠ നടന്നതു കൊല്ലം ഒരുനൂറ്റിപതിനേഴാമാണ്ടു മീനമാസത്തിലാണെന്നും അതു നടത്തിച്ചതു തദ്ദേശവാസികളായ ജനങ്ങളുടെ ഇഷ്ടപ്രകാരം തെക്കുംകൂർ രാജാവാണെന്നും സ്പഷ്ടമാകുന്നുണ്ടല്ലോ.

# 45. പൂന്താനത്തു നമ്പൂരി

പൂന്താനത്തു നമ്പൂരി വേദാർഹനല്ലാത്ത ഒരു ബ്രാഹമണനായിരുന്നുവെന്നാണ് കേട്ടിരിക്കുന്നത്. ബാല്യകാലത്തു കുറ ഏതാണ്ടൊക്കെ പഠിച്ചിരുന്നുവെന്നല്ലാതെ അദ്ദേഹം ഒരു വിദ്വാനല്ലായിരുന്നു. അദ്ദേഹത്തിന്റെ ഇല്ലം ബ്രിട്ടിഷ് ശീമയിൽ 'അങ്ങാടിപ്പുറം' എന്ന ദിക്കിലായിരുന്നു. പൂന്താനത്തു നമ്പൂരിയും മേലപത്തൂർ നാരായണഭട്ടതിരിയും ജീവിച്ചിരുന്നതു ഒരു കാലത്തായിരുന്നുവെന്നു കാണുന്നു. ഭട്ടതിരിയുടെ നാരായണീയം ഉണ്ടാക്കിക്കുറതീർന്നത് അതിലെ 'ആയുരാരോഗ്യസൗഖ്യം' എന്നുള്ള കലിസംഖ്യകൊണ്ടു കൊല്ലവർഷം 762–ാമാണ്ട് വൃശ്ചികമാസം 28–ാം തീയതിയാണന്നു നിശ്ചയിക്കാമല്ലോ. അതിനാൽ പൂന്താനത്തു നമ്പൂരി ജീവിച്ചിരുന്നതു കൊല്ലം 8–ാം ശതാബ്ദത്തിലായിരുന്നുവെന്നു തീർച്ചപ്പെടുത്താവുന്നതാണ്.

പൂന്താനത്തു നമ്പൂരിക്ക്, വളരെ ആഗ്രഹിച്ചിരുന്ന് സീമന്തപുത്രനായിട്ട് ഒരു ഉണ്ണിയുണ്ടായി. ആ ഉണ്ണിയുടെ അന്നപ്രാശനമടിയന്തിരം പ്രമാണിച്ചു സ്വജനങ്ങളുടെ ഇല്ലങ്ങളിലെല്ലാം ക്ഷണിച്ചിരുന്നു. മുഹൂർത്തം രാത്രിയിലായിരുന്നു. ക്ഷണപ്രകാരം വന്നു ചേർന്ന അന്തർജനങ്ങൾ അവരുടെ വസ്ത്രഭാണ്ഡങ്ങൾ അവിടെയൊരു സ്ഥലത്തു ഉറക്കിക്കിടത്തിയിരുന്ന ഉണ്ണിയിടെ മീതെ അറിയാതെ കൊണ്ടുചെന്നിട്ടു. ചോറൂണിനു മുഹൂർത്തമടുത്തപ്പോൾ ഉണ്ണിയുടെ അമ്മ ഉണ്ണിയെ എടുത്തു കുളിപ്പിക്കാനായി ചെന്നപ്പോഴേയ്ക്കും ഉണ്ണി ശ്വാസം മുട്ടി മരിച്ചിരിക്കുന്നതായി കണ്ടു. അപ്പോൾ അവിടെ കൂടിയിരുന്നവർക്കും വിശേഷിച്ചു ഉണ്ണിയുടെ മാതാപിതാക്കൾക്കുമുണ്ടായ വ്യസനം എത്രമാത്രമുണ്ടായിരുന്നുവെന്നുള്ളതു പറയണമെന്നില്ലല്ലോ.

പ്രകൃത്യാതന്നെ ഒരു വിഷ്ണുഭക്തനും സാധുവുമായിരുന്ന പൂന്താനത്തു നമ്പൂരി ഉണ്ണി മരിച്ചതോടുകൂടി ഒരു വിരക്തനും കൂടി ആയിത്തീർന്നു. അദ്ദേഹം തന്റെ പുത്രൻ മരിച്ചതിനാലുള്ള വ്യസനത്തോടുകൂടി ഉണ്ടാക്കിയ കൃതിയാണ് പ്രസിദ്ധമായ ജ്ഞാനപ്പാന. അത്യന്തം ദുസ്സഹങ്ങളായ വ്യസനങ്ങൾ നേരിയ്യുന്ന കാലങ്ങളിൽ ഈ ജ്ഞാനപ്പാന വായിച്ചാൽ മനസ്സിനു വളരെ സമാധാനമുണ്ടാകുമെന്നുള്ളതിനു സംശയമില്ല. ഇതു എല്ലാവർക്കും അർത്ഥം മനസ്സിലാകത്തക്കവണ്ണം വളരെ

ലളിതവും സരസവുമായിട്ടുള്ളതാണ്. ഉണ്ണി മരിച്ചതിന്റെ ശേഷം പൂന്താനത്തു നമ്പൂരി കുളിയും, ജപവും, പ്രദക്ഷിണവും, നമസ്ക്കാര വുമായി മിക്കവാറും ഗുരുവായൂർ ക്ഷേത്രത്തിൽ തന്നെ താമസിച്ചു കൊണ്ടിരുന്നു. അക്കാലത്താണ് ഭജനത്തിനായി മേല്പത്തൂർ ഭട്ടതിരിയും അവിടെ ചെന്നു ചേർന്നത്. നാരായണഭട്ടതിരി നാരായണീയം ഉണ്ടാക്കാനായി ആരംഭിച്ചപ്പോൾ പൂന്താനത്തു നമ്പൂരി സന്താനഗോപാലം സന്താനകരമായിട്ടുള്ളതാണല്ലോ എന്നു വിചാരിച്ചു ആ കഥ ഒരു പാന യായിട്ടുണ്ടാക്കുവാനും തുടങ്ങി. അതിവിദ്വാനും വേദജ്ഞനുമായിരുന്ന ഭട്ടതിരിക്കു ഭാഷാകവിതയെക്കുറിച്ചും വേദഹീനനും അവ്യുല്പന്നനും ആയ പൂന്താനത്തു നമ്പൂരിയെക്കുറിച്ചും ആന്തരത്താൽ വളരെ പുച്ഛമുണ്ടാ യിരുന്നു. സാധുവായ നമ്പൂരി ആ സൂഷ്മാസ്ഥ അറിയാതെ ഒരു ദിവസം താൻ ഉണ്ടാക്കിയ ഏതാനുമയിരുന്ന സന്താനഗോപാലം പാന ഭട്ടതിരി യുടെ അടുക്കൽ കൊണ്ടുചെന്നു പിഴ നോക്കി തിരുത്തികൊടുക്കണമെന്നു അപേക്ഷിച്ചു. അപ്പോൾ ഭട്ടതിരി "ഭാഷാകവിതയിൽ നോക്കാനെന്തിരി ക്കുന്നു? അതിൽ അബദ്ധമല്ലാതെ വല്ലതും കാണുമോ?വിശേഷിച്ചും പൂന്താനത്തിനു വിഭക്തിയുറച്ചിട്ടുമില്ല. അതിനാൽ അതു മുഴുവനും പിഴ തന്നെ ആയിരിക്കും" എന്നു പറഞ്ഞു. പലരും കേൾക്കേ ഭട്ടതിരി ഇങ്ങനെ പറഞ്ഞപ്പോൾ നമ്പൂരി വ്യസനം സഹിക്കവയ്യാതെ പൊട്ടിക്കരഞ്ഞുപോയി. ആ സമയത്തു ശ്രീകോവിലിനകത്തു നിന്നു "പൂന്താനത്തിനു ഭട്ടതിരി യോളം വിഭക്തിയുറച്ചിട്ടില്ലെങ്കിലും ഭട്ടതിരിയെക്കാൾ ഭക്തിയുറച്ചിട്ടുണ്ട്" എന്നൊരു അശരീരിവാക്കുണ്ടായി. ഗുരുവയൂരപ്പന്റെ ഈ വാക്കുകൾ കേട്ടപ്പോൾ ഭട്ടതിരിയ്ക്കു വളരെ വ്യസനവും ലജ്ജയും പശ്ചാത്താപവും ഉണ്ടക്കിയെന്നുള്ളതു പറയണമെന്നില്ലല്ലോ. ഉടനെ ഭട്ടതിരി നമ്പൂരിയെ അന്വേഷിച്ചപ്പോൾ നമ്പൂരി വ്യസനിച്ചു കരഞ്ഞുകൊണ്ട് അമ്പലത്തിന്റെ ഒരു കോണിൽ പോയി കിടക്കുന്നതായി അറിഞ്ഞു. അവിടെ ചെന്നു "ഹേ പൂന്താനം, ഞാൻ പറഞ്ഞതുകൊണ്ട് മുഷിഞ്ഞ് വന്നു കിടക്കുകയാണോ? ഞാനപ്പോൾ ഒരു മനോരാജ്യം വിചാരിച്ചുകൊണ്ടിരുന്നതിനാൽ അങ്ങിനെ പറഞ്ഞുവെന്നേ ഉള്ളു. പൂന്താനത്തിന്റെ കവിത വളരെ നല്ലതാണന്നു അങ്ങേടെ ജ്ഞാനപ്പാനകൊണ്ടുതന്നെ സർവ്വസമ്മതമായിട്ടുള്ളതല്ലേ? പിന്നെ ഞാനങ്ങനെ നേരമ്പോക്കായിട്ടു പറഞ്ഞതിനു ഇത്ര മനസ്താപ പ്പെടാനുണ്ടോ? സന്താനഗോപാലം തീർന്നേടത്തോളം കാണട്ടെ. ഞാൻ നോക്കി തിരുത്തിത്തരാമല്ലോ."എന്നുപറഞ്ഞു നമ്പൂരിയെ സമാശ്വസിപ്പിക്കു

കയും സന്താനഗോപാലം വാങ്ങി തീർന്നേടത്തോളം ഭാഗം മുഴുവനും നോക്കി അതിനെക്കുറിച്ചും വളരെ ശ്ലാഘിച്ചു പറഞ്ഞ് നമ്പൂരിയെ സന്തോഷിപ്പിക്കുകയും ചെയ്തു.

സന്താനഗോപാലത്തിൽ ശ്രീകൃഷ്ണനും അർജുനനുംകൂടി വൈകുണ്ഠത്തിൽ ചെന്ന ഭാഗത്ത് വൈകുണ്ഠത്തെ ഏതുപ്രകാരമാണു വർണ്ണിക്കേണ്ടത് എന്നു വിചാരിച്ചുകൊണ്ട് നമ്പൂരി ഒരു ദിവസം കിടന്നു ഉറങ്ങുമ്പോൾ ഗുരുവായൂരപ്പൻ വൈകുണ്ഠത്തെ നമ്പൂരിക്കു സ്വപ്നത്തിൽ കാണിച്ചു കൊടുത്തുവെന്നും അതിൻ പ്രകാരമാണ് നമ്പൂരി വർണ്ണി ച്ചിരിക്കുന്നത് എന്നും ഒരു കേഴ്വിയുണ്ട്. ഭട്ടതിരിയുടെ നാരായണീയം മുഴുവനും തീർന്ന ദിവസം തന്നെയാണ് പൂന്താനത്തു നമ്പൂരിയുടെ സന്താനഗോപാലം പാനയും കുറതീർന്നതെന്നാണു കേൾവി. ഭക്തശിരോ മണിയായ പൂന്താനത്തു നമ്പൂരിയെ യോഗ്യനാക്കാൻവേണ്ടി ഗുരുവയൂര പ്പൻ പലരെയും അബദ്ധരാക്കീട്ടുള്ളതായി പല കഥകളുണ്ട്.

ഒരു ദിവസം നമ്പൂരി ഒരു സ്തോത്രം ജപിക്കുമ്പോൾ 'പത്മനാഭോ മരപ്രഭുഃ' എന്നു ചൊല്ലി. അതു കേട്ട് വിദ്വാനായ മറ്റൊരു നമ്പൂരി, "വിഡ്ഢി! മരപ്രഭുവല്ല, അമരപ്രഭുവാണ്. "പത്മനാഭോമരപ്രഭുഃ" എന്നു സന്ധി ചേർത്തു ചൊല്ലുകതന്നെ" എന്നു പറഞ്ഞു. അപ്പോൾ "പിന്നെ മരപ്രഭു ആരാണ്; ഞാൻ മരപ്രഭുവുമാണ്''എന്നൊരു അശരീരിവാക്കു ശ്രീകോവിലകത്തു നിന്നു കേൾക്കപ്പെട്ടു. അപ്പോൾ വിദ്വാൻ നമ്പൂരി അബദ്ധനായിതീർന്നുവെന്നുള്ളതു പറയണമെന്നില്ലല്ലോ.

പൂന്താനത്തു നമ്പൂരിക്കു വ്യുല്പത്തിയില്ലായിരുന്നുവെങ്കിലും ഗുരുവായൂർ ക്ഷേത്രത്തിലിരുന്നു പല വിദ്വാന്മാർ ഭാഗവതം വായിച്ചു അർഥം പറയുന്നതു കേട്ടുകേട്ട് അദ്ദേഹത്തിനു ഭാഗവതം ഏതു ഭാഗം വായിക്കുന്നതു കേട്ടാലും അർഥം പറയാറായിത്തീർന്നു എന്നു മാത്രമല്ല, ഭക്തനായ അദ്ദേഹം ഭക്തിരസത്തോടുകൂടി അർഥം പറയുന്നതു കേൾക്കാൻ എല്ലാവർക്കും വളരെ കൗതുകമുണ്ടായിത്തീർന്നു. ഒടുക്കം ഭാഗവതം ആരു വായിച്ചാലും അർഥം പറയാൻ പൂന്താനത്തു നമ്പൂതിരി വേണമെന്നു ജനങ്ങൾക്കു നിർബന്ധമായിത്തീർന്നു. അതുകൊണ്ടു വിദ്വാന്മാരായവർക്കു നമ്പൂരിയോടു കുറേശ്ശെ അസൂയയും തോന്നി തുടങ്ങി. എങ്കിലും ആരു വായിച്ചാലും അർത്ഥം പറയുക പൂന്താനത്തു

നമ്പൂരിതന്നെയെന്നു പതിവായിത്തീർന്നു. ഗുരുവായൂർ ക്ഷേത്രത്തിൽ ഭാഗവതം വായന പതിവായിട്ടുണ്ടല്ലോ. ഒരു ദിവസം ഒരു വിദ്വാൻ വായിക്കാനും പൂന്താനത്തു നമ്പൂരി അർഥം പറയാനും തുടങ്ങി. വായന കേൾക്കാൻ പണ്ഡിതന്മാരും പാമരന്മാരുമായിട്ട് അസംഖ്യം ജനങ്ങളും അവിടെ വന്നു കൂടി. അന്നു വായിച്ച ഭാഗം രുഗ്മിണീസ്വയംവരം കഥയായിരുന്നു. വ്യുല്പത്തിയില്ലാതിരുന്നതിനാൽ നമ്പൂരി അർഥം പറയുന്നതു അദ്ദേഹത്തിന്റെ മനോധർമ്മംപോലെയെന്നല്ലാതെ ശ്ലോകാർത്ഥം മനസ്സിലായിട്ടല്ലായിരുന്നു. അതിനാൽ രുഗ്മിണി കൃഷ്ണന്റെ അടുക്കലേയ്ക്ക് ബ്രാഹ്മണനെ പറഞ്ഞയക്കുന്ന ദിക്കിൽ നമ്പൂരി "രുഗ്മിണി ഇങ്ങനെ ഒക്കെ പറഞ്ഞു ബ്രാഹ്മണന്റെ കൈയിലൊരെഴുത്തും കൊടുത്തയച്ചു" എന്നർഥം പറഞ്ഞു. എഴുത്തു കൊടുത്തയച്ചു എന്നുള്ളതു ഭാഗവതത്തിൽ പറഞ്ഞിട്ടില്ലാത്തതായിരുന്നതിനാൽ ഇതു കേട്ടു കൊണ്ടിരുന്ന വിദ്വാനായ ഒരു നമ്പൂരി പൂന്താനത്തു നമ്പൂരിയോടു "എഴുത്തു കൊടുത്തയച്ചു എന്നുള്ളത് ഏതു ശ്ലോകത്തിലാണു പറഞ്ഞിരിക്കുന്നത്?" എന്നു ചോദിച്ചു. അതു കേട്ടപ്പോൾ പൂന്താനത്തു നമ്പൂരി മറുപടി പറയാൻ നിവൃത്തിയില്ലാതെ വിഷമിച്ചു. അപ്പോൾ ശ്രീകോവിലിനകത്തു നിന്ന് "എഴുത്തുകൊടുത്തയച്ചില്ല എന്ന് ഏതു ശ്ലോകത്തിലാണ് പറഞ്ഞിരിക്കുന്നത്? ആ ബ്രാഹ്മണൻ എന്റെ അടുക്കൽ വന്നപ്പോൾ രുഗ്മിണിയുടെ ഒരെഴുത്തുകൂടി കൊണ്ടുവന്നിരുന്നു." എന്നൊരശരീരി വാക്കു കേൾക്കപ്പെട്ടു. ഇതു കേട്ടപ്പോൾ ദുശ്ചോദ്യംചോദിച്ച നമ്പൂരി വളരെ മദ്ധ്യമമാവുകയും പൂന്താനത്തു നമ്പൂരി സന്തോഷിക്കുകയും ശേഷമുള്ളവർ അത്ഭുതപ്പെടുകയും ചെയ്തു.

ഇപ്രകാരം കുറച്ചു കാലം കഴിഞ്ഞപ്പോഴേയ്ക്കും പൂന്താനത്തു നമ്പൂരിയെകുറിച്ചെല്ലാവർക്കും വളരെ ബഹുമാനമുണ്ടായിത്തീർന്നു. ക്ഷേത്രത്തിൽ പതിവായി നമസ്കാരഭക്ഷണത്തിനു ഇരിക്കുമ്പോൾ വേദജ്ഞന്മാരും വിദ്വാന്മാരും ആയ ബ്രാഹ്മണർ എത്ര ഉണ്ടായിരുന്നാലും പൂന്താനത്തു നമ്പൂരിയെ മാന്യസ്ഥാനത്തു ഒന്നാമനായിട്ട് ഇരുത്തുക പതിവായി. ക്രമേണ ആരും പറഞ്ഞില്ലങ്കിലും അദ്ദേഹത്തിന് മാന്യസ്ഥാനത്തിരിക്കാമെന്നായിത്തീർന്നു. അങ്ങിനെയിരിക്കുമ്പോൾ ദൂരസ്ഥനും വിദ്വാനും വേദജ്ഞനുമായ ഒരു നമ്പൂരിപ്പാട് ഗുരുവായൂർ ക്ഷേത്രത്തിൽ ദർശനത്തിനായി വന്നു. നമ്പൂരിപ്പാട്ടിലേക്കു ഊണു ക്ഷേത്രത്തിൽ

തന്നെയായിരുന്നു. അതിനാൽ ക്ഷേത്രാധികാരിയായ നമ്പൂരി അന്നു ഭക്ഷണത്തിനു മാന്യസ്ഥാനത്തു നമ്പൂരിപ്പാടിനെ ഇരുത്തണമെന്നു നിശ്ചയിച്ചു. പൂന്താനത്തു നമ്പൂരി ആ സംഗതി അറിയാതെ പതിവുപോലെ ഊണു കാലമായപ്പോൾ മാന്യസ്ഥാനത്തു ഒന്നാമനായി പോയിരുന്നു. അപ്പോൾ ക്ഷേത്രാധികാരി പൂന്താനത്തിനോട് "മഹായോഗ്യനായിരിക്കുന്ന ഒരുത്തമബ്രാഹ്മണൻ ഇവിടെ വന്നിരിക്കുന്ന സ്ഥിതിയ്ക്ക് ഇന്നു താനിവിടെക്കടന്നിരിക്കുന്നതു ന്യായമായില്ല. അതിനാൽ വേഗമെണീറ്റു മാറിയിരിക്കൂ" എന്നു പറഞ്ഞു. എങ്കിലും പല യോഗ്യന്മാർ കൂടി തനിക്കു സമ്മതിച്ചു തന്നിരിക്കുന്ന മാന്യസ്ഥാനം വിട്ടുകൊടുക്കുന്നതിനു മനസ്സു വരായ്കയാൽ പൂന്താനത്തു നമ്പൂരി എണീറ്റു മാറിയില്ല. അതിനാൽ ക്ഷേത്രാധികാരി അദ്ദേഹത്തിന്റെ കൈയ്ക്കു പിടിച്ചു എണീപ്പിച്ചു. താൻ വേദാർഹനും വിദ്വാനുമല്ലാഞ്ഞിട്ടാണല്ലോ തന്നെ ഇങ്ങിനെ അപമാനിച്ച തെന്നു വിചാരിച്ചിട്ടു പൂന്താനത്തുനമ്പൂരിക്ക് വളരെ വ്യസനമുണ്ടായി. അദ്ദേഹം ഉടനെ കരഞ്ഞുകൊണ്ട് പുറത്തേക്കിറങ്ങി. അപ്പോഴും ശ്രീകോവിലിനകത്തുനിന്നും "പൂന്താനം ഇനി ദുഷ്ടന്മാരുടെ അടുക്കൽ താമസിക്കുകയും ഇവിടെ വരികയും വേണ്ട. പൂന്താനത്തിനു എന്നെ കാണണമെങ്കിൽ ഞാൻ പൂന്താനത്തിന്റെ ഇല്ലത്തു വന്നുകൊള്ളാം" എന്നൊരു അശരീരി വാക്കുണ്ടായി. നമ്പൂരി അതുകേട്ടു സന്തോഷിച്ച് അപ്പോൾതന്നെ തന്റെ ഇല്ലത്തേയ്ക്കു പോവുകയും ചെയ്തു.

നമ്പൂരി ഇല്ലത്തുചെന്നതിന്റെ ശേഷം ഭഗവാൻ വന്നു കണ്ടല്ലാതെ ഊണു കഴിക്കുകയില്ലന്നു നിശ്ചയിച്ചു അവിടെയിരുന്നു. അപ്പോൾ ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണൻ നമ്പൂരിയുടെ ഇല്ലത്തു എഴുന്നള്ളി. ഭക്തശിരോമണിയായ നമ്പൂരി ഭക്തവത്സലനായ ഭഗവാനെ തന്റെ വാമഭാഗത്തു(ഇടതു) പ്രത്യക്ഷമായി കണ്ടു നമ്പൂരി ഉടനെ എണീറ്റു ഭഗവാനെ സാഷ്ടാംഗമായി നമസ്കരിച്ചു വന്ദിച്ചു. അപ്പോൾ ഭഗവാൻ "ഇനി പൂന്താനം എന്നെ ഇവിടെയിരുന്നു സേവിച്ചാൽ മതി. എന്റെ സാന്നിദ്ധ്യം ഇവിടെയുണ്ടായിരിക്കും" എന്നു അരുളിച്ചെയ്തതിന്റെ ശേഷം മറയുകയും ചെയ്തു. നമ്പൂരി ഭഗവാനെ കണ്ടതായ ആ സ്ഥലത്തു ഒരമ്പലം പണിയിച്ചു (ശ്രീകോവിൽ മാത്രം) അവിടെ ശ്രീകൃഷ്ണന്റെ വിഗ്രഹത്തെ കുടിയിരുത്തി പതിവായി പൂജാനിവേദ്യാദികൾ കഴിച്ചു സേവിച്ചു കൊണ്ടിരുന്നു. ആ സ്ഥലം നമ്പൂരി ഇരുന്നതിന്റെ ഇടതുവശത്തായിരു

ന്നതിനാൽ ആ അമ്പലത്തിനു "ഇടതുപുറത്തമ്പലം" എന്നു പേരിടുകയും ചെയ്തു.

ഭാഗവതവും മറ്റും വായിച്ചുകേട്ടിട്ടുണ്ടായ പദപരിചയം കൊണ്ടും ഭഗവദ്ഭക്തി കൊണ്ടും ഭഗവത് കാരുണ്യംകൊണ്ടും പൂന്താനത്തു നമ്പൂരി കാലക്രമേണ സംസ്കൃതത്തിലും കവിതയുണ്ടാക്കാൻ ശക്തനായി ത്തീർന്നു.

പൂന്താനത്തു നമ്പൂരി ഗുരുവായൂർ ക്ഷേത്രം വിട്ട് ഇല്ലത്ത് സ്ഥിര താമസമാക്കിയതിന്റെ ശേഷം ഭഗവത്കാരുണ്യത്താൽ അദ്ദേഹത്തിനു ദീർഘായുസ്സോടുകൂടിയ പുത്രസന്താനങ്ങൾ ധാരാളമുണ്ടാവുകയും അദ്ദേഹം പിന്നെയും വളരെക്കാലം അർഥപുത്രമിത്രാദികളോടും ഭഗവാ ങ്കൽ നിശ്ചലതയും സുദൃഢവുമായ ഭക്തിയോടുംകൂടി സുഖമാകുംവണ്ണം ജീവിച്ചിരിക്കുകയും ചെയ്തു.

# 46. ആലത്തൂർ നമ്പി

ആലത്തൂർ നമ്പിയുടെ ഇല്ലം ബ്രിട്ടീഷുമലബാറിൽ പൊന്നാനിത്താലൂക്കിൽ തൃക്കണ്ടിയൂരംശത്തിൽ ആലത്തൂർ ദേശത്താണ്. ഇതു കൂടാതെ അവിടേക്കു കൊച്ചി സംസ്ഥാനത്തു തലപ്പള്ളിത്താലൂക്കിൽ ചൂണ്ടൽ പ്രവൃത്തിയിൽ തായങ്കാവുദേശത്തും ഒരില്ലമുണ്ട്. അതു രണ്ടാമതുണ്ടായതാണ്. ആ ദേശത്തു പണ്ടു ചൂണ്ടൽ മൂസ്സ് എന്നൊരഷ്ട വൈദ്യനുണ്ടായിരുന്നു. ആ ഇല്ലത്ത് ഒരു കാലത്ത് പുരുഷന്മാരാരുമില്ലാതെ ഒരു വിധവയും ഒരു കന്യകയും മാത്രമായിത്തീർന്നു. ആ കന്യകയേ ആലത്തൂർ നമ്പിമാരിലൊരാൾ സർവസ്വദാനമായി വിവാഹം കഴിച്ച് അവിടെ ദത്തു കയറി. അതിനാലാണ് അവിടെയും ഒരില്ലം അവിടേക്കുണ്ടായത്. ചൂണ്ടൽ മൂസ്സിന്റെ ഇല്ലം വകയായിട്ടുണ്ടായിരുന്ന ഏതാനും വസ്തുവകകളും നമ്പിക്കു കിട്ടി. ഏതാനും വസ്തുക്കളും ഒരു ദേവസ്വവും അന്യാധീനപ്പെട്ടുപോയിട്ടുമുണ്ട്.

ആലത്തൂർ നമ്പിയുടെ ഇല്ലത്ത് ഒരിക്കൽ പുരുഷന്മാരാരുമില്ലാതെ ഒരു കന്യക മാത്രമായിത്തീർന്നു. അന്ന് ആ കന്യകയെ സർവസ്വദാനമായി വിവാഹം കഴിച്ച് അവിടെ ദത്തുകയറിയത് കറുത്തപാറ നമ്പൂരിയുടെ ഇല്ലത്തുനിന്നൊരാളാണ്. അതിനാൽ കറുത്തുപാറ നമ്പൂരിയും ആലത്തൂർ നമ്പിയും പരസ്പരം പുലയുള്ളവരായിത്തീർന്നു. അജാമിളമോക്ഷം, ധ്രുവചരിതം മുതലായവയുടെ നിർമ്മാതാവായ കറുത്തുപാറ ദാമോദരൻ നമ്പൂരി മരിച്ചിട്ട് അധികം കാലമായില്ലല്ലോ. ആ ദാമോദരൻ നമ്പൂരി മരിച്ചപ്പോഴും ആലത്തൂർ നമ്പിമാർ പുല ആചരിച്ചിരുന്നതായിട്ടാണ് അറിയുന്നത്. അതിനാൽ ഇപ്പോൾ ആലത്തൂർ നമ്പിയുടെ ഇല്ലത്തുള്ളവർ കറുത്തുപാറ നമ്പൂരിയുടെ സന്താനപരമ്പരയിലുൾപ്പെട്ടവരാണെന്ന് വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ആലത്തൂർ നമ്പിമാരുടെ ചികിത്സയ്ക്ക് അനിതരസാധാരണമായ ഒരു വിശേഷമുണ്ടെന്നുള്ളതു പ്രസിദ്ധമാണ്. അതിനുള്ള കാരണങ്ങളെ സ്സംബന്ധിച്ചു പല ഐതിഹ്യങ്ങളുമുണ്ട്.

ആലത്തൂർ നമ്പിയുടെ ഇല്ലത്തിനു സമീപം "വൈദ്യൻ തൃക്കോവിൽ" എന്നു പ്രസിദ്ധമായിട്ട് ഒരു ശിവക്ഷേത്രമുണ്ട്. പണ്ടൊരു

കാലത്തുണ്ടായിരുന്ന ഒരു നമ്പി പതിവായി രണ്ടുനേരവും ആ ശിവക്ഷേത്രത്തിൽപ്പോയി ദർശനം കഴിച്ചുവന്നിരുന്നു. നമ്പി അമ്പലത്തിലേക്കു പോകുമ്പോൾ വഴിക്കുണ്ടായിരുന്ന ഒരാലിന്മേലിരുന്നു രണ്ടു പക്ഷികൾ "കോരുക്ക്, കോരുക്ക്" എന്നു ശബ്ദിക്കുകയും പതിവായിരുന്നു. ഒരു ദിവസം നമ്പി ആ പക്ഷികൾ മേല്പറഞ്ഞപ്രകാരം ശബ്ദിച്ചപ്പോൾ തിരിഞ്ഞുനിന്ന് ആ പക്ഷികളെ നോക്കി,

"കാലേ ഹിതമിതഭോജീ കൃതചംക്രമണഃ ക്രമേണ വാമശയഃ
അവിധൃതമൂത്രപുരീഷഃ സ്ത്രീഷു യതാത്മാ ച യോ നരഃ സോരുക്ക്"

എന്നു പറഞ്ഞിട്ട് ഇല്ലത്തേക്കു പോയി. അതിൽപ്പിന്നെ ആ പക്ഷികളെ കാണുകയോ അവയുടെ ശബ്ദം കേൾക്കുകയോ ഉണ്ടായിട്ടില്ല. "കോരുക്ക്" എന്നുള്ളതിന് കഃ അരുക്ക്? (രോഗമില്ലാത്തവനാര്?" എന്നാണല്ലോ അർത്ഥം. ആ ചോദ്യത്തിനു നമ്പിയുടെ മറുപടി, വേണ്ടുന്നകാലത്തു ഹിതമായും മിതമായും ഭക്ഷിക്കുന്നവനും, ഊണു കഴിഞ്ഞാൽ കുറച്ചു നടക്കുകയും ഇടതുവശം ചെരിഞ്ഞുകിടക്കുകയും ചെയ്യുന്നവനും മലമൂത്രങ്ങളെ തടുക്കാതെ വേണ്ടുന്ന സമയത്തു വിസർജിക്കുന്നവനും സ്ത്രീകളിൽ അത്യാസക്തിയില്ലാത്ത (അടക്കമുള്ള) വനുമായിരിക്കുന്നത് ആരോ ആ മനുഷ്യൻ അരോഗിയായിരിക്കും എന്നാണല്ലോ. ഇത് അവർക്ക് സമ്മതമായതിനാലായിരിക്കാം ആ പക്ഷികൾ പിന്നെ വരാഞ്ഞത്.

പക്ഷികളെ കാണാതായതിന്റെ ശേഷം രണ്ടു ദിവസം കഴിഞ്ഞപ്പോൾ രണ്ടു ബ്രാഹ്മണകുമാരന്മാർ നമ്പിയുടെ അടുക്കൽ ചെന്നു തങ്ങളെക്കൂടെ അവിടെ താമസിപ്പിച്ചു വൈദ്യശാസ്ത്രം പഠിപ്പിക്കണമെന്ന് അപേക്ഷിക്കുകയും നമ്പി സമ്മതിക്കുകയും അവർ അന്നു തന്നെ പഠിച്ചുതുടങ്ങുകയും ചെയ്തു. ആ കുട്ടികൾ മഹാവികൃതികളായിരുന്നുവെങ്കിലും അത്യന്തം ബുദ്ധിമാന്മാരുമായിരുന്നതിനാൽ നമ്പിക്ക് അവരെക്കുറിച്ച് വിരോധമല്ല, ഏറ്റവും സ്നേഹവും വാത്സല്യവുമാണുണ്ടായത്. അവർ എന്തെല്ലാം കുസൃതികൾ കാട്ടിയാലും പറഞ്ഞാലും നമ്പി അവരെ ശാസിക്കാറില്ല. അതിനതിന് അവരുടെ ദുസ്സാമർഥ്യങ്ങൾ വർദ്ധിച്ചുകൊണ്ടു തന്നെ ഇരുന്നു. പഠിക്കുന്ന സമയം നമ്പി പറഞ്ഞുകൊടുക്കുന്നതൊന്നും അവർ കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യുകയില്ല. നമ്പി ഒരു വിധത്തിൽ ഒരു വാക്യത്തിന് അർഥം പറഞ്ഞുകൊടുക്കുമ്പോൾ അവർ

അതിനു വേറെ നാലു വിധത്തിൽ അർഥം പറഞ്ഞ് അങ്ങനെയായാലെന്താ, ഇങ്ങനെയായാലെന്താ എന്നു ചോദ്യം തുടങ്ങും. അവയെല്ലാം ചേരുന്ന വയും മറ്റാരും വിചാരിക്കുകയും ധരിക്കുകയും ചെയ്തിട്ടില്ലാത്തവയുമാ യിരിക്കും. അതിനാൽ ആ സമയങ്ങളിലും നമ്പിക്കു സന്തോഷവും അത്ഭുതവുമല്ലാതെ അവരോടു കോപമോ വിരോധമോ ഉണ്ടായില്ല. ഒടുക്കം നമ്പി അവരെ പഠിപ്പിക്കുന്നത് അവരിൽനിന്ന് അനേകവിധത്തി ലുള്ള വിശേഷാർഥങ്ങൾ കേട്ടു ധരിക്കാനായിത്തീർന്നുവെന്നു പറഞ്ഞാൽ മതിയല്ലോ.

ഒരു ദിവസം നമ്പി ഇല്ലത്തില്ലാതിരുന്ന സമയം ഈ ബ്രാഹ്മണ കുമാരന്മാർ അവിടെയുണ്ടായിരുന്ന പടിപ്പുരമാളികയ്ക്കു തീ വെച്ചു ചുട്ട് അതു ഭസ്മാവശേഷമാക്കിക്കളഞ്ഞു. നമ്പി തിരിച്ചുവന്നപ്പോൾ സംഗതി മനസ്സിലായി. എങ്കിലും അതിനെക്കുറിച്ച് അവരോടൊന്നും ചോദിക്കുക പോലും ചെയ്തില്ല.

ഒരു ദിവസം നമ്പിയുടെ അച്ഛന്റെ ശ്രാദ്ധമായിരുന്നു. ബലിക്കു കുളിക്കാനായി നമ്പി പോയിരുന്ന സമയം ചില നായാടികൾ (വേടന്മാർ) പടിക്കൽ വന്നു ഭിക്ഷയ്ക്കായി വിളിച്ചു. ഈ ബ്രാഹ്മണബാലന്മാർ ഈ അടുക്കളയിൽ കടന്നു ബലിക്കായി വെച്ചുവെച്ചിരുന്ന കവ്യൻ (ചോറ്) എടുത്തുകൊണ്ടുപോയി നായാടികൾക്കു കൊടുത്തു. നമ്പി കുളിച്ചുവന്നപ്പോൾ ഈ വിവരമറിഞ്ഞു. എങ്കിലും വേറെ കവ്യൻ വെച്ചു ണ്ടാക്കി ശ്രാദ്ധം നടത്തിയതല്ലാതെ ഇതിനെക്കുറിച്ചും ആ ബ്രാഹ്മണ ബാലന്മാരോട് ഒന്നും ചോദിച്ചില്ല.

പിന്നെയൊരിക്കൽ നമ്പി ഈ ബ്രാഹ്മണകുമാരന്മാരോടുകൂടി ഒരു രോഗിയെ കാണുന്നതിനായി ഒരു സ്ഥലത്തേക്കുപോയി. അപ്പോൾ മധ്യേ മാർഗം ഒരു ചെറിയ നദിയുണ്ടായിരുന്നു. മൂന്നുപേരുംകൂടി അവിടെയുണ്ടാ യിരുന്ന പാലത്തിന്മേൽ ചെന്നു കയറി. ഏകദേശം മധ്യത്തിങ്കലായപ്പോൾ ഈ ബാലന്മാർ നമ്പിയെ പിടിച്ചു പുഴയിലേക്കു തള്ളിയിട്ടു. നമ്പി നീന്തി അക്കരെയെത്തി. പിഴിഞ്ഞുടുത്തു തയ്യാറായി. അപ്പോഴേക്കും ബ്രാഹ്മണ ബാലന്മാരും അവിടെയെത്തി. പിന്നീട് മൂന്നുപേരും ഒരുമിച്ചുതന്നെ പോയി. ഇതിനെക്കുറിച്ചും നമ്പി അവരോടൊന്നും ചോദിച്ചില്ല.

ഒരു തലവേദനക്കാരൻ തലവേദന കലശലാകുമ്പോൾ നമ്പിയുടെ അടുക്കൽ ചെന്നു പറയുകയും നമ്പി വല്ലതും ചികിത്സ പറഞ്ഞയയ്ക്കു കയും അതുകൊണ്ടു കുറച്ചു ദിവസത്തേക്കു സുഖമായിരിക്കുകയും പിന്നെയും തലവേദന വരികയും സഹിക്കാൻ വയ്യാതെയാകുമ്പോൾ നമ്പിയുടെ അടുക്കൽ ചെന്നു പറയുകയും പതിവായിരുന്നു. ആ പതിവു പോലെ ഒരിക്കൽ അയാൾ ചെന്നപ്പോൾ നമ്പി അവിടെ ഉണ്ടായിരുന്നില്ല. തലവേദന ദുസ്സഹമായിത്തീരുകയാൽ അയാൾ "അയ്യോ! ഞാനിനി എന്താണ് വേണ്ടത്? ഞാൻ ഇവിടെ കിടന്നു മരിക്കും" എന്നു പറഞ്ഞ് ആ മുറ്റത്തു കിടന്നു നിലവിളിച്ചു. അപ്പോൾ ആ ബ്രാഹ്മണകുമാരന്മാർ അവിടെനിന്നിറങ്ങി പുരയിടത്തിലേക്കു പോയി. രണ്ടു കൂട്ടം പച്ചിലകൾ പറിച്ചുകൊണ്ട് തിരിച്ചുവന്ന്, ആ തലവേദനക്കാരനെ വിളിച്ചുംകൊണ്ട് ഒരു മുറിക്കകത്തേക്ക് കയറിപ്പോയി. അകത്തു കടന്നയുടനെ വാതിലടച്ചു സാക്ഷയിട്ടു. നമ്പിയുടെ പുത്രന്മാരായ ചെറിയ ഉണ്ണികൾ ഇവരെന്താണ് ചെയ്യുന്നതെന്നു കാണാനായി ആ മുറിയുടെ നിരയ്ക്കുണ്ടായിരുന്ന ചെറിയ ദ്വാരത്തിൽക്കൂടി ഒളിഞ്ഞുനോക്കിക്കൊണ്ടു നിന്നു. അകത്തു കടന്ന ബ്രാഹ്മണകുമാരന്മാർ ഒരുകൂട്ടം പച്ചമരുന്നു തിരുമ്മിപ്പിഴിഞ്ഞു രോഗിയുടെ തലയിൽ പുരട്ടി. ഉടനെ തലയുടെ തൊലി ആകപ്പാടെ രോമത്തോടുകൂടി പൊങ്ങിവന്നു. ബ്രാഹ്മണബാലന്മാർ ആ തൊലിയെ ടുത്തു മാറ്റിവെച്ചിട്ടു തലയോട്ടിയിൽ പറ്റിയിരുന്ന ഒരുതരം ചെറുപ്രാണി കളെ തൂത്തുകളയുകയും തൊലിയെടുത്തു വീണ്ടും തലയിൽ പതിക്കുകയും പിന്നെ ഒരു കൂട്ടം മരുന്നുകൂടെ ഉണ്ടായിരുന്നത് തിരുമ്മി പ്പിഴിഞ്ഞു നീരെടുത്തു തലയിൽ പുരട്ടുകയും തൊലി യഥാപൂർവം ഒട്ടിപ്പിടിക്കുകയും ചെയ്തു. രോഗിക്കു തലവേദന മാറി സുഖമാവുകയാൽ വാതിൽ തുരന്നു പുറത്തേക്കിറങ്ങിയയുടനെ യാത്ര പറഞ്ഞ് അയാൾ പോയി. ബ്രാഹ്മണകുമാരന്മാർ പുറത്തിറങ്ങിയപ്പോൾ നമ്പിയുടെ ഉണ്ണികളെ കണ്ടിട്ട് "ഇങ്ങനെ നോക്കിയാൽ കോങ്കണ്ണുണ്ടാകും" എന്നു പറയുകയും ഉള്ളങ്കയ്യിൽ പറ്റിയിരുന്ന മരുന്ന് അങ്കണത്തിന്റെ തൂണിന്മേൽ തേച്ചുകളയു കയും അതിന്റെ പിശിട് ആരും കാണാതെ അവർ എവിടെയോ കളയുകയും ചെയ്തു.

നമ്പി മടങ്ങിയെത്തി കുളി കഴിഞ്ഞ് അകത്തു ചെന്നു പുത്രന്മാ രോടുകൂടി ഉണ്ണാനിരുന്നു. ഉണ്ടുകൊണ്ടിരിക്കുമ്പോൾ ആ ഉണ്ണികൾ

തലവേദനക്കാരൻ വന്നതു മുതൽ ഉണ്ടായ സകല സംഗതികളും നമ്പിയോടു പറഞ്ഞു. ആ സമയം മറ്റേ ബ്രാഹ്മണകുമാരന്മാർ നമ്പിയുടെ അടുക്കൽച്ചെന്ന്, "ഞങ്ങൾക്ക് ഇനി ഇവിടെ താമസിക്കാൻ നിവൃത്തിയില്ല. പോകാനുള്ള സമയമായിരിക്കുന്നു. ഞങ്ങൾ ഇവിടെത്താമസിച്ചു പഠിക്കുകയും അങ്ങേ പലവിധത്തിൽ ഉപദ്രവിക്കുകയും ചെയ്തു. അതിനൊക്കെ തക്കതായ പ്രതിഫലം തരുന്നതിനു ഞങ്ങളുടെ കൈവശമൊന്നുമില്ല. എങ്കിലും ഇതിരിക്കട്ടെ" എന്നു പറഞ്ഞ് ഒരു ചെറിയ ഗ്രന്ഥം നമ്പിയുടെ നേരെ നീട്ടിക്കൊടുത്തു. നമ്പി ഉണ്ടുകൊണ്ടിരിക്കുകയായിരുന്നതിനാൽ ഇടതുകൈ നീട്ടി അതു മേടിച്ചു. അപ്പോൾ ബ്രാഹ്മണകുമാരന്മാർ "ഒരു നിവൃത്തിയുമില്ലാതെ മുട്ടുന്ന സമയം ഈ ഗ്രന്ഥമഴിച്ചു നോക്കിയാൽ ഇതിൽ എന്തെങ്കിലും സമാധാനം കാണും. ഈ ഗ്രന്ഥം ഈ ഇല്ലത്തുള്ളവരല്ലാതെ മറ്റാരും കാണാനിടയാകരുത്" എന്നു പറഞ്ഞ് യാത്രയായി. നമ്പി വലതു കൈ മടക്കിപ്പിടിച്ചുകൊണ്ട് അനുയാത്രയായി അവരുടെ പിന്നാലെ ചെന്നു. അവർ മുറ്റത്തിറങ്ങിന്നതിനിടയ്ക്കു നമ്പിയും അവരും തമ്മിൽ ഒരു ചെറിയ സംഭാഷണം നടന്നു.

നമ്പി: നിങ്ങൾ ആരാണ്?

ബ്രാഹ്മണകുമാരന്മാർ: അതറിഞ്ഞിട്ട് എന്തു വേണം?

നമ്പി: ഒന്നും വേണ്ടീട്ടല്ല. നിങ്ങൾ കേവലം മനുഷ്യരല്ലെന്നു തോന്നി. അതുകൊണ്ട് ചോദിച്ചതാണ്.

ബ്രാഹ്മണകുമാരന്മാർ: എന്നാൽ ഞങ്ങൾ പക്ഷികളോ ദേവന്മാരോ ആണെന്നു വിശ്വസിച്ചുകൊള്ളണം.

നമ്പി: നിങ്ങൾ ഇവിടെ വന്നതെന്തിന്?

ബ്രാഹ്മണകുമാരന്മാർ: ആയുർവേദചികിത്സയ്ക്കു പ്രസിദ്ധിയും ഫലസിദ്ധിയും പ്രചാരവും വർദ്ധിപ്പിക്കാൻ.

നമ്പി: നിങ്ങൾ എന്റെ പടിപ്പുരയ്ക്ക് തീവെച്ചതോ?

ബ്രാഹ്മണകുമാരന്മാർ: ആ സമയം ഇവിടെ ഇല്ലത്തിന് അഗ്നിബാധയുണ്ടാകാനുള്ള ഒരു യോഗമുണ്ടായിരുന്നു. അതിങ്ങനെ

തീരട്ടെ എന്നു വിചാരിച്ചാണ്. എങ്കിലും അത് ഇനിയൊരു കാലത്തു ണ്ടാകും.

നമ്പി: ശ്രാദ്ധത്തിനുവെച്ച കവ്യൻ എടുത്തു നായാടികൾക്കു കൊടുത്തതെന്തിനാണ്?

ബ്രാഹ്മണകുമാരന്മാർ: അവ!ർ വാസ്തവത്തിൽ നായാടികളല്ല. പിതൃക്കളാണ്. ശ്രാദ്ധത്തിനു സമയം അതിക്രമെച്ചതിനാൽ അവർ ഈ രൂപത്തിൽ വന്നു വിളിച്ചതാണ്. അപ്പോൾ അതെടുത്തു കൊടുത്തില്ലെങ്കിൽ അവർ ശപിക്കുകയും ഇവിടെ സന്തതിയും സമ്പത്തും നശിക്കുകയും ചെയ്യുമായിരുന്നു. അങ്ങനെ വരരുതെന്നു വിചാരിച്ച് അപ്രകാരം ചെയ്ത താണ്.

നമ്പി: എന്നെ പുഴയിൽ ഉരുട്ടിയിട്ടതെന്തിനാണ്?

ബ്രാഹ്മണകുമാരന്മാർ: ആ സമയത്ത് ആ പുഴയിൽ ഗംഗയുടെയും യമുനയുടെയും സരസ്വതിയുടെയും സാന്നിദ്ധ്യമുണ്ടായിരുന്നു. അപ്പോൾ അവിടെ സ്നാനം ചെയ്താൽ ത്രിവേണീസംഗമസ്നാനത്തിന്റെ ഫലം സിദ്ധിക്കുമായിരുന്നു. അത് അങ്ങേക്ക് സിദ്ധിക്കാനായിട്ടാണ് അങ്ങനെ ചെയ്തത്.

ഇത്രയും പറഞ്ഞപ്പോഴേക്കും അവർ മുറ്റത്തിറങ്ങുകയും അവിടെ യുള്ള ആൽത്തറയിൽ കയറുകയും അവിടെവെച്ച് അവർ അദൃശ്യരായി ഭവിക്കുകയും ചെയ്തു.

ബ്രാഹ്മണകുമാരന്മാരുടെ ആ സംഭാഷണം നിമിത്തം അവർ അശ്വിനീദേവന്മാരായിരുന്നുവെന്നും അവർ തന്നെയാണ് തന്നെ പരീക്ഷിക്കാനായി ആലിന്മേൽ വന്നിരുന്നു "കോരുക്ക്" എന്നു ചോദിച്ച തെന്നും നമ്പിക്കു മനസ്സിലായി. അശ്വിനീദേവന്മാർ അന്തർദ്ധാനം ചെയ്ത ആ ആൽത്തറയിൽവെച്ച് ഇപ്പോഴും ആണ്ടുതോറും പത്മമിട്ട് അശ്വിനീ ദേവന്മാരെ പൂജിച്ചുപോരാറുണ്ട്. ആലത്തൂർ നമ്പിമാർക്കു ചികിത്സാവിഷയ ത്തിൽ അനിതരസാധാരണമായ പ്രചാരവും പ്രസിദ്ധിയും സിദ്ധിച്ചത് ആ ഇല്ലത്തു അശ്വിനീദേവന്മാരുടെ സാന്നിദ്ധ്യമുണ്ടായതുകൊണ്ടാണെന്നു ഇനി വിശേഷിച്ചു പറയണമെന്നില്ലല്ലോ. അശ്വിനീദേവന്മാർ അവരുടെ

കയ്യിന്മേൽ പറ്റിയ മരുന്നു തേച്ച തൂണു ചുരണ്ടി സ്വല്പം പൊടിയെടുത്തു വെള്ളത്തിൽ കുഴച്ചു നെറ്റിയ്ക്കു പുരട്ടിയാൽ ഏതു തലവേദനയും തൽക്ഷണം മാറുമായിരുന്നു. അതു പലർക്കും അനുഭവപ്പെട്ടിട്ടുള്ള ഒരു കാര്യമാണ്. എങ്കിലും അന്നത്തെ ആ ഇല്ലം അന്നുതന്നെ ആ ദേവ വൈദ്യന്മാർ പറഞ്ഞിരുന്നതുപോലെ ഏതാനും കാലത്തിനുമുമ്പ് അഗ്നി ഭഗവാന് അഹാരമായിത്തീരുകയും അതോടുകൂടി ആ തൂണു ഭസ്മാവശേഷമായിപ്പോവുകയും ചെയ്തു. അശ്വിനീദേവന്മാർ കൊടുത്ത ഗ്രന്ഥം ഇടതുകൈകൊണ്ട് വാങ്ങിയതിനാൽ ആലത്തൂർ നമ്പിമാർ ഇപ്പോഴും മരുന്നുകളോ മരുന്നിനു കുറിച്ചതോ ഇടതുകൈകൊണ്ട് കൊടുത്താൽ അധികം ഫലം കാണുമെന്നാണ് ജനവിശ്വാസം. ഇനി ആ ഇല്ലത്തുള്ളവർ ചികിത്സാവിഷയമായി ചെയ്തിട്ടുള്ള ചില അത്ഭുത കർമങ്ങളെപ്പറ്റിക്കൂടി സ്വല്പം പറഞ്ഞുകൊള്ളുന്നു.

സർപ്പശ്രേഷ്ഠനായ സാക്ഷാൽ തക്ഷകൻ ഒരിക്കൽ ഒരു ഉദരരോഗം നിമിത്തം അവശനായിത്തീരുകയാൽ ഒരു ബ്രാഹ്മണന്റെ രൂപം ധരിച്ച് അന്നു ഗൃഹസ്ഥനായിരുന്ന നമ്പിയുടെ അടുക്കൽ ചെന്നു തന്റെ രോഗ ത്തിന്റെ വിവരമറിയിക്കുകയും തന്റെ ദീനം ഭേദമാക്കി അയയ്ക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. നമ്പി ഒരു മരുന്നു ചുക്കുവെള്ളത്തിൽ കലക്കി, ആ ബ്രാഹ്മണനെ അവിടെ കിടത്തീട്ടു വായിൽ ഒരു കുഴൽ വെച്ചു വലതുകൈകൊണ്ടു പിടിച്ചുകൊണ്ട് ഇടതുകൈകൊണ്ട് മരുന്ന് കുഴലി ലൂടെ ഒഴിച്ചുകൊടുത്തു. ആ മരുന്നു സേവിച്ച ക്ഷണത്തിൽത്തന്നെ വയറ്റിൽ വേദന മാറി അദ്ദേഹം പൂർണ്ണസുഖത്തെ പ്രാപിക്കുകയും അദ്ദേഹത്തോടു നമ്പി, "ഇനി പോകാം, ഇനി ഈ ദീനം ഒരിക്കലുമുണ്ടാവുകയില്ല" എന്നു പറയുകയും ചെയ്തു. അപ്പോൾ ആ ബ്രാഹ്മണൻ "എന്റെ രോഗം ശമിപ്പിച്ചു കഷ്ടപ്പാടു നീക്കിയ മഹാനായ അങ്ങേ വഞ്ചിക്കുന്നത് എനിക്കു വിഹിതമല്ലല്ലോ. അതിനാൽ ഞാനെന്റെ സത്യസ്ഥിതി അറിയിച്ചുകൊള്ളുന്നു. വാസ്തവത്തിൽ ഞാനൊരു മനുഷ്യ നല്ല. ഞാൻ തക്ഷകനെന്നു പറയപ്പെടുന്ന സർപ്പമാണ്. അവിടുന്ന് എന്റെ രോഗം ശമിപ്പിച്ചതിൽ എനിക്കുള്ള അപാരമായ സന്തോഷം നിമിത്തം ഇതാ ഞാൻ അനുഗ്രഹിക്കുന്നു: ഈ ഇല്ലത്തു ജനിക്കുന്നവരെ ആരെയും ഒരു കാലത്തും സർപ്പങ്ങൾ ദംശിക്കുകയില്ല. അഥവാ ദംശിച്ചാലും വിഷം വ്യാപിക്കുകയില്ല. ഈ ഇല്ലപ്പുരയിടത്തിനകത്തുവെച്ച് അന്യന്മാരെയും

അപ്രകരംതന്നെ. എനിക്ക് ഇടതുകൈകൊണ്ട് മരുന്നൊഴിച്ചുതന്നാണല്ലോ എന്റെ ദീനം ഭേദമാക്കിയത്. അതിനാൽ ഈ ഇല്ലത്തുള്ളവർ ഇടതുകൈ കൊണ്ടു കൊടുക്കുന്ന മരുന്നിനും മറ്റും കൂടുതൽ ഫലമുണ്ടായിരിക്കും. എന്നും അവിടെ ഒരാൾക്കെങ്കിലും സർപ്പദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്യും" എന്നു പറഞ്ഞിട്ട് ബ്രാഹ്മണവേഷധാരിയായ തക്ഷകൻ അവിടെ നിന്ന് ഇറങ്ങിപ്പോവുകയും ചെയ്തു.

അശ്വിനീദേവന്മാരുടെയും തക്ഷകന്റെയും അനുഗ്രഹം നിമിത്തം ഇപ്പോഴും കോങ്കണ്ണോ സർപ്പദൃഷ്ടിയോ ഇല്ലാത്ത ആരും ഉണ്ടാകാറില്ല. തക്ഷകന്റെ അനുഗ്രഹം കൂടി സിദ്ധിച്ചപ്പോൾ ഇടതുകയ്യിന്റെ മാഹാത്മ്യം ഒന്നുകൂടി വർദ്ധിക്കുകയും ചെയ്തു. നമ്പിയുടെ ഇല്ലപ്പുരയിടം ഏകദേശം നാലേക്കറോളം വിസ്താരമുള്ളതാണ്. അതിന്റെ നാലു മൂലയ്ക്കും ഓരോ സർപ്പക്കാവുണ്ട്. ആ ഇല്ലത്തുള്ളവരെയും ആ പുരയിടത്തിൽവെച്ച് അന്യന്മാരെയും ഇപ്പോഴും പാമ്പു കടിക്കുകയോ കടിച്ചാലും വിഷം വ്യാപിക്കുകയോ ചെയ്യാറില്ല.

ഒരിക്കൽ പാമ്പുമ്മേക്കാട്ടു നമ്പൂതിരിമാർ ഒരാൾക്കു ദീനമായിട്ടു ചികിത്സയ്ക്കായി അന്നുണ്ടായിരുന്ന ഒരാലത്തൂർ നമ്പിയെ വരുത്തി യിരുന്നു. ഒരു ദിവസം ഉച്ച തിരിഞ്ഞ സമയം മേക്കാട്ടുനമ്പൂരിയും നമ്പിയും കൂടി വെടി പറഞ്ഞുകൊണ്ടിരുന്ന സമയം അതിഭയങ്കരാകൃതി യായ ഒരു സർപ്പം അവരുടെ അടുക്കലേക്ക് ഇഴഞ്ഞുചെന്നു. അതു കണ്ട് നമ്പി ഭയപ്പെട്ട് എണീറ്റോടാൻ ഭാവിച്ചു. അപ്പോൾ നമ്പൂരി, "ഭയപ്പെടുകയും പരിഭ്രമിക്കുകയും ഒന്നും വേണ്ടാ. ഇവർ ഉപദ്രവിക്കുന്നവരല്ല" എന്നു പറഞ്ഞു. എന്നിട്ടും നമ്പിക്ക് ഉറപ്പു വന്നില്ല. സർപ്പം ഇഴഞ്ഞുചെന്ന് നമ്പൂരിയുടെ മടിയിൽ കയറിക്കിടന്നു. അതുകണ്ട് നമ്പൂരിക്ക് ഒരിളക്കവുമു ണ്ടായില്ലെന്നു പറയേണ്ടതില്ലല്ലോ. അതു കണ്ടപ്പോൾ നമ്പിക്ക് ഒരു സമാധാനമായതിനാൽ യഥാപൂർവം നമ്പൂരിയുടെ അടുക്കൽത്തന്നെ ചെന്നിരുന്നു. അപ്പോൾ ആ സർപ്പം നമ്പിയുടെ അടുക്കലേക്കു തല നീട്ടി. അതു കണ്ടപ്പോൾ നമ്പി വീണ്ടും പരിഭ്രമിച്ച് എണീക്കാൻ ഭാവിച്ചു. അപ്പോഴും നമ്പൂരി, "വേണ്ടാ, അവിടെത്തന്നെ ഇരിക്കാം. ഭയപ്പെടേണ്ടാ, അത് ഉപദ്രവിക്കാനല്ല; അതിന്റെ തലയ്ക്ക് എന്തോ സുഖക്കേടുള്ളതിനാൽ അതു നമ്പിയെ കാണിക്കാനായിട്ടു തല നീട്ടിയതാണ്" എന്നു പറഞ്ഞു. നമ്പി സൂക്ഷിച്ചുനോക്കിയപ്പോൾ ആ സർപ്പത്തിന്റെ തലയിൽ സ്വല്പം

നീര് ഉരുണ്ടുകൂടിയിരിക്കുന്നതായിക്കണ്ടു. നമ്പി നമ്പൂരിയുടെ വാക്കു വിശ്വസിച്ച് ഒരു വിധം ധൈര്യത്തെ അവലംബിച്ചുകൊണ്ട് ഒരു കത്തിയെടുത്ത് ആ നീരു കീറുകയും അതിനകത്ത് ഒളിഞ്ഞിരുന്ന ഇല്ലിമുള്ള് എടുത്തുകളയുകയും അവിടെ ഒരു മരുന്നു പുരട്ടുകയും സർപ്പം പതുക്കെ ഇറങ്ങി വന്ന വഴിയേ പോവുകയും ചെയ്തു.

ഏതാനും ദിവസംകൊണ്ട് പാമ്പുമ്മേക്കാട്ടു നമ്പൂരിക്കു ദീനം മാറി സുഖമാവുകയാൽ നമ്പൂരി നമ്പിക്കു പലവിധ സമ്മാനങ്ങളും മറ്റും കൊടുത്തു യാത്രയാക്കി. നമ്പി പോകാനായിട്ട് ഇറങ്ങിയപ്പോൾ അനുയാത്രയായി നമ്പൂരിയും പിന്നാലെ ചെന്നു. ആ സമയം മുമ്പു നമ്പി മുള്ളെടുത്തുകളഞ്ഞുവിട്ട സർപ്പം അവിടെ വന്നു. നമ്പി നോക്കിയപ്പോൾ നീരെല്ലാം പോയി, വ്രണമുണങ്ങി സർപ്പത്തിനു നല്ല സുഖമായിരിക്കുന്ന തായി കണ്ടു. ഉടനെ ആ സർപ്പം വായിൽനിന്ന് ഒരു മാണിക്യക്കല്ല് നമ്പിയുടെ മുൻപിൽ ഇട്ടുകൊടുത്തു. നമ്പി അതു കണ്ട് സംശയിച്ചു നിന്നപ്പോൾ നമ്പൂരി "ഒട്ടും സംശയിക്കേണ്ടാ, നമ്പി ദീനം ഭേദമാക്കി യതിനാൽ സന്തോഷിച്ചു സർപ്പം അതു നമ്പിക്കു സമ്മാനമായി തന്നതാണ്. എടുത്തുകൊണ്ടു പോകാം" എന്നു പറഞ്ഞു. നമ്പി ആ മാണിക്യക്കല്ലുമെടുത്തുകൊണ്ടു പോവുകയും ചെയ്തു. ആ നാഗ മാണിക്യം ഇപ്പോഴും ആലത്തൂർ നമ്പിയുടെ ഇല്ലത്ത് ഇരിക്കുന്നു ണ്ടെന്നാണ് കേൾവി.

നവയൗവനയുക്തനും നല്ല സുന്ദരനും രസികനുമായ ഒരു നമ്പൂരി കുഷ്ഠരോഗബാധിതനായിത്തീരുക നിമിത്തം പല വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിച്ചിട്ടും ഒരു ഫലവുമില്ലായ്കയാൽ ഒടുക്കം ആലത്തൂർ നമ്പി യുടെ അടുക്കൽ ചെന്നു വിവരങ്ങളെല്ലാം പറഞ്ഞു. നമ്പി സ്വല്പനേരം മനസ്സിരുത്തി വിചാരിച്ചതിന്റെ ശേഷം, "ഒരു മുന്നാഴി പെരുമ്പാമ്പിൻ നെയ്യ് സേവിക്കാമെങ്കിൽ ഞാൻ ഈ ദീനം ഭേദമാക്കാം. അല്ലാതെ ഞാനെന്നല്ല, ആരു വിചാരിച്ചാലും ഇതു ഭേദപ്പെടുത്താൻ സാധിക്കയില്ല" എന്നാണ് പറഞ്ഞത്. അതു കേട്ടപ്പോൾ നമ്പൂരിക്ക് വ്യസനം സഹിക്കവയ്യാതെയായി. എന്തായാലും പെരുമ്പാമ്പിൻ നെയ്യ് സേവിക്കുന്ന കാര്യം പ്രയാസം തന്നെ എന്നു തീർച്ചപ്പെടുത്തി. ആലത്തൂർ നമ്പി തന്നെ ഇങ്ങനെ പറഞ്ഞിരിക്കുന്ന സ്ഥിതിക്ക് പിന്നെ വൈദ്യന്മാരെ കണ്ടതുകൊണ്ട് പ്രയോജനമൊന്നു

മില്ലല്ലോ എന്നു വിചാരിച്ച് അദ്ദേഹം ഉടനെ ചമ്രവട്ടത്തെത്തി ഭജനം തുടങ്ങി.

"അരുവി ചിതറി വീഴും നല്ല പേരാറുതന്റെ'
വടകരെ മരുതിൻകീൾച്ചെന്നു ചേർന്നോരു ദൈവം
അമരകൾ പലവട്ടം കൈതൊഴും ചമ്രവട്ടം
വിലസിന കുലദൈവം താങ്ങുവോനാകയെന്നെ"

എന്നുള്ള പ്രാർഥനയോടുകൂടി അദ്ദേഹം പന്ത്രണ്ടു ദിവസം അവിടെ ഭജിച്ചതിനുശേഷം ഒരു ദിവസം രാത്രിയിൽ അദ്ദേഹം അമ്പലത്തിൽ കിടന്ന് ഉറങ്ങിയിരുന്നപ്പോൾ ആരോ ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന്, "പതിവായി രാവിലെ പുഴയിൽച്ചെന്ന് കുളിക്കുമ്പോൾ സന്ധ്യാ വന്ദനം കഴിഞ്ഞാലുടനെ പുഴയിൽനിന്നു മൂന്നു കുടന്ന (രണ്ടു കയ്യും നിറച്ചു) വെള്ളം എടുത്തു കുടിക്കണം. അങ്ങനെ നാല്പതു ദിവസം ചെയ്താൽ ദീനം ഭേദമാകും" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. ഇതു ചമ്രവട്ടത്തു ശാസ്താവ് അരുളിച്ചെയ്തതുതന്നെയാണെന്നു വിശ്വസിച്ചു നമ്പൂരി പിന്നെ പതിവായി അങ്ങനെ ചെയ്തുകൊണ്ടു ഭജിച്ചു. അങ്ങനെ നാല്പതു ദിവസം കഴിഞ്ഞപ്പോഴേക്കും ദീനമൊക്കെ ഭേദമായി നമ്പൂരി സ്വസ്ഥശരീരനായിത്തീർന്നു.

അനന്തരം നമ്പൂരി ആലത്തൂർ നമ്പിയുടെ അടുക്കൽച്ചെന്ന്, "പെരുമ്പാമ്പിൻ നെയ്യ് സേവിക്കാതെ തന്നെ എന്റെ ദീനം ഭേദമായി" എന്നു പറഞ്ഞു. അപ്പോൾ നമ്പി, "പിന്നെ എന്തു സേവിച്ചു?" എന്നു ചോദിച്ചപ്പോൾ നമ്പൂരി "ഞാൻ ചമ്രവട്ടത്തയ്യപ്പനെ സേവിച്ചു. അല്ലാതെ ഒന്നും സേവിച്ചില്ല" എന്നു പറഞ്ഞു. പിന്നെ നമ്പി ഉണ്ടായ സംഗതികളെല്ലാം വിവരമായി പറയാൻ പറഞ്ഞപ്പോൾ നമ്പൂരി ഭജനത്തിന്റെ വിവരവും അതിനിടയ്ക്കു തനിക്കു ദർശനമുണ്ടായതും പുഴയിൽനിന്നു വെള്ളം കോരിക്കുടിച്ചിരുന്നതുമെല്ലാം വിസ്തരിച്ചു പറഞ്ഞു. ഉടനെ, നമ്പി "എങ്ങനെയെങ്കിലും നമ്പൂരിക്കു സുഖമായല്ലോ, അതു സന്തോഷം തന്നെ. എങ്കിലും എനിക്ക് ആ സ്ഥലമൊന്നു കാണണം. നമ്പൂരി കൂടെ വരണം" എന്നു പറഞ്ഞു. പിന്നെ അവർ രണ്ടുപേരുംകൂടിപ്പോയി ചമ്രവട്ടത്തെ അമ്പലക്കടവിൽനിന്നു പുഴവക്കത്തൂടെ കുറച്ചു ദൂരം ചെന്നപ്പോൾ അവിടെ ഒരു വലിയ പെരുമ്പാമ്പു

ചത്തു ചീഞ്ഞളിഞ്ഞു കിടക്കുനന്തും മഴവെള്ളത്തോടുകൂടി അതിന്റെ നെയ്യ് പുഴയിലേക്ക് ഒഴുകിച്ചേരുന്നതും കണ്ടിട്ടു നമ്പി നമ്പൂരിയോട്, "ഇതാ, ഇതു കണ്ടുവോ? ഈ നെയ്യോടു കൂടിയ വെള്ളമാണ് നമ്പൂരി പതിവായി കുടിച്ചിരുന്നത്. മുന്നാഴി നെയ്യു സേവിക്കണമെന്നേ ഞാൻ പറഞ്ഞുള്ളൂ. ഇപ്പോൾ മൂന്നിടങ്ങഴിയിലധികം നെയ്യ് നമ്പൂരി സേവിച്ചിരിക്കും" എന്നു പറയുകയും ശരി തന്നെയെന്നു നമ്പൂരി സമ്മതിക്കുകയും ചെയ്തു. ഇന്ന രോഗത്തിന് ഇന്നതു ചെയ്യാതെ ആ രോഗം ഭേദമാവുകയില്ലെന്നു ഇതുകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ.

പണ്ടൊരിക്കൽ ഒരാലത്തൂർ നമ്പി കല്പനപ്രകാരം വളരെക്കാലം തിരുവനന്തപുരത്തു താമസിച്ചിരുന്നു. അക്കാലത്തു കിളിമാന്നൂർ കൊട്ടാരത്തിൽ അന്നത്തെ മൂത്ത കോയിത്തമ്പുരാന് ഒരു ദീനമുണ്ടായി. ദീനം തണ്ണീർദാഹമായിരുന്നു. അതു വർദ്ധിച്ച് എത്ര വെള്ളം കുടിച്ചാലും മതിയാകാത്ത നിലയിലായി. അങ്ങനെ കണക്കില്ലാതെ വെള്ളം കുടിക്കുന്നത് ശരിയല്ലല്ലോ എന്നു വിചാരിച്ച് കഞ്ഞി മുതലായവ പ്രതിദിനം നൂറ്റൻപത് ഇളനീരിന്റെ വെള്ളം കൂടി കുടിക്കുക എന്നൊരു പതിവുവെച്ചു. അതുകൊണ്ട് മതിയായിട്ടല്ല. എങ്കിലും ഒരു കണക്കു വേണമല്ലോ എന്നു വിചാരിച്ച് അങ്ങനെ നിശ്ചയിച്ചതാണ്.

അങ്ങനെയിരിക്കുമ്പോൾ കോയിത്തമ്പുരാൻ "എന്റെ ഈ ദാഹം ആരെങ്കിലും മാറ്റിയാൽ മാറ്റുന്നവർക്ക് ഞാൻ ആയിരം രൂപ കൊടുത്തേക്കാം" എന്നു പറഞ്ഞു തുടങ്ങി. അങ്ങനെ പല ദിവസം കേട്ടപ്പോൾ കിളിമാനൂർ കൊട്ടാരത്തിൽ ഒരു തമ്പുരാട്ടിയുടെ ഭർത്തവായി താമസിക്കുന്ന ആളും തിരുവനന്തപുരത്തു വലിയ കൊട്ടാരത്തിലെ ഒരു പൂജക്കാരനും നമ്പിയുടെ സ്നേഹിതനുമായ ഒരു നമ്പൂരി കോയിത്തമ്പുരാന്റെ ഒരാളെന്ന നിലയിൽ തിരുവനന്തപുരത്തു ചെന്ന് നമ്പിയെ വിവരമെല്ലാം പറഞ്ഞു ക്ഷണിച്ചു കിളിമാനൂർക്കു കൊണ്ടുപോയി. അവിടെ എത്തിയ ദിവസം തന്നെ നമ്പി കോയിത്തമ്പുരാനെ കാണുകയും ഒരു മരുന്നു കൊടുത്തു സേവിപ്പിക്കുകയും ചെയ്തു. പിറ്റേ ദിവസമായപ്പോൾ നൂറ്റിനാല്പതു കരികുക് (ഇളനീ!ർ) കൊണ്ടു മാതിയായി. അടുത്ത ദിവസമായപ്പോൾ ഇളനീ!ർ പത്തുകൂടി കുറഞ്ഞു. അങ്ങനെ ദിവസംകൊണ്ട് ഒരു ഇളനീരായാൽ മതിയെന്നുള്ള സ്ഥിതിയിലായി. അപ്പോൾ നമ്പി "ഇപ്പോൾ ഇങ്ങനെയിരിക്കട്ടെ. ഇനി ഞാൻ നാട്ടിലേക്ക് ഒന്നു പോയി വരാം. ഇല്ലത്തു

നിന്നു പോയിട്ട് വളരെ നാളായി" എന്നു പറഞ്ഞ് യാത്രയായി. കോയിത്തമ്പുരാൻ നമ്പിക്ക് നൂറു രൂപ കൊടുത്തു. നമ്പി ഒന്നും മിണ്ടാതെ സന്തോഷസമേതം കൊടുത്തതു വാങ്ങിക്കൊണ്ടു പോവുകയും ചെയ്തു.

നമ്പി പോയതിന്റെ പിറ്റേ ദിവസം മുതൽ കോയിത്തമ്പുരാന്റെ ദാഹം വർദ്ധിച്ചു. പതിനഞ്ചു ദിവസംകൊണ്ട് പൂർവ്വസ്ഥിതിയിൽ നൂറ്റൻപതു കരിക്കിന്റെ വെള്ളം കുടിച്ചാലും മതിയാവുകയില്ല എന്നായി. കോയിത്തമ്പുരാൻ നമ്പിയെ വിളിച്ചുകൊണ്ടുവന്ന നമ്പൂരിയെ വിളിച്ചു നമ്പിയെ ഒരിക്കൽകൂടി കൊണ്ടുവരണമെന്നു പറഞ്ഞപ്പോൾ, നമ്പൂരി "അതു പ്രയാസമാണ്. ഒരിക്കൽ ഞാൻ വിഡ്ഢിയായി. ഇനി അതിനു തയ്യാറില്ല. അല്ലെങ്കിൽ ഇപ്പോൾ കൊടുത്തിട്ടുള്ളതുകൂടാതെ മുൻപു പറഞ്ഞിട്ടുള്ളതുപോലെ ആയിരം രൂപ തികച്ചു കൊടുക്കണം. അങ്ങനെ ചെയ്യാമെന്നു നിശ്ചയമുണ്ടെങ്കിൽ ഞാൻ പോയി നമ്പിയെ കൊണ്ടുവരാം. ആ സംഖ്യ നമ്പി വന്നാലുടനെ കൊടുക്കുകയും വേണം" എന്നു പറഞ്ഞു. നമ്പൂരിയുടെ അഭിപ്രായം പോലെ ചെയ്യാമെന്ന് കോയിത്തമ്പുരാൻ സമ്മതിക്കുകയും നമ്പൂരി പോയി വീണ്ടും നമ്പിയെ കൊണ്ടുവരികയും ഉടനെ കോയിത്തമ്പുരാൻ ആയിരം രൂപ കെട്ടിക്കൊടുക്കുകയും നമ്പി ചികിത്സിച്ചു ദീനം ഭേദപ്പെടുത്തുകയും ചെയ്തു.

ആലത്തൂർ നമ്പിയുടെ ഇല്ലത്ത് അപ്ഫന്മാരാണ് വൈദ്യത്തിൽ അധികം വിദഗ്ദ്ധന്മാരും പ്രസിദ്ധന്മാരുമായിത്തീരുക പതിവ്. അച്ഛൻ നമ്പിമാർക്കു സ്വല്പമൊരു കമ്പച്ഛായ [3] ഉണ്ടായിരിക്കുക പതിവാണ്. എങ്കിലും ഗുരുത്വത്തിനും കൈപ്പുണ്യത്തിനും ആർക്കും കുറവുണ്ടായി രിക്കാറില്ല. ഇക്കഴിഞ്ഞ 1092–ാമാണ്ടു കഴിഞ്ഞുപോയ അപ്ഫൻനമ്പി തന്നെ ഏറ്റവും വിദഗ്ദ്ധനും പ്രസിദ്ധനുമായിരുന്നുവല്ലോ.

1092–ൽ കഴിഞ്ഞുപോയ അപ്ഫൻ നമ്പിയുടെ ജ്യേഷ്ഠനായി ഒരാൾ ഉണ്ടായിരുന്നു. അവിടേക്കു പഠിപ്പും പ്രസിദ്ധിയും വളരെ കുറവായിരുന്നു. സ്വല്പമായ ഉന്മാദച്ഛായയുമുണ്ടായിരുന്നു. ഒരിക്കൽ അവിടുന്ന് ഒറ്റപ്പാല ത്തിനു സമീപം ഒരു സ്ഥലത്തുപോയി മടങ്ങിവരുമ്പോൾ കുതിരവട്ടത്തു വലിയ നായരുടെ ചില ഭൃത്യന്മാർ കണ്ടുകൂടി. വലിയനായർക്ക് അതി

[3] കിറുക്ക്

കലശലായി ഒരു വയറ്റിൽവേദനയായിട്ട് ഇളയ നമ്പിയെ കൂട്ടിക്കൊണ്ടു ചെല്ലാനായി അവരെ പറഞ്ഞയച്ചിരിക്കുകയായിരുന്നു. അവർ മൂത്ത നമ്പിയെക്കണ്ടപ്പോൾ ഇളയ നമ്പിയാണെന്ന് തെറ്റിദ്ധരിച്ചു കൂട്ടിക്കൊണ്ടു പോയി. വലിയനായർ വേദനയുടെ കാഠിന്യം നിമിത്തം ആഹാരം കഴിക്കാനും ഇരിക്കാനും കിടക്കാനും വയ്യാതെയായിട്ടു മുകളിൽ ഒരു കയറുകെട്ടി അതിന്മേൽ പിടിച്ചുകൊണ്ട് നിന്ന് നിലവിളിക്കുകയായിരുന്നു. നമ്പി അവിടെ എത്തിയ ഉടനെ "എനിക്കു ദാഹം കലശലായിരിക്കുന്നു. അതിനു വല്ലതും വേണം" എന്നു പറഞ്ഞിട്ട് കുളിക്കാൻ പോയി. നമ്പി കുളി കഴിഞ്ഞു വന്നപ്പോൾ അഞ്ചാറു കരിക്കും പത്തു പതിനഞ്ചു പൂവൻ പഴവും കൊണ്ടുചെന്നു കൊടുത്തു. നമ്പി അതിൽ രണ്ടു കരിക്കെടുത്തു തുളച്ചു വെള്ളം തലയിൽ ഒഴിച്ചു. ഒരു കരിക്കിന്റെ വെള്ളം കുടിച്ചു. രണ്ടു പഴവും തിന്നു. പിന്നെ രോഗിയോട് "കുറച്ചു പഴം തിന്നാമോ?" എന്നു ചോദിച്ചു. "വയ്യാ" എന്നു വലിയ നായർ പറഞ്ഞപ്പോൾ നമ്പി "എങ്കിലും പരീക്ഷിച്ചു നോക്കൂ" എന്നു പറഞ്ഞ് ഒരു പഴമെടുത്ത് ശകലം മുറിച്ചുകൊടുത്തു തീറ്റി. അതു തിന്നു കഴിഞ്ഞപ്പോൾ നമ്പി "ഇപ്പോൾ വേദന എങ്ങനെയിരിക്കുന്നു" എന്നു ചോദിച്ചു. "കുറച്ചു കുറവുണ്ടോ എന്നു സംശയം" എന്നു നായർ പറഞ്ഞു. നമ്പി കുറേശ്ശെ കുറേശ്ശെയായി ഒരു പഴം മുഴുവനും തീറ്റീട്ട് "ഇപ്പോൾ എങ്ങനെയിരിക്കുന്നു" എന്നു ചോദിച്ചു. "വളരെ ഭേദമുണ്ട്" എന്നു നായർ സമ്മതിച്ചു. പിന്നെ നമ്പി അവിടെയിരുന്ന് "ഒരു പഴവും കൂടി തിന്ന് ഒരു കരിക്കിന്റെ വെള്ളവുംകൂടി കുടിക്കൂ" എന്നു പറഞ്ഞു. അത്രയും കൂടി കഴിഞ്ഞപ്പോൾ വലിയനായർ "ഇപ്പോൾ വേദന ഒട്ടുമില്ല. എനിക്കു നല്ല സുഖമായി" എന്നു പറഞ്ഞു. നമ്പി അപ്പോൾത്തന്നെ അവിടെനിന്ന് ഇറങ്ങിപ്പോയി. വലിയ നായർക്ക് പിന്നെ മരിക്കുന്നതുവരെ വയറ്റിൽവേദന ഉണ്ടായില്ല.

മേല്പറഞ്ഞ സംഗതിയുണ്ടായത് ഒരു മീനമാസത്തിലാണ്. മദ്ധ്യാഹ്നസമയത്താണ് നമ്പി പോയത്. കുറച്ചുനടന്നപ്പോഴേക്കും വെയിലിന്റെ ചൂടുകൊണ്ട് നടക്കാൻ വയ്യാതെയാവുകയാൽ നമ്പി വഴിക്കു കണ്ട ഒരു പടിപ്പുരയിൽ കയറിയിരുന്ന് വിശ്രമിച്ചു. അതു വലിയ ധനവാനായ ഒരു നായരുടെ വീടിനുള്ള പടിപ്പുരയായിരുന്നു. ആ വീട്ടിലെ കാരണവർ കണ്ടാലും കാര്യത്തിനും വളരെ യോഗ്യനും ചെറുപ്പക്കാരനുമായിരുന്നു. എങ്കിലും അയാൾ കുറച്ചു നാളായി ബധിരനായിത്തീർന്നു.

അതിനു ചികിത്സകളൊക്കെ ചെയ്തു നോക്കീട്ടും യാതൊരു ഗുണവും കാണായ്കയാൽ അയാളും വീട്ടിലുള്ള മറ്റാളുകളും അത്യന്തം വ്യസനിച്ചു കൊണ്ടിരിക്കുന്ന അവസരത്തിലാണ് നമ്പി അവിടെ ചെന്നു കയറിയത്. നമ്പിയെ അറിയുന്നവരായി ആ വീട്ടിലാരുമുണ്ടായിരുന്നില്ല. അപ്പോൾ നമ്പിയുമായി പരിചയമുള്ള ഒരാൾ ദൈവഗത്യാ അവിടെ വന്നുചേരുകയും ആ മനുഷ്യൻ ഈ വന്നിരിക്കുന്നത് ഇന്നാളാണെന്ന് ആ വീട്ടുകാരെ ഗ്രഹിപ്പിക്കുകയും ചെയ്തു. "അനേകം വൈദ്യന്മാർ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചു നോക്കീട്ടും ഒരു ഗുണവുമുണ്ടാകാത്താ സ്ഥിതിക്കു വിശേഷിച്ചു ഫലമൊന്നും ഉണ്ടാവുകയില്ലായിരിക്കാം, എങ്കിലും ഇതുകൂടി ഒന്നു പരീക്ഷിച്ചു നോക്കിക്കളയാം" എന്നു വിചാരിച്ചു വീട്ടുകാർ ആ പരിചിതൻ മുഖാന്തിരം വിവരം നമ്പിയെ അറിയിക്കുകയും ആ ബധിരനെ കൊണ്ടുചെന്നു കാണിക്കുകയും ചെയ്തു. നമ്പി ഉടനെ കുറച്ചു കൊട്ടെണ്ണ (വിളക്കിലൊഴിക്കുന്ന ഒരു മാതിരി എണ്ണ) വരുത്തി രോഗിയുടെ തലയിൽ തേപ്പിച്ചു വെയിലത്തു പിടിച്ചു നിറുത്തി. തീപോലെയുള്ള വെയിലത്തു കുറച്ചു നേരം നിന്നപ്പോഴേക്കും രോഗി വല്ലാതെ വിഷമിച്ചു. അയാളുടെ കഷ്ടപ്പാട് കണ്ട് വീട്ടിലുള്ളരെല്ലാം കരച്ചിലും പിഴിച്ചിലും അലയും മുറയും തുടങ്ങി. ഒടുക്കം രോഗിയുടെ അമ്മ നമ്പിയുടെ അടുക്കൽ ചെന്ന് "എന്റെ പ്രിയപ്പെട്ട ഏക പുത്രൻ ഇങ്ങനെ വെയിലത്തു നിന്നു പൊരിയുന്നതു കണ്ടു സഹിക്കാൻ എനിക്കു ശക്തിയില്ല. രണ്ടു നാഴികയിലധികവും നേരമായല്ലോ അവൻ കഷ്ടപ്പെടുന്നു; ഇനിയെങ്കിലും കയറിപ്പോകാന നുവദിച്ചാൽ കൊള്ളാം" എന്നു വ്യസനസമേതം കരഞ്ഞുകൊണ്ടു പറഞ്ഞു. ഉടനെ നമ്പി രോഗിയുടെ അടുക്കൽ ചെന്നു രണ്ടു ചെകിടത്തും ഓരോ "വീക്കു" വെച്ചു കൊടുത്തു. അതു കണ്ട് വീട്ടുകാർ പൂർവ്വധികം ഉറക്കെ നിലവിളിച്ചു. എങ്കിലും തല്ലുകൊണ്ടതിനോടുകൂടി രോഗിക്കു ചെവി കേൾക്കാറായി. ഉടനെ നമ്പി അവിടെ നിന്നു പോവുകയും ചെയ്തു.

ഒരിക്കൽ കോട്ടയ്ക്കൽ താമസിച്ചിരുന്ന ഏറാൾപ്പാടു തമ്പുരാൻ ക്ഷയരോഗബാധിതനായിത്തീരുകയാൽ ചികിത്സയ്ക്കായി അനുജൻ നമ്പിയെ കൊണ്ടു പോയിരുന്നു. നമ്പി അവിടെയെത്തി കണ്ടപ്പോൾതന്നെ രോഗം അസാദ്ധ്യമെന്നു തീർച്ചപ്പെടുത്തി. എങ്കിലും അതു പറയുകയോ ഭാവിക്കുകയോ ചെയ്യുന്നതു ശരിയല്ലല്ലോ എന്നു വിചാരിച്ചു ചില ചികിത്സകൾ ചെയ്തുകൊണ്ട് അവിടെ താമസിച്ചു. രോഗം പ്രതിദിനം

വർദ്ധിച്ചുകൊണ്ടിരുന്നു. തമ്പുരാനു രുചി ലവലേശമില്ലാതെയായി. ഭക്ഷണം കുറഞ്ഞതിനോടുകൂടി ക്ഷീണവും കലശലായി. "രുചിയോടുകൂടി ഒരുരുള ചോറുണ്ടിട്ട് അപ്പോൾ തന്നെ മരിച്ചാലും സങ്കടമില്ല. അതിനു വല്ലതും നിവൃത്തിയുണ്ടോ?" എന്നു തമ്പുരാൻ നമ്പിയോടു ചോദിച്ചു. "രുചിയുണ്ടാക്കാം" എന്നു നമ്പി മറുപടിയും പറഞ്ഞു. അങ്ങനെയല്ലാതെ പറയരുതല്ലോ എന്നു വിചാരിച്ചാണ് അമ്പി അങ്ങനെ പറഞ്ഞത്. പറഞ്ഞു കഴിഞ്ഞപ്പോൾ "ഇനി എന്താ നിവൃത്തി" എന്നു വിചാരിച്ചിട്ട് നമ്പിക്കു മാർഗമൊന്നും തോന്നിയില്ല. അപ്പോൾ ജ്യേഷ്ഠൻ അവിടെ സമീപം "അച്ചിപ്ര" എന്ന ദേശത്തു ചെന്നിട്ടുണ്ടെന്നു കേട്ട് ഉടനെ ആളയച്ചു കോട്ടയ്ക്കൽ വരുത്തി വിവരമെല്ലാം പറഞ്ഞു. ജ്യേഷ്ഠൻ നമ്പി തമ്പുരാനെ ചെന്നു കണ്ട് "എന്തു ഭക്ഷിക്കാനാണ് അവിടേക്കു രുചി തോന്നുന്നത്?" എന്നു ചോദിച്ചു. "എനിക്ക് ഒന്നിനും രുചി തോന്നുന്നില്ല. എന്നാൽ ഒരുരുളച്ചോറെങ്കിലും രുചിയോടുകൂടി ഉണ്ടാൽ കൊള്ളാമെന്നു മോഹമുണ്ട്. രുചിയില്ലതാനും; പിന്നെ എന്താ ചെയ്ക" എന്നു തമ്പുരാൻ മറുപടി പറഞ്ഞു. ഉടനെ നമ്പി ഒരു വലിയ സദ്യയ്ക്കുള്ള വിഭവ ങ്ങളൊക്കെ ഉണ്ടാക്കുവാൻ പറഞ്ഞു. ക്ഷണത്തിൽ എല്ലാം തയ്യാറായി. ഇല വെച്ചു തമ്പുരാനെ പിടിച്ചെണീപ്പിച്ച് അവിടെയിരുത്തി. ജ്യേഷ്ഠൻ നമ്പി എന്തോ ഒരു മരുന്ന് കയ്യിലിട്ട് തിരുമ്മി ഒരു ചെറിയ ഗുളികപോലെയാക്കി തമ്പുരാന്റെ വായിൽ ഇട്ടുകൊടുത്തിട്ട് ഇറക്കാൻ പറഞ്ഞു. അത് ഇറക്കിയ ഉടനെ നെയ്യും പരിപ്പുംകൂട്ടി ഒരുരുള ചോറ് കൊടുത്തു. അത് ഉണ്ടു കഴിഞ്ഞപ്പോൾ മുൻപിലത്തെപ്പോലെ ഒരു പ്രാവശ്യം കൂടി മരുന്നു കൊടുത്തു. "ഇപ്പോൾ രുചി തോന്നുന്നുണ്ടോ?" എന്നു നമ്പി ചോദിച്ചു. "കുറച്ചുകൂടി ഉണ്ണാമെന്നു തോന്നുന്നുണ്ട്" എന്നു തമ്പുരാൻ പറഞ്ഞു. പിന്നെ കാളൻ മുതലായവയും മോരുംകൂട്ടി ഏകദേശം നാഴിയരിയുടെ ചോറും കുറെ പ്രഥമനും കഴിച്ചു. തമ്പുരാനു വളരെ സന്തോഷമാവുകയും ചെയ്തു. ജ്യേഷ്ഠൻ നമ്പി അന്നവിടെത്തന്നെ താമസിച്ചു. പിറ്റേ ദിവസം രാവിലെ യാത്രയായപ്പോൾ "അനുജൻ ഇന്നു വരുന്നുവോ?" എന്നു ചോദിച്ചതിനു "ഞാൻ നാലു ദിവസം കഴിഞ്ഞു വരാം" എന്നു അനുജൻ നമ്പി മറുപടി പറഞ്ഞപ്പോൾ ജ്യേഷ്ഠൻ നമ്പി "അതു വേണ്ടാ, ഇന്നില്ലെങ്കിൽ നാളെ രാവിലെ പോരൂ" എന്നു പറഞ്ഞിട്ടു പോയി. അന്നു രാത്രിയിൽ തമ്പുരാൻ തീപ്പെടുകയും ചെയ്തു.

ആ ജ്യേഷ്ഠൻ നമ്പിക്ക് പഠിപ്പ് അധികമുണ്ടായിരുന്നില്ലെന്നു മാത്രമല്ല, കുറേശ്ശെ കമ്പച്ഛായയുമുണ്ടായിരുന്നു. എങ്കിലും കൈപ്പുണ്യം മറ്റാർക്കും അത്രയുമുണ്ടായിരുന്നില്ല. ചികിത്സ അപ്പോഴപ്പോൾ തോന്നുന്നതുപോലെയാണ് ചെയ്ക; ശാസ്ത്രപ്രകാരമൊന്നുമായിരിക്കില്ല. എങ്കിലും ഫലിക്കാതെ വരാറില്ല. എണ്ണ കാച്ചി തേച്ചിട്ട് ഒരെണ്ണയും പിടിക്കാതെയാകുമ്പോൾ ആരെങ്കിലും ചെന്നു പറഞ്ഞാൽ ജ്യേഷ്ഠൻ നമ്പി കുളിക്കുന്നതിനു മുമ്പാണെങ്കിൽ എന്തെങ്കിലും കുറെ എണ്ണയെടുത്ത് ഇടതുകൈകൊണ്ട് അവരുടെ തലയിൽ തേപ്പിച്ചയയ്ക്കും. കുളി കഴിഞ്ഞിട്ടാണെങ്കിൽ എണ്ണവരുടെ തലയിൽ ഒഴിച്ചുകൊടുക്കും. പിന്നെ അവർക്കു പച്ചെണ്ണ തേച്ചാൽ മതി. ഒരു ദീനവുമുണ്ടാവില്ല.

ഈ ജ്യേഷ്ഠൻ നമ്പി ഒരു കുട്ടഞ്ചേരി മൂസ്സിന്റെ അവതാരമാണെന്നുകൂടി ജനങ്ങളുടെ ഇടയിൽ ഒരു വിശ്വാസമുണ്ടായിരുന്നു. അതിന്റെ കാരണമായി ഒരൈതിഹ്യമുണ്ട്.

ആലത്തൂർ നമ്പിമാർ വൈദ്യശാസ്ത്രം പഠിക്കുക കുട്ടഞ്ചേരി മൂസ്സിന്റെ അടുക്കലാണ് പതിവ്. ആ പതിവനുസരിച്ച് ഈ ജ്യേഷ്ഠൻ നമ്പിയുടെ മുത്തശ്ശനും അവിടെച്ചെന്നു പഠിച്ചു താമസിച്ചിരുന്നു. അന്നുണ്ടായിരുന്ന കുട്ടഞ്ചേരി മൂസ്സ് വൈദ്യസംബന്ധമായി ഭൂലോകത്തിലുള്ള സകലഗ്രന്ഥങ്ങളും നോക്കീട്ടുണ്ടായിരുന്നുവത്രേ. അദ്ദേഹം ഒരു ദിവസം ശിഷ്യനായ നമ്പിയോട്, "ഞാൻ അഷ്ടാംഗഹൃദയം, അഷ്ടാംഗസംഗ്രഹം, ചരകം, സുശ്രുതം മുതലായി ഭൂലോകത്തിലുള്ള സകലവൈദ്യഗ്രന്ഥങ്ങളും നോക്കീട്ടുണ്ട്. ഇനി ഒരാഗ്രഹമേ ഉള്ളൂ. നമ്പിയുടെ ഇല്ലത്ത് അശ്വിനീദേവന്മാർ കൊടുത്ത ഒരു ഗ്രന്ഥമുണ്ട് എന്നു കേട്ടിട്ടുണ്ട്. അതുകൂടി ഒന്നു നോക്കിയാൽ കൊള്ളാമെന്നാണ് ആഗ്രഹം. അതിനെന്താ നിവൃത്തി?" എന്നു ചോദിച്ചു. അതിനു മറുപടിയായി നമ്പി, "അതിനെന്താ പ്രയാസം? അവിടെച്ചെന്നൊന്നു ജനിച്ചാൽ മതിയല്ലോ" എന്നു പറഞ്ഞു. ഇതു കേട്ടിട്ട് മൂസ്സിന് വളരെ സന്തോഷമാണുണ്ടായത്. ഉടനെ മൂസ്സ് "മറുപടി വളരെ ഭംഗിയായി. ഇങ്ങനെ തന്നെയാണ് പറയേണ്ടത്. ഇങ്ങനെ എല്ലാ വിഷയത്തിലും എല്ലായ്പോഴും ഉചിതമായതു തോന്നട്ടെ" എന്നു പറഞ്ഞ് നമ്പിയുടെ ശിരസ്സിൽ രണ്ടു കയ്യും വച്ച് അനുഗ്രഹിക്കുകയും പെട്ടെന്ന് അവിടെക്കിടന്ന് മരിക്കുകയും ചെയ്തു. ആ കുട്ടഞ്ചേരി മൂസ്സ് ഇവിടെ വന്നു ജനിച്ച ആളാണ് ജ്യേഷ്ഠൻ നമ്പി എന്നാണ് ജനശ്രുതി.

ആലത്തൂർ നമ്പിയുടെ ഇല്ലത്ത് അടുത്ത കാലത്തുണ്ടായിരുന്നവരിൽ പ്രസിദ്ധനും യോഗ്യനുമായിരുന്നത് 92–ൽ മരിച്ചുപോയ അച്ഛൻ നമ്പി തന്നെയായിരുന്നു. അവിടുന്നു കീർത്തിയും വിത്തസമ്പത്തും ശിഷ്യ സമ്പത്തും ധാരാളമായി സമ്പാദിച്ചു. ഇപ്പോൾ ആ ഇല്ലത്തുള്ള മൂന്നു നമ്പിമാരെയും വൈദ്യശാസ്ത്രം പഠിപ്പിച്ചത് അവിടുന്നുതന്നെയാണ്. പരേതനായ രാമവർമ്മത്തു ചന്ദ്രശേഖരൻ പിള്ള, ഇപ്പോൾ തൃശ്ശിവപേരൂർ പട്ടണത്തിൽ ഒരു വൈദ്യശാല സ്ഥാപിച്ചു ചികിത്സ നടത്തിവരുന്ന രാമൻ പിള്ള അവർകൾ മുതലായി അനേകം വൈദ്യന്മാർ അവിടുത്തെ ശിഷ്യവർഗത്തിൽപ്പെട്ടവരാണല്ലോ.

92–ൽ മരിച്ചുപോയ നമ്പിയുടെ അനുജനായിട്ടും ഒരു നമ്പിയുണ്ടായിരുന്നു. അദ്ദേഹത്തിനു പ്രസവചികിത്സയിലാണ് അധികം പ്രസിദ്ധിയുണ്ടായിരുന്നത്. ഒരിക്കൽ കോഴിക്കോട് സാമൂതിരി കോവില കത്ത് ഒരു തമ്പുരാട്ടിക്ക് പ്രസവവേദന തുടങ്ങീട്ട് അഞ്ചാറു ദിവസമായിട്ടും പ്രസവിക്കായ്കയാൽ അനേകം ഡോക്ടർമാരെ വരുത്തിക്കാണിച്ചു. എല്ലാ വരും അസാദ്ധ്യമെന്നു പറഞ്ഞ് ഒഴിഞ്ഞതിന്റെ ശേഷം ഈ നമ്പി ചില വിദ്യകൾ പ്രയോഗിച്ച് തള്ളയ്ക്കും പിള്ളയ്ക്കും യാതൊരു ദോഷവും പറ്റാതെ പ്രസവം നടത്തിയതിൽ സാമൂതിരിപ്പാടു തമ്പുരാൻ സന്തോഷിച്ചു നമ്പിക്ക് വീരശൃംഖല സമ്മാനിച്ചയച്ചു. ഇങ്ങനെ ആലത്തൂർ നമ്പിമാരെ സംബന്ധിച്ചു പറയുകയെന്നുവെച്ചാൽ ഇനിയും അനേകം സംഗതികളുണ്ട്. വിസ്താരഭയത്താൽ ചുരുക്കുന്നു.

ആലത്തൂർ നമ്പിമാരിൽ ചികിത്സാവിഷയത്തിൽ അധികം പ്രസി ദ്ധിയും പ്രാചാരവും സിദ്ധിക്കുക അപ്ഫന്മാർക്കാണ് പതിവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ പാരമ്പര്യക്രമമനുസരിച്ച് ഇപ്പോൾ ആ സ്ഥാനം വഹിച്ചിരിക്കുന്നത് മൂന്നാമൻ നമ്പിയാണ്. അവിടേക്കു ചികിത്സാ വിഷയ ത്തിൽ സിദ്ധിച്ചിട്ടുള്ള പ്രസിദ്ധിയും പ്രചാരവു ഒട്ടും ചില്ലറയല്ല. അവിടു ത്തെക്കുറിച്ചു പ്രത്യേകമൊരുപന്യാസമെഴുതേണ്ടതാകയാൽ അതിനിയൊ രവസരത്തിലായിക്കൊള്ളാമെന്നു കരുതി ഈ ലേഖനം ഇത്രയുംകൊണ്ട് അവസാനിപ്പിച്ചുകൊള്ളുന്നു.

## 47. വയസ്കര ചതുർവേദിഭട്ടതിരിയും യക്ഷിയും

വയസ്കരയില്ലത്ത് ഒരു കാലത്ത് പുരുഷന്മാരരുമില്ലാതെ ഒരു കന്യക മാത്രമായിത്തീരുകയും ആ കന്യകയെ പിലാമന്തോൾ മൂസ്സ് സർവസ്വദാനമായി വിവാഹം കഴിച്ച് അവിടെ ദത്തു കയറുകയും ചെയ്കയാൽ അക്കാലം മുതൽക്കാണല്ലോ അവിടെയുള്ളവർക്ക് വയസ്കര മൂസ്സ് എന്നുള്ള പേരു സിദ്ധിച്ചത്. ഇതിനു മുമ്പും ഈ ഇല്ലത്ത് പലപ്പോഴും പുരുഷന്മാരില്ലാതെ ഒരു കന്യക മാത്രമായിത്തീരുക ഉണ്ടായിട്ടുണ്ട്. അപ്പോഴെല്ലാം ഓരോരുത്തർ ആ കന്യകമാരെ സർവസ്വദാനമായി വിവാഹം കഴിച്ച് അവിടെ ദത്തുകയറുകയും അപ്രകാരം ദത്തു കയറുന്നവരുടെ പേരനുസരിച്ച് അവിടെ ഉണ്ടാകുന്നവർക്ക് വയസ്കര നമ്പൂരി, വയസ്കര ഭട്ടതിരി, വയസ്കര പോറ്റി ഇങ്ങനെ പല പേരുകളും സിദ്ധിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ അവിടെ ഒരു ഭട്ടതിരി ദത്തു കയറിയതിനാൽ അക്കാലം മുതൽ പിന്നെ ഒരു ദത്തുണ്ടായതുവരെ അവിടെയുള്ളവരെ ഭട്ടതിരി എന്നാണ് പറഞ്ഞുവന്നിരുന്നത്.

ഒരു കാലത്ത് വയസ്കരയില്ലത്ത് ആയുർവേദമുൾപ്പെടെ നാലു വേദങ്ങളും പഠിച്ച ഒരു മഹാവിദ്വാനാനുണ്ടായിത്തീർന്നു. അദ്ദേഹത്തെ എല്ലാവരും "ചതുർവേദി ഭട്ടതിരി"യെന്നാണ് പറഞ്ഞുവന്നിരുന്നത്. അദ്ദേഹം ഒരു മഹാവൈദ്യനും വലിയ മന്ത്രവാദിയുമായിരുന്നു. മന്ത്രവാദത്തിലുള്ള പ്രസിദ്ധികൊണ്ട് അദ്ദേഹത്തെ മന്ത്രവാദത്തിനായി പല ദിക്കുകളിൽനിന്നും ആളുകൾ വന്നു കൂട്ടിക്കൊണ്ടുപോവുക പതിവായിരുന്നു.

അങ്ങനെയിരുന്ന കാലത്ത് അന്നു നാടു വാണിരിന്ന സാമൂതിരിപ്പാടു തമ്പുരാന് ഒരു യക്ഷിയുടെ ഉപദ്രവം ഉണ്ടായിത്തീരുകയും പല മന്ത്രവാദികൾ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചുനോക്കീട്ടും ആ യക്ഷിയെ ഒഴിപ്പിക്കാൻ കഴിയായ്കയാൽ ഒടുക്കം സാമൂതിരിപ്പാടു തമ്പുരാന്റെ ആളുകൾ വന്നു ചതുർവേദി ഭട്ടതിരിയെ കോഴിക്കോട്ടേക്കു കൂട്ടിക്കൊണ്ടുപോവുകയും ഭട്ടതിരി ചില മന്ത്രതന്ത്രപ്രയോഗങ്ങൾകൊണ്ട് ആ യക്ഷിയെ സാമൂതിരിപ്പാട് തമ്പുരാന്റെ ദേഹത്തിൽ നിന്ന് ഉഴിഞ്ഞു മാറ്റിക്കളയുകയും ചെയ്തു. യക്ഷി തന്റെ ദേഹത്തിൽ നിന്ന് വിട്ടുമാറിയെന്നു പൂർണബോധം വരികയാൽ സാമൂതിരിപ്പാടു തമ്പുരാൻ പലവിധ സമ്മാനങ്ങൾ കൊടുത്ത് സന്തോഷിപ്പിച്ച് ചതുർവേദി ഭട്ടതിരിയെ സബഹുമാനം തിരിച്ചയച്ചു.

ഭട്ടതിരി കോഴിക്കോട്ടുനിന്നു തിരിച്ചുപോന്നു. നേരം വൈകിയപ്പോൾ വഴിക്ക് ഒരു നമ്പൂരിയുടെ ഇല്ലത്തു കയറി കുളിയും സന്ധ്യാവന്ദനാദികളും അത്താഴവും കഴിച്ച് അവിടെ ഉപഗൃഹമായിട്ടുള്ള ഒരു മാളികയിൽ കിടന്നു. വഴി നടന്നുള്ള ക്ഷീണംകൊണ്ട് കിടന്ന ഉടനെ അദ്ദേഹം ഉറങ്ങിത്തുടങ്ങി. അപ്പോൾ ആരോ അടുക്കൽ വന്ന് "ഹേ! തലയിണയുടെ താഴെയിരിക്കുന്ന ഗ്രന്ഥം അവിടെനിന്ന് മാറ്റിവയ്ക്കണം" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. പെട്ടെന്നുണർന്നു കണ്ണു തുറന്നു നോക്കിയപ്പോൾ സർവാംഗസുന്ദരിയായ ഒരു സ്ത്രീ തന്റെ അടുക്കൽ നിൽക്കുന്നതായി അദ്ദേഹം കണ്ടു. വിളക്കു കെടുത്തീട്ടില്ലായിരുന്നതിനാൽ ആ സ്ത്രീയെ അദ്ദേഹത്തിനു പ്രത്യക്ഷമായി കാണാമായിരുന്നു. ആ സ്ത്രീ പിന്നെയും ആ ഗ്രന്ഥം മാറ്റിവെയ്ക്കാൻ പറഞ്ഞു. ചതുർവേദി ഭട്ടതിരി എവിടെപ്പോകുമ്പോഴും ഒരു മന്ത്രവാദഗ്രന്ഥം കൊണ്ടു പോവുകയും രാത്രികാലങ്ങളിൽ കിടക്കുമ്പോൾ അത് തലയ്ക്കൽ വെച്ചുകൊണ്ട് കിടക്കുകയും പതിവായിരുന്നു. അദ്ദേഹം പല സ്ഥലങ്ങളിൽനിന്നു ദുഷ്ടദേവതകളെ ഒഴിച്ചിട്ടുള്ള ആളും ഒഴിക്കുന്ന ആളുമാകയാൽ ആ വകക്കാർക്ക് അദ്ദേഹത്തോടു വിരോധമുണ്ടാകുന്നതിനും തന്നിമിത്തം അവർ അദ്ദേഹത്തെ ഉപദ്രവിക്കാനും ഇടയുള്ളതുകൊണ്ടും ഈ ഗ്രന്ഥം കൈവശമുള്ളപ്പോൾ ഒരു ദേവതയ്ക്കും അദ്ദേഹത്തെ ബാധിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടുമാണ് അദ്ദേഹം ആ ഗ്രന്ഥം കൊണ്ടുനടക്കുന്നതും അതു തലയ്ക്കൽ വെച്ചുകൊണ്ട് കിടക്കുകയും ചെയ്തിരുന്നത്. ഭട്ടതിരി ആ സ്ത്രീയുടെ അനിതരവനിതാസാധാരണമായ രൂപലാവണ്യം കണ്ട് അവൾ കേവലം മനുഷ്യസ്ത്രീയല്ലെന്നു നിശ്ചയിക്കുകയും അത്യന്തം വിസ്മയിക്കുകയും ചെയ്തുകൊണ്ട് "നീ ആര്? ഇവിടെ വന്നതെന്തിന്? ഈ ഗ്രന്ഥം മാറ്റിവയ്ക്കുന്നതെന്തിന്?" എന്നു ചോദിച്ചു. "അങ്ങ് എന്നെ ഉപദ്രവിക്കുകയില്ലെന്ന് സത്യം ചെയ്താൽ ഞാൻ പരമാർഥം പറയാം" എന്ന് ആ സ്ത്രീ പറയുകയും അവളുടെ രൂപവിശേഷം കണ്ട് അവളിൽ ആസക്തമാനസനായിത്തീർന്ന ഭട്ടതിരി അപ്രകാരം സത്യം ചെയ്കയും ചെയ്തു. ഉടനെ ആ സ്ത്രീ വീണ്ടും പറഞ്ഞു, "ഞാൻ സാമൂതിരിപ്പാടു തമ്പുരാനെ ബാധിക്കുകയും അവിടെ നിന്ന് അങ്ങാൽ നിഷ്കാസിതയായിത്തീരുകയും ചെയ്ത യക്ഷിയാണ്. ഭവാന്റെ രൂപസൗന്ദര്യം കണ്ടു ഭവാനിൽ അത്യന്തം അനുരക്തയായിത്തീരുകയാലാണ് ഞാൻ ഇവിടെ വന്നിരിക്കുന്നത്. അതിനാൽ അങ്ങ് എന്നെ സദയം സ്വീകരിക്കണം. ആ ഗ്രന്ഥം മാറ്റി

വയ്ക്കാതെ എനിക്കു ഭവാനെ തൊടാൻ നിവൃത്തിയില്ലല്ലോ." ഇതു കേട്ടു ഭട്ടതിരി, "നീ എന്നെ ഉപദ്രവിക്കുകയില്ലെന്ന് സത്യം ചെയ്താൽ ഞാൻ ഗ്രന്ഥം മാറ്റിവയ്ക്കാം" എന്നു പറഞ്ഞു. അതു കേട്ടു യക്ഷി സസന്തോഷം സത്യം ചെയ്യുകയും ഭട്ടതിരി ഗ്രന്ഥമെടുത്ത് മാറ്റിവയ്ക്കുകയും അവർ സന്തോഷസമേതം ഭാര്യാഭർത്താക്കന്മാരുടെ നിലയിൽ ആ രാത്രിയെ നയിക്കുകയും ചെയ്തു. വെളുപ്പാൻ കാലമായപ്പോൾ തന്നെക്കൂടെ കൊണ്ടുപോകേണമെന്ന് യക്ഷി ഭട്ടതിരിയോടും തന്നോടുകൂടി പോരേണമെന്നു ഭട്ടതിരി യക്ഷിയോടും അപേക്ഷിക്കുകയും അപ്രകാരം രണ്ടുപേരും സമ്മതിക്കുകയും ചെയ്തു. അനന്തരം ഭട്ടതിരിയും അന്യന്മാർക്ക് അദൃശ്യയായി യക്ഷിയും അവിടെനിന്ന് പുറപ്പെട്ട് ഏതാനും ദിവസങ്ങൾകൊണ്ട് വയസ്കരയില്ലത്തു വന്നുചേരുകയും പിന്നേയും അവർ ഭാര്യാഭർത്താക്കന്മാരെപ്പോലെ പരസ്പരസ്നേഹത്തോടുകൂടിത്തന്നെ വർത്തിക്കുകയും ചെയ്തു. ആ യക്ഷി വിട്ടുപിരിയാതെ സദാ വയസ്കരയില്ലത്തുതന്നെ താമസിച്ചിരുന്നുവെങ്കിലും ഭട്ടതിരിക്കല്ലാതെ മറ്റാർക്കും ആ ദിവ്യമൂർത്തിയെ കാണാൻ പാടില്ലായിരുന്നു. അതിനാൽ ഈ കഥയൊന്നും മറ്റാരും അറിഞ്ഞിരുന്നില്ല.

ഇങ്ങനെ ഏതാനും കാലം കഴിഞ്ഞപ്പോൾ ആ യക്ഷി ഭട്ടതിരിയിൽ നിന്ന് ഗർഭം ധരിക്കുകയും അചിരേണ പ്രസവിച്ച് ഒരു പെൺകുട്ടിയുണ്ടാവുകയും ചെയ്തു. അപ്പോഴേക്കും ഭട്ടതിരിക്ക് യൗവനം ക്ഷയിക്കുകയാൽ അദ്ദേഹത്തിനും യക്ഷിക്കും പരസ്പരം വിരക്തി ജനിക്കുകയും യക്ഷി സ്വപുത്രിയെ, മേനക ശകുന്തളയെ എന്നപോലെ, അവിടെ ത്യജിച്ചിട്ടു സ്വസ്ഥാനത്തേക്കു പോവുകയും ചെയ്തു. ആ യക്ഷിയുടെ അനുഗ്രഹത്താൽ ആ പുത്രിയും ദിവ്യയായ ഒരു യക്ഷിയായി പെട്ടെന്നു യൗവനയുക്തയായിത്തീരുകയും അന്യന്മാർക്ക് അദൃശ്യയായി അവിടെത്തന്നെ താമസിക്കുകയും ചെയ്തു.

ചതുർവേദി ഭട്ടതിരി ചരമഗതിയെ പ്രാപിക്കാറായ സമയം സ്വപുത്രിയായ യക്ഷിയെ അടുക്കൽ വിളിച്ചു സ്വകാര്യമായി, "ഞാൻ ഇഹലോകവാസം വിടാറായിരിക്കുന്നു. എങ്കിലും നീ കുടുംബപരദേവതയായി എന്നും ഇവിടെത്തന്നെ വസിക്കണം. ഇന്നെ ഒരു പരദേവതയായി ഇവിടെയുള്ളവർ എന്നും ആചരിച്ചുകൊള്ളും" എന്നു പറഞ്ഞിട്ട് അദ്ദേഹം തന്റെ സജാതീയ ഭാര്യയിലുണ്ടായിരുന്ന പ്രഥമപുത്രനെയും അടുക്കൽ വിളിച്ചു തനിക്കു

യക്ഷി ഭാര്യയായിത്തീർന്ന കഥയും പുത്രിയുണ്ടായതും ആ പുത്രി കുടുംബപരദേവതയായി താമസിക്കുന്ന വിവരവും ആ പുത്രിയായ യക്ഷി യെ ആചരിക്കേണ്ടുന്ന ക്രമവും മറ്റും പറയുകയും ഉടനെ മരിക്കുകയും ചെയ്തു.

ചതുർവേദി ഭട്ടതിരിയുടെ പുത്രിയായ യക്ഷി ഇപ്പോഴും അദൃശ്യ യായി വയസ്കരയില്ലത്തു താമസിച്ചുവരുന്നുണ്ടെന്നാണ് വിശ്വാസം. ആ യക്ഷിയെ സുന്ദരിയായ സ്ത്രീയുടെ രുപത്തിലും സ്വരൂപത്തിലും അഗ്നി ഗോളമായും മറ്റും ഏതാനും കാലങ്ങൾക്കു മുമ്പുവരെ പലരും കണ്ടിട്ടു ള്ളതായി കേൾവിയുണ്ട്.

വയസ്കരയില്ലത്ത് ഇപ്പോഴും ആണ്ടിലൊരിക്കൽ ഒരു ദിവസം കുറുപ്പ ന്മാരെക്കൊണ്ടു കളമെഴുത്തും പാട്ടും നടത്തിവരുന്നുണ്ട്. ഇത് മുൻപി നാലെ നടത്തിവരുന്നതാണ്. കുറുപ്പന്മാരെഴുതുന്ന കളങ്ങ(അഞ്ചു നിറത്തി ലുള്ള പൊടികൾകൊണ്ടു നിലത്തു വരയ്ക്കുന്ന സ്വരൂപങ്ങ)ളുടെ കൂട്ട ത്തിൽ ചതുർവേദി ഭട്ടതിരിയുടെയും യക്ഷിയുടെയും കളങ്ങൾകൂടി ഇപ്പോഴും എഴുതിക്കാണുന്നുണ്ട്. യക്ഷിയെക്കുറിച്ചുള്ള പാട്ടിൽ കുറുപ്പ ന്മാർ "ചതുർവേദി ഭട്ടതിരിക്ക് തിരുമകളായിരുന്നമ്മ" എന്നുകൂടി പാടുന്നു മുണ്ട്. അതിനാൽ ഈ ഐതിഹ്യം കേവലം അടിസ്ഥാനരഹിതമല്ലെന്നും ഏതോ ഒരു കാലത്ത് ഏതാണ്ടൊക്കെ ഉണ്ടായിട്ടുള്ളതാണെന്നും വിശ്വസി ക്കാവുന്നതായിത്തന്നെ ഇരിക്കുന്നു.

# 48. രാമപുരത്തുവാര്യർ

രാമപുരത്തു വാര്യരുടെ സ്വദേശം മീനച്ചിൽ താലൂക്കിൽ ചേർന്ന രാമപുരം തന്നെയാണ്. ഇദ്ദേഹത്തിന്റെ ജനനം കൊല്ലം 9–ാം ശതാബ്ദത്തിന്റെ ഒടുവിലായിരിക്കണം. ഇദ്ദേഹം സാമാന്യം വ്യുത്പത്തിയും നല്ല കവിതാവാസനയും ഉള്ള ആളായിരുന്നു. ഇദ്ദേഹത്തിന്റെ പ്രധാനകൃതി കുചേലവൃത്തം വഞ്ചിപ്പാട്ടാണ്. അതുകൂടാതെ ചില ഒറ്റശ്ലോകങ്ങളും കീർത്തനങ്ങളും മറ്റുമല്ലാതെയൊന്നും ഇദ്ദേഹം ഉണ്ടാക്കിയിട്ടുള്ളതായി കാണുന്നില്ല. ഇദ്ദേഹം വഞ്ചിപ്പാട്ടുണ്ടാക്കാനുള്ള കാരണം താഴെപറയുന്നു.

രാമപുരത്തുവാര്യർ ദാരിദ്ര്യം സഹിക്കവയ്യാതായിട്ട് സ്വദേശം വിട്ടു പുറപ്പെട്ട് വൈക്കത്തുചെന്നു ചേർന്നു. ഈ ദാരിദ്ര്യദുഃഖം വൈക്കത്തപ്പൻതന്നെ തീർത്തു തരണം എന്നു പ്രാർത്ഥിച്ചുകൊണ്ട് ഇദ്ദേഹം അവിടെയൊരു സംവത്സരഭജനം തുടങ്ങി. "വൈക്കത്ത് ഊട്ടുപുരയിൽ സദ്യയുള്ള ദിവസംമാത്രം ഒരു നേരം ഊണുകഴിക്കാം. സദ്യയില്ലെങ്കിൽ അന്നുണ്ണുകയും വേണ്ട" എന്നുള്ള നിശ്ചയത്തോടു കൂടിയാണ് വാര്യർ ഭജനം തുടങ്ങിയത്. അദ്ദേഹം ഭജനം തുടങ്ങിയതിൽ പിന്നെ അവിടെ ഒരു ദിവസവും മുടങ്ങാതെ സദ്യയുണ്ടായിരുവെന്നാണ് കേട്ടിട്ടുള്ളത്.

ഭജനം കാലംകൂടുന്ന ദിവസം മാർത്താണ്ഡവർമ്മ മഹാരാജാവ് വൈക്കത്തെഴുന്നള്ളി. വാര്യർ മഹാരാജാവിനെ സ്തുതിച്ച് നാലഞ്ചു ശ്ലോകങ്ങളുണ്ടാക്കി എഴുന്നള്ളത്തോടുകൂടെയുണ്ടായിരുന്ന രാമയ്യൻ ദളവ മുഖാന്തരം തൃക്കൈയ്യിലെത്തിച്ചു. തിരിയെ എഴുന്നള്ളത്തു പുറപ്പെട്ടു ബോട്ടിൽ എഴുന്നള്ളുന്ന സമയം കടവിൽ വാര്യരും ഹാജരുണ്ടായിരുന്നു. വാര്യരുംകൂടി ബോട്ടിൽ കയറിക്കൊള്ളുന്നതിനു കല്പിക്കുകയും വാര്യരുംകൂടി കേറുകയും ചെയ്തു. ബോട്ടു നീക്കി കുറെ പോയപ്പോൾ വാര്യർ ഒരു വഞ്ചിപ്പാട്ടുണ്ടാക്കിപ്പാടുന്നതിന് തമ്പുരാൻ കല്പിച്ചു. ആ കൽപ്പന പ്രകാരമാണ് കുചേലവൃത്തം വഞ്ചിപ്പാട്ടുണ്ടാക്കിയത്. വഴി ക്കൊക്കെ വാര്യർ പാട്ടുണ്ടാക്കുകയും പാടുകയും ചെയ്തുകൊണ്ടുപോയി. പള്ളിബോട്ട് തിരുവനന്തപുരത്ത് കല്പാലക്കടവിലടുത്തപ്പോഴേയ്ക്കും പാട്ടു മുഴുവനാക്കുകയും ചെയ്തു. ആ പാട്ടിൽ "എങ്കലുള്ള പരമാർഥം

പാട്ടുകൊണ്ടുണ്ടാം" എന്നു പ്രയോഗിച്ചിരിക്കുന്നതുകൊണ്ട് വാര്യർ കുചേലനെപോലെ ദരിദ്രനാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

തിരുവനന്തപുരത്തു വന്നു ചേർന്നയുടനെ വാര്യർക്കു താമസിക്കുന്നതിന് ഒരു സ്ഥലവും ആഴ്ചമുറക്ക് എണ്ണയും രണ്ടു നേരവും പക്കത്തു ഭക്ഷണവും മറ്റും കൊടുക്കുന്നതിനു കല്പിച്ചു ചട്ടം കെട്ടി. അങ്ങനെ വാര്യർ കുറച്ചു ദിവസം അവിടെ താമസിച്ചു. ഒടുക്കം മുഖം കാണിച്ച് യാത്രയറിയിച്ചുപോയ സമയം വാര്യർക്കു യാതൊന്നും കൽപ്പിച്ചുകൊടുത്തില്ല. കുചേലൻ ദ്വാരകയിൽനിന്നെന്നപോലെ വാര്യർ വിഷാദത്തോടുകൂടി തിരുവനന്തപുരത്തുനിന്നു മടങ്ങിപോയി. സ്വഗൃഹത്തിന്നടുക്കൽ ചെന്നപ്പോഴും വാര്യർക്കു കുചേലനുണ്ടായതുപോലെയുള്ള പരിഭ്രമവും അന്ധാളിത്തവുമൊക്കെയുണ്ടായി. വാര്യർ തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലംകൊണ്ടു കല്പനപ്രകാരം വാര്യരുടെ ഗൃഹം വലിയ മാളികയായിട്ടു പണിയിക്കുകയും ഗൃഹത്തിൽ വേണ്ടുന്ന സകല പാത്രങ്ങളും അവിടെയുള്ളവർക്കെല്ലാം ആഭരണങ്ങളും കരമൊഴിവായിട്ട് വളരെ വസ്തുക്കളും കൊടുക്കുകയും കഴിഞ്ഞിരുന്നു. അനന്തരം വാര്യർ കുചേലനെപ്പോലെ അർത്ഥമിത്രപുത്രകളത്രാദികളോടും മഹാരാജാവിങ്കലും ഈശ്വരങ്കലും വളരെ ഭക്തിയോടുംകൂടി സുഖമായി പാർക്കുകയും ചെയ്തു.

# 49. ചെമ്പ്രഴുത്തച്ഛന്മാർ

ചെമ്പ്രഴുത്തച്ഛന്റെ ഗൃഹം ബ്രിട്ടീഷ് മലബാറിൽ വള്ളുവനാടു താലൂക്കിൽ തിരുവേഗപ്ര അംശത്തിൽ ചെമ്പ്രദേശത്തു പള്ളിപ്പുറം തീവണ്ടിസ്റ്റേഷനിൽനിന്ന് ഒന്നര നാഴിക വടക്കാണ്. ഇവർക്കു സാമൂതിരി കോവിലകത്തു പെൺവഴിത്തമ്പുരാക്കന്മാരിൽ മൂപ്പായ അമ്പാടി കോവില കത്തു വലിയ തമ്പുരാട്ടിയാണ് "എഴുത്തച്ഛൻ" എന്നുള്ള സ്ഥാനം കൊടുത്തിട്ടുള്ളത്. ഈ സ്ഥാനം തറവാട്ടിലേക്കായി കൊടുത്തിട്ടുള്ളതാക യാൽ ആ കുടുംബത്തിലുള്ളവരും ഉണ്ടായിരുന്നവരും ഇനി ഉണ്ടാകുന്ന വരും എല്ലാം എഴുത്തച്ഛന്മാർ തന്നെ. കുട്ടികളെ എഴുത്തിനിരുത്തുകയും എഴുത്തു പഠിപ്പിക്കുകയും ചെയ്യുന്നവരെ തെക്കൻ ദിക്കുകളിൽ ആശാന്മാ രെന്നാണല്ലോ പറഞ്ഞുവരുന്നത്. വടക്കൻ ദിക്കുകളിൽ എഴുത്തച്ഛന്മാ രെന്നു പറയപ്പെടുന്നവരുടെ പ്രധാന തൊഴിലും കുട്ടികളെ എഴുത്തി നിരുത്തുകയും എഴുത്തു പഠിപ്പിക്കുകയുമാണ്. അതിനാൽ എഴുത്തച്ഛൻ എന്നുള്ളത് ആശാൻ എന്നുള്ളതിന്റെ പര്യായപദമാണെന്നും ഇതൊരു ജാതിപ്പേരല്ലെന്നും ഈ രണ്ടു പദങ്ങൾക്കും ഗുരു എന്നു മാത്രമാണ് അർത്ഥമെന്നും മനസ്സിലാക്കേണ്ടതാണ്. തുഞ്ചത്തെഴുത്തച്ഛൻ ജാതിയിൽ ചക്കാനായിരുന്നു എന്നാണല്ലോ പ്രസിദ്ധി. അദ്ദേഹത്തെ തുഞ്ചത്തു ഗുരു എന്നും പറയാറുണ്ടല്ലോ. ആധാതാവ്, അന്നദാതാവ്, ഉപനേതാവ്, വിദ്യാദാതാവ്, ഭയത്രാതാവ് ഈ അഞ്ചുപേരും പിതാക്കന്മാരാണെന്നാ ണല്ലോ പ്രമാണം. അതിനാൽ എഴുത്തച്ഛൻ എന്നുള്ള വാക്ക് ഏറ്റവും ശരിയായിട്ടുള്ളതാണെന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

ചെമ്പ്രഴുത്തച്ഛന്മാരും അവരുടെ പ്രധാന തൊഴിലാക്കി വച്ചിരിക്കു ന്നതു സ്വദേശത്തുള്ള അബ്രാഹ്മണബാലന്മാരെ എഴുത്തിനിരുത്തുകയും എഴുത്തു പഠിപ്പിക്കുകയും തന്നെയാണ്. എങ്കിലും മന്ത്രവാദം നിമിത്തമാണ് അവർക്കു പ്രസിദ്ധി സിദ്ധിച്ചിട്ടുള്ളത്. മന്ത്രവാദം ഈ കുടുംബക്കാർക്ക് മുൻപിനാലെ ഉള്ളതാണ്. എങ്കിലും "മാക്കു" എന്നു പേരായിരുന്ന എഴുത്തച്ഛന്റെ കാലം മുതൽക്കാണ് തന്നിമിത്തമുള്ള ഖ്യാതി ലോകത്തിൽ സർവത്ര വ്യാപിച്ചത്. മാക്കു എഴുത്തച്ഛൻ മന്ത്രവാദം പഠിച്ചതു കാക്കശ്ശേരി ഭട്ടതിരിയുടെ അടുക്കൽനിന്നാണ്. ചെമ്പ്രയെഴുത്തച്ഛ ന്മാരുടെ കുടുംബപരദേവത വേട്ടയ്ക്കൊരു മകനാണെങ്കിലും മാക്കു

എഴുത്തച്ഛൻ ഗണപതിയെ സേവിച്ചു പ്രത്യക്ഷപ്പെടുത്തുകകൂടി ചെയ്തിരുന്നു. അദ്ദേഹം ഗണപതിയെ സ്വഗൃഹത്തിനു സമീപം പ്രതിഷ്ഠിച്ച് പതിവായി പൂജയും കർക്കിടകമാസത്തിൽ പന്ത്രണ്ടു ദിവസവും മണ്ഡലകാലം മുഴുവനും (വൃശ്ചികം ഒന്നാം തീയതി മുതൽ നാല്പത്തൊന്നു ദിവസം) മുടങ്ങാതെ ഗണപതി ഹോമവും നടത്തി യിരുന്നു. ആ ഗണപതിയെ ഇപ്പോഴും ആ ഗൃഹത്തിലുള്ളവർ സ്വയമേവ പതിവായി പൂജിക്കുന്നുണ്ട്.

മന്ത്രവാദം സംബന്ധിച്ചു മാക്കു എഴുത്തച്ഛൻ അനേകം അത്ഭുതകർമങ്ങൾ ചെയ്തിട്ടുണ്ട്. അവയിൽ ചിലതു മാത്രം പറഞ്ഞു കൊള്ളുന്നു.

പൊന്നാനിത്താലൂക്കിലുള്ള ചൊവ്വരത്തുമനയ്ക്കലെ ഒരന്തർജനം ആരുടെയോ ഉപദേശപ്രകാരം ഹനുമാനെ സേവിച്ചുതുടങ്ങി. സേവയിൽ എന്തോ തെറ്റു പറ്റുകയാൽ അന്തർജനത്തിനു ബുദ്ധിഭ്രമം പിടിപെട്ടു. അതു ക്രമേണ വർദ്ധിച്ചു മുഴുഭ്രാന്തായിത്തീർന്നു. അനേകം മന്ത്രവാദികളെ മനയ്ക്കൽ വരുത്തി പല വിധത്തിലുള്ള മന്ത്രവാദങ്ങൾ ചെയ്യിച്ചു. ഒന്നുകൊണ്ടും ഭ്രാന്തിനു യാതൊരു ഭേദവുമുണ്ടായില്ല. വലിയ മരത്തി ന്മേലും പുരമുകളിലും മറ്റും കയറി, പാദങ്ങൾ എവിടെയെങ്കിലുമുറപ്പിച്ചിട്ടു തലകീഴായി തൂങ്ങിക്കിടക്കുക, കിണറ്റിൽ ചാടുക, മനുഷ്യർക്കാർക്കും ഇളക്കാൻപോലും വയ്യാത്ത വലിയ കല്ലുകൾ നിഷ്പ്രയാസം എടുത്തു കൊണ്ട് നടക്കുക മുതലായ അത്ഭുതകർമങ്ങളും, മന്ത്രവാദത്തിനായി ചെല്ലുന്നവരുടെ മുഖത്തു തുപ്പുക ചെകിട്ടത്തടിച്ച് അവരെ ഓടിക്കുക മുതലായ അക്രമങ്ങളുമാണ് ആ അന്തർജനം ഭ്രാന്തുനിമിത്തം ചെയ്തു കൊണ്ടിരുന്നത്. ഒരു നിവൃത്തിയുമില്ലാതെയായിത്തീരുകയാൽ ഒടുക്കം മാക്കു എഴുത്തച്ഛനെ മനയ്ക്കൽ വരുത്തി വിവരംപറഞ്ഞു. എഴുത്തച്ഛൻ ഒന്നുഴിഞ്ഞു നീക്കുന്നതിനും ഒരു ബലികൊടയ്ക്കും വേണ്ട സാമാന ങ്ങൾക്കു ചുരുക്കത്തിൽ ഒരു ചാർത്തെഴുതിക്കൊടുത്തു. അതു കണ്ടിട്ട് മനയ്ക്കലെ കാര്യസ്ഥൻ, "ഇതിനെക്കാൾ കേമമായിട്ട് വട്ടങ്ങൾ കൂട്ടി വലിയ വലിയ മന്ത്രവാദങ്ങൾ പലരും നടത്തീട്ടു മാറാത്ത ഭ്രാന്ത് ഇത്രയും കൊണ്ടാണോ മാറുന്നത്? വിശേഷം തന്നെ" എന്ന് ആരും കേൾക്കാതെ ഹാസ്യമായി പറഞ്ഞു. എങ്കിലും ഒരുക്കങ്ങൾ തയ്യാറാക്കിക്കൊടുത്തു. നേരം എഴരനാഴിക ഇരുട്ടായതിന്റെ ശേഷം എഴുത്തച്ഛൻ നാലുകെട്ടിൽ

ഒരു സ്ഥലത്തിരുന്നു പൂജ തുടങ്ങി. ആ സമയം കാര്യസ്ഥൻ പടിപ്പുര മാളികച്ചുവട്ടിൽ ഒരു സ്ഥലത്തു കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ ആരോ അയാളുടെ തലയ്ക്കിട്ടടിക്കുന്നതായിത്തോന്നി. അയാൾ കണ്ണു തുറന്നു നോക്കീട്ട് ആരെയും കണ്ടുമില്ല. ഇങ്ങനെ പലപ്രാവശ്യമായപ്പോൾ കിടക്കാൻ നിവൃത്തിയില്ലാതെ കാര്യസ്ഥൻ എണീറ്റ് എഴുത്തച്ഛന്റെ അടുക്കൽ ചെന്നു വിവരം പറഞ്ഞു. അപ്പോൾ എഴുത്തച്ഛൻ "നിങ്ങൾ എന്റെ മന്ത്രവാദത്തെയോ എന്നെയോ പരിഹാസ്യമായി വല്ലതും വിചാരിക്കുകയോ പറയുകയോ ഉണ്ടായോ?" എന്നു ചോദിക്കുകയും കാര്യസ്ഥൻ പരമാർഥം സമ്മതിച്ചു പറയുകയും ക്ഷമായാചനം ചെയ്യുകയും ചെയ്തു. "ആട്ടെ, ഇനി അങ്ങനെയുള്ള വിഡ്ഢിത്തം വിചാരിക്കുകയും പറയുകയും ചെയ്യരുത്. ആ സ്ഥലത്തുനിന്നു മാറി എവിടെയെങ്കിലും കിടന്നുകൊള്ളൂ. ഉപദ്രവമൊന്നും ഉണ്ടാവുകയില്ല" എന്ന് എഴുത്തച്ഛൻ പറയുകയും കാര്യസ്ഥൻ സ്ഥലം മാറി കിടക്കുകയും ചെയ്തു. പിന്നെ ഉപദ്രവമൊന്നുമുണ്ടായതുമില്ല. എഴുത്തച്ഛൻ പിന്നെയും പൂജ മുറയ്ക്കു നടത്തിക്കൊണ്ടിരുന്നു.

ആ സമയം ഒരു മുറിക്കകത്തിരുന്ന അന്തർജനം പെട്ടെന്ന് ചാടിയെണീറ്റു നാലുകെട്ടിലേക്കു ചെന്നു. ഇതു തന്നെ തല്ലാനുള്ള വരവാണെന്നറിഞ്ഞ് എഴുത്തച്ഛൻ വേഗത്തിലെണീറ്റു പുറത്തേക്കിറങ്ങി. പിന്നാലെ അന്തർജനവുമെത്തി. എഴുത്തച്ഛൻ മുമ്പിലും അന്തർജനം പിറകിലുമായി പുരയ്ക്കു മൂന്നു പ്രദക്ഷിണം ഓടി. എഴുത്തച്ഛൻ ഗണപതിയുടെ മൂലമന്ത്രം ജപിച്ചു ഗണപതിയെ ധ്യാനിച്ചുകൊണ്ടാണ് ഓടിയത്. മൂന്നു പ്രദക്ഷിണം ഓടിയതിന്റെ ശേഷം എഴുത്തച്ഛൻ തിരിഞ്ഞുനിന്നു. അപ്പോൾ അന്തർജനവും നിന്നു. അന്തർജനം "അയ്യോ! എന്നെ ഈ ഒറ്റക്കൊമ്പനെക്കൊണ്ടു കുത്തിക്കല്ലേ; എന്നെ രക്ഷിക്കണേ; ഞാൻ ഈ ദിക്കു വിട്ടു പൊയ്ക്കൊള്ളാമേ" എന്നു നിലവിളിച്ചു പറഞ്ഞുകൊണ്ടാണ് നിന്നത്. "എന്നാൽ അകത്തേക്കു വരിക" എന്നു പറഞ്ഞ് എഴുത്തച്ഛൻ നാലുകെട്ടിലേക്ക് കടന്നു. അന്തർജനവും പിന്നാലെ ചെന്നു. അവിടെ വെച്ച് അന്തർജനത്തെ ബാധിച്ചിരുന്ന ദേവത പൊന്നുംവിളക്കു പിടിച്ചു സത്യംചെയ്ത് ഒഴിഞ്ഞുപോയി. അതോടുകൂടി അന്തർജനത്തിന്റെ ഭ്രാന്തും ഭേദമായി. അന്തർജനത്തിന്റെ ഭർത്താവായ

നമ്പൂതിരിപ്പാട് എഴുത്തച്ഛനു പലവിധ സമ്മാനങ്ങളും മറ്റും കൊടുത്തു സന്തോഷിപ്പിച്ചയയ്ക്കുകയും ചെയ്തു.

എഴുത്തച്ഛന്റെ ദേശത്തിനു സമീപം മരുതൂരംശത്തിൽ വലിയ ധനികനായ ചെള്ളാപ്പുള്ളി മേനോൻ എട്ടുകെട്ടും മാളികയുമായിട്ട് ഒരു പുര പണിയിച്ചു. പുരപണിക്കു കെട്ടിയ മാലിപ്പുരയുടെ നടുത്തൂണ് നടുമുറ്റത്താണ് കുഴിച്ചിട്ടിരുന്നത്. പുരപണി കഴിഞ്ഞതിന്റെ ശേഷം മാലിപ്പുര പൊളിച്ചു മാറ്റി. എങ്കിലും നടുത്തൂണ് അവിടെനിന്ന് എടുത്തുമാറ്റാൻ ഒരു മാർഗവും കാണായ്കയാൽ മേനോൻ ഏറ്റവും വിഷണ്ണനായിത്തീർന്നു. തൂണു വളരെ വണ്ണവും നീളവുമുള്ള ഒരൊറ്റ ത്തടിയായിരുന്നു. മേനോൻ പലരെയും വരുത്തിക്കാണിച്ചു. പുരയ്ക്കു കേടുപറ്റാതെ നടുമുറ്റത്തുനിന്ന് ഈ തൂണു മാറ്റുന്ന കാര്യം അസാദ്ധ്യം തന്നെയാണെന്ന് അതു വന്നു കണ്ടവരെല്ലാം പറഞ്ഞു. മേനോനു കുണ്ഠിതം ദുസ്സഹമായിത്തീർന്നു. ഒടുക്കം മേനോൻ മാക്കു എഴുത്തച്ഛനെ ക്കണ്ടു വിവരം പറഞ്ഞു. "പന്ത്രണ്ടു പറ മലരും നൂറ്റെട്ടു കൊട്ടത്തേങ്ങയും മൂന്നു തുലാം ശർക്കരയും ആയിരത്തെട്ടു കദളിപ്പഴവും അവിടെ ശേഖരിച്ചു വയ്ക്കണം. ആ രാത്രി അവിടെനിന്ന് എല്ലാവരും എവിടെയെങ്കിലും മാറിത്താമസിക്കണം. ഇത്രയുമൊക്കെ തയ്യാറുചെയ്തിട്ട് എന്നോടു വിവരം പറയുക. വല്ലതും നിവൃത്തിയുണ്ടോ എന്നു നോക്കാം" എന്ന് എഴുത്തച്ഛൻ പറയുകയാൽ മേനോൻ അപ്രകാരമെല്ലാം തയ്യാറുചെയ്തുകൊണ്ട് വിവരം എഴുത്തച്ഛനെ അറിയിച്ചു. അന്നു പതിനെട്ടു നാഴിക ഇരുട്ടിയപ്പോൾ അവിടെനിന്നു മൂന്നു നാഴിക ദൂരെ ഭാരതപ്പുഴയിൽ എന്തോ വീണതു പോലെ ഒരു ശബ്ദം കേട്ടു. നേരം വെളുത്തപ്പോൾ ചെള്ളപ്പുള്ളി മേനോന്റെ നടുമുറ്റത്തുനിന്നിരുന്ന തൂണ് അവിടെ കാണ്മാൻ ഇല്ലായിരുന്നു. അതു ഭാരതപ്പുഴയിൽ കിടക്കുന്നതായി കാണുകയും ചെയ്തു. മേനോന്റെ പുരയ്ക്കു യാതൊരു കേടും പറ്റാതെ ആ തൂണെടുത്തുകൊണ്ടുപോയി ഭാരതപ്പുഴയിലിട്ടത് എഴുത്തച്ഛന്റെ സേവാമൂർത്തിയായ ഗണപതിയാണെ ന്നുള്ളത് വിശേഷിച്ചു പറയണമെന്നില്ലല്ലോ.

എഴുത്തച്ഛന്റെ പറമ്പിൽ കറിസാമാനങ്ങൾ ധാരാളമായി കൃഷി ചെയ്യിക്കുക പതിവായിരുന്നു. അവിടെ കള്ളന്മാർ കയറി ചിലപ്പോൾ ചില സാമാനങ്ങൾ മോഷ്ടിച്ചുകൊണ്ടുപോയിത്തുടങ്ങിയതിനാൽ വേലക്കാർ ഒരു ദിവസം ആ വിവരം മാക്കു എഴുത്തച്ഛനെ ഗ്രഹിപ്പിച്ചു. "ആട്ടെ, അതിനു

സമാധാനം ഉണ്ടാക്കിക്കൊള്ളാം" എന്ന് എഴുത്തച്ഛൻ മറുപടി പറയുകയും ചെയ്തു. അന്നു രാത്രിയിലും കള്ളന്മാർ അവിതെ കയറി ചില സാമാന ങ്ങൾ മോഷ്ടിച്ചു. അവർ സാമാനങ്ങളെല്ലാം എഴുത്തച്ഛൻ കിടന്നിരുന്ന കട്ടിലിന്റെ അടുക്കൽ കൊണ്ടുചെന്നു വച്ചിട്ട് എഴുത്തച്ഛനെ കട്ടിലോടുകൂടി എടുത്തുകൊണ്ടു പുരയ്ക്കു പ്രദക്ഷിണം വച്ചുതുടങ്ങി. അങ്ങനെ നേരം വെളുത്തു. അപ്പോൾ എഴുത്തച്ഛൻ ഉണരുകയും കള്ളന്മാർ പരമാർത്ഥ മെല്ലാം പറയുകയും എഴുത്തച്ഛനോടു മാപ്പു ചോദിക്കുകയും ഇനി ഒരിക്കലും തങ്ങൾ അവിടെക്കയറി യാതൊന്നും മോഷ്ടിക്കയില്ലെന്നു സത്യം ചെയ്യുകയും ചെയ്തു. ഉടനെ എഴുത്തച്ഛൻ "അയൽവാസികളായ നിങ്ങൾ എന്തെങ്കിലും വേണമെങ്കിൽ ഇവിടെ വന്നു ചോദിച്ചാൽ തരുന്ന തിനു എനിക്ക് യാതൊരു വിരോധ വുമില്ലല്ലോ. പിന്നെ നിങ്ങൾ രാത്രിയിൽ ഇങ്ങനെ കഷ്ടപ്പെടുന്നതെ ന്തിനാണ്? ആട്ടെ, ഇനി ഇങ്ങനെ ചെയ്യരുതെ ന്നേയുള്ളൂ. ഇപ്പോൾ നിങ്ങൾ മോഷ്ടിച്ചതു നിങ്ങൾതന്നെ കൊണ്ടു പോയിക്കൊൾവിൻ" എന്നു പറഞ്ഞ് ആ സാമാനങ്ങൾ അവർക്കുതന്നെ കൊടുത്തയച്ചു. അതിൽപ്പിന്നെ അവിടെ കള്ളന്മാരുടെ ഉപദ്രവം ഒരിക്കലും ഉണ്ടായിട്ടില്ല.

പാടത്തവീട്ടിൽ കേളുമേനോൻ എന്നൊരു ധനികൻ മാക്കു എഴുത്തച്ഛന്റെ പ്രാണസ്നേഹിതനായിരുന്നു. അയാൾ മിക്കസമയവും എഴുത്തച്ഛന്റെ അടുക്കൽത്തന്നെയായിരിക്കും. രാത്രിയിൽ കിടപ്പു അയാൾക്ക് എഴുത്തച്ഛന്റെ അടുക്കൽത്തന്നെയാണ് പതിവ്. അങ്ങനെ യിരുന്ന കേളുമേനോനെ ഒടിവിദ്യ പ്രയോഗിച്ചു കൊല്ലുവാൻ അയാളുടെ ചില വിരോധികൾ ചില ഒടിയന്മാരെ ചട്ടംകെട്ടി ഏതാനും പണവും കൊടുത്ത് ഏർപ്പാടുചെയ്തു.

ഒരു കോലോ ഈർക്കിലിയോ എടുത്ത് ഒരു മനുഷ്യന്റെ നേരെ കാണിച്ച് ഒരു മന്ത്രം ജപിച്ച് ഒടിച്ചാൽ ആ മനുഷ്യനും ഒടിഞ്ഞ് നിലത്തു വീണു മരിക്കും. ഇങ്ങനെ ചെയ്യുന്നതിന് ഒടിവിദ്യ എന്നും ഈ വിദ്യ പ്രയോഗിക്കുന്നവരെ ഒടിയന്മാർ എന്നുമാണു പറയുക പതിവ്. മുൻകാല ങ്ങളിൽ ബ്രിട്ടീഷ് മലബാറിൽ ഒടിയന്മാർ ധാരാളമുണ്ടായിരുന്നു. ബ്രിട്ടീഷ് ഗവൺമെന്റ് ഒടിയന്മാരെപ്പിടിച്ചു ശിക്ഷിച്ചു തുടങ്ങിയതിനാൽ ഇപ്പോൾ അവിടെ ഒടിയന്മാർ വളരെ കുറഞ്ഞിട്ടുണ്ട്. ഒടിവിദ്യയെക്കുറിച്ചു മുൻപ് പറഞ്ഞുവല്ലോ. ഒടിയന്മാർ കാളയുടെയും കുതിരയുടെയും പട്ടിയുടെയും

മറ്റും രൂപം ധരിച്ചും കടമ്പയായിട്ടും രാത്രി കാലങ്ങളിൽ വഴിയിൽപ്പോയി നിൽക്കും. വിരോധികൾ ആ വഴിയെ വന്നാൽ പലവിധത്തിലുള്ള ഉപദ്രവങ്ങൾ ഏൽപ്പിക്കും. ഇതിനാണ് മാട്ടുക എന്നു പറയുന്നത്. തെക്കൻ ദിക്കുകളിൽ ഈ വിദ്യകൾ നടപ്പില്ലാത്തതിനാലാണ് ഇതിനെക്കുറിച്ച് ഇത്രയും വിവരിച്ചത്.

തന്റെ വിരോധികൾ തന്നെ കൊല്ലാനായി ഒടിയന്മാരെ ചട്ടം കെട്ടീട്ടുണ്ടെന്നുള്ള സംഗതി കേളുമേനോൻ എങ്ങനെയോ മനസ്സിലാക്കി. എന്നുമാത്രമല്ല, അയാൾ ഒരു ദിവസം രാത്രിയിൽ അത്താഴം കഴിഞ്ഞു കിടക്കാനായിട്ട് എഴുത്തച്ഛന്റെ വീട്ടിലേക്കു പോയ സമയം വഴിയിൽവെച്ച് ഒരു വലിയ കാളയെ കാണുകയും അതു തന്നെ അകപ്പെടുത്താനായി ഒരൊടിയൻ വേഷംമാറി നിൽക്കുന്നതാണെന്നു മനസ്സിലാക്കുകയും ചെയ്തു. അതിനാൽ അയാൾ ആ കാളയുടെ അടുക്കൽ പോകാതെ സഭയം വഴി മാറി ഓടി എഴുത്തച്ഛന്റെ വീട്ടിലേക്കു പോയി. അവിടെച്ചെന്ന് എഴുത്തച്ഛനെ കണ്ടപ്പോൾ "നിങ്ങൾ വലിയ മന്ത്രവാദിയും ഞാൻ നിങ്ങളുടെ ഇഷ്ടനുമായിരുന്നിട്ടും രാത്രികാലങ്ങളിൽ ഒടിയന്മാരെ ഭയപ്പെട്ടു നടക്കേണ്ടിവന്നിരിക്കുന്നുവല്ലോ" എന്നു മേനോനും "ഇനി അങ്ങനെ വേണ്ടിവരികയില്ല" എന്നു എഴുത്തച്ഛനും പറഞ്ഞു. എഴുത്തച്ഛൻ ഉടനെ എന്തോ ഒരു വിദ്യ പ്രയോഗിച്ചു. കേളുമേനോനെ കൊല്ലാൻ സന്നദ്ധ നായിരുന്ന ഒടിയന്മാർ നാലുപേരും തൽക്ഷണം എഴുത്തച്ഛന്റെ പടിക്കലെ ത്തുകയും അവർനേരം വെളുക്കുന്നതുവരെ പരസ്പരം അടിച്ചുകൊണ്ടു നിൽക്കുകയും ചെയ്തു. അവരിൽ ഒരാൾ ഒരു പാണനും ശേഷം മൂന്നു പേർ അവന്റെ കൂട്ടുകാരായ പറയരുമായിരുന്നു. നേരം വെളുത്ത പ്പോഴേക്കും അടികൊണ്ടു നാലുപേരും ഏറ്റവും അവശരായിത്തീർന്നു. അപ്പോഴേക്കും എഴുത്തച്ഛൻ പടിക്കൽ ചെന്നു. അപ്പോഴും അവർ പരസ്പരം അടിച്ചുകൊണ്ട് നിൽക്കുകയായിരുന്നു. എഴുത്തച്ഛൻ അവരോട് "എന്താ ഒട്ടു മതിയായോ?" എന്നു ചോദിച്ചു. അപ്പോൾ ഒടിയന്മാർ "പൊന്നു തിരുമേനി, രക്ഷിക്കണം. അടിയങ്ങൾ വല്ല തെറ്റും ചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്കണം" എന്നു പറഞ്ഞു. ഉടനെ എഴുത്തച്ഛൻ "ഇനി നിങ്ങൾ ഈ ദേശത്ത് ഒരിക്കലും ഒടിവിദ്യ പ്രയോഗിക്കുകയില്ലെന്ന് സത്യം ചെയ്താൽ നിങ്ങളെ വിട്ടയയ്ക്കാം" എന്നു പറയുകയും ആ ഒടിയന്മാർ അപ്രകാരം സത്യം ചെയ്യുകയും എഴുത്തച്ഛൻ ഉടനെ അവരെ അവിടെനിന്നു

പറഞ്ഞയയ്ക്കുകയും അപ്പോൾ അവർ അടി മതിയാക്കി യഥാപൂർവം പരസ്പരസ്നേഹകുലന്മാരായി പോവുകയും ചെയ്തു.

മാക്കു എഴുത്തച്ഛൻ ഒരിക്കൽ ഒതുതല പനമ്പറ്റക്കളത്തിൽ നായരുടെ വീട്ടിൽ ഒരു മന്ത്രവാദത്തിനായി പോയപ്പോൾ രാത്രിസമയത്ത് വഴിമധ്യേ മുമ്പു കണ്ടിട്ടില്ലാത്ത ഒരു കടമ്പ കണ്ടു. ആ സ്ഥലത്ത് അതിനുമുമ്പ് ഒരിക്കലും കടമ്പ കണ്ടിട്ടില്ലാത്തതിനാൽ എഴുത്തച്ഛന് സംശയം തോന്നി. അദ്ദേഹം അടുത്തുചെന്നു കയ്യിലുണ്ടായിരുന്ന പിശ്ശാങ്കത്തികൊണ്ടു കടമ്പയുടെ ഒരു പടി മുറിച്ചു. അപ്പോൾ ആ കടമ്പ ഒരു മനുഷ്യനായിത്തീർന്നു. അവൻ വാസ്തവത്തിൽ ഒടിയനായ ഒരു പറയനായിരുന്നു. അവൻ എഴുത്തച്ഛനെ കണ്ടയുടനെ താണുതൊഴുതു കൊണ്ട് "തമ്പുരാനേ, ക്ഷമിക്കണം. അവിടുന്ന് ഇതിലേ എഴുന്നള്ളുമെന്ന് അറിഞ്ഞിരുന്നില്ല. ഇതറിഞ്ഞിരുന്നെങ്കിൽ ഇങ്ങനെ ചെയ്യുകയില്ലായിരുന്നു. മറ്റൊരാളെ അപായപ്പെടുത്താനാണ് ഈ വിദ്യ ചെയ്തത്. തമ്പുരാനും ഈ ദിക്കിൽ സഞ്ചാരമുള്ളതുകൊണ്ട് അടിയങ്ങൾ ഇനി ഒരിക്കലും ഈ പ്രദേശത്ത് ഒടിവിദ്യ പ്രയോഗിക്കുകയില്ല" എന്നു പറഞ്ഞ് അപ്രകാരം സത്യം ചെയ്ത് അവിടെനിന്ന് പോയി.

എഴുത്തച്ഛന്റെ അമ്പലത്തിലെ ഗണപതിയുടെ വിഗ്രഹം "അൻപൊന്നു" കൊണ്ടുള്ളതാണ്. ആ ബിംബവും മറ്റു സാധനങ്ങളുമെല്ലാം മോഷ്ടിച്ചുകൊണ്ടുപോകുന്നതിനായി ഒരു നവരാത്രികാലത്തു ചില കള്ള ന്മാർ അവിടെ ചെന്നു കയറി. അവിടെ ഒരു ഭൃത്യൻ കാവൽ കിടക്കുന്നു ണ്ടായിരുന്നു. അവൻ കൂർക്കം വലിക്കുന്നതു കേട്ടിട്ട് നല്ല ഉറക്കമാണെന്ന് അറിഞ്ഞാണ് അകത്തു കള്ളന്മാർ കടന്നത്. അകത്തു കയറിയ സമയം ആ ഭൃത്യന് തന്നെ ആരോ ചൂരൽ വടികൊണ്ട് അടിക്കുന്നതായി തോന്നുക യാൽ അവൻ പെട്ടെന്നെഴുന്നേറ്റു. അതുകണ്ട് കള്ളന്മാർ പേടിച്ച് ഓടി പ്പോവുകയും ചെയ്തു. അവർക്ക് ഒന്നും മോഷ്ടിച്ചുകൊണ്ടു പോകുവാൻ സാധിച്ചില്ല.

മാക്കു എഴുത്തച്ഛന്റെ സ്നേഹിതനായ കൊച്ചിയിൽക്കാരൻ എരോമമേനോൻ എന്നു പ്രസിദ്ധനായിട്ട് ഒരു വിഷവൈദ്യനുണ്ടായിരുന്നു. ആ മനുഷ്യന്റെ സ്ഥിരവാസം ചെമ്പ്രയ്ക്കു സമീപം ഒരു സ്ഥലത്തായിരുന്നു. ഒരു ദിവസം ഉച്ചതിരിഞ്ഞ സമയം ഈ

വിഷവൈദ്യനും വേറെ ചില രസികന്മാരുംകൂടി എഴുത്തച്ഛന്റെ മാളികയിൽ വെടിപറഞ്ഞു രസിച്ചുകൊണ്ടിരുന്നപ്പോൾ ചില സ്ത്രീകൾ അവിടെ അടുത്തുള്ള വഴിയിലൂടെ പോകുന്നതു കണ്ടു. അന്നു തൃത്താല ക്ഷേത്രത്തിൽ ഉത്സവമായിരുന്നതിനാൽ ആ സ്ത്രീകൾ കാഴ്ചശ്ശീവേലി കാണാൻ പോവുകയായിരുന്നു. അവരെക്കണ്ടപ്പോൾ വിഷവൈദ്യൻ മേനോൻ "വിഷവൈദ്യന്മാർ മന്ത്രശക്തി കൊണ്ടു പാമ്പുകളെ വരുത്തി വിഷമെടുപ്പിക്കാറുണ്ട്. അതുപോലെ എഴുത്തച്ഛനു മന്ത്രശക്തികൊണ്ട് ആ സ്ത്രീകളെ എല്ലാം ഇവിടെ വരുത്താമോ?" എന്നു ചോദിച്ചു. അതിനു മറുപടിയായി എഴുത്തച്ഛൻ "എന്താഭാസത്തരമാണ് മേനോൻ പറയുന്നത്? ഒരു കാര്യവും കൂടാതെ അന്യസ്ത്രീകളെ ഇങ്ങോട്ടു വരുത്തുന്നത് മര്യാദയാണോ?" എന്നു ചോദിച്ചു. "അവരെ ഇവിടെ വരുത്തുകയെന്നു ള്ളത് അസാധ്യമാകലാലല്ലേ ഈ തത്ത്വജ്ഞാനം പറയുന്നത്" എന്നു മേനോൻ വീണ്ടും ചോദിച്ചു. എഴുത്തച്ഛൻ അവിടെയിരുന്നുകൊണ്ട് ആ സ്ത്രീകളുടെ നേരെ ഒന്നു നോക്കി. സ്ത്രീകളെല്ലാം വഴി തെറ്റി എഴുത്തച്ഛന്റെ പടിക്കലേക്കു നടന്നു തുടങ്ങി. അടുത്തു വന്നപ്പോൾ ആ സ്ത്രീകൾ മേനോന്റെ വീട്ടിലുള്ളവർ തന്നെയാണെന്നു മനസ്സിലാവുകയും അവരെ യഥായോഗ്യം സൽക്കരിച്ചയയ്ക്കുന്നതിന് എഴുത്തച്ഛൻ സ്വഗൃഹ ത്തിലുള്ള സ്ത്രീകളെ വിളിച്ചു പറയുകയും വന്ന സ്ത്രീകൾ യാത്രയായ പ്പോൾ "ഘോഷങ്ങൾ കണ്ട് അമ്പത്തിൽ അധികം താമസിക്കരുത്. നേരം ഇരുട്ടുന്നതിനുമുമ്പു വീട്ടിലേക്കു പോകണം" എന്നു പറഞ്ഞയയ്ക്കുകയും ചെയ്തു. അവിടെ കൂടിയിരുന്നവരെല്ലാം മേനോനെ പരിഹസിക്കുകയാൽ മേനോൻ ഏറ്റവും ഇളിഭ്യനായിത്തീർന്നു.

തിരുവിതാംകൂർ മഹാരാജവംശത്തെ നശിപ്പിക്കുന്നതിനാൽ ഒരിക്കൽ ചില ശത്രുക്കൾ ആഭിചാരക്കാരെക്കൊണ്ടു ചില മാരണദേവതകളെ വിടുവിച്ചു. ആ ബാധകളുടെ ഉപദ്രവം അവിടെ ദുസ്സഹമായിത്തീരുകയാൽ പലരെക്കൊണ്ടും പല മന്ത്രവാദങ്ങൾ ചെയ്യിച്ചിട്ട് ഒരു ഫലവുമുണ്ടായില്ല. ഒടുക്കം കല്പനപ്രകാരം മാക്കു എഴുത്തച്ഛനെ തിരുവനന്തപുരത്തു കൊണ്ടുപോയി. എഴുത്തച്ഛൻ ചുരുക്കത്തിൽ മൂന്നു ദിവസത്തെ മന്ത്രവാദംകൊണ്ട് ആ ബാധകളെ ഒഴിച്ചു. പിണിയാളിരുത്തിത്തുള്ളിച്ചു സത്യം ചെയ്യിച്ചാണ് എഴുത്തച്ഛൻ ആ ദേവതകളെ ഒഴിച്ചുവിട്ടത്. മഹാ രാജാവു തിരുമനസ്സുകൊണ്ടു വളരെ സന്തോഷിച്ച് എഴുത്തച്ഛന്റെ രണ്ടു

കൈയ്ക്കും വീരശൃംഖലയും മറ്റും കൊടുത്തു സബഹുമാനം പറഞ്ഞ യച്ചു. ഇങ്ങനെ മാക്കു എഴുത്തച്ഛന്റെ അത്ഭുതകർമ്മങ്ങൾ പറഞ്ഞുതുടങ്ങി യാൽ അവസാനമില്ലാതെയുണ്ട്. മുഴുവനും പറഞ്ഞുതീർക്കുന്ന കാര്യം അസാധ്യമാകയാൽ അതിനായിത്തുനിയുന്നില്ല.

മാക്കു എഴുത്തച്ഛന്റെ ശിഷ്യനായി കുഞ്ഞുണ്ണി എഴുത്തച്ഛൻ എന്നൊരാളുണ്ടായിരുന്നു. അദ്ദേഹം വലിയ മന്ത്രവാദിയും അനേകം അത്ഭുതകർമങ്ങൾ ചെയ്തിട്ടുള്ള ആളുമായിരുന്നു. അദ്ദേഹത്തിന്റെ അത്ഭുതകർമങ്ങൾ കണ്ടറിഞ്ഞിട്ടുള്ളവർ ഇപ്പോൾ പലരുമുള്ളതിനാൽ അവയെപ്പറ്റി അധികം വിസ്തരിക്കുന്നില്ല.

കുഞ്ഞുണ്ണിയെഴുത്തച്ഛൻ ഒരിക്കൽ കിണറു കെട്ടിച്ചപ്പോൾ അതിനു പാലംവയ്ക്കുന്നതിനായി ഒരു കരിങ്കല്ല് എടുത്തുകൊണ്ടു വരുവാൻ സ്വന്തം ഭൃത്യന്മാരായ രണ്ടുപേരെയും അഞ്ചെട്ടു കൂലിക്കാരെയും പറഞ്ഞയച്ചു. കല്ലും രണ്ടു മൂന്നു പറമ്പിട അകലെയാണ് കിടന്നിരുന്നത്. അതിനു വളരെ നീളവും വീതിയും കനവുമുണ്ടായിരുന്നു. അയയ്ക്കപ്പെട്ടവർ ചെന്നു പിടിച്ചുനോക്കീട്ടു കല്ലൊന്നിളക്കാൻ പോലും സാധിച്ചില്ല. ആ വിവരമ് ഭൃത്യന്മാർ എഴുത്തച്ഛന്റെ അടുക്കൽ ചെന്നു പറഞ്ഞു. "എന്നാൽ ഞാൻ വരാം. നിങ്ങൾ രണ്ടുപേരും മാത്രം എന്റെ കൂടെ വന്നാൽ മതി" എന്നു പറഞ്ഞ് എഴുത്തച്ഛൻ ഒരു മുളവടിയെടുത്തുകൊണ്ട് ആ ഭൃത്യന്മാരോടു കൂടെ പോയി. കല്ലു കിടന്ന സ്ഥലത്തു ചെന്ന് എഴുത്തച്ഛൻ മുളവടി കൊണ്ടു കല്ലിന്മേലൊന്നു തൊട്ടു. "ഇനി കല്ലെടുത്തു നോക്കുവിൻ" എന്ന് ഭൃത്യന്മാരോട് പറഞ്ഞു. അവർ രണ്ടുപേരുംകൂടി ആ കല്ലു നിഷ്പ്രയാസ മെടുക്കുകയും എഴുത്തച്ഛൻ ആ മുളവടി കൊണ്ട് കല്ലിന്മേൽ തൊട്ടു കൊണ്ടിരിക്കുകയും അങ്ങനെ കല്ല് അനായാസേന എഴുത്തച്ഛൻ വീട്ടിൽ കൊണ്ടുവരികയും ചെയ്തു. ഈ എഴുത്തച്ഛനും ഗണപതിയെസ്സേവിച്ചു പ്രത്യക്ഷപ്പെടുത്തീട്ടുള്ള ആളായിരുന്നു. (ഈ കുഞ്ഞുണ്ണിയെഴുത്തച്ഛൻ മരിച്ചിട്ട് ഇപ്പോൾ 19 കൊല്ലമേ ആയിട്ടുള്ളൂ).

കുഞ്ഞുണ്ണിയെഴുത്തച്ഛന്റെ മകനായി കൃഷ്ണനെഴുത്തച്ഛൻ എന്നൊ രാളുണ്ടായിരുന്നു. അദ്ദേഹവും വലിയ മന്ത്രവാദിയായിരുന്നു.

എഴുത്തച്ഛന്റെ വീട്ടിനു സമീപം ഒരു മനയ്ക്കൽ ഒരു കുടിവയ്പടിയന്തിരത്തിനു ക്ഷണിച്ചിരുന്നതിനാൽ മഴയുണ്ടാവുകയില്ലെന്നു വിചാരിച്ച് സദ്യയ്ക്കില വയ്ക്കുന്നതിന് മുറ്റത്തു പന്തലാണിട്ടിരുന്നത്. സദ്യയ്ക്കില വെയ്ക്കാറായപ്പോൾ ഇടിയും മിന്നലും മഴക്കാറും കലശലാവുകയും ഉടനെ മഴ തുടങ്ങുന്നതിനുള്ള ലക്ഷണങ്ങളെല്ലാം കണ്ടു തുടങ്ങുകയും ചെയ്തു. അപ്പോൾ അവിടെ കൂടിയിരുന്നവരും ഇല്ലത്തുള്ളവരുമെല്ലാം ഏറ്റവും വിഷണ്ണരായിത്തീർന്നു. ഗൃഹസ്ഥൻ നമ്പൂരി എഴുത്തച്ഛന്റെ അടുക്കൽച്ചെന്ന് "കാര്യം വലിയ വിഷമത്തിലായല്ലോ. ഇതിന് എഴുത്തച്ഛൻ എന്തെങ്കിലും നിവൃത്തിയുണ്ടാക്കണം" എന്നു പറഞ്ഞു. ഉടനെ എഴുത്തച്ഛൻ സ്വഗൃഹത്തിൽപ്പോയി ഒരു ഗ്രന്ഥമെടുത്തു കൊണ്ടുവന്നഴിച്ചു രണ്ടായിപ്പകുത്തു പന്തലിന്റെ മുകളിൽവച്ചു. ആ ഇല്ലപ്പറമ്പിന്റെ അതിരുവരെ നാലു വശങ്ങളിലും അതികലശലായി മഴ പെയ്തു. അവിടെ മാത്രം പെയ്തില്ല. എല്ലാവരും വളരെ വിസ്മയിച്ചു. നമ്പൂരി എഴുത്തച്ഛനെ യഥേഷ്ടം ഊണുകഴിപ്പിച്ച് ചില സമ്മാനങ്ങളും കൊടുത്തു സന്തോഷിപ്പിച്ചയച്ചു.

വിദ്വാൻ മാനവിക്രമൻ ഏട്ടൻ തമ്പുരാൻ എന്നു പ്രസിദ്ധനായിരുന്ന തീപ്പെട്ടുപോയ സാമൂതിരിപ്പാടു തിരുമനസ്സിലേക്കുണ്ടായിരുന്ന കാസരോഗം ഇദ്ദേഹമാണ് ഭേദപ്പെടുത്തിയത്. ഇദ്ദേഹത്തിന് വൈദ്യവുമുണ്ടായിരുന്നു.

ഒരു സ്വജനഗൃഹത്തിൽ കല്യാണത്തിനു കിണ്ടി പോരാതെയിരുന്നതിനാൽ ആ വീട്ടുകാർ അഞ്ചെട്ടു കിണ്ടിക്കായി കൃഷ്ണനെഴുത്തച്ഛന്റെ അടുക്കൽ ആളയച്ചു. ആ ചെന്ന ആളോട് എഴുത്തച്ഛൻ "കിണ്ടി അവിടെയുള്ളതുകൊണ്ടു മതിയാകും; പോരെങ്കിൽ ഞാനവിടെ വരുമ്പോൾ ഉണ്ടാക്കിക്കൊള്ളാം" എന്നു പറഞ്ഞ് ആളെ മടക്കിയയച്ചു. എഴുത്തച്ഛൻ കല്യാണവീട്ടിൽ ചെന്നപ്പോൾ എങ്ങനെയോ എന്തോ അവിടെ വേണ്ടതിലധികം കിണ്ടി കാണപ്പെട്ടു.

ഈ എഴുത്തച്ഛൻ വലിയ കാള ഭ്രാന്തനായിരുന്നു. നല്ല കാള എവിടെയുണ്ടെന്നു കേട്ടാലും എന്തു വില കൊടുത്തും അദ്ദേഹം വാങ്ങും.

ഒരിക്കൽ അദ്ദേഹം വലിയ വില കൊടുത്തു രണ്ടുകാളകളെ വാങ്ങി. കണ്ടത്തിൽ പൂട്ടാനായി അവയെ കൊണ്ടുപോയി നുകം വച്ചു കെട്ടിയപ്പോൾ രണ്ടു കാളകളും കിടന്നു. പൂട്ടുകാർ പഠിച്ച വിദ്യകളൊക്കെ പ്രയോഗിച്ചുനോക്കീട്ടും കാളകളെ എണീപ്പിക്കാൻ കഴിഞ്ഞില്ല. "ഈ ശവങ്ങൾക്ക് ഇത്ര വളരെ വില കൊടുത്ത് ഇദ്ദേഹം വാങ്ങിയല്ലോ. ഇതു മഹാകഷ്ടമായിപ്പോയി" എന്നു പറഞ്ഞു കണ്ടുനിന്നവരെല്ലാം പരിഹസിച്ചു ചിരിച്ചു. അപ്പോൾ എഴുത്തച്ഛൻ ഒരു പുല്ലു പറിച്ചെടുത്തുകൊണ്ട് അങ്ങോട്ടു ചെന്ന് അതുകൊണ്ട് രണ്ടു കാളകൾക്കും ഓരോ അടിവച്ചു കൊടുത്തു. കാളകൾ എണീറ്റു നടന്നുതുടങ്ങുകയും ചെയ്തു. അതിൽപ്പിന്നെ ആ കാളകൾ പൂട്ടാൻ കൊണ്ടുചെന്നു കെട്ടിയാൽ ഒരിക്കലും കിടന്നിരുന്നില്ല.

ചെമ്പ്രദേശത്തുതന്നെയുള്ള ഒരു വാര്യരുടെ ബ്രഹ്മരക്ഷസ്സിനെ ഒഴിക്കാൻ വേണ്ടുന്ന ഉപകരണങ്ങൾക്ക് എഴുത്തച്ഛൻ ചാർത്തു കൊടുക്കുകയും വാര്യത്തുള്ളവർ സാമാനങ്ങളെല്ലാം ശേഖരിച്ചുവയ്ക്കുകയും ചെയ്തു. അതിന്റെ ശേഷം കൃഷ്ണനെഴുത്തച്ഛൻ അവിടെച്ചെന്നു ചില പൂജകളും ഹോമങ്ങളും മറ്റും ആരംഭിച്ചു. ഒരു ചക്രം വരച്ച് അതിൽ ഒരു തൂശനിലവച്ചിട്ടു രക്ഷസ്സു ബാധിച്ചിട്ടുള്ള വാര്യരെക്കൊണ്ടുവന്ന് ആ ഇലയിലിരുത്താൻ പറഞ്ഞു. അവിടെയുണ്ടായിരുന്നവരെല്ലാം ഇണങ്ങിയും പിണങ്ങിയും പല വിധത്തിൽ പറഞ്ഞുനോക്കിയിട്ടും വാര്യർ ആ ഇലയിൽ ചെന്നിരുന്നില്ല. ബലാൽ പിടിച്ചുകൊണ്ടുപോകാനായി ശ്രമിച്ചപ്പോൾ വാര്യർ ശവംപോലെ നിശ്ചേഷ്ടനായിക്കിടന്നുകളഞ്ഞു. ഒരു നിവൃത്തിയുമില്ലെന്നായപ്പോൾ പൂജ കഴിച്ചുകൊണ്ടിരുന്ന എഴുത്തച്ഛന്റെ അടുക്കൽ ചെന്നു വിവരം പറഞ്ഞു. എഴുത്തച്ഛൻ ഉടനെ ഒരു പിടി അരിയും പൂവും വാരിയെടുത്തു ജപിച്ചു കൊടുത്ത് അത് ആ വാര്യരുടെ ശിരസ്സിൽ കൊണ്ടുചെന്നിടാൻ പറഞ്ഞു. അരിയും പൂവും ശിരസ്സിലിട്ട ക്ഷണത്തിൽ വാര്യരെണീറ്റ് ആ തൂശനിലയിൽ ചെന്നിരുന്നു. എഴുത്തച്ഛൻ ഭസ്മം ജപിച്ചിട്ട് തുള്ളിക്കയും രക്ഷസ്സു സത്യം ചെയ്ത് ഒഴിഞ്ഞുപോവുകയും ചെയ്തു.

ഈ കൃഷ്ണനെഴുത്തച്ഛൻ മരിച്ചിട്ട് ഇപ്പോൾ 9 കൊല്ലമേ ആയിട്ടുള്ളൂ. ഇദ്ദേഹത്തിന്റെ മകനാണ് ഇപ്പോൾ ഈ തറവാട്ടിൽ കാരണവരായിരിക്കുന്ന കുഞ്ചുവെഴുത്തച്ഛൻ. അദ്ദേഹവും നല്ല മന്ത്രവാദിയാണ്.

ചെമ്പ്രേഴുത്തച്ഛന്മാർ മന്ത്രവാദം ചെയ്യണമെങ്കിൽ ആദ്യം തന്നെ അവരുടെ പരദേവതകൾക്ക് വഴിപാടിനായി ആറണ അവിടെക്കൊടുക്കണം.. ഇതു മുൻപിനാലെ ഉള്ള പതിവാണ്. പിന്നെ വല്ലതും കൊടുത്താലും ഒന്നും കൊടുത്തില്ലെങ്കിലും യാതൊരു വിരോധവുമില്ല.

മാക്കുവെഴുത്തച്ഛന്റെ കാലത്ത് അദ്ദേഹത്തിന്റെ പടിപ്പുരമാളികയിൽ ദിവസംപ്രതി അനേകം യോഗ്യന്മാർ വന്നുകൂടുകയും മൃദംഗംവായന, വീണവായന, പാട്ട് മുതലായവയും ചതുരംഗക്കളി, ചെപ്പടി വിദ്യ മുതലായവയും പതിവായിരുന്നു. ഇതു കൂടാതെ എഴുത്തച്ഛൻ ശ്രീകൃഷ്ണന്റെ ഒരു ചിത്രം വെച്ച് അതിന്റെ മുമ്പിലിരുന്ന് പതിവായി ഭാഗവതം വായിക്കുകയും ചെയ്തിരുന്നു. ആ ചിത്രം ഇപ്പോഴും അവിടെ ഇരിക്കുന്നുണ്ട്. ഭാഗവതപാരായണം ഇപ്പോഴും അവിടെ പതിവായി നടത്തിവരുന്നുണ്ട്. കാലക്രമംകൊണ്ട് ആ ചിത്രത്തിന് ഭഗവൽസാന്നിദ്ധ്യമുണ്ടായിത്തീരുകയാൽ ആ മാളികയിൽ രാത്രികാലങ്ങളിൽ ചില ദിവ്യന്മാർ വന്നു പോകുന്നുണ്ടെന്നാണ് വിശ്വാസം. അതിനാൽ ആ പടിപ്പുര മാളികയിൽ രാത്രിയിൽ മനുഷ്യരാരും കിടക്കാറില്ല. അവിടെ കിടന്നുറങ്ങുന്നവരെ ആരോ ഉരുട്ടിത്താഴെയിടുമെന്നുള്ളത് തീർച്ചയാണ്. രാത്രിയിൽ ചിലപ്പോൾ ആ മാളികയിൽ പാട്ടും വീണവായനയും മറ്റും കേൾക്കാറുണ്ടായിരുന്നുവെന്നല്ല, ഇപ്പോഴും കേൾക്കാം. അതു ഞായർ, ചൊവ്വ, വെള്ളി ഈ ആഴ്ചകളിലാണ്.

# 50. കൊച്ചി ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

അമാനുഷപ്രഭാവനായിരുന്ന ശക്തൻ തമ്പുരാൻ[4] തിരുമനസ്സിലേക്കുറിച്ച് കേട്ടിട്ടില്ലാത്തവരായി കേരളത്തിലാരും തന്നെ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ആ തിരുമേനി പ്രവർത്തിച്ചിട്ടുള്ള കടുംകൈകളെക്കുറിച്ച് കേട്ടാൽ അവിടുന്ന് നീതിയും മര്യാദയുമില്ലാത്ത ക്രൂരനും അക്രമിയുമായിരുന്നു എന്ന് ഇക്കാലത്തുള്ള ചില പരിഷ്കാരികൾക്ക് തോന്നിയേക്കാം. എന്നാൽ വാസ്തവം അങ്ങനെയല്ല. അവിടുന്ന് രാജ്യത്തു നീതി നടക്കണമെന്നും അക്രമമൊന്നും ഉണ്ടാകരുതെന്നും ജനങ്ങൾ സദാ സമാധാനത്തോടുകൂടി സവൈരമായി വസിക്കണമെന്നും ആർക്കും ഒരു വിധത്തിലും യാതൊരു സങ്കടവും നേരിടരുതെന്നും വളരെ നിർബന്ധമുള്ള ആളായിരുന്നു. ആ നിർബന്ധത്തെ പാലിക്കാനായി അവിടുന്നു ചിലപ്പോൾ ചില കഠിനപ്രവൃത്തികൾ ചെയ്തിട്ടില്ലെന്നില്ല. എന്നാൽ അതെല്ലാം ദുഷ്ടന്മാരോട് മാത്രമാണ്. സാധുക്കളെ അവിടുന്ന് ഒരു വിധത്തിലും സങ്കടപ്പെടുത്തീട്ടില്ല. ദുഷ്ടന്മാരെ ശിക്ഷിക്കയും ശിഷ്ടന്മാരെ രക്ഷിക്കയുമാണല്ലോ രാജധർമ്മം. അതിനുവേണ്ടി ചില കഠിനക്കൈകൾ പ്രയോഗിച്ചാലും അത് ഒരിക്കലും അനീതിയായി വരുന്നതല്ലല്ലോ. പിന്നെ അക്കാലത്തു ജനങ്ങൾക്ക് ഇപ്പോഴത്തെപ്പോലെ വിദ്യാഭ്യാസമോ രാജ ഭക്തിയോ വിവേകമോ ഒന്നുമുണ്ടായിരുന്നില്ല. കേവലം മൂഢന്മാരും അക്രമികളും അവിവേകികളുമായവരോടു ധർമശാസ്ത്രപ്രകാരം പ്രവർത്തിച്ചുകൊണ്ടിരുന്നാൽ രാജ്യത്തു നീതി നടത്താനും സമാധാനമുണ്ടാക്കാനും സാധിക്കയില്ലല്ലോ. അതിനാൽ അവിടുന്ന് കാലമറിഞ്ഞ് പ്രവർത്തിച്ചിരുന്നു എന്നു മാത്രമേ വിചാരിക്കാനുള്ളൂ.

ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് തിരുവവതാരം ചെയ്തരുളിയത് കൊല്ലം 926-ാമാണ്ട് കർക്കടകമാസം 10-ാം തീയതി വ്യാഴാഴചയും പൂയം നക്ഷത്രവും അമാവാസി തിഥിയും കൂടിയ സമയത്തായിരുന്നു. അക്കാലത്ത് കൊച്ചിരാജകുടുംബത്തിലുള്ളവർ താമസിച്ചിരുന്നത് വെള്ളാരപ്പിള്ളിയിലുള്ള കോവിലകത്തായിരുന്നതിനാൽ അവിടെവച്ചായിരുന്നു തിരുമനസ്സിലെ തിരുവവതാരം. ആ കോവിലകം ഇപ്പോഴുമുണ്ട്.

4

തിരുമനസ്സിലെ തിരുവവതാരസമയം ജ്യോതിശ്ശാസ്ത്രപ്രകാരം അത്ര ശുഭപ്രദമല്ലായിരുന്നു. അതിനാൽ അവിടെയെല്ലാവർക്കും വിശേഷിച്ച് അമ്മത്തമ്പുരാട്ടി തന്റെ പുത്രനു കഷ്ടാരിഷ്ടതകളെല്ലാം നീങ്ങി മേലിൽ ഗുണം സിദ്ധിക്കുന്നതിലേക്ക് എന്തെങ്കിലും മാർഗമുണ്ടാക്കിത്തരണമെന്ന് ഒരു പ്രതിപുരുഷൻ മുഖാന്തരം ആ സന്യാസിയോടപേക്ഷിച്ചു. ആ സന്യാസി കുറേ പൂവെടുത്തു ജപിച്ച് "ഈ പൂവു കൊണ്ടുപോയി രാജകുമാരനെ കിടത്തിയിരിക്കുന്ന കിടക്കയുടെ ചുവട്ടിലിട്ടാൽ മതി, സകല ദോഷങ്ങളും നീങ്ങി രാജകുമാരൻ മേലിൽ കെങ്കേമനായിത്തീരും" എന്നു പറഞ്ഞു കൊടുത്തയയ്ക്കുകയും ആ പ്രതിപുരുഷൻ ആ പൂവു കൊണ്ടുപോയി രാജകുമാരന്റെ മെത്തയുടെ ചുവട്ടിൽ ഇടുവിക്കുകയും ചെയ്തു.

ശക്തൻ തിരുമനസ്സിലെ തിരുവവതാരം പൂയം രണ്ടാം കാലിൽ (അമ്മ കാലിൽ) ആയിരുന്നതുകൊണ്ടോ എന്തോ അവിടേക്ക് ഏകദേശം മൂന്നു വയസ്സായപ്പോഴേക്കും അമ്മത്തമ്പുരാട്ടി തീപ്പെട്ടുപോകയാൽ പിന്നീടു തിരുമേനിയെ വേണ്ടതുപോലെ പരിചരിച്ചുവളർത്തിയത് അവിടുത്തെ ചിറ്റമ്മത്തമ്പുരാട്ടിയായിരുന്നു. തിരുമനസ്സുകൊണ്ട് ആ ചിറ്റമ്മയെ ആജീവനാന്തം പെറ്റമ്മയെപ്പോലെ വിചാരിക്കുകയും ചെയ്തി രുന്നു.

യഥാകാലം വേണ്ടതുപോലെ വിദ്യാഭ്യാസവും ആയുധാഭ്യാസവും ചെയ്യിക്കുകയാൽ, ബുദ്ധിശാലിയായിരുന്ന ശക്തൻ തിരുമനസ്സുകൊണ്ട് ചെറുപ്പത്തിൽത്തന്നെ നല്ല വിദ്വാനും യുദ്ധവിദഗ്ദ്ധനുമായിത്തീർന്നു. ധീരതയും ശൂരതയും അവിടേക്കു പ്രകൃത്യാതന്നെ ഉണ്ടായിരിക്കുകയും ചെയ്തു. 930-ാമാണ്ടിനുശേഷം രാജകുടുംബത്തിലുള്ളവരെല്ലാം സ്ഥിര വാസം വെള്ളരപ്പിള്ളിയിൽനിന്ന് മാറ്റി തൃപ്പൂണിത്തുറെ ആക്കിയതിനാൽ ശക്തൻ തിരുമനസ്സിലെ വിദ്യാഭ്യാസവും മറ്റും തൃപ്പൂണിത്തുറവച്ചു തന്നെയായിരുന്നു. അവിടേക്കു പത്തു തിരുവയസ്സായപ്പോഴേക്കും നാലാം കൂറെന്ന സ്ഥാനം സിദ്ധിച്ചു. അപ്പോൾ മുതൽക്കുതന്നെ തിരുമനസ്സിലെ ധീരതയും ശൂരതയും കുറേശ്ശെ വെളിപ്പെട്ടുതുടങ്ങുകയും അവിടേക്കു പതിനാറു തിരുവയസ്സായപ്പോഴേക്കും "ശക്തൻ" എന്നുള്ള തിരുനാമധേയം ചില കാരണങ്ങളാൽ പ്രസിദ്ധമായിത്തീരുകയും ചെയ്തു. ഒരിക്കൽ ഒരു നമ്പൂരി കുറെ പണവും കൊണ്ട് തൃപ്പൂണിത്തുറെനിന്ന് എറണാകുള

ത്തേക്ക് പുറപ്പെട്ടു. വഴിക്കുവെച്ച് ചില മാപ്പിളമാർകൂടി പണം തട്ടിപ്പറിച്ചു കൊണ്ടുപോവുകയാൽ നമ്പൂരി വ്യസനാക്രാന്തനായി തൃപ്പൂണിത്തുറയ്ക്കു തന്നെ മടങ്ങുകയും വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പാകെച്ചെന്ന് വിവരമെല്ലാം തിരുമനസ്സറിയിക്കുകയും ചെയ്തു. വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു വർത്തമാനമെല്ലാം കേട്ടതിന്റെ ശേഷം "സൂക്ഷിച്ചു നടക്കേണ്ടതായിരുന്നു. അതിനിപ്പറഞ്ഞതുകൊണ്ടു പ്രയോജനമില്ലല്ലോ. ആട്ടെ, ഉണ്ണിയുടെ അടുക്കൽ വിവരമറിയിക്കൂ. എന്തെങ്കിലും നിവൃത്തിയുണ്ടാക്കും" എന്നാണ് അരുളിച്ചെയ്തത്. (വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് ശക്തൻ തിരുമേനിയെ "ഉണ്ണി" എന്നാണ് വിളിച്ചിരുന്നത്). കൽപ്പന കേട്ട് നമ്പൂരി, ശക്തന് തിരുമനസ്സിലെ തിരുമുൻപാകെ വിവരമറിയിച്ചു. അപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട് കളിക്കോട്ടയുടെ (ഇപ്പോൾ തമ്പുരാക്കന്മാരുടെ ഇംഗ്ലീഷ് സ്കൂളായി ഉപയോഗിച്ചുവരുന്ന കെട്ടിടത്തിന്റെ) മുറ്റത്തു പന്തുകളിച്ചുകൊണ്ടു നിൽക്കുകയായിരുന്നു. നമ്പൂരി വിവരമെല്ലാമറിയിച്ചുകഴിഞ്ഞപ്പോൾ "അമ്മാവന്റെ അടുക്കൽ അറിയിക്കാമായിരുന്നല്ലോ" എന്നു കൽപ്പിച്ചു. ഉടനെ നമ്പൂരി 'അവിടെ അറിയിച്ചിട്ട് ഇവിടെ അറിയിക്കാനാണ് കൽപ്പിച്ചത്" എന്നറിയിച്ചു. "എന്നാൽ നമ്പൂരി ഇവിടെ നിൽക്കൂ. ഞാൻ അമ്മാവന്റെ തിരുമുമ്പിലൊന്നു പോയിവരാം" എന്നരുളിച്ചെയ്തിട്ടു ശക്തൻ തിരുമനസ്സുകൊണ്ട് അവിടെ നിന്നെഴുന്നള്ളി വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പിലെത്തി. അപ്പോൾ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് "എന്താ ഉണ്ണീ, നമ്പൂരിയുടെ വർത്തമാനമെല്ലാം കേട്ടില്ലേ? വലിയ കഷ്ടമായിപ്പോയി. ഇനി മേലാലെങ്കിലും വഴിക്ക് ഇപ്രകാരമുള്ള അക്രമങ്ങളും മറ്റും നടക്കാതെയിരിക്കുന്നതിനു വേണ്ടുന്ന മാർഗമാലോചിക്കണം. ഉണ്ണി എന്താ ഒന്നും മിണ്ടാത്തത്?"

ശക്തൻ തമ്പുരാൻ: അമ്മാവന്റെ തിരുവുള്ളമുണ്ടെങ്കിൽ എന്തെങ്കിലും നിവൃത്തിമാർഗമുണ്ടാക്കാൻ ശ്രമിച്ചുനോക്കാം.

വലിയ തമ്പുരാൻ: ഉണ്ണി ചെയ്യുന്നതൊക്കെ എനിക്ക് സമ്മതമാണ്. എന്തെങ്കിലും ചെയ്തുകൊള്ളൂ. എല്ലാം ഞാൻ അനുവദിച്ചിരിക്കുന്നു. ഉണ്ണി കുറച്ചു ദിവസം എറണാകുളത്തു പോയി താമസിക്കണം. എന്നാൽ മതിയെന്നാണ് തോന്നുന്നത്. എന്താ അതിനു വിരോധമുണ്ടോ?

ശക്തൻ തമ്പുരാൻ: ഒരു വിരോധവുമില്ല. കല്പനപോലെ ചെയ്യാം.

വലിയ തമ്പുരാൻ: എന്നാൽ നാളെത്തന്നെ പോകണം. അവിടെ ത്താമസിക്കുന്നതിനു വേണ്ടതെല്ലാം ഇപ്പോൾതന്നെ ചട്ടംകെട്ടിയേക്കാം. നമ്പൂരിക്കു പോയ പണവും കൊടുത്തയച്ചേക്കാം.

ശക്തൻ തമ്പുരാൻ: നമ്പൂരിക്കു പോയ പണം കൊടുത്തയയ്ക്കാൻ ഞാൻ പോയി വന്നിട്ടുമതി. അതുവരെ ഇവിടെ താമസിക്കട്ടെ.

വലിയ തമ്പുരാൻ: എന്നാൽ ഇഷ്ടം പോലെയാവട്ടെ.

ശക്തൻ തിരുമനസ്സുകൊണ്ട് വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുൻപിൽ നിന്ന് പിരിഞ്ഞതിന്റെ ശേഷം നമ്പൂരി കുറച്ചുദിവസമ് തൃപ്പൂണിത്തുറെത്തന്നെ താമസിക്കുന്നതിന് ചട്ടംകെട്ടീട്ടു പിറ്റേദിവസം തന്നെ അവിടെ സമീപത്തുള്ള പള്ളികളിലേക്കെല്ലാം കൽപ്പനയയചു. "സമീപസ്ഥന്മാരായ മാപ്പിളമാരെല്ലാം അടുത്ത ദിവസം രാവിലെ ഓരോ വലിയ കുടവും ഒരു മാറു നീളമുള്ള ഓരോ കയറുംകൊണ്ട് എറണാകുളത്തു കായൽവക്കത്ത് എത്തിക്കൊള്ളണം" എന്നായിരുന്നു കൽപ്പനയുടെ സാരം. കൽപ്പനപോലെ അടുത്ത ദിവസം രാവിലെ ഏകദേശം അഞ്ഞൂറോളം മാപ്പിളമാർ കുടവും കയറുംകൊണ്ടു നിശ്ചിതസ്ഥലത്തെത്തി. ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് അവിടെ എഴുന്നള്ളി. "മൂന്നു നാലു ദിവസം മുൻപ് ഒരു നമ്പൂരിയുടെ ഏതാനും പണം തട്ടിപ്പറിച്ചുകൊണ്ടുപോയത് നിങ്ങളിൽ ആരെല്ലാം കൂടിയാണ്? സത്യം പറയണം. അകൃത്യം പ്രവർത്തിച്ചവർ കുറ്റം ഏറ്റു പറയുന്നപക്ഷം വലിയ ശിക്ഷ കൂടാതെകഴിക്കാം. ശേഷമുള്ളവർക്കു സുഖമായി തിരിയെപ്പോവുകയും ചെയ്യാം. സത്യം വെളിപ്പെടുത്താത്തപക്ഷം നിങ്ങൾ എല്ലാവർക്കും വലിയ കഷ്ടത അനുഭവിക്കേണ്ടി വരും" എന്നു അരുളിച്ചെയ്തിട്ട് മാപ്പിളമാരിലാരും മറുപടി പറയായ്കയാൽ "ഇവരെയെല്ലാം ഉടനെ മനയ്ക്കൽ കൊണ്ടുപോയി അക്കട്ട" എന്നു കല്പിച്ചു. ആ ക്ഷണത്തിൽ രാജഭടന്മാർ മാപ്പിളമാരെ എല്ലാം വലിയ വഞ്ചികളിൽ കയറ്റിക്കൊണ്ടുപോയി കഴുത്തിൽ കുടങ്ങൾ കെട്ടി "കിഴവനച്ചാ"ലിൽ താഴ്ത്തി (കൊച്ചിക്കായലിലുള്ള കപ്പൽച്ചാലിനെ "കിഴവനച്ചാൽ" എന്നാണ് പേരു പറഞ്ഞിരുന്നത്. ആ സ്ഥലത്ത് "കിഴവന" എന്നു പേരായിട്ട് ഒരു നമ്പൂരിയുടെ ഇല്ലമുണ്ടാ

യിരുന്നു എന്നും അതിനാലാണ് ഈ പേരുണ്ടായതെന്നുമാണ് ഐതിഹ്യം. നമ്പൂരിയുടെ ഇല്ലമുണ്ടായിരുന്ന സ്ഥലമാകയാൽ അതിനു "മനയ്ക്കൽ" എന്നും പറയാറുണ്ട്.)

ശേഷമുള്ള മാപ്പിളമാരെല്ലാം അതിനടുത്ത ദിവസം കുടവും കൊണ്ടു ഹാജരാകുന്നതിനു വീണ്ടും ഒരു കല്പനയയച്ചു. തലേ ദിവസം നടന്ന സംഗതികളെല്ലാം അറിഞ്ഞിരുന്നതിനാൽ വീണ്ടും കല്പന കണ്ടപ്പോൾ മാപ്പിളമാരെല്ലാം ഭയവും വ്യസനവുംകൊണ്ട് ഏറ്റവും പരവശ രായിത്തീർന്നു. എല്ലാ പള്ളികളിൽനിന്നും പ്രമാണികളായിട്ടുള്ള മാപ്പിളമാ രെല്ലാം കുറേശ്ശെ പണവുംകൊണ്ട് തിരുമുമ്പാകെയെത്തി തിരുമുൽക്കാഴ്ച വച്ചു വന്ദിച്ചുകൊണ്ട്, "അടിയങ്ങളെ കല്പിച്ചു രക്ഷിക്കണം. അടിയങ്ങ ളിലാരും അടിയങ്ങളുടെ അറിവോടുകൂടിയും യാതൊരു ദുഷ്കൃത്യവും പ്രവർത്തിച്ചിട്ടില്ല. അവർ ഇന്നലത്തെ ശിക്ഷയിലകപ്പെട്ടിട്ടുണ്ടായിരിക്കണം. ഇനി മേലാൽ അടിയങ്ങളുടെ ജാതിക്കാരിലാരും ഇങ്ങനെയുള്ള ദുഷ്കൃത്യങ്ങൾ യാതൊന്നും ചെയ്യുന്നതല്ല. അഥവാ അടിയങ്ങളുടെ ജാതിയിലുള്ളവരിൽ ആരെങ്കിലും ഇങ്ങനെ വല്ലതും പ്രവർത്തിച്ചതായി തിരുമനസ്സറിയുന്നതിനിടയായാൽ അന്ന് അടിയങ്ങളെയെല്ലാം കായലിൽ ക്കെട്ടിത്താഴ്ത്തുന്നത് അടിയങ്ങൾക്കെല്ലാം പൂർണ്ണസമ്മതമാണ്" എന്നു തിരുമനസ്സറിയിച്ചു. "ഇനിമേലാൽ നിങ്ങളുടെ ജാതിക്കാരിൽ നിന്നു യാതൊരു ശല്യവുമുണ്ടാകയില്ലെന്നു നല്ല നിശ്ചയമുണ്ടെങ്കിൽ നിങ്ങൾക്കെല്ലാം ഇപ്പോൾ പോകാം. ഇനി ആളയയ്ക്കുമ്പോൾ വന്നാൽ മതി" എന്നരുളിച്ചെയ്തു മാപ്പിളമാരെ മടക്കിയയച്ചിട്ടു ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് അപ്പോൾത്തന്നെ തൃപ്പൂണിത്തുറെയ്ക്ക് എഴുന്നള്ളു കയും വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പിലെത്തി തിരുമുൽ ക്കാഴ്ചയായി ലഭിച്ച പണം തിരുമുമ്പിൽവച്ച് വന്ദിച്ചിട്ട്, "കള്ളന്മാരുടെ ശല്യം മേലാലുണ്ടാകാതെയിരിക്കത്തക്കവണ്ണം വേണ്ടതുപോലെ ശട്ടം കെട്ടീട്ടുണ്ട്. ഈ പണം ചില മാപ്പിളമാർ കാഴ്ച വച്ചതാണ്" എന്നു തിരുമനസ്സറിയിച്ചു. അതുകേട്ട് വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് "സന്തോഷമായി. ഈ പണം ഉണ്ണിതന്നെ എടുത്തുകൊള്ളൂ" എന്നരുളിച്ചെയ്തു. അപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട് "എനിക്കാവശ്യ മുണ്ടാകുമ്പോൾ ഞാൻ വാങ്ങിച്ചുകൊള്ളാം. ഇപ്പോൾ ഈ പണം ഇവിടെത്തന്നെ ഇരിക്കട്ടെ" എന്നരുളിച്ചെയ്തിട്ട് അവിടെനിന്ന് എഴുന്നള്ളി.

വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് കള്ളന്മാരാൽ ആക്രമിക്കപ്പെട്ട നമ്പൂരിയെ തിരുമുമ്പാകെ വരുത്തി ആ പണമെല്ലാം അദ്ദേഹത്തിനു കൊടുത്തു. അതു കള്ളന്മാർ തട്ടിപ്പറിച്ചുകൊണ്ടുപോയതിൽ വളരെ അധികമുണ്ടായിരുന്നതിനാൽ നമ്പൂരി ഏറ്റവും സന്തോഷിച്ചു യാത്രയറിയിച്ചുകൊണ്ടു പോയി. ശക്തൻ തിരുമനസ്സിലെ കടുംകൈ പ്രയോഗങ്ങളിൽ ഇത് ഒന്നാമത്തേതാണ്.

951–ാമാണ്ടു കന്നി മാസം 9–ാം തീയതി ശക്തൻ തിരുമനസ്സിലേക്കു "വീരകേരള" (മൂന്നാംകൂർ) തമ്പുരാൻ എന്ന സ്ഥാനം ലഭിച്ചു. അവിടേക്കു മുപ്പതു തിരുവയസ്സു തികഞ്ഞതിന്റെ ശേഷം 957–ാമാണ്ടിടയ്ക്ക് ഒരു നൈത്യാരമ്മയെ ഉണ്ടാക്കണമെന്നു തോന്നുകയും വലിയ തമ്പുരാൻ തിരുമനസ്സിലെ അനുവാദത്തോടുകൂടി തൃശ്ശിവപേരൂരിൽനിന്ന് ഒരു യുവതിയെ വരുത്തി നൈത്യാരമ്മയാക്കുകയും നൈത്യാരമ്മയ്ക്കു വേണ്ടതെല്ലാം അന്വേഷിച്ചും ചട്ടം കെട്ടിയും കൊടുക്കുന്നതിനു ചെറുപറമ്പത്തു കുഞ്ഞിട്ടിമേനോൻ എന്ന ആളെ കല്പിച്ചു നിയമിക്കുകയും ചെയ്തു. ഈ മേനോനു ചെറുപ്പം മുതൽ തിരുമനസ്സിലേക്കൂടെ താമസിച്ച് ഏറ്റവും പരിചയവും വിശ്വസ്തതയും സ്വാമിഭക്തിയും സിദ്ധിച്ചിട്ടുള്ളതിനാൽ തിരുമനസ്സിലേക്കും നൈത്യാരമ്മയ്ക്കും തൃപ്തിയാകുംവണ്ണം വേണ്ടതെല്ലാം അന്വേഷിച്ചുകൊണ്ടിരിക്കുകയും അധികം കാലതാമസംകൂടാതെ തിരുമനസ്സിലേക്ക് ആ നൈത്യാരമ്മയിൽ നിന്ന് ഒരു സ്ത്രീസന്താനം ജനിക്കുകയും ചെയ്തു.

അനന്തരം കുറച്ചുകാലം കഴിഞ്ഞപ്പോൾ കുഞ്ഞിട്ടിമേനോന്റെ നടപടികളെപ്പറ്റി തിരുമനസ്സിലേക്കു ചില സംശയങ്ങൾ തോന്നിത്തുടങ്ങുകയും സൂക്ഷ്മാന്വേഷണങ്ങൾ നടത്തിയപ്പോൾ സംഗതി വാസ്തവമാണെന്നു ബോദ്ധ്യപ്പെടുകയും ചെയ്കയാൽ തിരുമനസ്സുകൊണ്ട് ഒരു ദിവസം കുഞ്ഞിട്ടിമേനോനെ തിരുമുൻപാകെ വരുത്തി നിർത്തിക്കൊണ്ട് "കുഞ്ഞിട്ടിയ്ക്ക് ഇയ്യിടെ എന്നെക്കാണാതിരുന്നാൽ കൊള്ളാമെന്ന് തോന്നിത്തുടങ്ങീട്ടുണ്ട്, ഇല്ലേ? എന്നാൽ എന്റെ വിചാരം എപ്പോഴും കുഞ്ഞിട്ടിയെക്കണ്ടുകൊണ്ടിരിക്കണമെന്നാണ്. അതിനാൽ കുഞ്ഞിട്ടിക്ക് എന്നെ ഒരിക്കലും കാണാൻവയ്യാതെയും എനിക്കു കുഞ്ഞിട്ടിയെ എല്ലായ്പോഴും കാണുന്നതിനു വിരോധമില്ലാതെയും ഇരിക്കത്തക്കവണ്ണമുള്ള ഒരു കൗശലം ചെയ്യുന്നതിന് ഞാൻ നിശ്ചയിച്ചിരിക്കുന്നു" എന്നരുളി

ച്ചെയ്തിട്ടു കുറച്ചുറക്കെ "ആരവിടെ" എന്നു കല്പിച്ചുചോദിക്കുകയും ഉടനെ രണ്ടു രാജഭടന്മാർ തിരുമുമ്പിലെത്തുകയും ചെയ്തു. അപ്പോൾ തിരുമനസ്സുകൊണ്ട് അവരോട് "നിങ്ങൾ കുഞ്ഞിട്ടിയുടെ കണ്ണു രണ്ടും തുരന്നെടുത്ത് എന്റെ മുൻപിൽ വയ്ക്കണം. ക്ഷണത്തിലാവട്ടെ, ഒട്ടും താമസിക്കരുത്" എന്നരുളിച്ചെയ്തു. അതുകേട്ട് കുഞ്ഞിട്ടിമേനോൻ വ്യസന സമേതം പലവിധത്തിൽ സങ്കടമറിയിക്കുകയും ക്ഷമായാചനം ചെയ്കയു മുണ്ടായി. എങ്കിലും തിരുമനസ്സുകൊണ്ട് അതൊന്നും കൈക്കൊള്ളായ്ക യാൽ രാജഭൃത്യന്മാർ ഉടനെ കല്പന നടത്തി. അതിന്റെ ശേഷം തിരുമനസ്സുകൊണ്ട് മേനോനോട് "കുഞ്ഞിട്ടിയോട് എനിക്ക് ഒട്ടും വിരോധമില്ല. ഇനിയും സുഖമായി ഇവിടെത്തന്നെ താമസിച്ചുകൊള്ളൂ. വേണ്ടതെല്ലാം ഞാൻ തന്നുകൊള്ളാം" എന്നും അരുളിച്ചെയ്തു.

വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഈ സംഗതികളെല്ലാമറിഞ്ഞു കുഞ്ഞിട്ടിമേനോനെ തിരുമുമ്പാകെ വരുത്തി, "എന്താ, കുഞ്ഞിട്ടീ, ഉണ്ണി സാഹസം പ്രവർത്തിച്ചു, അല്ലേ? ആട്ടെ, ഒട്ടും വ്യസനിക്കേണ്ടാ. കുഞ്ഞിട്ടി യുടെ ആഗ്രഹമെന്താണെന്നു പറഞ്ഞാൽ അതുപോലെ ചെയ്യുന്നതിനു ഞാൻ ചട്ടംകെട്ടാം" എന്നരുളിച്ചെയ്തു. ഇതിനു മറുപടിയായിട്ടു മേനോൻ, "തിരുമേനികളെക്കാണാതെ ജീവിച്ചിരിക്കുന്ന കാര്യം അടിയനു പരമ സങ്കടമാണ്. അതിനാൽ അടിയന്റെ പേരിൽ തിരുവുള്ളമുണ്ടെങ്കിൽ ക്ഷണത്തിൽ അടിയന്റെ പ്രാണനെ കല്പിച്ചു കളയിക്കണം. ഇതിലധിക മായി അടിയനു മറ്റൊരാഗ്രഹമില്ല" എന്നു തിരുമനസ്സറിയിക്കുകയും വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു മേനോന്റെ ആഗ്രഹംപോലെ ഉടനെ അദ്ദേഹത്തെ വെടിവയ്പിച്ചു കൊല്ലിക്കുകയും ചെയ്തു.

ചില കാരണങ്ങളാൽ ശക്തൻ തമ്പുരാൻ തിരുമനസ്സിലേക്കു നൈത്യാരമ്മയുടെ പേരിലും വിരസത ഭവിക്കുകയാൽ കല്പിച്ചു വേറെയൊരു സ്ഥലമുണ്ടാക്കിച്ചു നൈത്യാരമ്മയെ അങ്ങോട്ടു മാറ്റി ത്താമസിപ്പിക്കുകയും ചെയ്തു.

965-ാമാണ്ടു കർക്കിടകമാസം 23-ാം തീയതി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടും അതിനു മുമ്പേ തന്നെ ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ടും തീപ്പെട്ടു പോവുകയാൽ ശക്തൻ തമ്പുരാൻ തിരുമനസ്സിലേക്കു തിരുമൂപ്പു സിദ്ധിക്കുകയും അവിടുന്നു തന്റെ

മാതുലന്മാരുടെ സംസ്കാരാദികളും തിരുവന്തളി (പിണ്ഡ) അടിയന്തിരവും യഥായോഗ്യം ഭംഗിയായും കേമമായും നടത്തുകയും പള്ളിദീക്ഷ ആരംഭിക്കുകയും ചെയ്തു.

രാജ്യകാര്യങ്ങൾ സംബന്ധിച്ചു ചില പരിഷ്കാരങ്ങൾ ചെയ്യണമെന്നുള്ള വിചാരം ശക്തൻ തമ്പുരാൻ തിരുമനസ്സിലേക്കു മുമ്പേതന്നെ ഉണ്ടായിരുന്നു. എങ്കിലും തിരുമൂപ്പു സിദ്ധിക്കുന്നതുവരെ അതിനൊന്നും അവിടേക്കിടയായില്ല. സിംഹാസനാരോഹണാനന്തരം അവിടുന്നു കല്പിച്ചു ചില ഏർപ്പടുക!ൾ ചെയ്തുതുടങ്ങി. ആദ്യം തന്നെ രാജ്യരക്ഷാർഥം തൃപ്പൂണിത്തുറെയും തൃശ്ശിവപേരൂരും ഓരോ കോട്ടയും കിടങ്ങുമുണ്ടാക്കിക്കുകയാണ് അവിടുന്ന് ചെയ്തത്. തൃശ്ശിവപേരൂരുണ്ടാക്കിച്ച വലിയ കോട്ടയുടെ മധ്യത്തിങ്കലായി ഒരു കോവിലകം പണികഴിപ്പിക്കുകയും അതിന്റെ ചുറ്റും ഒരു ചെറിയ കോട്ടകൂടി കെട്ടിക്കുകയും ആ കോട്ടയുടെ ഉപരിഭാഗത്ത് ഒരു വലിയ കൊടിമരം നാട്ടിച്ചു കൊടി തൂക്കിക്കുകയും ചെയ്തു. വലിയ കോട്ടയുടെ ചുറ്റും കാവൽ നിൽക്കുന്നതിനായി ഏതാനും ഈഴവരെയും അവരുടെ തലവനായി ഒരു തണ്ടാനെയും കല്പിച്ചു നിയമിച്ചു. നായന്മാരുടെ സകലഗൃഹങ്ങളിൽനിന്നും യൗവനയുക്തന്മാരായിട്ടുള്ളവരിൽ ഓരോരുത്തർ പട്ടാളത്തിൽച്ചേർന്നുകൊള്ളണമെന്ന് ഒരു കല്പന പ്രസിദ്ധപ്പെടുത്തുകയും അതനുസരിച്ച് ഏകദേശം പതിനായിരത്തോളം നായന്മാർ പട്ടാളത്തിൽച്ചേരുകയും അവരുടെ മേലധികാരികളായി നാലു കുമുദാന്തികളെയും അവരുടെ മേലാവായി പണിക്കരു വലിയ കപ്പിത്താൻ എന്നൊരു ഉദ്യോഗസ്ഥനെയും കല്പിച്ചു നിയമിക്കുകയും ചെയ്തു. ആ പണിക്കർ വലിയ കപ്പിത്താൻ "കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രി" എന്നുള്ളതുപോലെ ശക്തൻ തിരുമനസ്സിലേകു ചേർന്ന ഉദ്യോഗസ്ഥനായിരുന്നു. ആ മനുഷ്യനെപ്പോലെ ശൂരതയും ധീരതയും പരാക്രമവും ഗാംഭീര്യവും ഉള്ളവർ അക്കാലത്തെന്നല്ല, ഇക്കാലത്തും എങ്ങുമുണ്ടെന്നു തോന്നുന്നില്ല.

ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു ഗതാഗതസൗകര്യം, ശുചീകരണം മുതലായ വിഷയങ്ങളിലും പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അവിടുന്നു സ്വരാജ്യത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചാരസൗകര്യത്തിനു വിസ്താരത്തിൽ വെട്ടുവഴികളുണ്ടാക്കിക്കുകയും വഴികളുടെ ഇരുവശങ്ങളിലും ഛായവൃക്ഷങ്ങൾ വച്ചുപിടിപ്പിക്കുന്നതിന് ഏർപ്പാടു ചെയ്യുകയും

വഴികളുടെ ഇരുവശങ്ങളിലുമുള്ള വസ്തുക്കളുടെ ഉടമസ്ഥർ അവരുടെ അതിർത്തി വരെയുള്ള വഴികൾ ദിവസവും അടിച്ചുവാരി വൃത്തിയാക്കി യിട്ടുകൊള്ളണമെന്നും കല്പനകൊടുക്കുകയും അപ്രകാരമെല്ലാം ശരി യായി നടത്തിക്കുകയും ചെയ്തു. തൃപ്പൂണിത്തുറെ ക്ഷേത്രത്തിന്റെ കിഴക്കേ നടമുതൽ കിഴക്കേ കോട്ടവാതിൽവരെയുള്ള മാർഗത്തിലും അഞ്ചെട്ട് അരയാൽ വൃക്ഷങ്ങൾ അവിടുന്നു നട്ടുപിടിപ്പിക്കുകയും അവയിൽനിന്ന് ഒരിലപോലും യാതൊരുത്തരും പൊട്ടിച്ചുപോകരുതെന്നു പ്രത്യേകം കല്പിക്കുകയും ചെയ്തിരുന്നു.

തിരുമനസ്സുകൊണ്ട് തന്റെ മാതുലന്മാരുടെ പള്ളിദീക്ഷ ഒരു സംവത്സരം യഥാവിധി ആചരിക്കുകയും തിരുമാസമടിയന്തിരം ഭംഗിയായും കേമമായും നിർവ്വഹിക്കുകയും ചെയ്തതിന്റെ ശേഷം സ്വകീയ പ്രിയപുത്രിയുടെ താലികെട്ടുകല്യാണം അഘോഷപൂർവ്വം നടത്തിക്കു കയും ചെയ്തു. ആ കല്യാണം ഏകദേശം ഒരു ലക്ഷം രൂപ കല്പിച്ചു ചെലവു ചെയ്തു. ഏറ്റവും കേമമായി നടത്തപ്പെട്ട അടിയന്തിരത്തിൽ തൃശ്ശിവപേരൂരുള്ള പ്രധാനപ്പെട്ട സകലനായർകുടുംബാംഗങ്ങളും സംബന്ധിച്ചിരുന്നു. ആ കൂട്ടത്തിൽ "കരിമ്പറ്റെ ചുമ്മുക്കുട്ടിയമ്മ"യും സന്നിഹിതയായിരുന്നു. സൗന്ദര്യം, സൗശീല്യം മുതലായ സകലസദ്ഗുണ ങ്ങളും പരിപൂർണമായിട്ടുണ്ടായിരുന്ന ആ തരുണീമണിയെ തിരുമനസ്സു കൊണ്ട് നൈത്യാരമ്മയായി സ്വീകരിക്കുഅകയും ചെയ്തു.

അന്നത്തെ ഇളയതമ്പുരാൻ തിരുമനസ്സിലെ വകയായി നാലഞ്ച് ആടുകളുണ്ടായിരുന്നു. അവയ്ക്കു തിന്നാൻ കൊടുക്കുന്നതിനായി ഇളയ തമ്പുരാൻ തിരുമനസ്സിലെക്കൂടെ താമസിച്ചിരുന്ന ചെറുപറമ്പത്തു കുഞ്ഞികൃഷ്ണമേനോൻ കിഴക്കേനടയിൽ ശക്തൻ തമ്പുരാൻ തിരു മനസ്സിലെ കല്പനപ്രകാരം വച്ചുപിടിപ്പിച്ചിരുന്ന അരയാൽ വൃക്ഷങ്ങളിൽ നിന്നു കുറെ ഇല പറിച്ചെടുത്തു. ഈ കുഞ്ഞികൃഷ്ണമേനോൻ ഇളയതമ്പുരാൻ തിരുമനസ്സിലെ സേവകനും ഇഷ്ടനും വിശ്വസ്തനും കുഞ്ഞിട്ടിമേനവന്റെ അനന്തരവനുമായിരുന്നു. എങ്കിലും അരയാൽ വൃക്ഷ ങ്ങളിൽനിന്ന് ഇല പറിച്ചെടുത്തുവെന്നുള്ള വർത്തമാനം കേട്ട ക്ഷണത്തിൽ ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് അയാളെ പിടിച്ചുവരുത്തി, കുടുമയ്ക്കു ചുറ്റിപ്പിടിച്ചുകൊണ്ട് വാളെടുത്ത് അയാളുടെ കഴുത്തുവെട്ടാൻ

ഭാവിച്ചു. ആ സമയം ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ട് അവിടെ ഓടിയെത്തുകയും "എന്നെക്കൊന്നിട്ടു കുഞ്ഞികൃഷ്ണനെക്കൊന്നോളൂ" എന്നരുളിച്ചെയ്തുകൊണ്ട് ശക്തൻ തമ്പുരാൻ തിരുമനസ്സിലെ അരയ്ക്കു കെട്ടിപ്പിടിക്കുകയും ചെയ്തു. ഉടനെ ശക്തൻ തിരുമനസ്സുകൊണ്ട് "ഇവന്റെ കാലത്താണ് ഈ രാജ്യം അന്യാധീനപ്പെട്ടുപോകുന്നത്" എന്നരുളിച്ചെയ്ത് വാൾ നിലത്ത് വലിച്ചെറിയുകയും"പോ, നിന്നെ എന്റെ മുമ്പിൽ കാണരുത്" എന്നു കല്പിച്ചു കുഞ്ഞികൃഷ്ണമേനവനെ വിട്ടയയ്ക്കുകയും ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ട് അയാളെ കൂട്ടിക്കൊണ്ട് അവിടെനിന്ന് എഴുന്നള്ളുകയും ചെയ്തു.

തൃശ്ശിവപേരൂരുള്ള സകല നായർസ്ത്രീകളും പ്രതിദിനം വടക്കുന്നാഥക്ഷേത്രത്തിൽച്ചെന്നു ദർശനം കഴിച്ചുപോവുകയെന്നുള്ളതു പണ്ടേക്കുപണ്ടേയുള്ള ഒരു പതിവാണ്. വലിയ കോട്ടയ്ക്കു പുറത്തു താമസിച്ചിരുന്ന ഒരു നായർ സ്ത്രീയും ആ പതിവനുസരിച്ച് ദിവസം പ്രതി വടക്കുന്നാഥദർശനം നടത്തിപ്പോന്നിരുന്നു. കല്പനപ്രകാരം കോട്ടയ്ക്കു കാവലായി നിറുത്തപ്പെട്ടിരുന്ന ഈഴവരുടെ തലവനായ തണ്ടാൻ സർവ്വാംഗസുന്ദരിയും യൗവനയുക്തയുമായ ഈ സ്ത്രീയെ ഒരു ദിവസം കാണുന്നതിനിടയായി. ആ സ്ത്രീരത്നത്തിന്റെ ദർശനമാത്രയിൽത്തന്നെ തണ്ടാൻ തണ്ടാർപരവശനായിത്തീരുകയും ആ വിധത്തിൽ കുറച്ചു ദിവസം വളരെ പണിപ്പെട്ടു കഴിച്ചുകൂട്ടിയതിന്റെ ശേഷം അവൻ തന്റെ അഭിലാഷ ത്തെ ആ തരുണീമണിയെ ധരിപ്പിക്കുകയും ചെയ്തു. "വാച്യാവാച്യ വിചാരമാർഗ്ഗവിമുഖോ ലോകേഷു കാമീ ജനഃ" എന്നുണ്ടല്ലോ.

തണ്ടാൻ ശക്തൻ വലിയ തമ്പുരാൻ തിരുമനസ്സിലെ ഇഷ്ടനും പ്രബലനുമായിരുന്നതിനാൽ അവന്റെ ഇഷ്ടത്തെ അനുസരിക്കാതിരുന്നാൽ അവൻ വല്ലതുമുണ്ടാക്കിത്തീർത്തെങ്കിലോ എന്നുള്ള ഭയവും സ്വകുലാചാര വിരുദ്ധമായ അകൃത്യം പ്രവർത്തിക്കുന്നതിലുള്ള സങ്കടവും നിമിത്തം ആ അബല അത്യന്തം പരവശയായിത്തീർന്നു. എങ്കിലും ബുദ്ധിശാലിനിയായ ആ യുവതി തന്റെ പാരവശ്യം പുറത്തു കാണിക്കാതെയും അവനെ വെറുപ്പിക്കാതെയും തത്ക്കാലം ചില ഒഴിവുകഴിവുകൾ പറഞ്ഞു പിരിഞ്ഞു പോയി. തണ്ടാന്റെ നിർബന്ധം പിന്നെയും ക്രമേണ വർദ്ധിച്ചുതുടങ്ങി. അതിനതിന് ആ മനസ്വിനി ഓരോ പ്രതിബന്ധങ്ങൾ പറഞ്ഞു കഴിച്ചുകൂട്ടിക്കൊണ്ടുമിരുന്നു.

ഇങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം തണ്ടാൻ ഈ സ്ത്രീ കോട്ടയ്ക്കകത്തേക്കു പോകുന്ന സമയമറിഞ്ഞു കോട്ടവാതിൽക്കലെത്തി കാത്തുനിന്നു. സ്ത്രീ അടുത്തു ചെന്നപ്പോൾ തണ്ടാൻ, "എന്താ, ഇങ്ങനെ ഓരോ ഒഴിവുകഴിവുകൾ പറഞ്ഞുതന്നെ കഴിച്ചുകൂട്ടാമെന്നാണോ വിചാരിക്കുന്നത്? ഇതു നല്ല പന്തിയാകുമെന്നു തോന്നുന്നില്ല. വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് എന്റെ കൈയിലാണെന്നു നല്ല ഓർമ്മ വേണം. ആളറിയാതെയാണ് കളിക്കുന്നത്. ഇന്നു തിരികെ വരുമ്പോൾ തീർച്ച പറയണം. അല്ലെങ്കിൽ പിന്നെയുണ്ടാകുന്ന ഫലം അനുഭവംകൊണ്ടറിയാം" എന്നു പറഞ്ഞു. ആ സ്ത്രീ ഇതു കേട്ടിട്ട് ഒന്നും ഉത്തരം പറയാതെ അകത്തേക്കു കടന്നുപോയി. "എന്റെ വടക്കുന്നാഥാ, ഈ ആപത്തിൽനിന്നൊഴിയുന്നതിന് എന്തെങ്കിലും മാർഗ്ഗമുണ്ടാക്കിത്തരണേ! ഞാൻ പതിവായി ഭഗവദ്ദർശനം നടത്തുന്നതിന്റെ ഫലം എനിക്കിങ്ങനെയാണല്ലോ വന്നു ചേർന്നത്" എന്നിങ്ങനെ ഓരോന്നു വിചാരിക്കുകയും പതുക്കെപ്പതുക്കെ പറയുകയും ചെയ്തുകൊണ്ട് ആ സാധ്വി വ്യസനത്തോടുകൂടിപ്പോയി കുളിയും ദേവദർശനവും കഴിക്കുകയും വീണ്ടും വിചാരമഗ്നയായിത്തീരുകയും ചെയ്തു. "ഈശ്വരാ, എന്താണ് ചെയ്യേണ്ടത്? കോട്ടവാതിൽക്കൽച്ചെല്ലുമ്പോൾ ആ ദുഷ്ടനോട് എന്താണ് പറയേണ്ടത്? ഇനി ഒഴിവുകഴിവുകൾ പറഞ്ഞാൽ അവൻ സമ്മതിക്കുമെന്നു തോന്നുന്നില്ല. ഒരു നിവൃത്തിയുമില്ലാതെയായല്ലോ. ഏതെങ്കിലും ഈ ധർമ്മാസങ്കടം വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പാകെ ഒന്നറിയിച്ചു നോക്കാം. തണ്ടാൻ അവിടുത്തെ ഇഷ്ടനായിരിക്കുന്ന സ്ഥിതിക്ക് കല്പനയുണ്ടാകുന്നത് ഏതു പ്രകാരമായിരിക്കുമോ, എന്തോ? എങ്ങനെയെങ്കിലുമാകട്ടെ. "നിവേദ്യതേ രക്ഷ്യജനേന ദുഃഖം തതഃ പരസ്താത് പ്രഭവഃ പ്രമാണം" എന്നുണ്ടല്ലോ. അതിനാൽ പറയാനുള്ളതു പറയേണ്ടുന്ന സ്ഥലത്തു പറയുക. പിന്നെ വിധിപോലെ അനുഭവിക്കുക. അല്ലാതെ നിവൃത്തിയില്ലല്ലോ. ദുഷ്ടനിഗ്രഹവും ശിഷ്ടപരിപാലനവുമാണല്ലോ രാജധർമ്മം. തിരുമനസ്സുകൊണ്ട് നീതിമാനാണെന്നുള്ളതിനു സംശയമില്ല. അവിടേയ്ക്കും സ്വരാജ്യത്ത് ഈ അനീതി നടക്കുന്നതിനു സമ്മതമാണെങ്കിൽ ഇതെന്റെ കർമ്മമാണെന്നു തീർച്ചയാക്കാം. അവിടുന്ന് ഇപ്പോൾ ഇവിടെ എഴുന്നള്ളി താമസിക്കുന്ന സ്ഥിതിക്ക് ഇതറിയിക്കാതെയിരിക്കുന്നതു ശരിയല്ല. ഏതായാലും ഒന്നറിയിച്ചുനോക്കുക തന്നെ" എന്നിങ്ങനെ വിചാരിച്ചു നിശ്ചയിച്ചിട്ട് ആ സ്ത്രീ കോവിലകത്തു തിരു

മുറ്റത്തു ചെന്നു വിഷാദത്തോടുകൂടി അങ്ങനെ നിന്നു. അകസ്മാൽ ആ സ്ത്രീ അവിടെച്ചെന്നു നിന്നതുകണ്ടിട്ട് "എന്തിനാണ് വന്നു നിൽക്കുന്നത്" എന്നു തിരുമനസ്സുകൊണ്ട് കല്പിച്ച് ഒരാളെ അയച്ചു ചോദിപ്പിക്കുകയും "ഒരു സങ്കടം തിരുമനസ്സറിയിക്കാനാണ്" എന്ന് ആ സ്ത്രീ മറുപടി പറഞ്ഞയയ്ക്കുകയും ചെയ്തു. ഉതനെ തിരുമനസ്സുകൊണ്ട് ആ അബലയെ തിരുമുൻപാകെ വരുത്തി "സങ്കടമെന്താണ്?" എന്നു കല്പിച്ചു ചോദിച്ചു. സ്ത്രീ സംഗതികളെല്ലാം വിവരമായി തിരുമനസ്സറിയിച്ചു.

തിരുമനസ്സുകൊണ്ട് അവനങ്ങനെ ആഗ്രഹമുണ്ടെങ്കിൽ അതു സാധിപ്പിച്ചുകൊടുക്കേണ്ടതാണ്. അതിനെന്താ വിരോധം?"

സ്ത്രീ: ഇങ്ങനെ കല്പനയാകുന്നതു സങ്കടമാണ്.

തിരുമനസ്സുകൊണ്ട്: ഇതിൽ സങ്കടപ്പെടാൻ എന്താണുള്ളത്? ഒന്നുമില്ല. കാര്യം ഇന്നുതന്നെ നടക്കട്ടെ. ജനസഞ്ചാരം നിന്നിട്ട് അവനവിടെ വന്നാൽ മതി. പത്തു നാഴിക രാച്ചെന്നതിനുശേഷം അവൻ അവിടെ എത്തിക്കൊള്ളുന്നതിനു പറഞ്ഞേക്കണം. ആട്ടെ, പൊയ്ക്കോ. ഇനി ഇവിടെ നിന്നതുകൊണ്ട് പ്രയോജനമൊന്നുമില്ല. നാം കാര്യം തീർച്ചപ്പെടുത്തിക്കഴിഞ്ഞു.

ഈ കല്പന കേട്ട് ആ സ്ത്രീ അത്യന്തം വ്യസനാക്രാന്തയായി കരഞ്ഞുംകൊണ്ട് അവിടെനിന്ന് ഇറങ്ങിപ്പോവുകയും സിംഹത്തിന്റെ അടുക്കൽ മാൻപേട എന്ന പോലെ വിറച്ചുകൊണ്ട് തണ്ടാന്റെ അടുക്കൽ എത്തുകയും ചെയ്തു. അപ്പോൾ തണ്ടാൻ, "എന്താ നിശ്ചയിച്ചത്? തീർച്ച പറയണം" എന്നു പറയുകയും ആ സ്ത്രീ തിരുമനസ്സിലെ കല്പന പ്രകാരമെല്ലാം സമ്മതിച്ചു പറഞ്ഞിട്ട് സ്വഗൃഹത്തിലേക്കു പോവുകയും അവിടെ എത്തിയതിന്റെ ശേഷവും വ്യസനംനിമിത്താം ജലപാനം പോലും കഴിക്കാതെ ആപന്നിവാരണാർഥം ഭക്തിപൂർവ്വം ഈശ്വരനെത്തന്നെ ധ്യാനിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടിരിക്കുകയും ചെയ്തു.

ആ സുന്ദരി സമ്മതിച്ചു പറഞ്ഞതുകൊണ്ട് തണ്ടാൻ സന്തോഷ സാഗരവീചികളിൽ മുഴുകി നീന്തിത്തുടിച്ചുകൊണ്ടു തന്റെ വാസസ്ഥല ത്തെത്തി പകലിന്റെ ദുസ്സഹമായ ദൈർഘ്യത്തെ ശപിച്ചുകൊണ്ടിരുന്നു.

ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു യഥാകാലം നിത്യകർമ്മാനുഷ്ഠാനാദികളെയും അത്താഴമമൃതേത്തും കഴിച്ചതിന്റെ ശേഷം വലിയ കപ്പിത്താനെ തിരുമുമ്പാകെ വരുത്തി, "ഇന്ന് ചില നേരമ്പോക്കുകളും ദീപക്കാഴ്ചയുമൊക്കെ വേണമെന്നു നിശ്ചയിച്ചിട്ടുണ്ട്. അതിലേക്കു കുറെ എണ്ണയും തിരിതുണിയും നാലഞ്ചു പന്തവും കൊണ്ട് ചില പട്ടാളക്കാരോടുകൂടി പത്തുമണി കഴിയുമ്പോഴേക്ക്..... എത്തണം. ഞാൻ ഇപ്പോൾത്തന്നെ പോകുന്നു" എന്ന് അരുളിച്ചെയ്തു കപ്പിത്താനെ അയച്ചിട്ടു രണ്ടുമൂന്നു ഭൃത്യന്മാരോടുകൂടി പുറത്തേക്ക് എഴുന്നള്ളി, ആ സ്ത്രീയുടെ വീട്ടിന്നടുക്കലെത്തി ഒരു ഗൂഢസ്ഥലത്ത്, ഭീമസേനൻ കീചകന്റെ വരവിനെ കാത്തു നൃത്താഗാരത്തിലെന്നപോലെ, തണ്ടാന്റെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ തണ്ടാൻ അത്തർ, പുഴു, കളഭം, കസ്തൂരി, പനിനീർ മുതലായ സുഗന്ധവർഗങ്ങളാലും സുരഭിലകുസുമങ്ങളാലും വിശേഷപ്പെട്ട വസ്ത്രങ്ങളാലും മറ്റും അലംകൃതശരീരനായി, തന്നാൽ ആഗ്രഹിക്കപ്പെട്ട യുവതിയാലും ചേതോവഞ്ചകനായ പഞ്ചബാണനാലും അധർമ്മിഷ്ഠ മർമ്മഭേദിയായ ധർമ്മരാജാവിനാലും നിർദ്ദിഷ്ടമായ സങ്കേതസ്ഥലത്തേക്ക് ഈശ്വരവിധിയാൽ നയിക്കപ്പെട്ടു. തണ്ടാൻ ആ സ്ത്രീയുടെ വീടിന്റെ പടിക്കകത്തേക്കു കടന്നപ്പോ! ആസന്നമരണന്റെ പിന്നാലെ അന്തകനെന്ന പോലെ തിരുമനസ്സുകൊണ്ടു ഗൂഢമായിട്ടുകടന്നു. തണ്ടാൻ വീട്ടിനകത്തേക്കു കടക്കാനായി ഭാവിച്ചപ്പോൾ തിരുമനസ്സുകൊണ്ട് അവന്റെ കുടുമ്മയ്ക്ക് ചുറ്റിപ്പിടിക്കുകയും "അങ്ങോട്ടല്ല, ഇങ്ങോട്ട്" എന്ന് അരുളിച്ചെയ്തുകൊണ്ട് പിന്നാക്കം ഒന്നു വലിക്കുകയും അതോടുകൂടി തണ്ടാൻ നിലംപതിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ട് തണ്ടാനെ അവിടെയിട്ട് അമർത്തിപ്പിടിച്ചുകൊണ്ട് "ആരവിടെ? സാമാനങ്ങളൊക്കെ കൊണ്ടുവരട്ടെ. പന്തം കൊളുത്തട്ടെ. ഇവന്റെ ദേഹം മുഴുവനും തിരിത്തുണി ചുറ്റട്ടെ. എണ്ണ ഒഴിച്ചു നനയ്ക്കട്ടെ. തീ കൊളുത്തട്ടെ. ഇവന്റെ ആർത്തനാദം പുറത്തുകേൾക്കാതെയിരിക്കത്തക്കവണ്ണം ഭേരി കൊട്ടിഗ് ഘോഷിക്കട്ടെ" എന്നിങ്ങനെ അരുളിച്ചെയ്ത ക്ഷണത്തിൽ സകലസാധനങ്ങളുംകൊണ്ട് വലിയകപ്പിത്താൻ മുതലായവർ അവിടെ എത്തുകയും കല്പനപോലെയെല്ലാം നടത്തുകയും തണ്ടാന്റെ ശരീരം മാത്രനേരം കൊണ്ടു ഭസ്മാവശേഷമായിത്തീരുകയും തിരുമനസ്സുകൊണ്ട് അപ്പോൾ

ത്തന്നെ കോവിലകത്തേക്കെഴുന്നള്ളുകയും കപ്പിത്താൻ മുതലായവരും അവരവരുടെ വാസസ്ഥലങ്ങളിലേക്കു മടങ്ങിപ്പോവുകയും ചെയ്തു.

ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഒരിക്കൽ എറണാകുളത്ത് എഴുന്നള്ളിത്താമസിച്ചിരുന്നപ്പോൾ അവിടെനിന്നു രണ്ടുമൂന്നു നമ്പൂരിമാർ തൃശ്ശിവപേരൂർക്കായി പുറപ്പെട്ടു. അവർ എറണാകുളത്തുനിന്ന് വഞ്ചി കയറി കരൂപ്പടന്നെ ഇറങ്ങി. അവർ അവിടെയെത്തിയപ്പോൾ ഏകദേശം രണ്ടു നാഴിക പകലുണ്ടായിരുന്നു. അതിനാൽ അത്താഴത്തിനു വെള്ളാങ്ങല്ലൂരോ മറ്റോ വല്ലയിടത്തുമെത്താമെന്നു വിചാരിച്ച് അവർ അവിടെനിന്നും കാൽനടയായി പുറപ്പെട്ടു. കുറച്ചു നടന്നതിന്റെ ശേഷം അവർ മദ്ധ്യേമാർഗ്ഗം ഒരു സ്ഥലത്തു മുറുക്കാനായിട്ടിരുന്നു. അപ്പോഴേക്കും നേരം ഏകദേശം സന്ധ്യയായിത്തുടങ്ങി. അവർ വെറ്റില മുറുക്കു കഴിഞ്ഞ് അവിടെ നിന്നു പുറപ്പെടാൻ ഭാവിച്ചപ്പോൾ രണ്ടു ജോനകമാപ്പിളമാർ അവിടെയെത്തി. അവർ ആ നമ്പൂരിമാരോട് "നമ്പൂരിശ്ശന്മാർ എങ്ങോട്ടാണ് പുറപ്പെട്ടിരിക്കുന്നത് അസമയത്ത് സഞ്ചരിക്കാൻ നിങ്ങൾക്ക് ഭയമില്ലയോ" എന്നു ചോദിച്ചു. അപ്പോൾ നമ്പൂരിമാർ "ഇപ്പോൾ ശക്തൻ തിരുമനസ്സിലെ കാലമല്ലേ? ഇക്കാലത്ത് ആരെ ഭയപ്പെടണം" ഇപ്പോൾ ആർക്കും എവിടെയും ഏതുസമയത്തും നിർഭയമായി സഞ്ചരിക്കാമല്ലോ" എന്നു പറഞ്ഞ്. അതുകേട്ട് മാപ്പിളമാർ, "ശക്തൻ രാജാവിന്റെ ശക്തി കരൂപ്പടന്നയ്ക്ക് വടക്കോട്ടു ഫലിക്കയില്ല. ഇവിടെ ഞങ്ങളുടെ ശക്തിയേ നടക്കുകയുള്ളൂ. സംശയമുണ്ടെങ്കിൽ കാണിച്ചുതരാം. നിങ്ങളുടെ കയ്യിലുള്ളതൊക്കെ ഇങ്ങോട്ടു തന്നേക്കുക. തന്നില്ലെങ്കിൽ കുത്തി കമഴ്ത്തിക്കളയും" എന്നു പറഞ്ഞ് അരയിൽ തിരുകിയിരുന്ന ഉറയിൽനിന്നു കത്തി ഊരിയെടുത്തു. അതുകണ്ട് നമ്പൂരിമാർ ഭയപ്പെട്ട് അവരുടെ കൈയിലുണ്ടായിരുന്ന മോതിരങ്ങളും പണമടിശ്ശീലകളുമെല്ലാം മാപ്പിള മാരുടെ മുമ്പിൽ വച്ചുകൊടുത്തു. മാപ്പിളമാർ അവയെടുത്തുകൊണ്ട് അവരുടെ വഴിക്കുപോയി. നമ്പൂരിമാർ തിരിയെ കരൂപ്പടന്നെച്ചെന്നു വഞ്ചികയറി എറണാകുളത്തേക്കും പുറപ്പെട്ടു. പിറ്റെ ദിവസം രാവിലെ നമ്പൂരിമാർ എറണാകുളത്തെത്തി, ശക്തൻ തിരുമനസ്സിലെ മുമ്പാകെ ചെന്നു തലേദിവസം വഴിക്കുവച്ചുണ്ടായ സംഗതികളെല്ലാം വിവരമായി അറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് വലിയ കപ്പിത്താനെ തിരുമുമ്പാകെ വരുത്തി, "ഈ നമ്പൂരിമാരുടെ പണവും പണ്ടങ്ങളും തട്ടിപ്പറിച്ചുകൊണ്ടു

പോയ കള്ളന്മാരെ പിടിച്ചു കളവുമുതലുകളോടുകൂടി നാളെ രാവിലെ ഇവിടെ കൊണ്ടുവരണം. ഇപ്പോൾത്തന്നെ കരൂപ്പടന്നയ്ക്ക് പുറപ്പെട്ടോളൂ" എന്നരുളിച്ചെയ്തു. കല്പന കേട്ട മാത്രയിൽത്തന്നെ വലിയ കപ്പിത്താൻ അവിടെ നിന്നു പുറപ്പെട്ടു. അന്നുതന്നെ കരൂപ്പടന്നയെത്തി, കൗശലത്തിൽ അന്വേഷിച്ചറിഞ്ഞ്, ആ കള്ളന്മാരെ പിടികൂടി പിറ്റേ ദിവസം രാവിലെ അവരെ തിരുമുമ്പാകെ കൊണ്ടുചെല്ലുകയും ചെയ്തു. ഉടനെ ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് ആ നമ്പൂരിമാരെ തിരുമുമ്പാകെ വരുത്തി, ആ മാപ്പിളമാരെയും കളവുമുതലുകളും കാണിച്ചിട്ട്, "ആ മാപ്പിളമാർ ഇവർ തന്നെയോ, നിങ്ങളുടെ മോതിരങ്ങളും മടിശ്ശീലകളും ഇവതന്നെയോ?" എന്നു കല്പിച്ചു ചോദിച്ചു. അതുകേട്ട് നമ്പൂരിമാർ സൂക്ഷിച്ചുനോക്കീട്ട്, "ആ മാപ്പിളമാർ ഇവർ തന്നെയാണെന്നാണ് തോന്നുന്നത്; മോതിരങ്ങളും മടിശ്ശീലകളും ഇവ തന്നെ, സംശയമില്ല" എന്നു തിരുമനസ്സറിയിച്ചു. തിരുമനസ്സുകൊണ്ട് ആ മോതിരങ്ങളും പണമടിശ്ശീലകളും നമ്പൂരിമാർക്ക് കൊടുത്ത് അവരെ സന്തോഷിപ്പിക്കുകയും "ഇനി എപ്പോൾ വേണമെങ്കിലും എവിടെ വേണമെങ്കിലും സഞ്ചരിക്കാം. ലേശം പോലും ഭയപ്പെടേണ്ടാ" എന്ന് അരുളിച്ചെയ്ത് അയയ്ക്കുകയും ആ കള്ളന്മാരെ "മനയ്ക്കൽ" ത്തന്നെ കൊണ്ടുപോകുന്നതിന് വലിയകപ്പിത്താനു കല്പന കൊടുക്കുകയും ചെയ്തു. വലിയ കപ്പിത്താൻ ഉടനെ ആ മാപ്പിളമാരെ വഞ്ചികളിൽക്കയറ്റിക്കൊണ്ടുപോയി കപ്പൽച്ചാലിൽ കെട്ടിത്താഴ്ത്തുകയും ചെയ്തു.

ശക്തൻ വലിയ തമ്പുരാൻ തിരുമനസ്സിലെ കൂടെത്താമസിച്ചിരുന്ന വരിൽ അവിടുത്തെ പ്രീതിക്കു പ്രത്യേകം പാത്രീഭവിച്ചിരുന്നത് കോട്ട പ്പുറത്തു കുഞ്ഞൻ തിരുമുൽപ്പാടെന്നും മാളിയയ്ക്കൽ വലിയ യജമാനൻ എന്നും രണ്ടുപേരായിരുന്നു. വലിയ യജമാനന് ആഭിജാത്യം സ്വല്പം കുറവായതിനാൽ കിരിയം, ഇല്ലം മുതലായ ഉയർന്നതരം നായന്മാർ അദ്ദേഹത്തിന്റെ ഗൃഹത്തിൽപ്പോയി ഭക്ഷണം കഴിക്കുകയും മറ്റും പതിവി ല്ലായിരുന്നു. അതു നിമിത്തം യജമാനനു വളരെ കുണ്ഠിതമായിരുന്നു. ആ വിവരം തിരുമനസ്സുകൊണ്ട് അറിയുകയും ചെയ്തിരുന്നു.

അങ്ങനെയിരിക്കുന്ന കാലത്ത് യജമാനന്റെ വീട്ടിൽ ഒരു താലികെട്ടുകല്യാണമുണ്ടായി. ആ അടിയന്തിരത്തിന് ആ ദേശത്തുള്ള സകല നായന്മാരും അവരുടെ സ്ത്രീകളും യജമാനന്റെ വീട്ടിൽച്ചെന്ന്

അടിയന്തിരം വേണ്ടതുപോലെ നടത്തിക്കൊടുക്കണമെന്നു കല്പനയുണ്ടാവുകയും കല്പനപ്രകാരം എല്ലാവരും പോവുകയും ചെയ്തു. മുഹൂർത്തസമയമായപ്പോൾ തിരുമനസ്സുകൊണ്ട് അവിടെ എഴുന്നള്ളുകയും ചെയ്തു. താലികെട്ടു കഴിഞ്ഞയുടനെ സദ്യയ്ക്ക് ഇലവയ്ക്കാൻ കല്പനയായി. ഇല വച്ച് സകലവിഭവങ്ങളും വിളമ്പിക്കഴിഞ്ഞപ്പോൾ സ്ത്രീകളും പുരുഷന്മാരും എല്ലാവരും ഭക്ഷണത്തിനിരിക്കാൻ കല്പിച്ചു. എല്ലാവരും ഇരുന്നയുടനെ തിരുമനസ്സുകൊണ്ടുതന്നെ രണ്ടു മൂന്നിലയ്ക്ക് ചോറു വിളമ്പുകയും ശേഷമിലകളിലെല്ലാം യജമാനനെക്കൊണ്ടു ചോറു വിളമ്പിക്കയും ചെയ്തു. അപ്പോൾ ഉണ്ടുതുടങ്ങാതെ എല്ലാവരും സംശയിച്ചിരുന്നു. അതുകണ്ടിട്ട് ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് "ഒട്ടും സംശയിക്കേണ്ട, എല്ലാവർക്കും ഊണു കഴിക്കാം; മാളിയയ്ക്കൻ ഇന്നു മുതൽ നായരായിരിക്കുന്നു" എന്ന് അരുളിച്ചെയ്തിട്ട് വാളും ഊന്നിപ്പിടിച്ചുകൊണ്ട് അവിടെത്തന്നെ എഴുന്നള്ളി നിന്നു. ആ കല്പനപോലെതന്നെ ഇന്നും നടന്നുവരുന്നു. വലിയ യജമാനന് ആ യജമാനസ്ഥാനം ശക്തൻ തിരുമനസ്സുകൊണ്ട് കല്പിച്ചുകൊടുത്തതാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. അതുകൂടാതെ അദ്ദേഹത്തിനു നെടിയ കുട, ചങ്ങല വട്ടക മുതലായ പദവികളും തറവാട്ടേക്കു മേനവസ്ഥാനവുംകൂടി കല്പിച്ചു കൊടുത്തു. മാളിയയ്ക്കൽ വലിയ യജമാനന്റെ വീടു തൃപ്പൂണിത്തുറയ്ക്കു സമീപം എരവൂർ എന്ന ദേശത്താഅണ്. മാളിയയ്ക്കൽ വലിയ യജമാനന്റെ പേരിൽ ശക്തൻ തമ്പുരാൻ മനസ്സിലേക്കു വളരെ കരുണയും വാത്സല്യവുമുണ്ടായിരുന്നുവെങ്കിലും അവിടുന്ന് യജമാനന് അധീനനായിരുന്നുവെന്ന് ആരും വിചാരിച്ചുപോകരുത്. തിരുമനസ്സിലെ ഇഷ്ടംപോലെയല്ലാതെ യജമാനന്റെ ഇഷ്ടംപോലെ അവിടുന്ന് ഒരു കാര്യവും കല്പിച്ചു ചെയ്തിരുന്നില്ല.

ഒരിക്കൽ ധനവാനായ ഒരീഴവൻ ഒരു കുറ്റം (ഒരു നമ്പൂരിയെ തീണ്ടുകയോ മറ്റോ) ചെയ്തതിന് അവനെപ്പിടിച്ചു തടവിൽ വയ്ക്കുവാൻ തിരുമനസ്സുകൊണ്ട് കല്പന കൊടുത്തു. ഈഴവനെ കല്പനപ്രകാരം പിടിച്ചു തടവിൽ വച്ചയുടനെ അവന്റെ ബന്ധുക്കൾ ചെന്നു കുറെ പണവും കാഴ്ചവച്ചു വലിയ യജമാനനെക്കണ്ടു സങ്കടം പറയുകയും ഏതു വിധവും അവനെ തടവിൽനിന്നു വിടുവിച്ചു കൊടുക്കണമെന്നു പ്രത്യേകം അപേക്ഷിക്കുകയും ചെയ്തു. "ആകട്ടെ, വല്ലതും കൗശലമുണ്ടാക്കാമോ

എന്നു നോക്കാം" എന്നു പറഞ്ഞു യജമാനൻ ആ കാഴ്ചദ്രവ്യം സ്വീകരിച്ചു കൊണ്ട് അവരെ അയച്ചു. ഈ സംഗതി തിരുമനസ്സുകൊണ്ട് എങ്ങനെയോ ഉടൻ അറിയുകയും വലിയ കപ്പിത്താനെ തിരുമുൻപാകെ വരുത്തി, "തടവിലാക്കിയിരിക്കുന്ന ആ ഈഴവനെ നാളെ മാളിയയ്ക്കൽ എന്റെ അടുക്കൽ വരുന്ന സമയം വെടിവച്ചു കൊന്നേക്കണം" എന്നു കല്പിക്കുകയും ചെയ്തു. ഇതൊന്നും അറിയാതെ വലിയ യജമാനൻ പിറ്റേദിവസം രാവിലെ തിരുമുൻപിലെത്തി, ആ ഈഴവനെ തടവിൽനിന്നു വിടുവിക്കേണ്ടുന്ന കാര്യത്തെപ്പറ്റി തിരുമനസ്സറിയിച്ചുകൊണ്ടുനിന്നപ്പോൾ ഒരു വെടിയുടെ ശബ്ദം കേട്ടിട്ടു തിരുമനസ്സുകൊണ്ട് അവിടെ പാറാവുനിന്നിരുന്ന ശിപായിയോട്, "എന്താണ് ശബ്ദം ആ കേട്ടത്?" എന്നു കല്പിച്ചു ചോദിച്ചു.

ഉടനെ ശിപായി, "ഇന്നലെ കല്പനപ്രകാരം തടവിലാക്കിയിരുന്ന ആ ഈഴവനെ വലിയ കപ്പിത്താൻ യജമാന!ൻ വെടിവച്ചു കൊന്നു. ആ വെടിയുടെ ശബ്ദമാണ്" എന്നു തിരുമനസ്സറിയിച്ചു. അതുകേട്ടു തിരുമനസ്സു കൊണ്ട് "ഓ! ശരി തന്നെ, അവനെ ഇന്നു രാവിലെ വെടിവച്ചു കൊല്ലുന്നതിനു നാം ഇന്നലെതന്നെ ചട്ടംകെട്ടീട്ടുണ്ടായിരുന്നു. അവനെ വിട്ടയയ്ക്കണമെന്നു മാളിയേയ്ക്കലിനഭിപ്രായമുണ്ടായിരുന്നുവെങ്കിൽ ഇന്നലെ എന്നോടു പറയാമായിരുന്നില്ലേ? എന്നാൽ അങ്ങനെ ചെയ്യാമാ യിരുന്നു. ഇനി അതു പറഞ്ഞതുകൊണ്ട് പ്രയോജനമില്ലല്ലോ?" എന്നരുളി ച്ചെയ്തു. അതുകേട്ടു വലിയ യജമാന!ൻ ഏറ്റവും കുണ്ഠിതത്തോടുകൂടി തിരുമുമ്പിൽനിന്നു പോവുകയും ചെയ്തു. ശക്തൻ തമ്പുരാൻ തിരുമനസ്സു കൊണ്ടു സേവകന്മാരുടെ ഇഷ്ടപ്രകാരം യാതൊന്നും പ്രവർത്തിച്ചിരുന്നി ല്ലെന്നുള്ളതിലേക്കു ദൃഷ്ടാന്തമായി ഇങ്ങനെ പല സംഗതികൾ പറയുവാ നുണ്ട്. വിസ്തരഭയത്താൽ അവയൊന്നും ഇവിടെ വിവരിക്കണമെന്നു വിചാരിക്കുന്നില്ല.

ശക്തൻ തമ്പുരാൻ തിരുമനസ്സിലേക്ക് ചിറ്റമ്മയുടെ പുത്രന്മാരായിട്ടു ണ്ടായിരുന്ന സഹോദരന്മാർ രണ്ടുപേരും (ഇളയ തമ്പുരാനും വീരകേരള മൂന്നാംകൂർ തമ്പുരാനും) ശാസ്ത്രജ്ഞന്മാരായിരുന്നു. അവർക്കു വേദാന്ത ശാസ്ത്രം കൂടി ഗ്രഹിച്ചാൽ കൊള്ളാമെന്ന് ഒരാഗ്രഹം ജനിക്കുകയാൽ അതു പഠിപ്പിക്കുന്നതിനു വേദാന്തികളായ പല മലയാളബ്രാഹ്മണരോടും ആവശ്യപ്പെട്ടതിൽ "വേദാന്തം ക്ഷത്രിയർക്ക് അർഹമായിട്ടുള്ളതല്ല" എന്നു

പറഞ്ഞതല്ലാതെ ആരും പഠിപ്പിച്ചില്ല. അതിനാൽ ആ തമ്പുരാക്കന്മാർ തൃശ്ശിവപേരൂർ എഴുന്നള്ളിത്താമസിച്ചുകൊണ്ട് തുളു എമ്പ്രാന്മാരുടെ സ്വാമിയാരായ ഒരു വേദാന്തിയെ അവിടെ വരുത്തിത്താമസിപ്പിക്കുകയും അദ്ദേഹത്തിന്റെ അടുക്കൽ വേദാന്തശാസ്ത്രം പഠിച്ചുതുടങ്ങുകയും അതോടുകൂടി വിഷ്ണുമുദ്ര ധരികുകയും വിഗ്രഹാരാധന മുതലായ ചില കർമ്മങ്ങൾ ആചരിച്ചുതുടങ്ങുകയും ചെയ്തു. എന്നു മാത്രമല്ല, ആ തമ്പുരാക്കന്മാർക്കു ക്രമേണ വിഷ്ണുമതത്തിൽ പ്രതിപത്തി വർദ്ധിച്ചു വരികയാൽ തുളു എമ്പ്രാക്കന്മാരുടെ ആചാരനടപടികളെ അവർ മിക്ക വാറും സ്വീകരിക്കയും ചെയ്തു. ഇത്രയുമൊക്കെ ആയതിനുശേഷം ആ തമ്പുരാക്കന്മാരെ പഠിപ്പിക്കുന്നതിന് തന്റെ ശിഷ്യന്മാരിലൊരാളെ തൃശ്ശിവ പേരൂർ താമസിപ്പിച്ചിട്ട് ആ സ്വാമിയാർ സ്വദേശത്തേക്കു പോയി.

അക്കാലത്ത് ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് എഴുന്നള്ളി ത്താമസിച്ചിരുന്നതു തൃപ്പൂണിത്തുറെയായിരുന്നു. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ തന്റെ സഹോദരന്മാർ വേദാന്തശാസ്ത്രം പഠിച്ചുതുടങ്ങു കയും വിഷ്ണുമുദ്ര ധരിക്കുകയും വിഗ്രഹാരാധന മുതലായ ചില കർമ്മ ങ്ങൾ ആചരിച്ചു തുടങ്ങുകയും തുളു എമ്പ്രക്കന്മാരുടെ ആചാരനടപടി കളെ മിക്കാവാറും സ്വീകരിക്കുകയും ചെയ്തിരിക്കുന്നതായി അവിടേക്ക് അറിവു കിട്ടി. ആ സഹോദരന്മാരുടെ പ്രവൃത്തികൾ തിരുമനസ്സിലേക്ക് ഒട്ടും രസിച്ചില്ല. എങ്കിലും താൻ അവർക്കു വിരോധമായി വല്ലതും പ്രവർത്തിച്ചാൽ ചിറ്റമ്മയ്ക്കു മനസ്താപമുണ്ടായെങ്കിലോ എന്നു വിചാരിച്ചു തത്ക്കാലം അവിടുന്ന് ഒന്നും ചെയ്തില്ല. അങ്ങനെയിരിക്കുന്ന കാലത്ത് ഇളയ തമ്പുരാനും വീരകേരള തമ്പുരാനുകൂടി തങ്ങൾക്കു ചെലവിനുവച്ചിരിക്കുന്ന സംഖ്യ ഒട്ടും മതിയാകുന്നില്ലെന്നും അതിനാൽ കുറച്ചുകൂട്ടിക്കൊടുക്കണമെന്നും ശക്തൻ വലിയതമ്പുരാൻ തിരുമനസ്സിലെ അടുക്കലേക്ക് ഒരപേക്ഷ അയച്ചു. അതിനു ശക്തൻ തിരുമനസ്സുകൊണ്ട്, "ക്രമപ്രകാരമുള്ള ചെലവിന് ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന സംഖ്യകൊണ്ടു മതിയാകും. സ്വകീയാചാരവിരുദ്ധങ്ങളായ നടപടികൾക്കായി കൂടുതൽ സംഖ്യ അനുവദിക്കുന്നതല്ല" എന്നു മറുപടി കൊടുത്തു. ഈ മറുപടി ആ അനുജൻ തമ്പുരാക്കന്മാർക്ക് ഒട്ടും രസിച്ചില്ലെന്നു മാത്രമല്ല, അന്നുമുതൽ അവർക്ക് ശക്തൻ തിരുമനസ്സിലെ പേരിൽ വൈരം വർദ്ധിച്ചുവരുകയും ചെയ്തു. അതിനാൽ ആ തമ്പുരാക്കന്മാർ ശക്തൻ തിരുമനസ്സിലെ

നടപടിദോഷങ്ങളെ സവിസ്തരം വിവരിച്ച് ഒരെഴുത്തെഴുതി അക്കാലത്ത് ഇംഗ്ലീഷ്കാരുടെ പ്രതിനിധിയായി (റസിഡന്റായി) വന്നുതാമസിച്ചിരുന്ന മെക്കാളിസ്സായ്പിന്റെ പേർക്കയച്ചു. സായ്പ് ആ എഴുത്ത് ശക്തൻ തിരുമനസ്സുകൊണ്ട് കാണുന്നതിനായി അവിടേക്കയച്ചുകൊടുത്തു. ആ എഴുത്തു കണ്ടപ്പോൾ ശക്തൻ തിരുമനസ്സിലേക്കുണ്ടായ കോപം അതിദുസ്സഹമായിരുന്നു എന്നുള്ളതു പറയേണ്ടതില്ലല്ലോ. എഴുത്തുകണ്ട ക്ഷണത്തിൽ തിരുമനസ്സുകൊണ്ട്, ആ എഴുത്തുംകൊണ്ട് ചിറ്റമ്മത്തമ്പുരാട്ടി യുടെ തിരുമുമ്പാകെ എഴുന്നള്ളി, അപ്പോൾ തമ്പുരാട്ടി, "കുഞ്ഞിപ്പിള്ള ഈ മദ്ധ്യാഹ്നസമയത്ത് ഇത്ര ബദ്ധപ്പെട്ടുവന്നത് എന്തിനാണ്?" എന്നു കല്പിച്ചു ചോദിച്ചു. (അന്നു വലിയ തമ്പുരാട്ടിയായിരുന്ന ചിറ്റമ്മത്തമ്പുരാട്ടി ശക്തൻ തിരുമേനിയെ ഓമനപ്പേരായി കുഞ്ഞിപ്പിള്ള എന്നാണു വിളിച്ചുവന്നിരു ന്നത്). ഉടനെ ശക്തൻ തിരുമനസ്സുകൊണ്ട്, "വിശേഷിച്ചൊന്നുമില്ല; ചിറ്റമ്മ യുടെ പുത്രന്മാരുടെ പ്രവൃത്തികളെക്കുറിച്ച് സ്വല്പം തിരുമനസ്സറിയിക്കാ നുണ്ട്. അതിനായിട്ടാണ് ഞാനിപ്പോൾ വന്നത്. അത് അവരെക്കൂടി ഇവിടെ വരുത്തീട്ടാണ് നല്ലതെന്നു തോന്നുന്നു" എന്നു തിരുമനസ്സറിയിച്ചു. ആ തമ്പുരാക്കന്മാർ അപ്പോൾ തൃപ്പൂണിത്തുറെത്തന്നെയുണ്ടായിരുന്നതിനാൽ തമ്പുരാട്ടി ഉടനെ ആളയച്ച് അവരെ അവിടെ വരുത്തി. അപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട് ആ എഴുത്തു വായിച്ചു കേൾപ്പിച്ചിട്ട് ഇതു ചിറ്റമ്മയുടെ പ്രിയപുത്രന്മാരായ ഇവർ മെക്കാളിയുടെ പേർക്കയച്ചിട്ട് ഞാൻ കാണാ നായി അയാൾ എനിക്കയച്ചുതന്നിട്ടുള്ളതാണ് എന്നരുളിച്ചെയ്തു. അതു കേട്ടിട്ട് തമ്പുരാട്ടി "ഇവരുടെ കാര്യമൊന്നും എന്നോടു പറയേണ്ടാ. കുഞ്ഞിപ്പിള്ളയുടെ ഇഷ്ടം പോലെ എന്തെങ്കിലും ചെയ്തോളൂ. എനിക്കു യാതൊരു വിരോധവുമില്ല" എന്നരുളിച്ചെയ്തു. അപ്പോൾ തിരുമനസ്സു കൊണ്ട് "ഇതിനൊക്കെ പകരം ചെയ്യാനും ഇവരെ നല്ലശീലം പഠിപ്പിച്ചു മര്യാദയ്ക്കു നടത്താനും എനിക്കു വയ്യായ്കയില്ല. ഞാൻ വല്ലതും പ്രവർത്തിച്ചാൽ അതു ചിറ്റമ്മയ്ക്കു വ്യസനകരമായിത്തീരുമല്ലോ എന്നു മാത്രം വിചാരിച്ചു ഞാൻ ഇതുവരെ ക്ഷമിച്ചു പോന്നതാണ്. ചിറ്റമ്മയെ വിചാരിച്ചു ഞാൻ ഈ പ്രാവശ്യംകൂടി ക്ഷമിക്കുന്നു. ഇവർ ഇനിയും ഇപ്രകാരം വല്ലതും പ്രവർത്തിച്ചാൽ അതിന്റെ ഫലം അപ്പോളറിയാം" എന്നരുളിച്ചെയ്തിട്ട് അവിടെനിന്നെഴുന്നള്ളി. ഉടനെ അനുജൻ തമ്പുരാക്കന്മാരും പേടിച്ചുവിറച്ചുംകൊണ്ട് അവിടെ നിന്ന് എഴുന്നള്ളി.

ഒരിക്കൽ ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് തൃശ്ശിവപേരൂരെഴുന്നള്ളി താമസിച്ചിരുന്നപ്പോൾ വടക്കുന്നാഥക്ഷേത്രത്തിന്റെ നാലുവശത്തും തേക്കുങ്കാടു നിറഞ്ഞിരിക്കുന്നതായും തന്നിമിത്തം അവിടെക്കൂടി ഗതാഗതം ചെയ്യുന്നതിന് ജനങ്ങൾക്ക് വളരെ ഭയവും അസൗകര്യവും ഉള്ളതായിട്ടും കാണുകയാൽ ആ കാടെല്ലാം വെട്ടിമാറ്റിച്ചു ക്ഷേത്രത്തിനു ചുറ്റും വിസ്താതത്തിൽ പ്രദക്ഷിണവഴി ഉണ്ടാക്കിക്കണമെന്നു നിശ്ചയിച്ചു. ഒരു ദിവസം തിരുമനസ്സുകൊണ്ടുകൂടി എഴുന്നള്ളി നിന്നു കാടുവെട്ടിച്ചു തുടങ്ങിയപ്പോൾ "പാറമേൽക്കാവ്" എന്നു പ്രസിദ്ധമായ അവിടെയുള്ള ഭഗവതീക്ഷേത്രത്തിലെ വെളിച്ചപ്പാടു വാളും ചിലമ്പും ധരിച്ചു തുള്ളിക്കൊണ്ടു തിരുമുമ്പാകെ ചെന്ന്, "ഇതെന്റെ അച്ഛന്റെ ജടയാണ്; ഇതിങ്ങനെ വെട്ടിക്കളയാൻ പാടില്ല" എന്നു കോപഭാവത്തോടുകൂടി പറഞ്ഞു. അപ്പോൾ തിരുമനസ്സുകൊണ്ട് "ഞാനിതൊക്കെ വെട്ടിക്കളയിച്ച് ഇവിടം വെടിപ്പും വൃത്തിയും വരുത്തി ഇടുവിക്കാനാണ് നിശ്ചയിച്ചിരിക്കുന്നത്. അനാവശ്യമായി ഒന്നും പറയാതെ പൊയ്ക്കോ, അതാണ് നല്ലത്. ടിപ്പു സുൽത്താൻ വന്ന് ക്ഷേത്രത്തിൽ കടന്ന് വടക്കുന്നാഥന്റെ ബിംബം ഇളക്കിപ്പറിച്ചു പുറത്തുകളഞ്ഞപ്പോൾ നീയും നിന്റെ അച്ഛനും എവിടെപ്പോയിരുന്നു?" എന്ന് അരുളിച്ചെയ്തു. ഇതുകേട്ടപ്പോൾ വെളിച്ചപ്പാടിനു കോപം കുറച്ചുകൂടി വർദ്ധിച്ചു. തുള്ളൽ ഒന്നുകൂടി കടുത്തു. "ആഹാ, ഉണ്ണി എന്നോടു കളിക്കുന്നു, അല്ലേ? അനുഭവം കാണിച്ചുതരാം" എന്നു പറഞ്ഞുകൊണ്ട് അയാൾ തലവെട്ടിപ്പൊളിക്കാൻ തുടങ്ങി. വെളിച്ചപ്പാടിന്റെ വാൾ മൂർച്ചയില്ലാത്തതായിരുന്നതുകൊണ്ട് തല നല്ലപോലെ മുറിഞ്ഞില്ല. അപ്പോൾ തിരുമനസ്സുകൊണ്ട്, "നീ വിചാരിച്ചൽ നമ്മോട് എന്തു ചെയ്‌വാൻ കഴിയും? ആ വാളിനു മൂർച്ചയില്ലെങ്കിൽ മൂർച്ചയുള്ള വാൾ എന്റെ കയ്യിലുണ്ട്. ഇതായിരിക്കും നല്ലത്" എന്നരുളിച്ചെയ്തിട്ടു തിരുമനസ്സിലെ തൃക്കൈയിലിരുന്ന പള്ളിവാൾ തിരുമനസ്സുകൊണ്ടുതന്നെ വെളിച്ചപ്പാടിന്റെ ശിരസ്സിൽവച്ചു ചിലമ്പുകൊണ്ടു മുട്ടിറക്കി. ആ വാൾ നല്ലപോലെ മൂർച്ചയുള്ളതായിരുന്നതിനാൽ വെളിച്ചപ്പാടിന്റെ ശരീരമ് ക്ഷണത്തിൽ രണ്ടായി പിളർന്നു നിലത്തു പതിച്ചു. അതിന്റെ ശേഷം തിരുമനസ്സുകൊണ്ട് അവിടെയുണ്ടായിരുന്ന കാടുകളെല്ലാം വെട്ടിക്കളയിച്ചു വെടിപ്പാക്കിച്ചു ക്ഷേത്രത്തിനു ചുറ്റും പ്രദക്ഷിണവഴി ഉണ്ടാക്കിച്ചു. അതിനാൽ അവിടെ ജനങ്ങൾക്കു ഗതാഗതസൗകര്യവും നിർഭയതയും സിദ്ധിച്ചു.

ചുമ്മുക്കുട്ടിയമ്മ നൈത്യാരമ്മയ്ക്ക് അക്കാലംവരെ അവർ പ്രസവിച്ചു സന്തതിയുണ്ടാകാതെയിരുന്നതിനാൽ അത്യന്തം മനസ്താപ ത്തോടുകൂടി "സന്തത്യർത്ഥമായി വല്ലതും ചില സൽക്കർമ്മങ്ങൾ ചെയ്താൽ കൊള്ളാമായിരുന്നു" എന്ന് അവർ തിരുമനസ്സറിയിച്ചു. അതുകേട്ട് ശക്തൻ തിരുമനസ്സുകൊണ്ട്, "അതിനെന്താ വിരോധം? ചുമ്മു വിന്റെ ഇഷ്ടംപോലെയൊക്കെ ചെയ്യാമല്ലോ" എന്ന് അരുളിച്ചെയ്യുകയും അവരുടെ ഇഷ്ടപ്രകാരം പലവിധത്തിലുള്ള ദാനഹോമാദിസൽക്കർമ്മ ങ്ങളും ബ്രാഹ്മണർക്കു പരക്കെ സദ്യയും പ്രതിഗ്രഹവുമെല്ലാം തൃശ്ശിവപേരൂർവച്ചുതന്നെ നടത്തിക്കുകയും ചെയ്തു.

ഇവയെല്ലാം നടത്തിയതിന്റെ ശേഷം കുറച്ചുദിവസം കഴിഞ്ഞിട്ടു ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ട് തൃപ്പൂണിത്തുറയ്ക്കെഴുന്നള്ളി. ഒരു ദിവസം അവിടുന്ന് ചിമ്മുത്തമ്പുരാട്ടിയുടെ തിരുമുമ്പാകെ എഴുന്നള്ളിയ സമയം തമ്പുരാട്ടി, "കുഞ്ഞിപ്പിള്ള പാറമേൽക്കാവിലെ വെളിച്ചപ്പാടിനെ കൊന്നു എന്നു കേട്ടു. ഭഗവതിയോട് ഇങ്ങനെ ചെയ്യാമോ? ഇനി ഇതു നിമിത്തം എന്തെല്ലാനർത്ഥങ്ങളാണാവോ ഉണ്ടാവുന്നത്? ഈശ്വരന്മാരോടും മറ്റും കളിക്കുന്നത് ഒട്ടും നല്ലതല്ല" എന്നരുളിച്ചെയ്തു. അതിനു മറുപടിയായി ശക്തൻ തിരുമനസ്സുകൊണ്ട്, "ഞാൻ ഭഗവതിയോട് യാതൊന്നും ചെയ്തില്ല. ഞാൻ കൊന്നത് കോമരത്തെയാണ്. അവൻ അനാവശ്യമായി തുള്ളിക്കൊണ്ടുവന്നു ചില അസംബന്ധങ്ങൾ പറയുക യും ചില ധാർഷ്ട്യങ്ങൾ കാണിക്കുകയും ചെയ്തു. അതുകൊണ്ടാണ് ഞാനങ്ങനെ ചെയ്തത്. അതു നിമിത്തം ഭഗവതിക്ക് എന്നോട് ഒരു വിരോധവും തോന്നുകയുമില്ല. ഇവിടെ ഒരനർത്ഥവും സംഭവിക്കുക യുമില്ല."

തമ്പുരാട്ടി: ആട്ടെ, ഇനി മേലാൽ ഇങ്ങനെയുള്ള സാഹസമൊന്നും പ്രവർത്തിക്കരുത്. ഇതിന്റെയൊക്കെ ഫലം എന്നെങ്കിലും ഒരിക്കൽ അനുഭവിക്കേണ്ടതായിവരും.

ശക്തൻ തിരുമനസ്സുകൊണ്ട്: ഈശ്വരവിരോധം വരത്തക്കവണ്ണം ഞാനൊരിക്കലും യാതൊന്നും പ്രവർത്തിക്കുകയില്ല. ഇതുവരെ പ്രവർത്തി ച്ചിട്ടുമില്ല. ക്ഷേത്രത്തിൽ ചുറ്റുമുണ്ടായിരുന്ന കാട് കളയിച്ചു പ്രദക്ഷിണവഴി

ഉണ്ടാക്കിച്ചതുകൊണ്ട് ഈശ്വരപ്രസാദമല്ലാതെ ഈശ്വരവിരോധം ഒരിക്കലുമുണ്ടാകാനിടയില്ലല്ലോ.

തമ്പുരാട്ടി: ചുമ്മുനു സന്തതിയുണ്ടാകാനായിട്ടു കുഞ്ഞിപ്പിള്ള വളരെ സൽക്കർമ്മങ്ങൾ ചെയ്യിച്ചുവെന്നു കേട്ടുവല്ലോ. ഇവിടെ നമുക്കും സന്തതി ചുരുക്കമായിട്ടല്ലേ ഇരിക്കുന്നത്? അതിനായിട്ടൊന്നും ചെയ്യിച്ചില്ലല്ലോ. ഇതിനൊന്നും ചെയ്യിക്കാതെ മറ്റേതു നടത്തിച്ചതു നന്നായില്ല. നമ്മുടെ കാര്യം കഴിഞ്ഞിട്ടല്ലേ മറ്റെല്ലാം വേണ്ടത്?

ശക്തൻ തിരുമനസ്സുകൊണ്ട്: ചിറ്റമ്മ ഇങ്ങനെ അന്യഥാ ശങ്കിക്കരുത്. ആ സൽക്കർമ്മങ്ങളെല്ലാം ഞാൻ ചെയ്യിച്ചതുകൂടിയായിരുന്നു. പക്ഷേ ചുമ്മുവിനു സന്തതിയുണ്ടാകാനായിട്ടാണെന്നു ചുമ്മുവും ജനങ്ങളും വിചാരിച്ചിരിക്കാം. അതുകൊണ്ടു നമുക്കെന്താണ്? നമ്മുടെ മുതൽ ചെലവു ചെയ്തു ചെയ്യിക്കുന്ന സൽക്കർമ്മങ്ങളുടെ ഫലം അന്യന്മാർക്ക് അനുഭവിക്കാൻ കഴിയുമോ? "പൊരുൾ പോകുന്നിടത്തു പുണ്യം" എന്നല്ലേ അഭിജ്ഞവചനം? വൃക്ഷത്തിന്റെ ചുവട്ടിൽ നനച്ചാൽ ഫലമുണ്ടാകുന്നതു മുകളിലല്ലേ? അതുപോലെ ചുമ്മുവിനു വേണ്ടി എന്നു പറഞ്ഞു ചെയ്യിച്ച സൽക്കർമ്മങ്ങളുടെ ഫലമുണ്ടാകുന്നത് ഇവിടെയായിരിക്കും.

ഇങ്ങനെ അരുളിച്ചെയ്തു ചിറ്റമ്മത്തമ്പുരാട്ടിയെ സമ്മതിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തിട്ട് അവിടുന്ന് തിരുമുമ്പിൽനിന്ന് എഴുന്നള്ളുകയും ചെയ്തു.

ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് നായാട്ടിനായി ഒരിക്കൽ ഒരു വനത്തിൽ എഴുന്നള്ളിയ സമയം ഒരു പുലി തിരുമനസ്സിലെ നേരെ ചാടിച്ചെന്നു. തിരുമനസ്സുകൊണ്ടു തത്ക്കാലം അല്പമൊന്നു പരിഭ്രമിച്ചു. എങ്കിലും ഉടൻ ധൈര്യത്തെ അവലംബിക്കുകയും തൃക്കൈയിലുണ്ടായിരുന്ന ഇരട്ടക്കുഴൽ തോക്കിൽ നിന്ന് ഒരു നിറ ഒഴിക്കുകയും ആ വെടിയേറ്റു പുലി തൽക്ഷണം നിലത്തു വീഴുകയും ചെയ്തു. തിരുമനസ്സിലെ സഹായത്തിനായി വേറൊരു വെടിക്കാരൻ കൂടെയുണ്ടായിരുന്നു. പുലിയെ കണ്ടമാത്രയിൽ അവനെ കാണാതായി. പുലിയെ കൊന്നതിന്റെ ശേഷം തിരുമനസ്സുകൊണ്ട് അവൻ എവിടേക്ക് പോയി ഒളിച്ചുവെന്ന് അറിയാനായിട്ട് നാലുവശത്തേക്കും നോക്കി. അപ്പോൾ

അവൻ ഒരു മരത്തിന്റെ മുകളിൽനിന്ന് ഇറങ്ങിവരുന്നതുകണ്ടു. തന്റെ ദേഹരക്ഷയ്ക്കായി താൻ കൊണ്ടുവന്നവൻ അതു നോക്കാതെ സ്വദേഹ രക്ഷയെ മാത്രം കരുതി പ്രവർത്തിച്ചതിനാൽ തിരുമനസ്സിലേക്ക് അവന്റെ പേരിൽ വളരെ അപ്രീതിയും കോപവുമുണ്ടായി. അതിനാൽ തിരുമനസ്സു കൊണ്ട് തന്റെ തോക്കിന്റെ മറ്റേക്കുഴലിലുണ്ടായിരുന്ന നിറ അവന്റെ നേരെ ഒഴിക്കുകയും അവനും ചത്തു നിലത്തു വീഴുകയും ഉടനെ തിരുമനസ്സു കൊണ്ട് നായാട്ടു മതിയാക്കി കോവിലകത്തേക്ക് എഴുന്നള്ളുകയും ചെയ്തു.

973–ാമാണ്ടു നാടുനീങ്ങിയ തിരുവിതാംകൂർ രാമവർമ്മ മഹാ രാജാവു തിരുമനസ്സുകൊണ്ട് ഒരിക്കൽ ആലുവാ കൊട്ടാരത്തിൽ എഴുന്നെള്ളിത്താമസിച്ചിരുന്നപ്പോൾ ഒരു ദിവസം മദ്ധ്യാഹ്നസമയത്ത്, കയ്യിൽ ഒരു പീലിക്കുന്തവും ചുമലിൽ ഒരു വലിയ ഭാണ്ഡവും വഹിക്കു കയും ധാരാളമായി വളർന്നിരുന്ന തലമുടി കെട്ടിവയ്ക്കുകയും ചെയ്തിരുന്ന ഒരു മനുഷ്യൻ അവിടെ സമീപത്തുള്ള ഒരു മലയിൽനിന്ന് ഇറങ്ങി പുഴയിലേക്ക് വരുകയും കൊട്ടാരത്തിനു വടക്കുവശത്തുള്ള മണൽപ്പുറത്ത്, പീലിക്കുന്തവും ഭാണ്ഡവുംവച്ചിട്ടു കുളിയും നിത്യകർമ്മാനു ഷ്ഠാനാദികളും കഴിച്ചതിന്റെ ശേഷം ആ മണൽപ്പുറത്തു തന്നെ ഒരടുപ്പുകൂട്ടി, ഭാണ്ഡത്തിൽ നിന്ന് അരിയും വിറകും പാത്രവുമെടുത്ത് സ്വയംപാകവും ഉപ്പും മുളകും മാത്രം കൂട്ടി ഭക്ഷണവും കഴിച്ചിട്ടു പാത്രം തേച്ച് മുക്കി ഭാണ്ഡത്തിൽവച്ചുകെട്ടി ആ ഭാണ്ഡവും പീലിക്കുന്തവുമെ ടുത്തുകൊണ്ട് വന്ന വഴിയെ തന്നെ പോവുകയും ചെയ്തു. രാമവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് ഇതെല്ലാം കണ്ടുകൊണ്ടാണ് കൊട്ടാര ത്തിൽ എഴുന്നള്ളിയിരുന്നത്. ആ മനുഷ്യൻ തിരിച്ചുപോയിക്കഴിഞ്ഞപ്പോൾ മഹാരാജാവ് തിരുമനസ്സുകൊണ്ട് അടുക്കൽ നിന്നിരുന്ന കേശവപ്പിള്ള ദിവാൻജിയോട്, "ആ മണൽപ്പുറത്ത് അരിവച്ച് ഊണുകഴിച്ചുപോയ മനുഷ്യൻ ആരാണെന്ന് മനസ്സിലായോ?" എന്നു കല്പിച്ചു ചോദിച്ചു. "അടിയനു മനസ്സിലായില്ല" എന്നു ദിവാൻഇ തിരുമനസ്സറിയിച്ചപ്പോൾ തിരുമനസ്സുകൊണ്ട്, "അതു നമ്മുടെ പെരുമ്പടപ്പിൽ മൂപ്പീന്നാണ്. അവിടത്തേക്കു വയ്യാത്ത കാര്യം ഒന്നുമില്ല. ഇങ്ങനെ ഒരു നേരം കഴിച്ചുകൂട്ടാൻ എന്നാൽ സാധ്യമല്ല. ഇനിയൊരു ദിവസം ഇങ്ങോട്ടും വരവുണ്ടായേക്കാം. അതിനി എന്നാണാവോ? എല്ലാവരും കരുതിയിരുന്നു

കൊള്ളണം. ആളറിയാതെ അബദ്ധമൊന്നും പറ്റാനിടയാകരുത് എന്നരുളി ച്ചെയ്തു. പിന്നെ നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട്, ആലുവാക്കൊട്ടാരത്തിലെഴുന്നള്ളി, രാമ വർമ്മ മഹാരാജാവു തിരുമനസ്സിലെ കാണുകയും കുറച്ചുനേരം പരസ്പരം സംഭാഷണം ചെയ്തിരുന്നതിന്റെ ശേഷം തിരിയേ എഴുന്നള്ളുകയും ചെയ്തു.

ഒരാണ്ടിൽ ഇടവപ്പാതിയില്ല, മിഥുനപ്പാതി കഴിഞ്ഞിട്ടും മഴപെയ്യാതി രുന്നതിനാൽ തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളിലുള്ള ജനങ്ങൾ കൂടി ശക്തൻ തിരുമനസ്സിലെ അടുക്കൽ സങ്കടമറിയിച്ചു. ഉടനെ തിരുമനസ്സു കൊണ്ട് തൃശ്ശിവപേരൂരെഴുന്നള്ളി വാധ്യാൻ നമ്പൂരി മുതലായ മഹാ ബ്രാഹ്മണരെ തിരുമുമ്പാകെ വരുത്തി, "മഴ പെയ്യിക്കാൻ വല്ലതും മാർഗമുണ്ടോ?" എന്നു കല്പിച്ചു ചോദിച്ചു. "ജലജപം തുടങ്ങിയാൽ പന്ത്രണ്ടു ദിവസത്തിനകം മഴ പെയ്യും" എന്നവർ തിരുമനസ്സറിയിച്ചു. വരുന്ന ബ്രാഹ്മണർക്കൊക്കെ അതികേമമായിട്ടു സദ്യയും ദക്ഷിണയുമാ യിട്ടു പിറ്റേ ദിവസം തന്നെ ജലജപം കല്പിച്ചു തുടങ്ങിച്ചു. അങ്ങനെ പതിനൊന്നു ദിവസം കഴിഞ്ഞിട്ടും മഴ പെയ്തില്ല. പന്ത്രണ്ടാം ദിവസം ജലജപത്തിനുള്ള സമയമായപ്പോൾ തിരുമനസ്സുകൊണ്ട് വാളുമൂരിപ്പിടിച്ചു ജലജപസ്ഥലത്ത് എഴുന്നള്ളുകയും നമ്പൂരിമാരെ കല്പിച്ചു വിളിച്ച് "ജലജപം തുടങ്ങീട്ട് ഇന്ന് പന്ത്രണ്ടാം ദിവസമായിരിക്കുന്നു. ഇതുവരെ മഴ പെയ്തില്ല. ഇന്നും മഴ പെയ്യാത്തപക്ഷം നിങ്ങളെയാരെയും വെറുതെ വിട്ടയയ്ക്കുകയില്ല. എല്ലാവരും നല്ലപോലെ കരുതിക്കൊള്ളണം" എന്നരുളി ച്ചെയ്കയും ചെയ്തു. കല്പന കേട്ടപ്പോഴേക്കും നമ്പൂരിമാർക്കു ഭയവും വ്യസനവും പരിഭ്രമവും കലശലായി. ശക്തൻ തമ്പുരാൻ തിരുമനസ്സു കൊണ്ട് കോപം വന്നാൽ കഴുത്തു വെട്ടിക്കളയാനും മടിക്കുന്ന ആളല്ലെന്ന് എല്ലാവർക്കും അറിയാമായിരുന്നതുകൊണ്ട് നമ്പൂരിമാരെല്ലാവരും ഭക്തിയോടുകൂടി ഈശ്വരനെ സ്മരിച്ചുകൊണ്ട് മനസ്സിരുത്തി ജലജപം തുടങ്ങി. അങ്ങനെ കുറച്ചുനേരം കഴിഞ്ഞപ്പോഴേക്കും കാർമേഘം കൊണ്ട് ആകാശമണ്ഡലം നിറയുകയും അതികേമമായി മഴപെയ്തു തുടങ്ങുകയും ചെയ്തു. തിരുമനസ്സുകൊണ്ട് സന്തോഷിച്ച് അന്നു നമ്പൂരിമാർക്കെല്ലാ വർക്കും പതിവിലിരട്ടി ദക്ഷിണ കഴിച്ച് അവരെ സന്തോഷിപ്പിക്കുകയും

അന്നു മുതൽ മുടക്കം കൂടാതെ ധാരാളമായി മഴ പെയ്തു തുടങ്ങുകയും ചെയ്തു.

ഒരാട്ടത്തിരുനാൾ ദിവസം ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് പതിവു സമയത്ത് അമൃതേത്തിന് എഴുന്നള്ളാതെയിരുന്നതിനാൽ വലിയ (ചിറ്റമ്മ) തമ്പുരാട്ടിയും മറ്റുള്ള തമ്പുരാക്കന്മാരും കാത്തിരുന്നു. അങ്ങനെ വളരെ നേരം കഴിഞ്ഞപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട് എഴുന്നള്ളുകയും അവിടുന്നും മറ്റുള്ള തമ്പുരാക്കന്മാരും അമൃതേത്തിനിരിക്കുകയും ചെയ്തു. ഉടനെ പതിവുപോലെ ശക്തൻ തമ്പുരാൻ തിരുമനസ്സിലേക്ക് വിളമ്പിക്കൊടുത്തിട്ട് വലിയ തമ്പുരാട്ടിയും അമൃതേത്തിനിരുന്നു. പിന്നെ വലിയ തമ്പുരാട്ടി "കുഞ്ഞിപ്പിള്ള ഇന്നിത്ര താമസിച്ചതെന്താണ്?" എന്നു ചോദിച്ചു.

ശക്തൻ: ഇന്നു രാവിലെ ഞാൻ കുളിക്കാനായിട്ടു പുറപ്പെട്ടപ്പോൾ ഒരു മാപ്പിള ഒരു പശുവിനെ അറത്തു എന്നു കേട്ടു. എന്നാൽ അവന്റെ കഥ കഴിച്ചിട്ടാവാം കുളി എന്നു വിചാരിച്ച് ഉടനെ പോയി, അന്വേഷിച്ച് അവനെ പിടികൂടി കൊന്നതിന്റെ ശേഷമാണ് കുളിച്ചത്. അതുകൊണ്ട് സ്വല്പം താമസം പറ്റിപ്പോയി.

തമ്പുരാട്ടി: കഷ്ടം! ഇന്ന് ആട്ടപ്പുറന്നാളായിട്ട് ഇങ്ങനെ ചെയ്തത് ഒട്ടും നന്നായില്ല. സൽക്കർമ്മം ചെയ്യേണ്ടുന്ന ദിവസം ദുഷ്ക്കർമ്മം ചെയ്യാമോ? നരഹത്യ തന്നെ കഷ്ടം! വിശേഷിച്ച് ജന്മനക്ഷത്രദിവസം അതു മഹാകഷ്ടം തന്നെ.

ശക്തൻ: ജന്മനക്ഷത്രദിവസം ഗോഹത്യ ചെയ്യുന്നതു നല്ലതാണോ? അതു നല്ലതാണെങ്കിൽ ഞാൻ ചെയ്തതു തെറ്റുതന്നെ.

തമ്പുരാട്ടി: അവൻ ചെയ്തതു നന്നായില്ല. എങ്കിലും അതിന്റെ പാപം അവനല്ലേ അനുഭവിക്കുന്നത്?

ശക്തൻ: ചിറ്റമ്മേ, അതിനു കുറച്ചു ഭേദമുണ്ട്. അവൻ ചെയ്ത പാപമവനനുഭവിക്കുമായിരിക്കാം. എങ്കിലും അതു കേട്ടിട്ട് ഞാനൊന്നും ചെയ്യാതിരുന്നാൽ അതും പാപമല്ലേ? അതു ഞാൻ അനുഭവിക്കേണ്ടതായി വരുമല്ലോ. യഥാക്രമം ശിക്ഷാരക്ഷകൾ ചെയ്ത് ഈ രാജ്യത്തു നീതി

നടത്താനുള്ള ചുമതല എനിക്കാണ്. അതു ഞാൻ ചെയ്യാതിരുന്നാൽ പരലോകത്തു ചെല്ലുമ്പോൾ അതിനെക്കുറിച്ച് എന്നോടു ചോദിക്കാൻ ആളുണ്ടല്ലോ. അതുകൊണ്ട് എന്റെ കാലത്ത് ഇപ്രകാരമുള്ള ദുഷ്കൃത്യം ഈ രാജ്യത്ത് ആരും ചെയ്‌വാൻ ഞാൻ സമ്മതിക്കില്ല.

ഇങ്ങനെ അരുളിച്ചെയ്തുകൊണ്ട് അമൃതേത്തും കഴിച്ച് അവിടുന്ന് അവിടെനിന്ന് എഴുന്നള്ളി.

പ്രസിദ്ധനായ തൃശ്ശിവപേരൂർ പൂരം ശക്തൻ തമ്പുരാൻതിരുമനസ്സിലെക്കാലത്ത് അവിടുത്തെ കല്പനപ്രകാരം ഉണ്ടാക്കിയതാണ്. അതിനു മുമ്പ് അവിടെ അങ്ങനെ ഒരാഘോഷമുണ്ടായിരുന്നില്ല. ഒരിക്കൽ തിരുമനസ്സുകൊണ്ട് തൃശ്ശിവപേരൂരെഴുന്നള്ളി താമസിച്ചിരുന്നപ്പോൾ ആ ദേശക്കാരെല്ലാം തിരുമുമ്പാകെ വരുത്തി, "ഇവിടെ ആണ്ടുതോറും മേടമാസത്തിൽ പൂരം ഒരാഘോഷദിവസമായി കൊണ്ടാടണം; അതിനു നാട്ടുകാർ തിരുവമ്പാടി, പാറമേക്കാവ് ഇങ്ങനെ രണ്ടു ഭാഗമായി പിരിഞ്ഞു ശാസ്താവു മുതലായ ദേവന്മാരെയും എഴുന്നള്ളിച്ചു വടക്കുന്നാഥക്ഷേത്രസന്നിധിയിൽ കൊണ്ടുവരണം; അവയിൽ തിരുവമ്പാടിയിൽനിന്നും പാറമേക്കാവിൽനിന്നുമുള്ള എഴുന്നള്ളത്തുകൾ പ്രധാനങ്ങളായിരിക്കണം' ഈ വകയ്ക്കു വേണ്ടുന്ന പണം ജനങ്ങൾ വീതിച്ചെടുത്തു ചെലവു ചെയ്യണം; പിന്നെ വേണ്ടുന്ന സഹായങ്ങളെല്ലാം നാം ചെയ്തുതരുകയും ചെയ്യാം" എന്നരുളിച്ചെയ്യുകയും എഴുന്നള്ളത്തു സംബന്ധിച്ചും മറ്റും വേണ്ടുന്ന മുറകളും ചടങ്ങുകളുമെല്ലാം പ്രത്യേകം പ്രത്യേകം കല്പിക്കുകയും ചെയ്തു. ജനങ്ങളെല്ലാവരും ആ കല്പനയെ സമ്മതിക്കുകയും ആ ആണ്ടിൽത്തന്നെ പൂരമഹോത്സവം തുടങ്ങുകയും ചെയ്തു. തൃശ്ശിവപേരൂർ പൂരത്തിന് ഇപ്പോഴും തുടർന്നുവരുന്ന ചട്ടവട്ടങ്ങളെല്ലാം ശക്തൻ തിരുമനസ്സുകൊണ്ട് അന്നു കല്പിച്ചു നിശ്ചയിച്ചിട്ടുള്ളവയാണ്. പൂരം തുടങ്ങിയ കാലം മുതൽ ആജീവനാന്തം അവിടുന്നുകൂടി എഴുന്നള്ളിയിരുന്നാണ് ആ മഹോത്സവം നടത്തിയിരുന്നത്.

തിരുമനസ്സുകൊണ്ട് പൂരം സംബന്ധിച്ചുള്ള ശ്രമങ്ങളും ചട്ടംകെട്ടുകളും ചെയ്തുകൊണ്ട് രണ്ടുമൂന്നു മാസത്തോളമ് തൃശ്ശിവപേരൂർതന്നെ എഴുന്നള്ളിത്താമസിച്ചു പോയതുകൊണ്ട് അക്കാലത്ത് അമ്മത്തമ്പുരാൻ കോവിലകത്തേക്കു ചെലവിനുള്ള പണം അയച്ചുകൊടുക്കുന്നതിന്

അവിടേക്കു സാധിച്ചില്ല. അതിനാൽ വലിയ തമ്പുരാട്ടി തന്റെ പുത്രിമാരോട്, "കുഞ്ഞിപ്പിള്ള നമ്മുടെ കാര്യം മറന്നുപോയിരിക്കുമോ? ചെലവിനുള്ള പണം ഇതുവരെ അയച്ചുതന്നില്ലല്ലോ. ഇനി എവിടെ നിന്നെങ്കിലും കുറച്ചു പണം കടം വാങ്ങുകതന്നെ; അല്ലാതെ നിവൃത്തി യില്ലല്ലോ" എന്നരുളിച്ചെയ്തു. അപ്പോൾ കൊച്ചുതമ്പുരാട്ടിമാർ, "അമ്മയ്ക്ക് ഇങ്ങനെതന്നെ പറ്റണം. അമ്മ ഓപ്പയെ ക്രമത്തിലധികം വാൽസല്ലിച്ച് എടുത്തു തലയി!ൽവയ്ക്കുന്നതിന്റെ ഫലമാണിത്" എന്നു തിരുമനസ്സറി യിച്ചു. അതുകേട്ട് വലിയ തമ്പുരാട്ടി, "അതു ശരിയാണ്. ആട്ടെ,, ഇനി കുഞ്ഞിപ്പിള്ള ഇവിടെ വന്നാൽ ഞാൻ മിണ്ടുകപോലുമില്ല, നിശ്ചയം തന്നെ" എന്നും അരുളിച്ചെയ്തു. പൂരം കഴിഞ്ഞതിന്റെ ശേഷം ശക്തൻതിരുമനസ്സിലേക്ക് ഈ സംഗതി (പണം അയച്ചു കൊടുത്തില്ല എന്നുള്ളത്) ഓർമ്മവരുകയും ഉടനെ തൃപ്പൂണിത്തുറയ്ക്ക് എഴുന്നള്ളു കയും തൽക്ഷണം വലിയ തമ്പുരാട്ടിയുടെ തിരുമുമ്പാകെ എത്തി, ഒരു കുടന്ന സ്വർണ്ണപുഷ്പം (സ്വർണ്ണംകൊണ്ടുണ്ടാക്കിയ പൂവ്) തൃപ്പാദത്തി ങ്കൽ ചൊരിഞ്ഞു സാഷ്ടാംഗമായി നമസ്കരിച്ചിട്ട്, "ചിറ്റമ്മേ, എനിക്കു കുറച്ചൊരു അന്ധാളിത്തം പറ്റിപ്പോയി, അത് അവിടുന്ന് സദയം ക്ഷമിക്കണം. ചെലവിനുള്ള പണം പലിശയോടുകൂടി കൊണ്ടുവന്നിട്ടുണ്ട്" എന്നരുളിച്ചെയ്യുകയും പണം തിരുമുമ്പാകെ വയ്ക്കുകയും ചെയ്തു. അപ്പോൾ തമ്പുരാട്ടി, "എനിക്കു കുഞ്ഞിപ്പിള്ളയോടു യാതൊരു രസക്കേടുമില്ല. പണത്തിനു തൽക്കാലമുണ്ടായ ബുദ്ധിമുട്ടുകൊണ്ടും എന്റെ ശുദ്ധഗതികൊണ്ടും സ്വല്പമായി വല്ലതും മനസ്സിൽ തോന്നിയിരുന്നുവെ ങ്കിലും കുഞ്ഞിപ്പിള്ളയെക്കണ്ടപ്പോൾത്തന്നെ അതെല്ലാം തീർന്നുപോയി" എന്നരുളിച്ചെയ്തു. ശക്തൻതമ്പുരാൻ അതുകേട്ടു സന്തോഷിക്കുകയും ഉടനെ തിരുമുമ്പാകെനിന്ന് എഴുന്നള്ളുകയും ചെയ്തു.

ശക്തൻ തമ്പുരാൻ തിരുമനസ്സിലെക്കാലത്ത് തിരുവിതാംകൂർ രാജ്യം വാണിരുന്നത് 973–ാമാണ്ടു നാടുനീങ്ങിയ രാമവർമ്മമഹാരാജവു തിരുമനസ്സുകൊണ്ടായിരുന്നു എന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അവിടുത്തെ ദിവാനായിരുന്ന കേശവപിള്ള ഒരിക്കൽ ആ മഹാരാജാവു തിരുമനസ്സിലെ അടുക്കൽ, "വല്ല പ്രകാരവും കൊച്ചിരാജ്യം കൂടി പിടിച്ചടക്കിയാൽക്കൊള്ളമെന്ന് അടിയന് ആഗ്രഹമുണ്ട്" എന്നറിയിച്ചു. അപ്പോൾ മഹാരാജാവുതിരുമനസ്സുകൊണ്ട്, "ഇപ്പോഴത്തെ പെരുമ്പടപ്പിൽ

മൂപ്പിലെ കാലത്ത് അത് അസാധ്യംതന്നെയാണ്. സംശയമുണ്ടെങ്കിൽ കേശവൻ കൊച്ചിയിലോളം പോയി അവിടുത്തെ സ്വഭാവം ആകപ്പാടെ ഒന്ന് അറിഞ്ഞുപോരൂ" എന്നരുളിച്ചെയ്തു. അന്നുതന്നെ കേശവപിള്ള ദിവാൻജി കൊച്ചിയിലേക്കു പുറപ്പെട്ടു. തൃപ്പൂണിത്തുറെയെത്തി, ശക്തൻതിരുമനസ്സിലെ ഒന്നു കണ്ടാൽകൊള്ളാമെന്ന് അവിടുത്തെ സേവക ന്മാരിലൊരാൾ മുഖാന്തരം തിരുമനസ്സറിയിക്കുകയും തിരുമുൻപാകെ ചെല്ലാൻ കല്പനയാവുകയും ചെയ്തു. കേശവപിള്ള ദിവാൻജി കാണാനായി ചെന്ന സമയം ശക്തൻ തിരുമനസ്സുകൊണ്ട് തൃക്കയ്യിൽ വാളുമൂരിപ്പിടിച്ചു കളിക്കോട്ടയിൽ ലാത്തിക്കൊണ്ടിരിക്കുകയായിരുന്നു. തിരുമനസ്സിലെ കണ്ടപ്പോൾത്തന്നെ ദിവാൻജിയുടെ ദേഹം വിയർക്കുകയും വിറച്ചുതുടങ്ങുകയും ചെയ്തു. അടുത്തുചെല്ലാൻ ഭയം തോന്നുകയാൽ അകലെ നിന്നു വന്ദിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട് "എന്താ ദൂരെ നിൽക്കുന്നത്? അടുത്തുവരൂ" എന്ന് അരുളിച്ചെയ്യുകയാൽ കേശവപിള്ള വളരെ ഭയത്തോടുകൂടി അടുത്തു ചെല്ലുകയും തിരുമനസ്സുകൊണ്ട് കുശലപ്രശ്നാനന്തരം "കേശവനെ കണ്ടാൽക്കൊള്ളാമെന്നു നാം വളരെ നാളായി വിചാരിക്കുന്നു. ഇപ്പോൾ കാണാൻ സംഗതിയായതു സന്തോഷമായി. കേശവനെ നാം നമ്മുടെ സ്വന്തമാളായിട്ടാണു വിചാരിക്കുന്നത്" എന്നരുളിച്ചെയ്യുകയും തൃക്കൈയിലിരുന്ന വാളും രണ്ടു കൈയ്ക്കും വീരശൃംഖലയും ഒരു കുത്തു പാവുമുണ്ടും കല്പിച്ചു കൊടുത്തു യാത്രയയയ്ക്കുകയും ചെയ്തു. കേശവപിള്ള സന്തോഷ ത്തോടും ഭയത്തോടും കൂടിയാണ് സമ്മാനങ്ങൾ വാങ്ങിക്കൊണ്ടു തിരുമുൻപിൽനിന്നു പോയത്. അദ്ദേഹം തിരുവനന്തപുരത്തെത്തി മഹാരാജാവുതിരുമനസ്സിലെ തിരുമുൻപാകെ ചെന്നപ്പോൾ, "എന്തെല്ലാ മാണ് കേശവൻ പോയിട്ടുള്ള വർത്തമാനങ്ങൾ. കേശവന്റെ ആഗ്രഹം ഫലിക്കുമോ. എന്തു തോന്നുന്നു?' എന്നു കല്പിച്ചു ചോദിച്ചു. "ആ തിരുമനസ്സിലെ കാലത്ത് അസാദ്ധ്യം തന്നെയാണ്" എന്നു കേശവപിള്ള തിരുമനസ്സറിയിക്കുകയും "അതു ഞാൻ മുൻപേ തന്നെ പറഞ്ഞിരുന്നില്ലേ? അദ്ദേഹത്തിന്റെ അടുക്കൽ കേശവന്റെ വിദ്യയൊന്നും പറ്റുകയില്ല. അദ്ദേഹം ഒരു രാജസിംഹമാണ്" എന്ന് അരുളിച്ചെയ്യുകയും ചെയ്തു.

അനന്തരം കുറച്ചുകാലം കഴിഞ്ഞപ്പോൾ വലിയമ്മത്തമ്പുരാൻ തീപ്പെട്ടു. ആ വലിയ തമ്പുരാട്ടി ചിറ്റമ്മ ആയിരുന്നുവെങ്കിലും പെറ്റമ്മയെ

പ്പോലെതന്നെയാണ് ശക്തൻ തിരുമനസ്സുകൊണ്ടു വിചാരിച്ചുപോന്നത്. അതിനാൽ ശവസംസ്കാരം മുതലായതിന് അവിടുന്നുകൂടി കൂടുകയും തിരുവന്തളി (പിണ്ഡം) അടിയന്തിരം കേമമായി നടത്തുകയും ചെയ്തു. ഒരു കൊല്ലത്തെ പള്ളിദീക്ഷ ശക്തൻ തിരുമനസ്സുകൊണ്ടും യഥാവിധി ആചരിച്ചു. തിരുമാസമടിയന്തിരം എറണാകുളത്തുവച്ചു വളരെ ഭംഗിയായും കെങ്കേമമായുമാണ് കല്പിച്ചു നടത്തിയത്. ഇങ്ങനെ കേമമായിട്ടൊരു തിരുമാസം ഇതുനുമുമ്പുണ്ടായിട്ടില്ലെന്ന് അന്നവിടെ കൂടിയിരുന്ന സകല ജനങ്ങളും സമ്മതിച്ചു. എങ്കിലും ആ തിരുമാസത്തിനു സ്വല്പമായിട്ട് ഒരാക്ഷേപം വന്നുകൂടി. സദ്യവകയ്ക്കു വേണ്ടുന്ന പഞ്ചസാരയ്ക്ക് ഏല്പിച്ചിരുന്നത് കൊച്ചിയിൽ ഒരു വലിയ കച്ചവടക്കാരനായിരുന്ന ദേവരേശക്കിണി എന്നൊരു കൊങ്ങിണിയെ ആയിരുന്നു. അയാൾ പഞ്ചസാര യഥാകാലം എത്തിച്ചുകൊടുക്കാതെയിരുന്നതിനാൽ സദ്യയ്ക്കു പഞ്ചസാര വിളമ്പാൻ സ്വല്പം താമസം വന്നുപോയി. വിളമ്പിയപ്പോൾ ധാരാളം വിളമ്പിയെങ്കിലും അതു വേണ്ടുന്ന സമയത്തായില്ല എന്നു ചില ബ്രാഹ്മണർ ആക്ഷേപം പറഞ്ഞു. ആ ആക്ഷേപം തീർക്കുന്നതിനായി ശക്തൻതിരുമനസ്സുകൊണ്ടു നമ്പൂരിപ്പാടന്മാർക്കു നാലും നമ്പൂരിമാർക്കു മൂന്നും, എമ്പ്രാന്മാർ, തിരുമുല്പാടന്മാർ മുതലായവർക്കു രണ്ടും പരദേശബ്രാഹ്മണർക്ക് ഒന്നും അമ്പലവാസികൾക്ക് അരയും രൂപാവീതം പ്രതിഗ്രഹംകൊടുത്തു. പ്രതിഗ്രഹം പതിവിൽ കൂടുതൽ കിട്ടിയപ്പോൾ എല്ലാവർക്കും വളരെ സന്തോഷമായി. മുമ്പേ ആക്ഷേപിച്ചിരുന്നവർ തന്നെയും പിന്നെ സ്തുതിച്ചുതുടങ്ങി. തൃശ്ശിവപേരൂർ വാധ്യാൻനമ്പൂരി, വൈദികന്മാർ, പ്രഭുക്കന്മാർ മുതലായി തിരുമാസമടിയന്തിരത്തിന്നു വന്നു കൂടിയിരുന്ന യോഗ്യന്മാർക്കെല്ലാം പിറ്റേ ദിവസം വൻമുറി സദ്യകഴിഞ്ഞ തിന്റെ ശേഷം തിരുമനസ്സുകൊണ്ട് യഥാക്രമം സമ്മാനങ്ങളും കല്പിച്ചു കൊടുത്തു സന്തോഷിപ്പിച്ച് അവരെയും യാത്ര അയച്ചു. അന്ന് അത്താഴ മമൃതേത്തു കഴിഞ്ഞു പള്ളിക്കുറുപ്പിന് എഴുന്നള്ളാറായപ്പോൾ പണിക്കരു വലിയകപ്പിത്താനെ തിരുമുൻപാകെ വരുത്തി, "ദേവരേശൻ പഞ്ചസാര സമയത്തിന് എത്തിച്ചുതന്നിരുന്നില്ലെന്നുള്ള വിവരം പണിക്കരും അറിഞ്ഞി രിക്കുമല്ലോ. അവന്റെ പാർപ്പു കൊച്ചിയിൽ കോട്ടയ്ക്കകത്താകയാൽ നമ്മെ കൂട്ടാക്കീട്ട് എന്തു വേണമെന്നു വിചാരിച്ചായിരിക്കണമ് അവൻ അങ്ങനെ ചെയ്തത്. അതിനാൽ നാളെ രാവിലെ ഞാനുണരുമ്പോൾ കണി കാൺമാൻ തക്കവണ്ണം അവന്റെ തല എന്റെ മുൻപിൽ കൊണ്ടുവരണം.

കൊച്ചിയിൽ കോട്ടവാതിൽ അടയ്ക്കുന്നതിനു മുൻപ് അകത്തു കടക്കണം. അതിനാൽ ഇപ്പോൾത്തന്നെ പൊയ്ക്കോളൂ. ഞാൻ ഉറങ്ങാൻ പോകുന്നു" എന്നരുളിച്ചെയ്തിട്ടു പള്ളിക്കുറിപ്പിനെഴുന്നള്ളി.

ഇവിടെ കൊച്ചീക്കോട്ടയുടെയും ദേവരേശക്കിണിയുടെയും സ്ഥിതി യെപ്പറ്റി സ്വല്പം വിവരിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ ബ്രിട്ടീഷുകൊച്ചി എന്നു പറയപ്പെടുന്ന സ്ഥലം പണ്ടു കൊച്ചീരാജാവിന്റെ വകയായിരുന്നു. പോർത്തുഗീസ്സുകാർ ആദ്യം കൊച്ചിയിൽ വന്ന സമയം അവരുടെ അപേക്ഷപ്രകാരം ആ സ്ഥലം രാജാവ് അവർക്കു കൊടുക്കയും രാജാവിന്റെ അനുമതിയോടുകൂടി അവിടെ ഒരു കോട്ട കെട്ടിക്കുകയും ചെയ്തു. കോട്ടയുടെ പടിഞ്ഞാറുവശം സമുദ്രവും വടക്കുവശം അഴിയും (തുറുമുഖവും) കിടങ്ങുമുണ്ടാക്കിക്കുകയും രണ്ടുമൂന്നു കോട്ടവാതിലു കളുണ്ടാക്കിച്ചു കോട്ടവാതിൽക്കലെല്ലാം പട്ടാളക്കാരുടെ കാവലേർപ്പെടു ത്തുകയും ചെയ്തിരുന്നു. പത്തുമണിമുതൽ നാലുമണിവരെ കോട്ടവാതി ലുകൾ അടച്ചിടുക പതിവായിരുന്നതിനാൽ ആ സമയത്ത് ആർക്കും കോട്ടയ്ക്കകത്തുനിന്നു പുറത്തേക്കും അകത്തേക്കും ഗതാഗതങ്ങൾ ചെയ്വാൻ നിവൃത്തിയില്ലായിരുന്നു. കോട്ടവാതിലുകൾ അടച്ചിരുന്ന സമയങ്ങളിൽ കോട്ടയ്ക്കകത്തും പട്ടാളക്കാരുടെ കാവലുണ്ടായിരുന്നു. പോർത്തുഗീസുകാർ അവിടം വിട്ടുപോയതിന്റെ ശേഷം ആ സ്ഥലം ലന്തക്കാർ കൈവശപ്പെടുത്തി. അവരും ഏകദേശം ആറു കൊല്ലത്തോളം പോർത്തുഗീസുകാരെപ്പോലെ സൈന്യസമേതം അവിടെപ്പാർത്തിരുന്നു. ലന്തക്കാർ അവിടെനിന്നു പോയതിന്റെ ശേഷമാണ് ആ സ്ഥലം ഇംഗ്ലീഷുകാരുടെ കൈവശമായിത്തീർന്നത്. തദനന്തരം കോട്ട നശിച്ചു പോവുകയും ആ സ്ഥലത്തിനു "ബ്രിട്ടീഷുകൊച്ചി" എന്നു നാമം സിദ്ധി ക്കുകയും ചെയ്തു. ഇപ്രകാരമാകുന്നു ബ്രിട്ടീഷുകൊച്ചിയുടെ ചരിത്രം. ഇനി ദേവരേശക്കിണിയെക്കുറിച്ചു പറയാം.

ദേവരേശക്കിണി വലിയ ധനവാനും പല സ്ഥലങ്ങളിൽ കച്ചവടം നടത്തി വന്നിരുന്ന ആളും കൊങ്ങിണികളുടെ പ്രധാനപ്പെട്ട സ്ഥലമായ തിരുമലദേവസ്വത്തിലെ അധികാരിയുമായിരുന്നു. എന്നുമാത്രമല്ല, സകല കൊങ്ങിണികളും അയാളുടെ വരുതിയിലുമായിരുന്നു. അയാളുടെ ശമ്പള ത്തിൽ കാര്യസ്ഥന്മാരും കണക്കെഴുത്തുകാരും ഗുമസ്തന്മാരും ശേവുക ക്കാരും മറ്റുമായി അനേകം പേരുമുണ്ടായിരുന്നു. അയാളുടെ പ്രധാനപ്പെട്ട

കച്ചവടസ്ഥലവും ഭവനവും കൊച്ചിയിൽ കോട്ടയ്ക്കകത്തായിരുന്നതിനാൽ അയാൾക്കു കൊച്ചീരാജാവിനെപ്പോലും ഭയവും ബഹുമാനവും ഉണ്ടായിരുന്നില്ല. അക്കാലത്തു കോട്ട ലന്തക്കാരുടെ കൈവശമായിരുന്നതിനാൽ അവരെക്കുറിച്ചുമാത്രമേ അയാൾക്കു സ്വല്പം ബഹുമാനമുണ്ടായിരുന്നുള്ളൂ. ഇപ്രകാരമായിരുന്നു ദേവരേശന്റെ സ്ഥിതി. ഇനി പ്രകൃതത്തിൽ പ്രവേശിക്കാം.

കല്പന കേട്ടമാത്രയിൽ വലിയകപ്പിത്താൻ തന്റെ അരവാളും കുറച്ചു പണവും എടുത്തുകൊണ്ട് ഒരു വഞ്ചിയിൽ കയറി കൊച്ചിയിൽ ഇറങ്ങുകയും കോട്ടവാതിൽ അടയ്ക്കുന്നതിനുമുമ്പു കോട്ടയ്ക്കകത്തു കടക്കുകയും ചെയ്തു. കപ്പിത്താൻ പാണ്ടികശാലയിൽ ചെന്നപ്പോൾ ദേവരേശൻ അന്നത്തെ പിരിവിന്റെയും വരവുചെലവുകളുടെയും കണക്കുകൾ പരിശോധിച്ചുകൊണ്ടിരിക്കുകയായിരുന്നു. ദേവരേശൻ കപ്പിത്താനെ കണ്ടയുടനെ (ഒരു കസേര ചൂണ്ടിക്കാണിച്ചിട്ട്) "യജമാനൻ ഇവിടെ ഇരിക്കാമല്ലോ. എന്താ ഈ രാത്രിയിൽ ഇങ്ങോട്ടു പുറപ്പെട്ടത്? വിശേഷിച്ചു വല്ല കാര്യവുമുണ്ടോ?" എന്നു ചോദിച്ചു.

കപ്പിത്താൻ: കുറച്ചു പട്ടിന് അത്യാവശ്യമായിട്ടാണ് ഞാൻ വന്നത്.

ദേവരേശൻ: ഇതിനു യജമാനൻതന്നെ ബുദ്ധിമുട്ടി വരണമെന്നില്ലായിരുന്നു. ഒരാളെ അയച്ചാൽ വേണ്ടുന്ന സാമാനങ്ങളുംകൊണ്ടു ഞാനങ്ങോട്ടു വരുമായിരുന്നല്ലോ.

കപ്പിത്താൻ: ഞാൻതന്നെ വന്നു വാങ്ങിക്കൊണ്ടു ചെല്ലണമെന്നാണ് കല്പന. വല്ലവരെയുമയച്ചാൽ ശരിയാവുകയില്ലെന്നാണ് തിരുമനസ്സിലെ വിചാരം. ഉടനെ വേണമെന്നും ഞാൻതന്നെ വേണമെന്നുമാണ് കല്പിച്ചത്. കല്പനയായതും ഇപ്പോളാണ്. അതിനാലാണ് ബദ്ധപ്പെട്ടു ഞാൻതന്നെ പോന്നത്. ആട്ടെ, പട്ടെടുക്കൂ, നോക്കട്ടെ.

ദേവരേശൻ: താഴ്ന്നതരം പട്ടുകൾ മാത്രമേ ഇവിടെ ഇരിക്കുന്നുള്ളൂ. മേൽത്തരം പട്ടുകളെല്ലാം മാളികയുടെ മുകളിലാണിരിക്കുന്നത്.

കപ്പിത്താൻ: അധികം വേണ്ടതു മേൽത്തരത്തിലാണ്. താഴ്ന്നതരത്തിലും കുറച്ചു വേണം.

ഉടനെ ദേവരേശൻ താഴ്ന്നതരം പട്ട് കപ്പിത്താൻ പറഞ്ഞിടത്തോളം മുറിച്ചുകൊടുത്തിട്ടു മേത്തരം പട്ടെടുക്കുന്നതിനായി കപ്പിത്താനോടുകൂടി മാളികയുടെ മുകളിലത്തെ നിലയിലേക്കു പോയി. അവിടെ ചെന്നയുടനെ ദേവരേശൻ വിശേഷപ്പെട്ട ചില പട്ടുതരങ്ങളെടുത്തു മേശപ്പുറത്തു വയ്ക്കുകയും രണ്ടുപേരും ഓരോ കസാലയിലിരുന്നുകൊണ്ടു സംഭാഷണ മാരംഭിക്കുകയും ചെയ്തു.

ദേവരേശൻ: പഞ്ചസാരയെത്തിക്കാൻ സ്വല്പം താമസം വന്നുപോയതുകൊണ്ട് എന്റെ പേരിൽ തിരുവുള്ളക്കേടായിരിക്കും. അല്ലേ? എന്റെ ജോലിത്തിരക്കുകൾകൊണ്ടു ഞാനക്കാര്യം അന്ധാളിച്ചുപോയി. ഓർമ്മ വന്നയുടനെ കൊടുത്തയയ്ക്കുകയും ചെയ്തു.

കപ്പിത്താൻ: തിരുവുള്ളക്കേടൊന്നും സാരമില്ല. നിങ്ങളൊന്നു തിരുമുമ്പാകെ ചെന്നാൽ അതൊക്കെ തീരും.

ദേവരേശൻ: എന്റെ താമസം ആ തമ്പുരാന്റെ രാജ്യത്തായിരുന്നെങ്കിൽ എന്റെ കഥ ഇപ്പോൾ കഴിയുമായിരുന്നു. ഈ കോട്ടയ്ക്കകത്തായതുകൊണ്ട് ഒട്ടും ഭയം തോന്നുന്നില്ല.

ഇങ്ങനെ ഓരോന്നു പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ കപ്പിത്താൻ ഉപായത്തിൽ അരവാളെടുത്ത് ദേവരേശന്റെ കഴുത്തിന് ഒരു വെട്ടു കൊടുത്തു. തൽക്ഷണം തല മുറിഞ്ഞ് താഴെ വീണു. കപ്പിത്താൻ ആ തല ഒരു പട്ടിൽ പൊതിഞ്ഞെടുത്തുകൊണ്ടുപോയി താഴത്തേക്കു പോന്നു. ദേവരേശൻ താഴത്തേക്ക് ഇറങ്ങിവരാതിരുന്നതിനാലും രാത്രി വളരെ അധികമായിരുന്നതുകൊണ്ടും അയാൾ മാളികയുടെ മുകളിൽ കിടന്നുറങ്ങുകയായിരിക്കുമെന്നു വിചാരിച്ച് അയാളുടെ ഭൃത്യന്മാരും മറ്റും താഴത്തു കിടന്നുറങ്ങി. കപ്പിത്താൻ ദേവരേശന്റെ തലയുംകൊണ്ട് അപ്പോൾത്തന്നെ അവിടെ നിന്നിറങ്ങി. കോട്ടവാതിലിനു സമീപം ഒരു സ്ഥലത്തു ചെന്നിരുന്നു. നാലുമണിക്കു കോട്ടവാതിൽ തുറന്ന ഉടനെ പുറത്തിറങ്ങി, അങ്ങോട്ടു പോയ വഞ്ചിയിൽത്തന്നെ കയറി കപ്പിത്താൻ എറണാകുളത്തെത്തുകയും കോവിലകത്തു ചെന്നപ്പോൾ തിരുമനസ്സു കൊണ്ടു പള്ളിക്കുറുപ്പുണർന്നിട്ടില്ലായിരുന്നതിനാൽ ദേവരേശന്റെ തല പട്ടിൽനിന്നെടുത്തു പള്ളിയറവാതിൽക്കൽ കെട്ടി തൂക്കീട്ട് പള്ളിക്കുറുപ്പു

ണരാനായി കാത്തുനിൽക്കുകയും ചെയ്തു. കുറച്ചു സമയം കഴിഞ്ഞ പ്പോൾ തിരുമനസ്സുകൊണ്ടു പള്ളിക്കുറുപ്പുണർന്നു പള്ളിയറവാതിൽ തുറന്നു. ആ സമയം തിരുമനസ്സു കൊണ്ട് ആദ്യം ദേവരേശന്റെ തലയും രണ്ടാമതു വലിയ കപ്പിത്താനെയുമാണ് കണി കണ്ടത്. തിരുമനസ്സുകൊണ്ട് ഏറ്റവും സന്തോഷിച്ചു കപ്പിത്താനോട്, "പണിക്കർ കുറച്ചു ബുദ്ധിമുട്ടി യിരിക്കും, എങ്കിലും വിചാരിച്ച കാര്യം സാധിച്ചുവല്ലോ; വളരെ സന്തോഷ മായി. പണിക്കർ വലിയ ധീരനും നല്ല ശൂരനുംതന്നെ സംശയമില്ല" എന്നരുളിച്ചെയ്തു.

കപ്പിത്താൻ: ഇതൊന്നും അടിയന്റെ ധീരത്വവും ശൂരത്വവും സാമർത്ഥ്യവും മറ്റും കൊണ്ടു സാധിക്കുന്നതല്ല. തിരുമനസ്സിലെ കല്പനയുടെ ശക്തികൊണ്ടു മാത്രം. കല്പനയുണ്ടെങ്കിൽ ഇതിലെക്കാൾ വലിയ കാര്യങ്ങൾ സാധിക്കുന്നതിനും ആർക്കും കഴിയും.

തിരുമനസ്സുകൊണ്ട്: ആട്ടെ, പണിക്കർ ഇന്നലെ ഒട്ടും ഉറങ്ങിയി രിക്കയില്ലല്ലോ. പോയിക്കിടന്നു കുറച്ചുറങ്ങൂ. എന്റെ കുളിയും ഊണും കഴിയുമ്പോൾ പണിക്കരെ ഇവിടെ കാണണം. ഇപ്പോൾ പൊയ്ക്കോളൂ.

കല്പന കേട്ടയുടനെ കപ്പിത്താൻ തിരുമുമ്പാകെ നിന്നു പോവുക യും തിരുമനസ്സുകൊണ്ട് ദേവരേശന്റെ തല ഉടനെ കായലിൽ കെട്ടി ത്താഴ്ത്തിച്ചിട്ടു നീരാടുകുളി, അമൃതേത്തു മുതലായതിന് എഴുന്നള്ളുകയും ചെയ്തു.

തിരുമനസ്സുകൊണ്ട് അമൃതേത്തു കഴിഞ്ഞ് എഴുന്നള്ളിയപ്പോഴേക്കും വലിയ കപ്പിത്താൻ തിരുമുമ്പാകെ എത്തി. കപ്പിത്താനെക്കണ്ടയുടനെ തിരുമനസ്സുകൊണ്ട് "പണിക്കർ കുറച്ചുകൂടി ബുദ്ധിമുട്ടേണ്ടിയിരിക്കുന്നു. ദേവരേശന്റെ പ്രാഭവവും പ്രതാപവും നിമിത്തം കൊച്ചിയിലുള്ള കൊങ്ങിണികളെല്ലാവരും തന്നെ ഏറ്റവും ഗർവ്വിഷ്ഠന്മാരായിത്തീർന്നിട്ടുണ്ട്. അതിനാൽ കൊച്ചിയിൽ പോയി സകല കൊങ്ങിണികളുടെയും അവരുടെ ദേവസ്വത്തിന്റെയും സകല ജംഗമസ്വത്തുക്കളും കൊള്ളയിട്ടു കുത്തിവാരി ഇവിടെ കൊണ്ടുവരണം. ഇതിലേക്ക് ആവശ്യമുള്ള സൈന്യങ്ങളെക്കൂടെ കൊണ്ടുപൊയ്ക്കോളൂ" എന്നരുളിച്ചെയ്തു. വലിയ കപ്പിത്താൻ ഉടനെ സൈന്യസമേതം കൊച്ചിയിലെത്തി കൊങ്ങിണികളുടെ സ്വന്തവും

ദേവസ്വംവകയുമായുള്ള സകല സ്വത്തുക്കളും കൊള്ളയിട്ടു കുത്തിവാരി ത്തുടങ്ങിയപ്പോൾ കൊങ്ങിണികളെല്ലാം പരവശരായിത്തീരുകയും അവരുടെ വിഗ്രഹം കൂടി കപ്പിത്താൻ ഇളക്കിയെടുത്തു കൊണ്ടു പോയേക്കുമെന്നു ശങ്കിച്ച് അവരിൽ ചിലർ ആ വിഗ്രഹമിളക്കിയെടുത്തും കൊണ്ടു തിരുവിതാംകൂറിലെത്തി അഭയം പ്രാപിക്കുകയും ചെയ്തു. കപ്പിത്താൻ അവരുടെ ഭരണിപാത്രങ്ങളും പൊൻവെള്ളിപ്പണ്ടങ്ങളും പണവും രത്നവുമെല്ലാം കൊണ്ടുപോയി തിരുമുമ്പാകെവച്ചു. ഉടനെ തിരുമനസ്സുകൊണ്ട്, "ഇവയെല്ലാം നമ്മുടെ ഈടുവയ്പിൽ കൊണ്ടുപോയി സൂക്ഷിക്കട്ടെ" എന്നു കല്പിക്കുകയും കപ്പിത്താൻ അവയെല്ലാം ഈടുവയ്പിൽ ഏല്പിക്കുകയും ചെയ്തു. "തിരുമല ദേവസ്വം വക" എന്നു പേരുവെട്ടീട്ടുള്ള പാത്രങ്ങളും മറ്റും ഇപ്പോഴും തൃപ്പൂണിത്തുറ ഈടു വയ്പിൽ കാണുന്നുണ്ട്.

ഒരിക്കൽ ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു തിരുവനന്തപുരം പട്ടണവും രാമവർമ്മമഹാരാജാവുതിരുമനസ്സിലെയും ഒന്നു കാണണമെന്നു നിശ്ചയിച്ച് അഞ്ചെട്ടു ഭൃത്യന്മാരോടുംകൂടി അങ്ങോട്ടെഴുന്നെള്ളി. അവിടുന്ന് തിരുവനന്തപുരത്തെത്തിയത് ഒരു ദിവസം വെളുപ്പാൻകാലത്തായിരുന്നു. ആദ്യംതന്നെ മഹാരാജാവിനെ കണ്ടുകളയാമെന്നു നിശ്ചയിച്ചു വലിയ കൊട്ടാരത്തിലേക്കെഴുന്നള്ളി. അപ്പോൾ, മഹാരാജാവു തിരുമനസ്സുകൊണ്ടു പള്ളിക്കുറുപ്പുണർന്നു പുറത്തേക്കെഴുന്നള്ളിയില്ലെന്നും അതിന് ഏകദേശം രണ്ടു നാഴികകൂടി താമസമുണ്ടായേക്കാമെന്നും തവണക്കാരൻ പറയുകയാൽ മഹാരാജാവു പള്ളിക്കുറുപ്പുണരുമ്പേഴേക്കും ചില സ്ഥലങ്ങൾ കണ്ടിട്ടു തിരിച്ചുവരാമെന്നു നിശ്ചയിച്ച് ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഉടനെ അവിടെനിന്നു പുറപ്പെട്ടു. അവിടുന്ന് ഓരോ സ്ഥലങ്ങൾ കണ്ട് ക്രമേണ കുതിരലായത്തിൽ ചെന്നെത്തി. അപ്പോൾ ലക്ഷണയുക്തങ്ങളായ ചില ഒന്നാം തരം കുതിരകൾ വളരെ ചടച്ചും ക്ഷീണിച്ചുമിരിക്കുന്നതായി കണ്ടു. "ലായം വിചാരിപ്പുകാരനെവിടെ?" എന്നു കല്പിച്ചു ചോദിച്ചു. ഉടനെ ചില കുതിരക്കാർ "വിചാരിപ്പു കാരനങ്ങുന്ന് ഇതാ വരുന്നു" എന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു. വിചാരിപ്പുകാരൻ അടുത്തപ്പോൾ തിരുമനസ്സുകൊണ്ട് "ഈ കുതിരകൾ ഇങ്ങനെ ക്ഷീണിച്ചിരിക്കുന്നതെന്താണ്?" എന്നു കല്പിച്ചു ചോദിച്ചു.

വിചാരിപ്പുകാരൻ: ചിലത് അങ്ങനെയിരിക്കും അത് അവയുടെ സ്വഭാവമാണ്.

ശക്തൻ തിരുമനസ്സുകൊണ്ട്: ഇതു സ്വാഭാവികമായിട്ടുള്ള ക്ഷീണ മാണെന്നു തോന്നുന്നില്ല. ശരിയായി പുല്ലും മുതിരയും മറ്റും കൊടുത്താൽ ഇവ ഇങ്ങനെ ക്ഷീണിക്കുന്നവയല്ല.

വിചാരിപ്പുകാരൻ: എന്നാൽ അങ്ങനെയായിക്കൊള്ളട്ടെ. അതു കൊണ്ടു തനിക്കു നഷ്ടമൊന്നുമില്ലല്ലോ.

ശക്തൻ: എടാ സ്വാമിദ്രോഹീ, എനിക്കു നഷ്ടമൊന്നും ഉണ്ടായിട്ടല്ല. ഈ കുതിരകളെ വേണ്ടതുപോലെ നോക്കി രക്ഷിക്കുന്നതിനായി നിയമിക്കപ്പെട്ടിരിക്കുന്ന നീ ആ വകയ്ക്കുള്ള ശമ്പളം വാങ്ങി സാപ്പാടു കഴിച്ചിട്ടു നിന്റെ ജോലി നീ ശരിയായി ചെയ്യാത്തതെന്താണെന്നാണ് ചോദിച്ചത്?

വിചാരിപ്പ്: ഇതു ചോദിക്കാൻ തനിക്കെന്തധികാരമാണ്? താനെന്റെ മേലാവാണോ?

ശക്തൻ: മേലാവല്ലെങ്കിലും അന്യായമായ പ്രവൃത്തി കണ്ടാൽ ആർക്കും ചോദിക്കാം. കുതിരകളുടെ തീറ്റിസ്സാമാനങ്ങൾക്കു പതിവുള്ള പണം വാങ്ങി അപഹരിക്കുകയും ഈ മിണ്ടാപ്രാണികളെ പട്ടിണിയി ടുകയുമല്ലേ നീ ചെയ്യുന്നത്? സ്വാമിദ്രോഹീ! നിന്നോടു ചോദിച്ചാൽ മതിയോ? നിന്റെ ദുഷ്പ്രവൃത്തിക്കുള്ള സമ്മാനം ഇതാ പിടിച്ചോ.

എന്നരുളിച്ചെയ്തിട്ടു വിചാരിപ്പുകാരന്റെ ചെകിടത്തു തൃക്കൈ കൊണ്ടുതന്നെ ഒരടിവച്ചുകൊടുത്തു. അടി കൊണ്ട ക്ഷണത്തിൽ വിചാരിപ്പുകാരൻ നിലത്തു പതിച്ചു. ഉടനെ തിരുമനസ്സുകൊണ്ടു ഭൃത്യസമേതം അവിടെനിന്ന് എഴുന്നള്ളുകയും ചെയ്തു. ഒരു നാഴിക കഴിഞ്ഞപ്പോൾ വിചാരിപ്പുകാരനു ബോധം വീണു. ഉടനെ അയാൾ ഒരു വിധത്തിൽ അവിടെനിന്നെണീറ്റു സങ്കടമറിയിക്കാനായി കരഞ്ഞുകൊണ്ടു വലിയ കൊട്ടാരത്തിലെത്തി. അപ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു പള്ളിയറയിൽനിന്നു പുറത്തെഴുന്നള്ളിയതിനാൽ വിചാരിപ്പുകാരൻ

തിരുമുമ്പിൽച്ചെന്നു രാവിലെ ഉണ്ടായ സംഗതികളെല്ലാം തിരുമനസ്സ റിയിച്ചു.

വിചാരിപ്പുകാരൻ: ഇവിടെ അടിയങ്ങളെയൊക്കെ ശിക്ഷിക്കാനും രക്ഷിക്കാനും അധികാരമുണ്ട്. കല്പിച്ച് എന്തുചെയ്താലും അതൊക്കെ അടിയങ്ങൾ സഹിക്കണം. അതിനു സങ്കടമില്ല. വല്ലവരുമൊക്കെ ഇവിടെ വന്ന് അടിയങ്ങളെ ഇങ്ങനെയൊക്കെ ചെയ്യുന്നതു വലിയ സങ്കടമാണ്. ഇതിനെക്കുറിച്ച് കല്പിച്ചന്വേഷിച്ചു വേണ്ടതുപോലെ ചെയ്യണം.

മഹാരാജാവ്: ആ മനുഷ്യൻ ആരായിരിക്കും? അയാളുടെ വേഷം എങ്ങനെയിരിക്കുന്നു?

വിചാരിപ്പുകാരൻ: ഒരു നമ്പൂരിയാണെന്നാണ് തോന്നുന്നത്. പുണൂലുണ്ട്. തലമുടി വളർത്തീട്ടുണ്ട്. കയ്യിൽ ഒരു വാളുമുണ്ട്. അയാളുടെ കൂടെ ഭൃത്യന്മാരുമുണ്ട്.

മഹാരാജാവ്: എന്നാൽ പെരുമ്പടപ്പു മൂപ്പീന്നായിരിക്കണം. അല്ലാതെ യാർക്കും ഇവിടെവന്ന് ഇങ്ങനെ പ്രവർത്തിക്കാൻ ധൈര്യമുണ്ടാകുമെന്നു തോന്നുന്നില്ല. ആട്ടെ, നീ പൊയ്ക്കോ, ഞാൻ ഇതിനെക്കുറിച്ച് അന്വേഷിക്കാം.

ഇങ്ങനെ അരുളിച്ചെയ്തു വിചാരിപ്പുകാരനെ അയച്ചു. അപ്പോ ഴേക്കും ശക്തൻ തിരുമനസ്സുകൊണ്ട് കൊട്ടാരത്തിലെഴുന്നള്ളി. തിരുമനസ്സി ലെ കണ്ട ക്ഷണത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ട് അഭ്യുത്ഥാനം ചെയ്തു തൃക്കയ്യും പിടിച്ചുകൊണ്ടുപോയി, ആസനസൽക്കാരം ചെയ്തിരു ത്തീട്ട് തിരുമനസ്സുകൊണ്ടും ഇരുന്ന് കുശലപ്രശ്നാദികൾ ചെയ്തു. പരസ്പരം കുറഞ്ഞൊന്നു സ്വൈരസല്ലാപം ചെയ്തതിന്റെ ശേഷം ശക്തൻ തിരുമനസ്സുകൊണ്ട്, "ഇന്നു ഞാൻ ഇവിടേ ഒരു സാഹസം പ്രവർത്തിച്ചു. അത് അവിടെ അറിഞ്ഞിരിക്കുമല്ലോ. ലക്ഷണയുക്തങ്ങളായ ആ ഒന്നാന്തരം കുതിരകളുടെ കഷ്ടസ്ഥിതി കണ്ടപ്പോൾ എനിക്കു കുറച്ചു കോപം വന്നുപോയി. അതുകൊണ്ടാണ് അങ്ങനെ ചെയ്തത്.

മഹാരാജാവ്: അവിടുത്തെ പ്രവൃത്തി വളരെ ഉചിതമായി. ഇതു ഞാൻ ചെയ്യേണ്ടതായിരുന്നു. ജോലിത്തിരക്കുകളും ഔദാസീന്യവും

നിമിത്തം ഈ വക കാര്യങ്ങളിൽ ദൃഷ്ടിവയ്ക്കാൻ എനിക്കു സാധിക്കുന്നില്ല. അതിനാൽ ഈ കള്ളന്മാരൊക്കെ വല്ലാതെ മൂത്തുപോയി. ഇവരുടെ കള്ളത്തരത്തിന് ഇങ്ങനെയൊക്കെ ചിലപ്പോൾ ചെയ്യേണ്ടതാണ്. അല്ലെങ്കിൽ അതു ക്രമത്തിലധികം വർദ്ധിച്ചുപോകുമല്ലോ. ആട്ടെ, അവിടുന്ന് ഇങ്ങോട്ടു പുറപ്പെടുന്ന വിവരം മുൻകൂട്ടി എന്നെ അറിയിക്കാഞ്ഞതെന്താണ്? ഇവിടെ എപ്പോൾ എത്തി? വന്നയുടനെ ലായത്തിലേക്കായിരിക്കുമോ പോയത്?

ശക്തൻ: ഞാൻ അരുണോദയമായപ്പോൾ ഇവിടെയെത്തി. അപ്പോൾ ഇവിടെ ഉറക്കമുണർന്നിട്ടില്ലായിരുന്നതിനാൽ ഉണർന്നു പുറത്തു വരുമ്പോഴേക്കും ചില സ്ഥലങ്ങളൊക്കെ നോക്കിക്കണ്ടു വരാമെന്നു വിചാരിച്ചു പുറപ്പെട്ടു. ആ വഴി ലായത്തിലും കയറാനിടയായി. ആ കുതിരകളുടെ പാരവശ്യം കണ്ടിട്ട് എനിക്കൊട്ടും സഹിച്ചില്ല. അതുകൊണ്ടാണ് വിചാരിപ്പുകാരനെ പ്രഹരിക്കാനിടയായത്. ഞാൻ ഇങ്ങോട്ടു പുറപ്പെടണമെന്നു മുൻകൂർ വിചാരിച്ചിരുന്നില്ല. ഒരു ദിവസം അങ്ങനെ തോന്നി. ഉടനെ പുറപ്പെടുകയും ചെയ്തു. അതാണ് മുൻകൂട്ടി അറിയിക്കാതിരുന്നത്.

മഹാരാജാവ്: ഇവിടെ വന്നിട്ടെങ്കിലും കാണണമെന്നു തോന്നിയല്ലോ. അതും കൂടാതെ കഴിച്ചുകളയാമെന്നു വിചാരിക്കാഞ്ഞതു തന്നെ ഭാഗ്യം. ആട്ടെ, ഇനി നമുക്കു കുളി മുതലായതു കഴിക്കാൻ പോകാം. നേരം അധികമായിരിക്കുന്നു.

ഇങ്ങനെ കുറച്ചുനേരം പരസ്പരസംഭാഷണം കഴിഞ്ഞതിന്റെ ശേഷം നീരാട്ടു കുളി, അമൃതേത്ത് മുതലായതിനായി രണ്ടു തിരുമേനിമാരും എഴുന്നള്ളി. ശക്തൻ തിരുമനസ്സിലേക്ക് എഴുന്നള്ളിത്താമസിക്കുന്നതിനു പ്രത്യേകമൊരു കൊട്ടാരം ഒഴിഞ്ഞുകൊടുത്തിരുന്നു. എങ്കിലും അമൃതേത്തു രണ്ടു തിരുമേനിമാർക്കും ഒരുമിച്ചു ഒരു സ്ഥലത്തുതന്നെയായിരുന്നു. രാമവർമ്മമഹാരാജാവു തിരുമനസ്സിലെ ആതിഥ്യം സ്വീകരിച്ചുകൊണ്ടു ശക്തൻതിരുമനസ്സുകൊണ്ട് സുഖമായി നാലു ദിവസം തിരുവനന്തപുരത്ത് എഴുന്നള്ളിത്താമസിച്ചു. അതിനിടയ്ക്കു രണ്ടു തിരുമേനിമാരും ഒരുമിച്ചെഴുന്നള്ളി തിരുവനന്തപുരത്തുള്ള പ്രധാന സ്ഥലങ്ങളെല്ലാം സന്ദർശിച്ചു.

ഒരു ദിവസം ഉച്ചതിരിഞ്ഞ സമയം രണ്ടു തിരുമേനികളും കൂടി കരുവേലപ്പുര മാളികയുടെ മുകളിൽ ഓരോ സംഗതികളെക്കുറിച്ചു സംഭാഷണംചെയ്തുകൊണ്ടിരിക്കുന്നതിനിടയ്ക്ക് രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട്, "ഈ മാളികയുടെ മുകളിൽ നിന്നു താഴത്തേക്കു ചാടാൻ ആരെങ്കിലുമുണ്ടാകുമോ?" എന്നു കല്പിച്ചു ചോദിച്ചു "ഓഹോ, ഉണ്ടാവും" എന്നു ശക്തൻതിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു. അതു കേട്ട മഹാരാജാവു തിരുമനസ്സുകൊണ്ട് തന്റെ അടുക്കൽ നിന്നിരുന്ന ഭൃത്യന്മാരോട് "എന്താ ചാടാമോ?" എന്നു കല്പിച്ച് ചോദിച്ചു. അവർ ഓരോരുത്തരും മുകളിൽനിന്നു താഴേക്കു നോക്കീട്ടു പ്രയാസമാണെന്നുള്ള ഭാവത്തിൽ പിന്മാറി നിന്നു. അപ്പോൾ ശക്തൻതിരുമനസ്സുകൊണ്ടു തന്റെ ഭൃത്യന്മാരുടെ നേരെ ഒന്നു കല്പിച്ചു നോക്കി. അവരെല്ലാവരും ഉടനെ താഴത്തേക്കു ചാടി. എല്ലാവർക്കും ഓരോ തരത്തിൽ പരിക്കുകൾ പറ്റി. ചിലർ ബോധരഹിതരാവുകയും ചെയ്തു. ഉടനെ രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട്, "അവരെ എടുത്തു കൊണ്ടുപോയി ചികിത്സിക്കട്ടെ. കഴിയുന്നതും വേഗത്തിൽ അവരെ സുഖപ്പെടുത്തണം" എന്നരുളിച്ചെയ്തു. കല്പന കേട്ട മാത്രയിൽ ചിലർ വന്ന് അവരെ എടുത്തു കൊണ്ടുപോവുകയും ചെയ്തു.

ശക്തൻ തിരുമനസ്സുകൊണ്ട് നാലു ദിവസം കഴിഞ്ഞു തിരിച്ചെഴുന്നള്ളത്തായപ്പോൾ ആ യാത്രയ്ക്കു വേണ്ടുന്ന സകലസൗകര്യങ്ങളും കാര്യങ്ങളുമെല്ലാം രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു പ്രത്യേകം കല്പിച്ചു ചട്ടംകെട്ടിയതിനാൽ വഴിക്കു യാതൊരു ബുദ്ധിമുട്ടിനുമിടയാകാതെ ശക്തൻ തിരുമനസ്സുകൊണ്ട് സസുഖം തിരിയെ തൃപ്പൂണിത്തുറെ എഴുന്നെള്ളി. ആ എഴുന്നള്ളത്തുവകയ്ക്കു വേണ്ടിവന്ന ചെലവു മുഴുവനും മഹാരാജാവു തിരുമനസ്സുകൊണ്ടാണ് ചെയ്തത്.

മാളികയുടെ മുകളിൽനിന്നു ചാടി പരിക്കുകൾ പറ്റി ചികിത്സയിൽ തിരുവനന്തപുരത്തു താമസിച്ചിരുന്നവർ ഒരു മാസംകൊണ്ട് സുഖക്കേടെല്ലാം മാറി പൂർവ്വസ്ഥിതിയെ പ്രാപിച്ചു. അനന്തരം മഹാരാജാവുതിരുമനസ്സുകൊണ്ട് അവരെ തിരുമുൻപാകെ വരുത്തി, "നിങ്ങൾ എന്തു വിചാരിച്ചാണ് മാളികയുടെ മുകളിൽനിന്നു ചാടിയത്?" എന്നു കല്പിച്ച് ചോദിച്ചു. അപ്പോൾ അവർ, "അടിയങ്ങൾ അപ്ഫോൾ ചാടിയില്ലെങ്കിൽ അടിയങ്ങളുടെ കഥ അപ്പോൾത്തന്നെ കഴിയും; ചാടിയാൽ ഒരു സമയം ജീവിച്ചു

വെന്നും വരാമല്ലോ എന്നു വിചാരിച്ചിട്ടാണ് ചാടിയത്" എന്നു തിരുമനസ്സറിയിച്ചു. അതു കേട്ടു തിരുമനസ്സുകൊണ്ട് വളരെ സന്തോഷിക്കുകയും അവരുടെ സ്വാമിഭക്തിയെക്കുറിച്ച് ഏറ്റവും പ്രശംസിക്കുകയും അവർക്കു പലവിധ സമ്മാനങ്ങൾ കല്പിച്ചു കൊടുത്തു സന്തോഷിപ്പിച്ചയയ്ക്കുകയും ചെയ്തു.

ശക്തൻതിരുമനസ്സുകൊണ്ട് തൃപ്പുണിത്തുറെ എഴുന്നള്ളിയതിന്റെ ശേഷം അധികം താമസിയാതെ തൃശിവപേരൂർക്കെഴുന്നള്ളുകയും രണ്ടു മാസത്തോളം അവിടെ താമസിക്കുന്നതിനു നിശ്ചയിക്കുകയും ചെയ്തു. ആ കാലത്ത് അനുജൻ തമ്പുരാക്കന്മാർ തങ്ങളുടെ ഉപദേഷ്ടാവായ തുളുനാടൻസ്വാമിയാതെ തൃപ്പൂണിത്തുറെ വരുത്തുകയും കുറച്ചുദിവസം സൽക്കാരപൂർവ്വം താമസിപ്പിച്ചതിന്റെ ശേഷം ഗുരുദക്ഷിണയും മറ്റും കഴിച്ചു സന്തോഷിപ്പിച്ചയയ്ക്കുന്നതിനു നിശ്ചയിക്കുകയും ചെയ്തു. ഈ സംഗതി എങ്ങനെയോ ശക്തൻ തിരുമനസ്സുകൊണ്ട് അറിയുകയും "ഞാൻ കൂടി തൃപ്പൂണിത്തുറെ വന്നു വന്ദിച്ച് അനുഗ്രഹം വാങ്ങിയല്ലാതെ സ്വാമിയാരെ യാത്രയയയ്ക്കരുത്" എന്നൊരു തിരുവെഴുത്ത് ഇളയതമ്പുരാന്റെ പേർക്കു തൃപ്പൂണിത്തുറയ്ക്കു അയയ്ക്കുകയും ചെയ്തു. തിരുവെഴുത്തു കണ്ട് ഇളയ തമ്പുരാൻ വളരെ സന്തോഷിക്കുകയും "ജ്യേഷ്ഠന് ഈ കാര്യത്തിൽ തൃപ്തിയില്ലെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നത്. തിരുവെഴുത്തു കണ്ടിട്ട് അങ്ങനെ തോന്നുന്നില്ല. അവിടേക്കും സ്വാമിയെക്കുറിച്ചു വളരെ ഭക്തിയും ബഹുമാനവുമുണ്ടെന്നു തിരുവെഴുത്തു സ്പഷ്ടമാകുന്നുണ്ട്" എന്നു അവിടുത്തെ അനുജനായ വീരകേരള തമ്പുരാനോട് അരുളിച്ചെയ്യുകയും സ്വാമിയാരെ അയയ്ക്കാതെ അവിടെ താമസിപ്പിക്കുകയും ചെയ്തു.

അനന്തരം പത്തു ദിവസം കഴിഞ്ഞപ്പോൾ ശക്തൻ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് തൃപ്പുണിത്തുറെ എഴുന്നള്ളുകയും ഉടനെ സ്വാമിയെ ച്ചെന്നു കാണുകയും കാഴ്ചകൾവച്ചു വന്ദിച്ചു കുശലപ്രശ്നാദികൾ ചെയ്തു യാത്രയയയ്ക്കുകയും ചെയ്തു. സ്വാമിയാരെ ഡോലിയിൽ (മേനാവിൽ) ക്കയറ്റി വാദ്യഘോഷങ്ങളോടുകൂടിയാണ് അയച്ചത്. കോട്ടവാതിൽവരെ ശക്തൻതിരുമനസ്സുകൊണ്ടു അനുയാത്രയായി എഴുന്നള്ളുകയും അവിടെയെത്തിയപ്പോൾ സ്വാമിയാരെ ഇറക്കിയെഴുന്നള്ളിച്ചു താഴെയിരുത്തുകയും "എമ്പ്രാന്മാർക്കും ഭസ്മം കുറിയിടുക വളരെ നിന്ദ്യ

മാണല്ലോ; അതുകൊണ്ടു ധാരയാവട്ടെ" എന്ന് അരുളിച്ചെയ്യുകയും ശക്തൻതിരുമനസ്സിലെ കല്പനപ്രകാരം ഒരു വഞ്ചി നിറച്ചു ചാരം കൊഴുക്കെ കലക്കി അവിടെ വച്ചിരുന്നതു മുഴുവനും സ്വാമിയാരുടെ ശിരസ്സിൽ അഭിഷേകം കഴിച്ച് അവിടെനിന്ന് അയയ്ക്കുകയും ചെയ്തു. ഇതു കണ്ടിട്ട് അനുജൻ തമ്പുരാക്കന്മാർക്കു സഹിക്കാൻവയ്യാതെ വ്യസനവും കോപവുമുണ്ടായി. എങ്കിലും ശക്തൻ തിരുമസ്സിലെക്കുറിച്ചുള്ള ഭയം നിമിത്തം അവർ എല്ലാം സഹിച്ചു മൗനത്തെ അവലംബിച്ചുകൊണ്ടു തന്നെ നിന്നു. ആ സ്വാമിയാർ അന്നു പോയിട്ടു പിന്നെ ശക്തൻതിരു മനസ്സിലെ കാലം കഴിയുന്നതുവരെ കൊച്ചീരാജ്യത്തു കടന്നിട്ടില്ല.

ഒരിക്കൽ ശക്തൻതിരുമനസ്സുകൊണ്ട് എറണാകുളത്തുനിന്നു തൃശ്ശിവപേരൂർക്ക് ഒരു ഓടിവഞ്ചിയിൽക്കയറി എഴുന്നള്ളിയപ്ഫോൾ ഇടയ്ക്കുവച്ചു വടക്കുനിന്ന് ഒരു വഞ്ചി വരുന്നതു കണ്ടു. ആ വഞ്ചി അടുത്തു വന്നപ്പോൾ അതിലിരുന്നിരുന്ന ഒരു സോമയാജി (ചോമാതിരി) "ഇന്നിടത്ത് ഇന്ന ചോമാതിരി ഇന്നു രാവിലെ മരിച്ചുപോയിരിക്കുന്ന തിനാൽ അദ്ദേഹത്തിന്റെ പേരിലുള്ള പട്ടത്താനം എനിക്കാക്കിത്തരണം" എന്നു തിരുമനസ്സറിയിച്ചു. ഒരു ചോമാതിരി മരിച്ചാൽ ആ വർത്തമാനം ആദ്യം ചെന്ന് തിരുമനസ്സറിയിക്കുന്ന ആൾക്കാണ് മരിച്ച ആൾക്ക് പതിവുള്ള പണക്കിഴിയുടെ അവകാശം. അങ്ങനെ ആദ്യം ചെന്ന് അറിയി ക്കുന്നതിന്റെ പേര് "വീഴില്ലം പറയുക" എന്നാണ്. ചോമാതിരി വീഴില്ലം പറഞ്ഞയുടനെ തിരുമനസ്സുകൊണ്ട്, "ആട്ടെ അതങ്ങനെ ചെയ്യാം. ചോമതിരി ഈ വഴി ഇനി തിരുവനന്തപുരത്തേക്കാണെങ്കിൽ എന്റെ ഈ ഓടിവഞ്ചിയിൽക്കയറി പോയ്ക്കോളു. എന്നാൽ വേഗത്തിലെത്താം. ഞാൻ ചോമാതിരിയുടെ വഞ്ചിയിലും പൊയ്ക്കൊള്ളാം" എന്ന് അരുളിച്ചെയ്യുക യും അപ്രകാരം പരസ്പരം വഞ്ചി മാറുകയും ചെയ്തിട്ടു വഞ്ചിക്കാരോട്, "നാളേ ഉദിക്കുന്നതിനുമുമ്പേ നിങ്ങൾ ചോമാതിരിയെ കുലശേഖര പ്പെരുമാളുടെ മുമ്പിലെത്തിക്കണം" എന്നുകൂടി അരുളിച്ചെയ്തയയ്ക്കു കയും തിരുമനസ്സുകൊണ്ടു ചോമാതിരിയുടെ വഞ്ചിയിൽത്തന്നെ എഴുന്ന ള്ളുകയും ചെയ്തു. അന്ന് അർദ്ധരാത്രിയായപ്പോൾ ഓടിവഞ്ചി 'ഇടവ' എന്ന സ്ഥലത്തെത്തി. അവിടെനിന്നു തിരുവനന്തപുരത്തേക്കു വഞ്ചിക്കു പോകുവാൻ അക്കാലത്തു മാർഗ്ഗമില്ലാതിരുന്നതിനാൽ വഞ്ചിക്കാർ ചോമാതിരിയെ കെട്ടിയെടുത്തും കൊണ്ട് ഓടി. ഒരു വിധത്തിൽ നേരം

വെളുത്തപ്പോഴേക്കും അവർ ചോമാതിരിയെ തിരുവനന്തപുരത്തു വലിയ കൊട്ടാരത്തിലെത്തിച്ചു. മഹാരാജാവുതിരുമനസ്സുകൊണ്ടു പള്ളിക്കുറുപ്പു ണർന്നു പുറത്തെഴുന്നള്ളിയ ഉടനെ ചോമാതിരി, "ഇന്നിടത്ത് ഇന്ന ചോമാതിരി ഇന്നലെ രാവിലെ മരിച്ചിരിക്കുന്നു. അതിനാൽ അദ്ദേഹത്തിന്റെ പേരിലുള്ള പട്ടത്താനങ്ങൾ എന്റെ പേരിൽ പതിച്ചുതരുന്നതിനു കൽപ്പന യുണ്ടാകണം" എന്നു തിരുമനസ്സറിയിച്ചു. അതു കേട്ടപ്പോൾ, ആറു ദിവസത്തെ വഴിക്കപ്പുറത്തുണ്ടായ് ഒരു വർത്തമാനം അറുപതു നാഴിക കഴിയുന്നതിനു മുമ്പ് ഒരാൾ ഇവിടെ വന്നു പറയണമെങ്കിൽ ശക്തൻതിരുമനസ്സിലെ സഹായം കൂടാതെ സാധിക്കുഅയില്ലെന്നു തിരുമനസ്സിൽ തോന്നുകയാൽ മഹാരാജവു തിരുമനസ്സുകൊണ്ട് ചോമാതിരിയോട്, "പോരുന്ന വഴിക്കു പെരുമ്പടപ്പിൽമൂപ്പിലെ കാണുകയു ണ്ടായോ? എന്നു കൽപ്പിച്ചു ചോദിച്ചു. ഉടനെ ചോമാതിരി, "കണ്ടു; എന്നുമാത്രമല്ല, അവിടുന്ന് അവിടുത്തെ ഓടി വഞ്ചിയിൽക്കയറ്റി എന്ന് ഇന്ന് ഉദിക്കുന്നതിനു മുമ്പേ ഇവിടെയെത്തിക്കനമെന്നു വഞ്ചിക്കാരോടു പ്രത്യേകം ചട്ടംകെട്ടി അയയ്ക്കുകയും ചെയ്തു. അതുകൊണ്ടാണ് ഞാൻ ഇത്ര വേഗത്തിൽ ഇവിടെ എത്തിയത്. എങ്കിലും മൂത്രവിസർജ്ജനത്തിനു കരയ്ക്കിറക്കാതെ വഞ്ചിക്കാർ എന്നെ വളരെ ബുദ്ധിമുട്ടിച്ചു" എന്നറിയിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട്, "ആട്ടെ, ചോമാതിരി ഇവിടെത്താമസിക്കൂ. ആ ബുദ്ധിമുട്ടിനിടയാകാതെ ഞാൻ അയച്ചുകൊള്ളാം. ചോമാതിരി പോകുമ്പോൾ പറഞ്ഞേ പോകാവും. ഇപ്പോൾ വന്നിട്ടുള്ള വഞ്ചിക്കാർ മടങ്ങിപ്പോയ്ക്കൊള്ളട്ടെ" എന്നു കല്പിക്കുകയാൽ ആ വഞ്ചിക്കാർ മടങ്ങിപ്പോവുകയും ചോമാതിരി തിരുവനന്തപുരത്തു താമസിക്കുകയും ചെയ്തു. നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ ചോമാതിരി യാത്രയറിയിച്ചു. ഉടനെ മഹാരാജാവു തിരുമനസ്സുകൊണ്ടു കൽപ്പിച്ചു ചോമാതിരിയെ ഒരു വഞ്ചിയിൽക്കയറ്റി, പിറ്റേദിവസം അദ്ദേഹത്തെ തൃശ്ശിവപേരൂരെത്തിക്കണ മെന്നും വഴിക്കു കാണുന്ന കടവുകളിലെല്ലാമിറക്കി മൂത്രവിസർജ്ജനം കഴിപ്പിക്കണമെന്നും പ്രത്യേകം കൽപ്പിച്ചയച്ചു. കൽപ്പനപ്രകാരം വഞ്ചി ക്കാർ ചോമാതിരിയെയും കൊണ്ടു പുറപ്പെട്ടു. വഴിക്കു കടവുകണ്ട സ്ഥല ങ്ങളിലെല്ലാം അവർ ചോമതിരിയെ കരയ്ക്കിറക്കി മൂത്രമൊഴിപ്പിച്ചു. ചോമാതിരിക്കു മൂത്രവിസർജ്ജനം വേണ്ടെന്നു പറഞ്ഞാലും വഞ്ചിക്കാർ സമ്മതിക്കുകയില്ല. കൽപ്പന ലംഘിക്കാൻ പാടില്ലെന്നു പറഞ്ഞ് അവർ ചോമാതിരിയെപ്പിടിച്ചു കരയ്ക്കിറക്കി മൂത്രമൊഴിപ്പിക്കാതെ ഒരു കടവും

കടന്നുപോയില്ല. ഒട്ടും വേണ്ടെന്നു ചോമാതിരി പറഞ്ഞാലും വഞ്ചിക്കാർ നിർബന്ധിച്ച് അദ്ദേഹത്തെക്കൊണ്ട് കുറച്ചെങ്കിലും മൂത്രമൊഴിപ്പിക്കും. അങ്ങനെ കൊണ്ടുപോയി അവർ അദ്ദേഹത്തെ പിറ്റേദിവസം തന്നെ തൃശ്ശിവപേരൂരെത്തിച്ചു. ചോമാതിരി ശക്തൻതിരുമനസ്സിലെ തിരുമുമ്പാകെ ച്ചെന്നപ്പോൾ "എന്താ ചോമാതിരീ, സുഖമായി പോയിപോന്നു, ഇല്ലേ" എന്നു കൽപ്പിച്ചു ചോദിച്ചു. അപ്പോൾ ചോമാതിരി, "അങ്ങോട്ടു പോയ പ്പോൾ മൂത്രവിസർജ്ജനത്തിനു കരക്കിറക്കാതെയും ഇങ്ങോട്ടു പോന്ന പ്പോൾ എനിക്കു വേണ്ടെങ്കിലും നിർബന്ധിച്ചും വഞ്ചിക്കാർ എന്നെ വളരെ ബുദ്ധിമുട്ടിച്ചു. അതല്ലാതെ വിശേഷമൊന്നുമുണ്ടായില്ല" എന്നു തിരുമനസ്സ റിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട്,"ചോമാതിരിക്ക് ഒരു പ്രാവശ്യം കൂടി തിരുവനന്തപുരത്തോളം പോയിവരാമോ" എന്നു കൽപ്പിച്ചു ചോദിച്ചു. അതിനു മറുപടിയായി ചോമാതിരി,"നിങ്ങൾ തമ്മിൽ മത്സരിക്കുന്നതി നൊക്കെ ബുദ്ധിമുട്ടാൻ ഞാൻ വേണമോ? അതു കൂടാതെ കഴിച്ചാൽ ക്കൊള്ളാം" എന്നുണർത്തിച്ചു. ഉടനെ തിരുമനസ്സുകൊണ്ട്, "ബുദ്ധിമുട്ടാണെ ന്നുണ്ടെങ്കിൽ വേണമെന്നില്ല" എന്നരുളിച്ചെയ്തു ചോമാതിരിയ അയച്ചു.

ശക്തൻതിരുമനസ്സുകൊണ്ട് അവിടുത്തെ നൈത്യാരമ്മയ്ക്ക് ഒരു വീടു പണിയിച്ചു കൊടുത്തു. പുരപണികുറ തീർന്നു പാലുകാച്ച് അടുത്ത പ്പോൾ നൈത്യാരമ്മ, "പാലുകാച്ചടിയന്തിരം ഒരുവിധം കേമമായും ഭംഗി യായും നടത്തിയാൽക്കൊള്ളമെന്ന് അടിയന് ആഗ്രഹമുണ്ട്. ദേശക്കാരെ യെല്ലാം ക്ഷണിച്ച് ഒരു സദ്യ നടത്തിയാൽക്കൊള്ളമെന്നാണ് അടിയന്റെ ആഗ്രഹം" എന്നു തീരുമനസ്സറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട്, "അതിനെന്താ വിരോധം? ചുമ്മുവിന്റെ ഇഷ്ടംപോലെയാകമല്ലോ. സദ്യയ്ക്ക് വേണ്ടുന്ന വട്ടങ്ങൾക്കു ചുമ്മുതന്നെ ഒരു വര്യോല എഴുത്തതിത്തന്നേക്കൂ. അപ്രകാരമെല്ലാം ചട്ടംകെട്ടിയേക്കാം" എന്നരുളിച്ചെയ്തു. നൈത്യാരമ്മ വേണ്ടുന്ന സാമാനങ്ങൾക്കെല്ലാം ഒരു വര്യോല എഴുതിക്കൊടുക്കുകയും ആ വര്യോലപ്രകാരമെല്ലാം കൽപ്പിച്ചു ചട്ടംകെട്ടി വട്ടംകൂട്ടിക്കുകയും ചെയ്തു. സദ്യയുടെ വട്ടമൊക്കെ വളരെ കേമമായിരുന്നു. അരിമാത്രം വര്യോലയിലെഴുതാൻ നൈത്യാരമ്മ മറന്നുപോയിരുന്നതിനാൽ അതുമാത്ര മില്ലായിരുന്നു. അടിയന്തിരദിവസം കറിക്കുവെട്ടും ദേഹണ്ഡവുമെല്ലാം കഴിഞ്ഞു. സദ്യയ്ക്കു കൽപ്പനപ്രകാരം ദേശക്കാരെയൊക്കെ ക്ഷണിച്ചിരു ന്നതിനാൽ അവരെല്ലാവരും വന്നു. സദ്യയ്ക്ക് ഇലവയ്ക്കുകയും

എല്ലാവരും ഉണ്ണാനിരിക്കുകയും സകല വിഭവങ്ങളും വിളമ്പുകയും ചെയ്തു. ചോറുമാത്രമില്ല. അപ്പോഴാണ് ചോറുണ്ടാക്കിട്ടില്ലെന്നു നൈത്യാരമ്മ അറിഞ്ഞത്. കൽപ്പനപ്രകാരം വട്ടംകൂട്ടി നടത്തുന്ന അടിയന്തിരമാകയാൽ എല്ലാം മുറക്കു നടക്കുമെന്നു വിചാരിച്ച് നൈത്യാരമ്മ ഇടയ്ക്കൊന്നും അന്വേഷിച്ചിരുന്നില്ല. എല്ലാവരും ഉണ്ണാനിരുന്നുകഴിഞ്ഞിട്ടറിഞ്ഞാൽ പിന്നെ നിവൃത്തിയൊന്നുമില്ലല്ലോ. എല്ലാവരും ചോറു കൂടാതെ സദ്യയൂണും കഴിച്ചുപോയി. ഇതു നൈത്യാരമ്മയ്ക്കു വലിയ അപമാനത്തിനും കുണ്ഠിതത്തിനും കാരണ മായി. നൈത്യാരമ്മ തിരുമുമ്പാകെച്ചെന്ന് ഇതിനെക്കുറിച്ചു വളരെ മനസ്താപത്തോടുകൂടി സങ്കടമറിയിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട്,

"ചുമ്മു വര്യോലയിൽ അരി എഴുതിയിരുന്നില്ലായിരിക്കും. അതാണ് ചോറില്ലാതെയിരുന്നത്. അത് ഇനി പറഞ്ഞതുകൊണ്ടു പ്രയോജനമൊന്നുമില്ലാല്ലോ" എന്നരുളിച്ചെയ്തു.

പണ്ടു കൊച്ചിരാജ്യത്തു പണിക്കർ, കയ്മൾ, കർത്താവ് ഇങ്ങനെ പല നാടുവാഴികളുമുണ്ടായിരിന്നു. അവരെല്ലാവരും വലിയ ധനവാന്മാരും ഗർവ്വിഷ്ഠന്മാരുമായിരുന്നു. അവരിൽ ചിലർ മാത്രമേ രാജഭോഗം കൊടുത്തും രാജകല്പന അനുസരിച്ചും നടന്നിരുന്നുള്ളു. മിക്കവരും രാജഭോഗം കൊടുക്കാതെയും രാജകല്പന അനുസരിക്കാതെയും നടക്കുന്ന മുഷ്ക്കരന്മാരായിരുന്നു. അപ്രകാരമുള്ള ധിക്കാരികളെയെല്ലാം ശക്തൻ തിരുമനസ്സുകൊണ്ട് പിടിച്ചമർത്തുകയും അവരുടെ സർവ്വസ്വവും കൊള്ളചെയ്തു കുത്തിവാരി അപഹരിക്കുകയും ചെയ്തു. എന്നാൽ രാജഭോഗം ശരിയായി കൊടുക്കുകയും കല്പനയനുസരിച്ചു നടക്കുകയും ചെയ്തിരുന്നവരെ തിരുമനസ്സുകൊണ്ടു വേണ്ടതുപോലെ രക്ഷിക്കുകയും സഹായിക്കുകയും ചെയ്തുകൊണ്ടിരുന്നു.

മേൽപറഞ്ഞ നാടുവാഴികളുടെ കൂട്ടത്തിൽ "മുരിയാടത്തു നമ്പ്യാർ" എന്നൊരാളുണ്ടായിരുന്നു. അയാൾ ജാതിയിൽ നായരായിരുന്നു. നമ്പ്യാർ എന്നുള്ളതു കല്പിച്ച് കൊടുത്ത ഒരു സ്ഥാനപ്പേരായിരുന്നു. അയാളുടെ ഭവനത്തിൽ സന്തതിയില്ലാതെ ഒടുക്കം ഒരു വൃദ്ധ മാത്രം ശേഷിച്ചു. അതിനാൽ ആ സ്ത്രീ തന്റെ കുടുംബത്തിലേക്കു ചിലരെ ദത്തെടുക്കണമെന്നു നിശ്ചയിക്കുകയും ആ വിവരം ശക്തൻതിരുമനസ്സിലെ

അടുക്കൽ അറിയിക്കുകയും ചെയ്തു. ആ കുടുംബം ഏറ്റവും ധനപുഷ്ടിയുള്ളതായിരുന്നതിനാൽ അവരുടെ വസ്തുവകകളെല്ലാം കൈവശപ്പെടുത്തണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ശക്തൻതിരുമനസ്സു കൊണ്ട് ആ സ്ത്രീയുടെ പേർക്ക്, "ദത്തിനു വേണ്ടുന്നതെല്ലാം വട്ടംകൂട്ടി, ദിവസവും മുഹൂർത്തവും നിശ്ചയിച്ചു വിവരമറിയിച്ചാൽ ദത്തെടുക്കാനുള്ള വരെയും കൊണ്ടു ഞാനവിടെ വന്നുകൊള്ളം. ഞാൻ കൊണ്ടുവരുന്നവരെ അല്ലാതെ വേറെ ആരെയും ദത്തെടുത്തുപോകയുമരുത്" എന്നൊരു കല്പനയയച്ചു.

ആ സ്ത്രീ അപ്രകാരം ദത്തിനു വേണ്ടുന്നതെല്ലാം വട്ടംകൂട്ടി മൂഹൂർത്തവും നിശ്ചയിച്ചു വിവരം തിരുമനസ്സറിയിച്ചു. മൂഹൂർത്തസമയമായ പ്പോൾ പുരുഷനും സ്ത്രീയുമായിട്ടുള്ള രണ്ടു കുട്ടികളെയുംകൊണ്ട് ശക്തൻതിരുമനസ്സുകൊണ്ട് ആ സ്ഥലത്തെഴുന്നള്ളി. ആ കുട്ടികൾ ഒരു തമ്പാന്റെ കോവികലത്തേതായിരുന്നു. കുട്ടികൾ തമ്പാന്റെ ജാതിയിലുള്ള വരാണെന്ന് അറിഞ്ഞപ്പോൾ ആ സ്ത്രീക്കു സീമാതീതമായ സന്തോഷ മുണ്ടായി. ഉടനെ ദത്തിന്റെ ക്രിയകളും ചടങ്ങുകളുമൊക്കെ മുറയ്ക്കു നടത്തുകയും അവ കഴിഞ്ഞതിന്റെ ശേഷം സദ്യ ആരംഭിക്കുകയും ചെയ്തു. സദ്യ അതികേമമായിട്ടുണ്ടായിരുന്നു. അപ്പോൾത്തന്നെ ദത്തെ ടുക്കപ്പെട്ട കുട്ടികളെയും ഭക്ഷണത്തിനിരുത്തി. അവർക്ക് ആ വൃദ്ധ തന്നെ ചോറു വിളമ്പിക്കൊടുത്തു. അവർ ഉണ്ണാതെ വിഷാദഭാവത്തോടുകൂടി യിരുന്നതു കണ്ടിട്ട് വൃദ്ധ തിരുമുമ്പാകെച്ചെന്ന് "അടിയന്റെ അവകാശി കളാക്കി ദത്തെടുക്കപ്പെട്ടവർ അടിയൻ വിളമ്പിക്കൊടുത്ത അന്നം ഭക്ഷിക്കാതെയിരിക്കുന്നതെന്താണ്? ഇത് അടിയനു വളരെ സങ്കടകരമാണ്" എന്നുണർത്തിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് കുട്ടികളോടു, "ആട്ടെ, ഊണുകഴിക്കുന്നതിനു വിരോധമില്ല. പിന്നീടു ഞാൻ നോക്കിക്കൊള്ളാം" എന്ന് അരുളിച്ചെയ്യുകയും കുട്ടികൾ മനസ്സോടുകൂടിയല്ലെങ്കിലും ഭക്ഷണം കഴിക്കുകയും ചെയ്തു. ദത്തുസംബന്ധിച്ചുള്ള സദ്യ മുതലായവയെല്ലാം കഴിഞ്ഞതിന്റെ ശേഷം ആ കുട്ടികളെ അവിടെത്തന്നെ താമസിപ്പിച്ചിട്ടു തിരുമനസ്സുകൊണ്ടു കോവിലകത്തേക്കെഴുന്നള്ളി. കുറച്ചുകാലം കഴിഞ്ഞ പ്പോൾ ആ സ്ത്രീ മരിക്കുകയും അവരുടെ ശേഷക്രിയകൾ ആ കുട്ടി കളെക്കൊണ്ടുതന്നെ ചെയ്യിക്കുകയും ചെയ്തു.

അനന്തരം ശക്തൻതിരുമനസ്സുകൊണ്ട് വൈദികന്മാർ മുതലായവരെ വരുത്തി, നായരുടെ അന്നം ഭക്ഷിച്ച ഈ ക്ഷത്രിയക്കുട്ടികളെ ഏതു സ്ഥിതിയിലാണ് ഇരുത്തേണ്ടതെന്ന ആലോചിച്ചു. കുട്ടികൾ കല്പനയെ നിരസിക്കാൻ നിവൃത്തിയില്ലാതെ വരുകയാൽ മനസ്സുകൂടാതെ ഭക്ഷിച്ചതാകയാൽ അവർക്കു ഭ്രഷ്ട് കല്പിക്കാൻ പാടില്ലെന്നും അവരെ ഒരു പ്രത്യേകജാതിക്കാരായി ഇരുത്തേണ്ടതാണെന്നും അവരുടെ ആചാരങ്ങളെല്ലാം ക്ഷത്രിയരെപ്പോലെ ആയിരിക്കേണ്ടതാണെന്നും ക്രിയാദികൾ മന്ത്രം കൂടാതെ ബ്രാഹ്മണർ നടത്തിക്കൊടുക്കേണ്ടതാണെന്നും ഉപനയനം പൂണൂലിടാതെ നടത്തണമെന്നും അവരെ ദേവാലയവും ബ്രാഹ്മണാലയവുമില്ലാത്തായ ഒരു ദേശത്ത് ഒരു നദീത്തീരത്തു താമസിപ്പിക്കേണ്ടതാണെന്നും മഹാബ്രാഹ്മണർ കൂടിയാലോചിച്ചു വിധിച്ചു. അതിനാൽ തിരുമനസ്സുകൊണ്ട് "മലയാറ്റൂർ" എന്ന ദേശത്ത് അവർക്കൊരു ഭവനം പണികഴിപ്പിച്ചു കൊടുക്കുകയും അവരെ അവിടെത്താമസിപ്പിക്കുകയും അവരുടെ ചിലവിനു പതിവായി സർക്കാരിൽനിന്നു കൊടുക്കുന്നതിനു കല്പിച്ച് ഏർപ്പാടുചെയ്യുകയും ചെയ്തു. ആ സ്ഥലത്ത് ആ കുട്ടികളുടെ വംശ്യന്മാർ ഇപ്പോഴും താമസിക്കുന്നുണ്ട്. അവരുടെ ചെലവിന് ഇപ്പോഴും കൊച്ചിസർക്കാരിൽനിന്നാണ് കൊടുത്തുവരുന്നത്. അവർ ആദ്യം തമ്പാക്കന്മാരായിരുന്നതിനാൽ അവരെ നായന്മാർ മുതലായവർ ഇപ്പോഴും വിളിച്ചുവരുന്നതു തമ്പാക്കന്മാരെന്നു തന്നെയാണ്. എന്നാൽ നമ്പ്യാരുടെ കുടുംബത്തിൽ ദത്തു കേറിയവരായതുകൊണ്ട് ബ്രാഹ്മണരും മറ്റും അവരെ ഇപ്പോഴും നമ്പ്യാന്മാരെന്നാണു പറഞ്ഞുവരുന്നത്. ആ കുടുംബത്തിൽ ഒടുക്കം ശേഷിച്ചിരുന്ന സ്ത്രീ മരിച്ചതിന്റെ ശേഷം അവരുടെ സർവ്വസ്വവും കൊച്ചിസർക്കരിലേക്കു ചേർത്തു. പാത്രങ്ങളും പണ്ടങ്ങളുമെല്ലാം വരുത്ത് തിരുമനസ്സുകൊണ്ട് ഈടുവെയ്പിൽ വെയ്പ്പിച്ചു.

നമ്പ്യാരുടെ പാത്രങ്ങളിന്മേലും മറ്റും പേരു വെട്ടിയിരുന്നത് "മുകുന്ദപുരം" എന്നായിരുന്നു. അങ്ങനെ പേരുവെട്ടീട്ടുള്ള പണ്ടങ്ങളും പാത്രങ്ങളും തൃപ്പൂണിത്തുറെ ഈടുവെയ്പ്പിൽ ഇപ്പോഴും കാണുന്നുണ്ട്.

തിരുവനന്തപുരത്തെ മുറജപത്തിന്റെ വട്ടങ്ങളും കേമത്തങ്ങളും മറ്റും ചില നമ്പൂരിമാർ പറഞ്ഞുകേട്ടിട്ട് ശക്തൻതിരുമനസ്സുകൊണ്ട് അതൊക്കെ ഒന്നു പോയി കണ്ടും അനുഭവിച്ചും മനസ്സിലാക്കണമെന്നും നിശ്ചയിച്ച് ഒരു മുറജപക്കാലത്ത് അങ്ങോട്ടുപുറപ്പെട്ടു. പരിവാരങ്ങളൊന്നും കൂടാതെ

ഏറ്റവും ഗൂഢമായിട്ടായിരുന്നു ആ എഴുന്നള്ളത്ത്. ഒരു കട്യാവുഭാണ്ഡവും ഒരോലക്കുടയും ഒരു വടിയുമായി ഒരു നമ്പൂരിയുടെ മട്ടിലാണ് എഴുന്നള്ളിയത്. മുറജപകാലത്തു വഴിക്ക് ഓരോ സ്ഥലങ്ങളിലും നമ്പൂരി മാർക്കു ഭക്ഷണത്തിനു സർക്കാരിൽനിന്നു കേമമായി വട്ടംകൂട്ടിയിരിക്കു മല്ലോ. തിരുമനസ്സുകൊണ്ട് ആ സ്ഥലങ്ങളിലൊക്കെയിറങ്ങി നമ്പൂരിമാരുടെ കൂട്ടത്തിൽ അമൃതേത്തു കഴിച്ചുകൊണ്ടാണ് എഴുന്നെള്ളിയത്. എങ്കിലും ഈശ്വരാനുകൂല്യംകൊണ്ട് വഴിക്ക് അറിയുന്നവരാരും കണ്ടില്ല. അങ്ങനെ ക്രമേണ തിരുവനന്തപുരത്തെത്തി. പത്മതീർത്ഥത്തിൽ ഒരൊതുങ്ങിയ സ്ഥലത്തിറങ്ങി, കുടയും വടിയും ഭാണ്ഡവും കരയ്ക്കുവച്ചിട്ടു നീരാട്ടുകുളിയും നിത്യകർമ്മാനുഷ്ഠാനാദികളും കഴിച്ചു ശീവേളിപ്പുരയിൽ ച്ചെന്ന് അമൃതേത്തു കഴിച്ചു. അപ്പോഴും ആരും കണ്ടറിഞ്ഞില്ല. അമൃതേത്തു കഴിഞ്ഞു കൈ കഴുകാനായി നേരത്തെ നീരാട്ടുകുളി കഴിച്ച കടവിൽത്തന്നെ ചെന്നിറങ്ങി കൈ കഴുകി. ആ സമയം രാമവർമ്മ മഹാരാജവു തിരുമനസ്സുകൊണ്ടു കരുവേലപ്പുര മാളികയുടെ മുകളിലി രുന്നുകൊണ്ടു കാണുകയും കണ്ടയുടെനെ ആളറിയുകയും ചെയ്തു. എങ്കിലും അവിടുന്ന് അപ്പോൾ അറിഞ്ഞതായി ഭാവിക്കുകയും ഒന്നും പ്രവർത്തിക്കുകയും ചെയ്തില്ല. രാത്രിയായപ്പോൾ പത്മതീർത്ഥക്കരയി ലെല്ലാം കല്പനപ്രകാരം തീവെട്ടി (ദീപയഷ്ടി) കൊളുത്തിപ്പിടിക്കുകയും തിരുമനസ്സുകൊണ്ട് കരുവേലപ്പുരമാളികയുടെ മുകളിലേക്കെഴുന്നള്ളി നോക്കിക്കൊണ്ടിരിക്കുകയും ചെയ്തു. കുറച്ചുകഴിഞ്ഞപ്പോൾ നമ്പൂരിമാർ അത്താഴം കഴിഞ്ഞു കൈ കഴുകാനായി പത്മതീർത്ഥത്തിൽ വന്നിറങ്ങി ത്തുടങ്ങി. ആ കൂട്ടത്തിൽ ശക്തൻതിരുമനസ്സുകൊണ്ടു കൈ കഴുകാനിറ ങ്ങിയത് രാവിലെ നീരാട്ടുകുളി കഴിച്ച കടവിൽത്തന്നെയായിരുന്നു. അപ്പോഴും അവിടുത്തെ തൃക്കയ്യിൽ ഓലക്കുടയും വടിയും കട്യാവു ഭാണ്ഡവുമുണ്ടായിരുന്നു. അവിടുന്നു കടവിൽ വന്നിറങ്ങിയ ഉടനെ രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു രണ്ടു പട്ടക്കാരെ വിളിച്ച് "വടക്കേക്കരയിലുള്ള ആ ഇടുക്കുകടവിലിറങ്ങി കൈ കഴുകുന്ന ആ കട്യാവുഭാണ്ഡക്കാരനെ വിളിച്ച് ഇവിടെ കൊണ്ടുവരണം. ഞാൻ പറഞ്ഞു എന്നു പറഞ്ഞാൽ അദ്ദേഹം വരും. നിങ്ങൾ ബലം പ്രയോഗിച്ചു കൊണ്ടുവരണമെന്നില്ല" എന്നു കല്പിച്ചയച്ചു. പട്ടാളക്കാർ ഓടിച്ചെന്ന് "കരുവേലപ്പുരമാളികയിൽ ചെല്ലാൻ കല്പനയായിരിക്കുന്നു" എന്നു പറഞ്ഞു. "അദ്ദേഹം ആളറിഞ്ഞുകഴിഞ്ഞു. ഇനി ഇവിടെ മടിക്കുകയും

ഒളിക്കുകയും ചെയ്യുന്നതു യുക്തമല്ല" എന്നു വിചാരിചു ശക്തൻ തിരുമനസ്സുകൊണ്ടു നേരെ കരുവേലപ്പുരമാളികയിലേക്കുതന്നെ എഴുന്നള്ളി. എഴുന്നള്ളത്തു കോവണിച്ചുവട്ടിലായപ്പോൾ രാമവർമ്മ മഹാരാജാവുതിരുമനസ്സുകൊണ്ട് താഴെ എഴുന്നള്ളി തൃക്കൈയ്ക്കു പിടിച്ച് മുകളിലേക്കു കൊണ്ടുപോയി. ആസന സൽക്കാരം ചെയ്തിതിരുത്തീട്ട് അവിടുന്നും ഒരു കസാലയിലിരിക്കുകയും ഉടനെ സംഭാഷണമാരംഭിക്കുകയും ചെയ്തു.

രാമവർമ്മ: ഇതെന്തൊരു നേരംപോക്കാണ്? ഈ ഗൂഢസഞ്ചാരത്തിന്റെ ഉദ്ദേശ്യമെന്താണ്?

ശക്തൻ: ഇങ്ങനെയായാലല്ലാതെ ഈ ഘോഷങ്ങളൊക്കെ വേണ്ടതുപോലെ കാണാനും മറ്റും സാധിക്കയില്ലല്ലോ. നമ്പൂരിമാരുടെ ബഹളങ്ങളും മറ്റും കാണുകയും ആ കൂട്ടത്തിൽച്ചെന്നു സദ്യയുണ്ടുനോക്കുകയും മറ്റും ചെയ്യുന്നതിന് ഇങ്ങനെയായാലല്ലാതെ സാധിക്കുമോ?

രാമവർമ്മ: അതില്ല. ഞാൻ അത് ഊഹിക്കാതിരുന്നില്ല. ഞാൻ രാവിലെതന്നെ അവിടുത്തെക്കണ്ടു. ആഗ്രഹം സാധിച്ചുകഴിയട്ടെ എന്നു വിചാരിച്ചാണ് ഇതുവരെ ക്ഷമിച്ചത്. ഇതൊക്കെ അവിടേക്കല്ലാതെ സാധിക്കയില്ല.

ശക്തൻ: ഈവക കളവുകൾ കണ്ടുപിടിക്കാൻ അവിടേക്കും.

രാമവർമ്മ: കൂടെ വേറെ ആരുണ്ട്?

ശക്തൻ: ഇതാ ഈ കുടയും വടിയും ഭാണ്ഡവും മാത്രം.

രാമവർമ്മ. അതും അത്ഭുതം തന്നെ. ഭൃത്യന്മാരാരും കൂടാതെ വേണ്ടുന്ന കാര്യങ്ങളൊക്കെ സ്വയമേവ സാധിക്കുന്ന അവിടുത്തെ, ജനങ്ങൾ ശക്തനെന്നു പറയുന്നതു യഥാർത്ഥംതന്നെ. ശക്തൻ എന്നു പോരാ, സർവ്വശക്തൻ എന്നുതന്നെ പറയേണ്ടതാണ്. ആട്ടെ, ആ വടിക്കകത്തു വാളായിരിക്കുമല്ലോ.

ശക്തൻ: അതങ്ങനെതന്നെ. അതും ഇല്ലാതെ തനിച്ചു സഞ്ചരിക്കുന്നതു ചിലപ്പോൾ ആപൽക്കരമായി വന്നേക്കുമല്ലോ.

രാമവർമ്മ: എന്നെ അറിയിക്കാതെ മടങ്ങിപ്പോകണമെന്നായിരിക്കുമൊ വിചാരിച്ചത്?

ശക്തൻ: സാധിച്ചുവെങ്കിൽ അങ്ങനെ വേണമെന്നുതന്നെയായിരുന്നു വിചാരം. സാധിക്കുന്ന കാര്യം അസാധ്യമാണെന്നും വിചാരിക്കാതെയിരുന്നില്ല.

രാമവർമ്മ. ആട്ടെ. കാണാൻ സാധിച്ചുവല്ലോ; സന്തോഷമായി. ഇനി മുറജപം കഴിഞ്ഞിട്ട് പോയാൽ മതി.

ശക്തൻ: അതിനു നിവൃത്തിയില്ല. ഇന്നുതന്നെ തിരിയെ മടങ്ങണമെന്നാണ് വിചാരിച്ചത്. അതു തെറ്റിയല്ലോ. നാളെയെങ്കിലും പോകണം.

രാമവർമ്മ: ആട്ടെ,അതു നാളെ നിശ്ചയിക്കാം. ഇപ്പോൾ നമുക്കു കിടക്കാൻ ശ്രമിക്കാം. നേരം രാത്രി അധികമായി.

ഇങ്ങനെ സംഭാഷണം അവസാനിപ്പിച്ചതിന്റെ ശേഷം രണ്ടു തിരുമേനികളും പള്ളിക്കുറുപ്പിനെഴുന്നള്ളി. കുലശേഖരപ്പെരുമാൾ തിരുമനസ്സിലെ നിർബന്ധം നിമിത്തം ശക്തൻതിരുമനസ്സുകൊണ്ട് ആ പ്രാവശ്യവും നാലു ദിവസം തിരുവനന്തപുരത്ത് എഴുന്നള്ളിത്താമസിച്ചു. രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു വേണ്ടുന്ന ഭൃത്യന്മാരെയും മറ്റും ഏർപ്പെടുത്തിക്കൊടുത്തു. രാജപദവിയോടുകൂടിത്തന്നെയാണ് ശക്തൻതിരുമേനിയെ അവിടെ താമസിപ്പിച്ചിരുന്നത്. തിരിച്ചെഴുന്നള്ളിയ സമയം വഴിക്കു വേണ്ടുന്ന സൗകര്യങ്ങളെല്ലാം കല്പനപ്രകാരം ചട്ടം കെട്ടിയിരുന്നു എന്നുമാത്രമല്ല, തിരുവനന്തപുരത്തുനിന്നു ബോട്ടിൽക്കയറ്റിയാണ് തൃപ്പൂണിത്തുറെ എത്തിച്ചത്.

ശക്തൻതിരുമനസ്സുകൊണ്ട് ആരുമറിയാതെ തിരുവനന്തപുരത്തു വന്നുപോകണമെന്നു വിചാരിച്ചുവല്ലോ. അതിനു പകരമൊന്നു പറ്റിക്കണമെന്ന് രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു നിശ്ചയിച്ചു. എന്നാൽ അത് ആരോടും കല്പിച്ചില്ലതാനും. ഒരിക്കൽ തിരുമനസ്സുകൊണ്ട് അഷ്ടമിദർശനത്തിനായി വൈക്കത്തെഴുന്നള്ളുകയും അവിടെ ഏതാനം ദിവസം താമസിക്കുകയും ചെയ്തു. അനന്തരം തിരിയെ എഴുന്നള്ളതു നിശ്ചയിച്ച് ഒരു ദിവസം അത്താഴമമൃതേത്തു കഴിഞ്ഞു ബോട്ടിലെഴുന്നള്ളി.

ബോട്ടു നീക്കാറായപ്പോൾ തൃപ്പൂണിത്തുറയ്ക്കു പിടിക്കട്ടെ എന്നും നിശ്ശബ്ദമായിരിക്കണമെന്നും ബോട്ടു തൃപ്പൂണിത്തുറെ ക്ഷേത്രത്തിനു പടിഞ്ഞാറുവശത്തുള്ള തോട്ടുകടവിലടുക്കണമെന്നും കല്പിച്ചു. അപ്രകാരം ബോട്ട് അവിടെ അടുത്ത ഉടനെ തിരുമനസ്സുകൊണ്ട് ഒരു സാധാരണ മനുഷ്യനെപ്പോലെ ഒരു മുണ്ടും ഒരു തോർത്തുമുണ്ടും മാത്ര മുടുത്തുകൊണ്ട് കരയ്ക്കിറങ്ങി നേരെ കിഴക്കോട്ടു കാൽനടയായി എഴുന്നള്ളി. അമ്പലക്കുളത്തിലെത്തി നീരാട്ടുകുളി കഴിച്ച്, ആ ഈറൻ തന്നെ ധരിച്ചുകൊണ്ട് അമ്പലത്തിലെഴുന്നള്ളി. ഒരു ശരപ്പൊളിമാലയും പതക്കവും നടയ്ക്കുവച്ചു സ്വാമിദർശനം കഴിച്ചു പുറത്തിറങ്ങി. ക്ഷണ ത്തിൽ ബോട്ടിലെഴുന്നള്ളി തിരിയെ എഴുന്നെള്ളുകയും ചെയ്തു. അപ്പോൾ അവിടെ ഉത്സവമായിരുന്നു എന്നുതന്നെയല്ല, അന്നു തൃക്കേട്ട പുറപ്പാടുമാ യിരുന്നു. വിളക്കിനെഴുന്നള്ളിച്ചു പടിഞ്ഞാറേ നടയിൽ മേളം പൊടിപൊടി ച്ചിരുന്ന സമയത്താണ് തിരുമനസ്സുകൊണ്ട് സ്വാമദർശനം കഴിച്ച് എഴുന്നള്ളിയത്. അതിനാൽ ആരും കണ്ടറിയുന്നതിനിടയായില്ല. തിരുമനസ്സുകൊണ്ട് തിരിയെ എഴുന്നള്ളി കുറച്ചുകഴിഞ്ഞപ്പോൾ അപരിചിതനായ ഒരാൾ അമ്പലത്തിൽ വന്നു വളരെ വില പിടിപ്പുള്ളതായ ഒരു ശരപ്പൊളിമാലയും പതക്കവും നടയ്ക്കുവച്ചു സ്വാമിദർശനം കഴിച്ചു പോയതായി ശക്തൻതിരുമനസ്സിലേക്ക് അറിവുകിട്ടി. മാലയും പതക്കവും വരുത്തി പരിശോധിച്ചപ്പോൾ പതക്കത്തിന്റെ പുറകുവശത്ത് "തിരുവിതാം കുർ രാമവർമ്മ" എന്നു പേരുവെട്ടിയിരിക്കുന്നതായിക്കണ്ടു. ഉടനെ ആളുകളെ അയച്ച് അന്വേഷിച്ചപ്പോൾ കുറച്ചു സമയം മുമ്പേ പടിഞ്ഞാറെ ബോട്ടുകടവിൽ ഒരു ബോട്ട് അടുത്തു കിടന്നിരുന്നുവെന്നു അതു വിട്ടുപോയിട്ട് ഏകദേശം നാലു നാഴിക കഴിഞ്ഞിരിക്കുന്നുവെന്നും അറിവുകിട്ടി. ഈ വന്നുപോയത് ഇന്നാരണെന്നും ഇതുതന്നെ പറ്റിക്കുക യാണ് ചെയ്തതെന്നും ശക്തൻതിരുമനസ്സുകൊണ്ടു മനസ്സിലാക്കിയെന്നു ള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ട് പിറ്റേ ദിവസം രാവില അമ്പലപ്പുഴെ എത്തുകയും ആ വഴി തിരുവനന്തപുരത്തിന് എഴുന്നള്ളുകയും ചെയ്തു.

രാമവർമ്മമഹാരാജാവു തിരുമനസ്സിലെ പ്രത്യേക പ്രീതിക്കു പാത്രീഭവിച്ചവരായി കേശവപിള്ള ദിവാൻജിയെ കൂടാതെ, കുഞ്ചിക്കുട്ടി, കുതിരപ്പക്ഷി, വൈക്കം പത്മനാഭപിള്ള ഇങ്ങനെ മൂന്നുപേരുകൂടിയുണ്ടാ

യിരുന്നു എന്നു മാത്രമല്ല,പ്രസിദ്ധ മാന്ത്രികനായിരുന്ന തേവലശ്ശേരിനമ്പി യുടെ അടുക്കൽ ശിഷ്യപ്പെട്ട് ഉപദേശം വാങ്ങീട്ടുള്ള വലിയ മന്ത്രവാദി കളുമായിരുന്നു. അവർക്കു ശത്രുക്കളുടെ ആയുധമേറ്റു മരണം സംഭവി ക്കാതെയിരിക്കുന്നതിനായി തേവലശ്ശേരിനമ്പി അവരെ രക്ഷ ധരിപ്പിക്കു കയും ചെയ്തിരുന്നു. സ്വർണ്ണത്തകിടിൽ രക്ഷയെഴുതി അവരുടെ തുടകീറി തുടയ്ക്കകത്താണ് നമ്പി രക്ഷ സ്ഥാപിച്ചിരുന്നത്. അവരുടെ അത്ഭുത കർമ്മങ്ങളും മറ്റും വിവരിക്കുന്നതിന് ഓരോരുത്തരെക്കുറിച്ചും പ്രത്യേകം പ്രത്യേകം ഓരോ ഉപന്യാസങ്ങൾ വേണ്ടിയിരിക്കുന്നതിനാൽ അതിനായി ഇപ്പോൾ ഉദ്ധ്യമിക്കുന്നില്ല. ഇവിടെ പ്രകൃതം ശക്തൻതമ്പുരാൻ തിരുമനസ്സിലെ ചരിത്രമാണല്ലോ. അതിനാൽ ആ തിരുമേനിയുമായി കൂടിക്കാണാൻ സംഗതിയായിട്ടുള്ള കുഞ്ചിക്കുട്ടിയെക്കുറിച്ചുമാത്രം സ്വൽപ്പം പറഞ്ഞുകൊള്ളുന്നു. കുഞ്ചിക്കുട്ടി തിരുവനന്തപുരത്തു വലിയ കൊട്ടാരം സർവ്വാധികാര്യക്കാരായിരുന്നതിനാൽ അദ്ദേഹത്തെ എല്ലാവരും സാധാരണയായി പറഞ്ഞുവന്നിരുന്നത് "കുഞ്ചിക്കുട്ടി സർവ്വാധികാര്യക്കാർ" എന്നായിരുന്നു.

ഒരിക്കൽ കൊച്ചിയും തിരുവിതാംകൂറും തമ്മിൽച്ചേർന്നതായ അതിർത്തി സ്ഥലത്ത് ഒരാന കുഴിയിൽ വീണു. അതറിഞ്ഞ് ആ ആനയെ കുഴിയിൽനിന്നു കയറ്റിക്കൊണ്ട് പോകാനായി കുഞ്ചിക്കുട്ടി സർവ്വാധി കാര്യക്കാർ പോയിരുന്നു. കുഞ്ചിക്കുട്ടി സ്ഥലത്തെത്തിയപ്പോഴേക്കും കൊച്ചീസർക്കാരിൽനിന്നു താപ്പാനകളെയും മറ്റുംകൊണ്ട് ആളുകൾവന്ന് ആനയെ കുഴിയിൽനിന്നു കയറ്റി അതിർത്തി കടത്തിക്കഴിഞ്ഞിരുന്നു. കുഞ്ചിക്കുട്ടി അടുത്തുചെന്നു തന്റെ മന്ത്രശക്തികൊണ്ട് ആനയെ പുറകോട്ടു നടത്തി തിരിച്ചു കൊണ്ട് വന്ന് ആനക്കൂട്ടിലാക്കിയടച്ചു. ഇണക്കവും പരിചയവും വരാത്ത കാട്ടാനയെ പിടിക്കാനോ തടുക്കാനോ അതിന്റെ അടുക്കൽച്ചെല്ലാനോ ആർക്കും സാധ്യമല്ലല്ലോ. അതിനാൽ കൊച്ചിയിൽനിന്നു വന്നവർ ഒന്നും ചെയ്യാതെ നോക്കിക്കൊണ്ടു നിന്നതേയുള്ളു.

ഈ വർത്തമാനം കേട്ടു ശക്തൻതിരുമനസ്സുകൊണ്ടു തിരുവിതാം കൂർ മഹാരാജാവു തിരുമസ്സിലെപ്പേർക്ക് "അവിടെ സർവ്വാധിയായിരിക്കുന്ന കുഞ്ചിക്കുട്ടിയെ ഒന്നു കണ്ടാൽക്കൊള്ളാമെന്നുണ്ട്. അതിനാൽ സൗകര്യംപോലെ അവനെ ഇങ്ങോട്ടയച്ചാൽകൊള്ളാം" എന്നൊരു

തിരുവെഴുത്തെഴുതിയയച്ചു. തിരുവെഴുത്തു കണ്ടയുടെനെ മഹാരാജവു തിരുമനസ്സുകൊണ്ടു സർവ്വാധികാര്യക്കരെ തിരുമുൻപിൽ വരുത്ത്, "കുഞ്ചിക്കുട്ടിയെ ഒന്നു കാണാനായിട്ടു തൃപ്പൂണിത്തുറയ്ക്ക് അയച്ചാൽ കൊള്ളാമെന്നു പെരുമ്പടപ്പിൽ മൂപ്പിലെ എഴുത്തു വന്നിരിക്കുന്നു. എന്താ, ഒന്നു പോയിവരാൻ വയ്യേ" എന്നു കല്പിച്ചു ചോദിച്ചു. "കൽപ്പന യുണ്ടെങ്കിൽ വിടകൊള്ളാം" എന്നു സർവ്വാധികാര്യക്കാർ ഉണർത്തി ക്കുകയും "ആട്ടെ, ഒന്നു പോയി വരൂ. സൂക്ഷിച്ചു വേണം. അദ്ദേഹം ഒരു ശുദ്ധാത്മാവാണ്. എങ്കിലും മുൻകോപം കലശലാണ്. ദേഷ്യം വന്നാൽ എന്തും പ്രവർത്തിക്കും. അങ്ങനെയാണ് സ്വഭാവം. ആളറിഞ്ഞു പെരുമാറി ക്കൊണ്ടാൽ മതി'എന്നു കൽപ്പിക്കുകയും ചെയ്തു. സർവ്വാധികാര്യക്കാർ മഹാരാജാവു തിരുമേനിയെ വന്ദിച്ചുകൊണ്ട് അന്നുതന്നെ പുറപ്പെട്ടു. നാലാം ദിവസം തൃപ്പൂണിത്തുറെയെത്തി. സേവകന്മാർ മുഖാന്തരം അനുവാദം വാങ്ങിക്കൊണ്ടു തിരുമുൻപാകെചെന്നു. ആ സമയം ശക്തൻ തിരുമനസ്സുകൊണ്ട് കളിമാളികയുടെ വരാന്തയിൽ ഒരു കസാലയിൽ എഴുന്നള്ളിയിരിക്കുകയായിരുന്നു. തൃക്കൈയിൽ ഒരു വാളുമുണ്ടായിരുന്നു. സർവ്വാധികാര്യക്കാർ അടുത്തു വെന്നു വന്ദിച്ചു. അപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട്, "കുഞ്ചിക്കുട്ടിയെക്കുറിച്ച് ധാരാളമായി കേട്ടിട്ടുണ്ട്. കാണാൻ കഴിഞ്ഞിട്ടില്ല. ഒന്നു കണ്ടാൽ കൊള്ളാമെന്നു ഞാൻ വിചാരിച്ചു തുടങ്ങീട്ടു വളരെ ദിവസമായി. ഇന്നു കണ്ടുവല്ലോ; സന്തോഷമായി."'

സർവ്വാധി: ഇവിടെ വിടകൊണ്ടു തൃപ്പാദം കണ്ടു വന്ദിച്ചാൽകൊള്ളാ മെന്ന് അടിയനും വിചാരിക്കാറുണ്ട്. അതിനുള്ള വിധി ഇന്നേ അടിയനു ലഭിച്ചുള്ളു.

ശക്തൻ: (തൃക്കയ്യിലിരിക്കുന്ന വാൾ കാണിച്ചുകൊണ്ട്) കുഞ്ചിക്കുട്ടി ഇതു കണ്ടുവോ?

സർവ്വധി: എറാൻ, ചെറുതായിട്ടൊന്ന് അടിയന്റെ കൈയിലുമുണ്ട്. (എന്നു പറഞ്ഞ് അരയിൽ ഒളിച്ചുവച്ചിരുന്ന അരവാളെടുത്തു കാണിച്ചു.)

ശക്തൻ: കാണട്ടെ, അതിങ്ങോട്ടൊന്നു തരു.

സർവ്വധി: തൃക്കൈലിരിക്കുന്നതു ഇങ്ങോട്ടു കൽപ്പിച്ചുതന്നാൽ ക്കൊള്ളാം.

(ശക്തൻതിരുമനസ്സുകൊണ്ടു തൃക്കൈയിലിരുന്ന വാൾ കല്പിച്ചു കൊടുക്കുകയും സർവ്വധികാര്യക്കാർ താണു തൊഴുതിട്ടു രണ്ടു കൈയും നീട്ടി വാങ്ങുകയും ചെയ്തതിന്റെ ശേഷം)

ശക്തൻ: ഇനി അതിങ്ങോട്ടു തരരുതോ?

സർവ്വധി: നിവൃത്തിയില്ല. ഇതു തിരുവിതാംകൂ! മഹാരാജാവു തിരുമനസ്സുകൊണ്ട് അടിയനു കല്പിച്ച് തന്നിട്ടുള്ളതാണ്. ഇത് അടിയന്റെ ജീവനുള്ളപ്പോൾ തഴെ വയ്ക്കുകയോ മറ്റൊരാളുടെ കയ്യിൽ കൊടുക്കുകയോ ചെയ്യുകയില്ല.

ശക്തൻ: എന്നാൽ ഞാൻ തന്നത് ഇങ്ങോട്ടു തന്നേക്കു.

സർവ്വധി: അടിയന് ഇവിടുത്തെക്കുറിച്ചും ഭക്തി ഒട്ടു കുറവില്ല. അവിടുന്ന് അടിയനു കൽപ്പിച്ചുതന്നത് അടിയൻ തിരിച്ചുതരുന്നതു മര്യാദയല്ലല്ലോ. അതും അടിയൻ അടിയന്റെ ജീവനുള്ളപ്പോൾ താഴെ വയ്ക്കുകയോ മറ്റൊരാളുടെ കൈയിൽ കൊടുക്കുകയോ ചെയ്കയില്ല. അടിയനു കല്പിച്ചുതന്നതു തിരിച്ചു വാങ്ങുന്നതു ഇവിടെക്കു യുക്തവുമല്ലല്ലോ.

ശക്തൻ: എടാ, സമർത്ഥാ! നീ കുഞ്ചിക്കുട്ടിയല്ല, ആനക്കുട്ടിയാണ്.

സർവ്വാധി: ഇവിടെ വിചാരിച്ചാൽ അടിയനെ ആനക്കുട്ടിയാക്കാനും പൂനക്കുട്ടിയാക്കാനു കഴിയും.

ശക്തൻ: ആട്ടെ, സന്തോഷമായി. കുലശേഖരപ്പെരുമാളുടെ ആളുകളെല്ലാം നമ്മുടെ സ്വന്തമാണ്.

എന്ന് അരുളിച്ചെയ്യുകയും ഒരു കുത്തു പാവുമുണ്ടും ഒരു വീരശൃംഖലയുംകൂടി സമ്മാനമായി കൽപ്പിച്ചുകൊടുത്തു. സർവ്വാധികാര്യക്കാരെ അയയ്ക്കുകയും ചെയ്തു.

കുഴിയിൽ വീണ ആനയെ തിരിച്ചുകൊണ്ടുപോന്നതിനെക്കുറിച്ചു വല്ലതും കൽപ്പിച്ചുചോദിക്കുമോ എന്നുള്ള വിചാരം സർവ്വധികാര്യക്കരുടെ മനസ്സിൽ സാമാന്യത്തിലധികമുണ്ടായിരുന്നു. ഈശ്വരകൃപകൊണ്ട് അതിനെപ്പറ്റി യാതൊന്നും കൽപ്പിച്ചു ചോദിച്ചില്ല. തിരുമനസ്സിലെ ആയുധ

മേറ്റു മരിക്കാനിടയാവുകയില്ലെന്നുള്ള ധൈര്യമുണ്ടായിരുന്നുവെങ്കിലും തിരുമുൻപാകെനിന്നു പിരിഞ്ഞുപോന്നതിന്റെ ശേഷമേ സർവ്വാധികാര്യക്കാരുടെ മനസ്സിനു സമാധാനമുണ്ടായുള്ളു. സർവ്വാധികാര്യക്കാർ തൃപ്പൂണിത്തുറനിന്ന് അന്നുതന്നെ പുറപ്പെടുകയും യഥാകാലം തിരുവനന്തപുരത്തെത്തി തൃപ്പൂണിത്തുറെ ചെന്നിട്ടുണ്ടായ സംഗതികളെല്ലാം വിവരമായി തിരുമനസ്സറിയിക്കുകയും ചെയ്തു.

ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു ചൊവ്വര എന്ന ദേശത്തു പുഴവക്കത്തായി ഒരു കോവിലകം പണികഴിപ്പിക്കുകയും ആ കോവിലകത്തിന്റെ തെക്കുവശം പുഴയായിരുന്നതിനാൽ ശേഷം മുന്നു വശങ്ങളിലും കിടങ്ങുണ്ടാക്കിക്കുകയും അവിടെ ഒരു കൊടിമരം സ്ഥാപിച്ചു കൊടി തൂക്കിക്കുകയും ചെയ്തതിന്റെ ശേഷം ഏതാനും ദിവസം അവിടെ എഴുന്നള്ളിത്താമസിച്ചിരുന്നു. അക്കാലത്ത് ഒരു ശിവരാത്രിനാൾ തിരുമനസ്സുകൊണ്ട് ആ കോവിലത്തിന്റെ മുറ്റത്തിറങ്ങി ലാത്തികൊണ്ട് നിന്നപ്പോൾ ചില നമ്പൂരിമാർ ഒരു തോണിയിൽക്കയറി പുഴയിൽക്കൂടി പോകുന്നതു കണ്ടിട്ട്, "ഇവിടെ ഒന്നിറങ്ങീട്ടു പോകണം" എന്നു വിളിച്ചരുളിച്ചെയ്തു. ഉടനെ നമ്പൂരിമാർ തോണി അവിടെ അടുപ്പിച്ചു കരയ്ക്കിറങ്ങി തിരുമുമ്പാകെച്ചെന്നു. ആ സമയത്ത് ഒരു മാപ്പിളയുടെ മൂക്കു തുളച്ചു കയറു കോർത്തുപിടിച്ചുകൊണ്ട് വാദ്യഘോഷങ്ങളോടുകൂടി രണ്ടു ഭടന്മാർ അവനെ തിരുമുമ്പാകെ കൊണ്ടുചെന്നു. ഉടനെ തിരുമനസ്സുകൊണ്ട് എന്തോ ഒരു ഭാഷയിൽ ഒരു വാക്ക് ആ ഭടന്മാരോട് അരുളിച്ചെയ്യുകയും അവർ ആ മാപ്പിളയെയുംകൊണ്ടു പോവുകയും ചെയ്തു. ഇതു കണ്ടപ്പോൾ ഇതിന്റെ കാരണവും ഉദ്ദേശ്യവുമൊന്നും മനസ്സിലാകായ്കയാൽ നമ്പൂരിമാർ വല്ലാതെ പരിഭ്രമിച്ചുവശായി. അതു കണ്ടപ്പോൾ തിരുമനസ്സുകൊണ്ട്,

"നിങ്ങൾ പരിഭ്രമിക്കുകയും അന്ധാളിക്കുകയും ഒന്നും വേണ്ടാ. നിങ്ങളെല്ലാവരുംകൂടി എങ്ങോട്ടായിട്ടാണ് പുറപ്പെട്ടിരിക്കുന്നത്? അതു പറയുക" എന്നു അരുളിച്ചെയ്തു. അപ്പോൾ നമ്പൂരിമാർ, "ഇന്നു ശിവരാത്രിയാണല്ലോ, ഞങ്ങൾ ഉറക്കമൊഴിക്കാൻ ആലുവാ മണൽപ്പുറത്തേക്കു പോവുകയാണ്" എന്നുണർത്തിച്ചു. ഉടനെ തിരുമനസ്സുകൊണ്ട്, "എന്നാൽ നിങ്ങൾക്ക് ഇപ്പോൾ പോകാം. നാളെ രാവിലെ കുളിക്കാൻതക്കവണ്ണം നിങ്ങളെല്ലാവരും ഇവിടെ വരണം" എന്ന് അരുളിച്ചെയ്യുകയും

"അങ്ങനെയാവാം" എന്നു സമ്മതിച്ചു നമ്പൂരിമാർ അപ്പോൾത്തന്നെ തോണിയിൽക്കയറി പോവുകയും ചെയ്തു.

പിറ്റേദിവസം രാവിലെ തിരുമനസ്സിലെ നീരാട്ടുകുളിയും നിത്യ കർമ്മാനുഷ്ഠാനാദികളും കഴിഞ്ഞപ്പോഴേക്കും നമ്പൂരിമാരും ചൊവ്വര യെത്തി, കുളിയും മറ്റും കഴിച്ചുകൊണ്ടു തിരുമുമ്പാകെച്ചെന്നു. ഉടനെ തിരുമനസ്സുകൊണ്ട് അവർക്ക് ഓരോ പവൻ ദാനംചെയ്തു. പിന്നെ അവരുടെ ഭക്ഷണവും തിരുമനസ്സിലെ അമൃതേത്തും മറ്റും കഴിഞ്ഞതിന്റെ ശേഷം നമ്പൂരിമാർ വീണ്ടും തിരുമുമ്പാകെ ചെന്നപ്പോൾ "ഇന്നലെ ഒരു മാപ്പിളയെപ്പിടിച്ച് ഇവിടെ കൊണ്ടുവന്നതു നിങ്ങളും കണ്ടുവല്ലോ. അവൻ ഇന്നലെ രാത്രി ഒരു പശുവിനെ അറുത്തതായിക്കേട്ടു. ഇങ്ങനെയുള്ള ദുഷ്കൃത്യം നമ്മുടെ രാജ്യത്തു നടുക്കുകയാണെങ്കിൽ ഞാൻ ശിവരാത്രി വ്രതം അനുഷ്ഠിച്ചതുകൊണ്ട് എന്തു ഫലമാണുള്ളത്? അതിനാൽ അവനെ ഇന്നലെത്തന്നെ വെടിവച്ചു കൊല്ലിച്ചു. ഇന്നലെ ശിവരാത്രിയായിട്ട് ആ ദുഷ്കൃത്യം നടന്നതായി കേട്ടതിന്റെ ദോഷം തീരാനായിട്ടാണ് ഞാനിന്നു ദാനം ചെയ്തത്. ഇനി ബദ്ധപ്പാടു വല്ലതുമുണ്ടെങ്കിൽ നിങ്ങൾക്കു പോകാം. അതൊന്നുമില്ലെങ്കിൽ കുറച്ചുദിവസം ഇവിടെത്താമസിച്ചിട്ടു പോയാൽ മതി. ഇഷ്ടം പോലെയാവാം" എന്നരുളിച്ചെയ്യുകയും നമ്പൂരിമാർ അപ്പോൾ ത്തന്നെ യാത്രയറിയിച്ച്കൊണ്ടു പോവുകയും ചെയ്തു.

അതിന്റെ ശേഷം നാലു ദിവസം കഴിഞ്ഞപ്പോൾ തിരുവിതാംകൂർ രാമവർമ്മ മഹാരാജാവുതിരുമനസ്സുകൊണ്ടു നാടുനീങ്ങിയതായിക്കേട്ട് ശക്തൻതിരുമനസ്സുകൊണ്ടു വളരെ വ്യസനിക്കുകയും "എന്റെ വലതുകൈ പോയി" എന്നു സഗദ്ഗദം അരുളിച്ചെയ്യുകയും ചെയ്തു. രാമവർമ്മ മഹാരാജവു തിരുമനസ്സുകൊണ്ട് നാടു നീങ്ങിയത്, "കൊല്ലം തൊള്ളായിര ത്തിൽപ്പരമൊരെഴുപതും മൂന്നുമാം കുംഭമാസേ നല്ലേരാറാംദിനേ ചേർന്നിലയിന ബുധവാരത്തിൽ" ആണെന്നുള്ളതു പ്രസിദ്ധമാണല്ലോ.

തദനന്തരം ശക്തൻതിരുമനസ്സിലെ പ്രധാനശ്രമം കണ്ടുകൃഷിവസ്തു ക്കളുണ്ടാക്കാനായിട്ടായിരുന്നു. തിരുമനസ്സുകൊണ്ട് ഓരോ സ്ഥലങ്ങളി ലെഴുന്നള്ളി "ഇന്നിടം മുതൽ ഇന്നിടംവരെ നമ്മുടെ തനതുവസ്തു ക്കളാണ്" എന്നരുളിച്ചെയ്യുകയും അവിടുന്നുകൂടി എഴുന്നള്ളിനിന്നു കന്നു പൂട്ടിക്കുകയും (ഉഴവു നടത്തിക്കുകയും) ചെയ്താൽപിന്നെ ആ വസ്തു

ക്കൾ ആരുടെ വകയായിരുന്നാലും തിരുമനസ്സിലെ വകയായി. അവയിൽ പിന്നെ ആർക്കും പ്രവേശിക്കാൻ പാടില്ല. ഇങ്ങനെയാണ് ശക്തൻ തിരുമനസ്സുകൊണ്ട് കണ്ടുകൃഷിവസ്തുക്കളുണ്ടാക്കിയത്. ചില പാവപ്പെട്ട വസ്തു ഉടമസ്ഥന്മാർക്കു കുറേശ്ശ വില കല്പിച്ചുകൊടുക്കയും ചെയ്തു. ഇങ്ങനെ തിരുമനസ്സുകൊണ്ട് മുന്നൂറ്ററുപത്തഞ്ചു കണ്ടുകൃഷിസ്ഥലങ്ങളും അവിടങ്ങളിലൊക്കെ ഓരോ കുളങ്ങളും തോപ്പുകളും ഉണ്ടാക്കിച്ചു.

ഒരിക്കൽ തിരുമനസ്സിലെ സേവകനായ ഒരാൾ തിരുമനസ്സിലെ അടുക്കൽ "ഇവിടെ സർക്കാരിലേക്കു ധാരാളം മുതലെടുപ്പുണ്ടല്ലോ. പിന്നെ ഈ കണ്ടുകൃഷികൂടി ഉണ്ടാക്കുന്നതെന്തിനാണ്" എന്നു ചോദിച്ചതിനു മറുപടിയായി തിരുമനസ്സുകൊണ്ട്, "നമ്മുടെ അനന്തരവരൊക്കെ കേവലം ഭോഷന്മാരും കാര്യശേഷിയില്ലാത്ത വരുമാകയാൽ അവരുടെ കാലത്ത് ഈ രാജ്യം അന്യാധീനപ്പെട്ടുപോയേക്കാനെളുപ്പമാണ്. അങ്ങനെ വന്നാലും നമ്മുടെ കുടുംബത്തിലുള്ളവർ പട്ടിണിയായിപ്പോകരുതെന്നു വിചാരിച്ച് ഇങ്ങനെ ചെയ്തതാണ്. പതിവായി ഓരോ കണ്ടുകൃഷി സ്ഥലങ്ങളിൽ നിന്നും നെല്ലും തോപ്പുകളിൽ നിന്നും കറിസ്സാമാനങ്ങളും നാളികേരം മുതലായവയും കിട്ടിക്കൊണ്ടിരുന്നാൽ അവർക്ക് പട്ടിണികൂടാതെ കഴിച്ചു കൂട്ടാമല്ലോ" എന്നരുളിച്ചെയ്തു. കണ്ടുകൃഷിയുണ്ടാക്കുന്നതിനു തിരുമനസ്സു കൊണ്ടു ജന്മികളായ ചില നമ്പൂരിമാരുടെ വസ്തുക്കൾകൂടി അപഹരിച്ച തിനാൽ അവർക്കു തിരുമനസ്സിലെപ്പേരിൽ വളരെ അതൃപതിയുണ്ടായി. എങ്കിലും തിരുമനസ്സുകൊണ്ട് അവരുടെ വിരോധത്തെ ഒട്ടും വകവച്ചില്ല.

ഒരിക്കൽ തിരുമനസ്സുകൊണ്ട് ഒരു ഡോലിയിൽക്കയറി തൃശ്ശിവ പേരുരിൽനിന്നു പട്ടിക്കാട്ടേക്കു പുറപ്പെട്ടു. മൂർക്കാടെന്ന സ്ഥലത്തെത്തിയ പ്പോൾ ആ ദിക്കിൽ താമസിച്ചിരുന്ന് ഇരിങ്ങാലക്കൂടക്കാരായ ചില നമ്പൂരി മാർ അടുത്തുചെന്ന് അസഭ്യം പറഞ്ഞു തിരുമേനിയെ അധിക്ഷേപിക്കു കയും ഡോലിയിലേക്കു ചെളി കുത്തിയെടുത്തെറിയുകയും ചെയ്യുകയാൽ തിരുമനസ്സുകൊണ്ട് ഏറ്റവും കുപിതനായി വാളുമെടുത്തുകൊണ്ടു ഡോലി യിൽനിന്നു ചാടിയിറങ്ങി നമ്പൂരിമാരുടെ നേരെ പാഞ്ഞുചെന്നു. അതു കണ്ട് എഴുന്നള്ളത്തോടുകൂടിയുണ്ടായിരുന്ന പട്ടപ്പുറത്തു കുഞ്ഞൻ തിരുമുൽപ്പാട്, തിരുമനസ്സിലെ അരയ്ക്കു കെട്ടിപ്പിടിച്ചുകൊണ്ട്, "പൊന്നു സ്വാമീ, ബ്രഹ്മഹത്യ ചെയ്യരുതേ" എന്നു പറഞ്ഞു. അപ്പോഴേക്കും നമ്പൂരി മാരെല്ലാം ഭയവിഹ്വലരായി ഓടിയൊളിച്ചുകഴിഞ്ഞു. അപ്പോൾ തിരുമനസ്സു

കൊണ്ട്, "ആട്ടെ, കുഞ്ഞനായിപ്പോയല്ലോ. അതുകൊണ്ടു ഞാൻ ക്ഷമിക്കുന്നു" എന്ന് അരുളിച്ചെയ്തിട്ടു വീണ്ടും ഡോലിയിൽക്കയറി എഴുന്നള്ളുകയും ചെയ്തു.

അതിനുശേഷം ശക്തൻതിരുമനസ്സുകൊണ്ടു കുറച്ചുകാലം തൃശ്ശിവപേരൂർ തന്നെ എഴുന്നള്ളിത്താമസിച്ചിരുന്നു. ആയിടയ്ക്ക് അനുജൻ തമ്പുരാക്കന്മാർ വടക്കുനിന്ന് ഒരു ജ്യോൽസ്യൻ വാര്യരെ ഗൂഢമായി തൃപ്പൂണിത്തുറെ വരുത്തി, "ശക്തൻതിരുമനസ്സുകൊണ്ട് ഇനി എത്ര ജീവിച്ചിരിക്കുമെന്നു ഗണിച്ചുനോക്കി സൂക്ഷ്മംപറയണം" എന്നരുളിച്ചെയ്തു. തിരുമനസ്സിലെ ജനനസമയം മുതലായതും പറഞ്ഞുകൊടുത്തു.

വാര്യർ ഗണിച്ചുനോക്കി തീർച്ചപ്പെടുത്തി. ഇന്നയാണ്ട് ഇന്നമാസം ഇത്രാം തീയതി, ഇന്ന സമയം ചരമഗതിയെ പ്രാപിക്കുമെന്ന് എഴുതിക്കൊടുത്തു. തമ്പുരാക്കന്മാർ സന്തോഷിച്ചു വാര്യർക്കു പല സമ്മാനങ്ങളും മറ്റും കൊടുത്ത് അയയ്ക്കുകയും ചെയ്തു. ഈ വർത്തമാനം ശക്തൻ തിരുമനസ്സുകൊണ്ട്, ചാരർമുഖേന അറിയുകയും ആ വാര്യർ തൃശ്ശിവപേരൂർകൂടി വടക്കോട്ടു കടന്നുപോകാനായി ചെന്ന സമയം ഭടന്മാരെക്കൊണ്ട് അയാളെ പിടിപ്പിച്ചു തിരുമുമ്പാകെ വരുത്തുകയും "നീ തൃപ്പൂണിത്തുറെപ്പോയി, ഞാൻ മരിക്കുന്നത് ഇന്ന ദിവസമാണെന്നു തീർച്ചപ്പെടുത്തി എഴുതിക്കൊടുത്തുവോ" എന്നു കല്പിച്ചു ചോദിക്കുകയും ചെയ്തു. വാര്യർ പേടിച്ചു വിറച്ചുകൊണ്ട് "ഗണിച്ചിട്ടു കണ്ടപ്രകാരം അടിയൻ കുറിച്ചുകൊടുത്തു" എന്നുണർത്തിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട് "നീ നിശ്ചയിച്ചതു ശരിയാകുമെന്നു തോന്നുന്നില്ല. എന്നാൽ നീ ഇന്ന് അസ്തമിക്കുന്നതിനുമുമ്പു മരിക്കുമെന്നു ഞാൻ നിശ്ചയിച്ചിരിക്കുന്നു. അതിനു വ്യത്യാസം വരുകയുമില്ല" എന്ന് അരുളിച്ചെയ്തിട്ടു വലിയ കപ്പിത്താനെ തിരുമുമ്പാകെ വരുത്തി വാര്യരെ ചൂണ്ടിക്കാണിച്ചുകൊണ്ട് "ഇവന്റെ കഥ ഇന്ന് അസ്തമിക്കുന്നതിനുമുമ്പ് കഴിച്ചേക്കണം. ഇവനെ നാലുപേർ കൂടി പിടിച്ചുകെട്ടി അടിക്കട്ടെ" എന്നു കല്പിച്ചു. ഉടനെ നാലു രാജഭടന്മാർ വന്നു വാര്യരെ പിടിച്ചുകെട്ടി കൊണ്ടുപോയി വളരെ അടിക്കുകയും അസ്തമിക്കുന്നതിനുമുമ്പേ അയാളുടെ കഥ കഴിക്കുകയും ചെയ്തു.

അതിന്റെ ശേഷം തിരുമനസ്സുകൊണ്ടു വടക്കാഞ്ചേരിക്കോവിലകത്തെഴുന്നള്ളി ഏതാനും ദിവസം അവിടെത്താമസിച്ചു. അക്കാലത്ത് ഒരു ദിവസം അവണപ്പറമ്പു നമ്പൂരി തിരുമുമ്പാകെച്ചെന്ന് ഒരു ദിവസം തിരുമനസ്സിലേക്ക് ഒരു വിരുന്നമൃതേത്തു നടത്തിയാൽക്കൊള്ളാമെന്ന് ആഗ്രഹമുള്ളതിനാൽ ഒരു ദിവസം ഇല്ലത്തേക്കെഴുന്നള്ളിയാൽക്കൊള്ളാമെന്ന് തിരുമനസ്സറിയിച്ചു. തിരുമനസ്സ് അത് കല്പിച്ചനുവദിക്കുകയും ദിവസം നിശ്ചയിച്ച് പറഞ്ഞയയ്ക്കുകയും ചെയ്തു. നമ്പൂരി പോയി വിരുന്നുമൃതേതിന്നു വേണ്ടുന്നതെല്ലാം വട്ടംകൂട്ടി. അദ്ദേഹം വലിയ ധനവാനായിരുന്നതിനാൽ വട്ടാക്കൂട്ടെല്ലാം ഏറ്റവും കേമമായിട്ടായിരുന്നു. തിരുമനസ്സുകൊണ്ട് നിശ്ചിതദിവസം പട്ടാളക്കാർ മുതലായ പരിവാരങ്ങളോടുകൂടി നമ്പൂരിയുടെ ഇല്ലെത്തെഴുന്നള്ളി. അപ്പോൾ നമ്പൂരി വെള്ളയും കരിമ്പടവും വിരിച്ചു നിറപറയും വിളക്കുംവച്ച് എല്ലാം തയ്യാറാക്കിയിരുന്നു. തിരുമനസ്സുകൊണ്ട് അകത്തെഴുന്നള്ളി അവിടെ വിരിച്ചു തയ്യാറാക്കിയിരുന്ന കട്ടിലിൽ സ്വല്പസമയം എഴുന്നള്ളിയിരുന്നു വിശ്രമിക്കുകയും അവിടെയുള്ള നമ്പൂരിമാരോടും മറ്റും കുശലപ്രശ്നം ചെയ്യുകയും ചെയ്തതിന്റേശേഷം നീരാട്ടുകുളി, അമൃതേത്തു മുതലായവയും കഴിച്ചു. അമൃതേത്തു മുതൽ പട്ടാളക്കാർ മുതല്ലയവരുടെ ഭക്ഷണം വരെയുള്ള സദ്യയുടെ വട്ടങ്ങളും മറ്റും കെങ്കേമമായിരുന്നു. കുതരികൾക്കൊക്കെ തിന്നുന്നതിനു നെൽക്കതിരു കൊയ്യിച്ചു വരുത്തിയാണ് കൊടുത്തത്. നിറപറവച്ചിരുന്നതു പറകളിൽ വീരരായൻ പണമിട്ടു നിറച്ചായിരുന്നു. ഇവ ആകപ്പാടെ കണ്ടിട്ട് തിരുമനസ്സിലേക്കു ഒട്ടും രസിച്ചില്ല. ഇത്രയൊന്നും ആവശ്യമില്ലായിരുന്നുവെന്നും നമ്പുരിയുടെ ധനത്തിന്റെ തിളപ്പു കുറച്ചധികമാണെന്നും തിരുമനസ്സിൽ തോന്നി. എങ്കിലും അതിനെക്കുറിച്ച് ഒന്നും അരുളിച്ചെയ്തില്ല. അന്ന് അവിടെ എഴുന്നെള്ളിത്താമസിക്കുകയും അവിടെ എല്ലാവർക്കും സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും ചെയ്തിട്ടു പിറ്റേ ദിവസം രാവിലെ എഴുന്നള്ളത്തു പുറപ്പെടാനായി ഭാവിച്ചപ്പോൾ നമ്പൂരി തിരുമുമ്പാകെ ചെന്ന്, "നാലു ദിവസംകൂടി ഇവിടെ എഴുന്നള്ളിത്താമസിച്ചാൽ കൊള്ളാമെന്നാഗ്രഹമുണ്ട്" എന്നു തിരുമനസ്സറിയിക്കുകയും "അതിനിപ്പോൾ സൗകര്യമില്ല" എന്നരുളിച്ചെയ്തിട്ട് അപ്പോൾത്തന്നെ എഴുന്നള്ളുകയും ചെയ്തു. അടുത്ത ദിവസംതന്നെ നമ്പൂരിയുടെ മിക്ക വസ്തുക്കളും

കൽപന പ്രകാരം കണ്ടുകെട്ടി സർക്കാരിൽ ചേർക്കുകയും നമ്പൂരിയുടെ മുഷ്ക്ക് അതോടുകൂടി ശമിക്കുകയും ചെയ്തു.

പിന്നെ തിരുമനസ്സുകൊണ്ട് വടക്കാഞ്ചേരിയിൽനിന്നു വടക്കൻ ദിക്കുകളിലുള്ള പല സ്ഥലങ്ങളിൽ സഞ്ചരിച്ചതിന്റെ ശേഷം തൃശ്ശിവ പേരൂർക്കും അവിടെ നിന്ന് എറണാകുളത്തേക്കും എഴുന്നള്ളി. എറണാ കുളത്ത് എഴുന്നള്ളിത്താമസിച്ചിരുന്നപ്പോൾ ഒരു ദിവസം അമ്പലത്തിലെ ഴുന്നള്ളിയ സമയം താടിയും തലയും വളർത്തിയെ ഒരു മൂത്തതിനെ അവിടെക്കണ്ടിട്ട് "എന്താ, മുത്തതിന് അമ്മയുടെ ദീക്ഷയാണോ" എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ മൂത്തത്, "അതല്ല, ഗർഭദീക്ഷയാണ്" എന്നു തിരുമനസ്സറിയിച്ചു. അതുകേട്ട് തിരുമനസ്സുകൊണ്ട് "ബ്രഹ്മണരെപ്പോലെ നിങ്ങൾക്കും ഗർഭദീക്ഷ പതിവുണ്ടോ" എന്നു കല്പിച്ചു ചോദിച്ചതിന് മറുപടിയായി മൂത്തത്, "ബ്രാഹ്മണാചാരങ്ങളിൽ പകുതി ഞങ്ങൾക്കുമുണ്ട്" എന്നു തിരുമനസ്സറിയിച്ചു. തിരുമനസ്സുകൊണ്ട് ക്ഷേത്രത്തിൽനിന്ന് കോവിലകത്ത് എഴുന്നള്ളിയ ഉടനെ മൂത്തതിനെ പിടിച്ചുകൊണ്ടുവരാൻ കല്പിക്കുകയും രാജഭടന്മാർ പോയി മൂത്തതിനെ പിടിച്ചു തിരുമുമ്പാകെ കൊണ്ടു ചെല്ലുകയും ചെയ്തു. കല്പനപ്രകാരം ഒരു ക്ഷൗരക്കാരനെയും അവിടെ വരുത്തി. "മൂത്തതിനു ബ്രാഹ്മണാചാരങ്ങളിൽ പകുതിയുണ്ടെ ന്നല്ലേ പറഞ്ഞത്? അങ്ങനെയാണെങ്കിൽ താടിയും തലയും മുഴുവൻ വളർത്തീട്ടാവശ്യമില്ല. അതിനാൽ ആപാദമസ്തകം ദേഹത്തിൽ പകുതി ഭാഗം ക്ഷൗരം ചെയ്യട്ടെ" എന്നരുളിച്ചെയ്യുകയും അപ്രകാരം ചെയ്യിച്ചു മൂത്തതിനെ വിട്ടയയ്ക്കുകയും ചെയ്തു.

അതിനുശേഷം തിരുമനസ്സുകൊണ്ട് എറണാകുളത്തും തൃപ്പൂണി ത്തുറെയും മാറിമാറി എഴുന്നള്ളിതാമസിച്ചിരുന്നു. അക്കാലത്തു തിരു മനസ്സുകൊണ്ട് രാജ്യത്ത് അക്രമങ്ങൾ വല്ലതും നടക്കുന്നുണ്ടോ എന്നു തന്നെക്കുറിച്ചു ജനങ്ങൾ എന്തു പറയുന്നു എന്നും അറിയുന്നതിനായി രാത്രികാലങ്ങളിൽ ഗൂഢമായി പല സ്ഥലങ്ങളിലും സഞ്ചരിച്ചുകൊണ്ടി രുന്നു. ചിലപ്പോൾ തിരുമനസ്സിലെക്കൂടെ രണ്ടോ മൂന്നോ ഭൃത്യന്മാരുമുണ്ടാ യിരിക്കും. മിക്കപ്പോഴും അവിടുന്ന് ഏകാകിയായിട്ടുതന്നെയാണ് സഞ്ചരി ക്കുക പതിവ്. എങ്ങനെയായാലും തൃക്കൈയിൽ ഒരു വാളില്ലാതെയിരി ക്കാറില്ല.

ഒരു ദിവസം രാത്രിയിൽ തിരുമനസ്സുകൊണ്ട് ഏകാകിയായി "എളംകുളം" എന്ന സ്ഥലത്തു ചെന്നപ്പോൾ ഒരു മാപ്പിള കൂടെക്കൂടെ പിന്നാക്കം തിരിഞ്ഞുനോക്കിക്കൊണ്ടു ഗൂഢമായിട്ടു പോകുന്നതു കണ്ടു. 'ഇവൻ വല്ല സ്ഥലത്തും കയറി മോഷണം നടത്താനോ മറ്റോ പോവുകയായിരിക്കണം. അങ്ങനെയാണെങ്കിൽ അതു കണ്ടുപിടിക്കണം, എന്നു വിചാരിച്ച് തിരുമനസ്സുകൊണ്ട് ഗൂഢമായിത്തന്നെ അവന്റെ പിന്നാലെകൂടി. ആ മാപ്പിളചെന്നുകയറിയത് ഒരു നമ്പൂരിയുടെ ഇല്ലത്താ യിരുന്നു. അവൻ ഇല്ലത്തിന്റെ മുറ്റത്ത് ചെന്നപ്പോൾ അകത്തുനിന്ന് ഒരു വൃഷലി ഇറങ്ങി അവന്റെ അടുക്കൽച്ചെന്ന്, "എല്ലാം ചട്ടംകെട്ടിട്ടുണ്ട്. അകത്തേക്കു കടക്കാം' എന്നു പറഞ്ഞ് അവനെ നാലുകെട്ടിനകത്തേക്കു കൂട്ടിക്കൊണ്ടുപോയി ഒരു മുറിക്കകത്താക്കീട്ട്, "ആ കട്ടിലിൽക്കയറി ക്കിടന്നോളൂ. കുഞ്ചാത്തലെ ഇപ്പോൾ ഇങ്ങോട്ടയച്ചേക്കാം" എന്നു പറഞ്ഞ് പുറത്തേക്കു പോയി. മാപ്പിള അകത്തേക്കു കടന്നതിനോടുകൂടി ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ടും നാലുകെട്ടിനകത്തു കടന്നു വാളൂരി പ്പിടിച്ചുകൊണ്ട് ഒരു കോണിൽ ഒളിച്ചിരുന്നു. അപ്പോൾ അവിടത്തെ അന്തർജ്ജനം അത്താഴം കഴിഞ്ഞ് ഒരു കോൽ വിളക്കുമായി നാലുകെട്ടി ലേക്ക് വന്നു. അപ്പോൾ വൃഷലി, "നേരം പതിവിൽ വളരെയധികമായല്ലോ. ഇന്നു പള്ളിക്കുറുപ്പിന് ഇത്ര അമാന്തമെന്താണ്" എന്നു ചോദിച്ചു. അതിനു മറുപടിയായി അന്തർജ്ജനം, "നമ്പൂരി ഇവിടെയില്ലല്ലോ എന്നു വിചാരി ച്ചിട്ടാണ്" എന്നു പറഞ്ഞു. ഉടനെ ദാസി, "ആട്ടെ, ഇനിയെങ്കിലും വേഗമാകട്ടേ. അടിയനു നിലംപൊത്താൻ വൈകി" എന്നു പറഞ്ഞപ്പോൾ അന്തർജ്ജനം "എനിക്കിനി കിടക്കാൻ താമസമൊന്നുമില്ല" എന്നു പറഞ്ഞു കൊണ്ട് ശയനഗൃഹത്തിനകത്തേക്കു കടക്കാനായി ഭാവിച്ചപ്പോൾ കട്ടിലിൽ മാപ്പിള ഇരിക്കുന്നതുകണ്ട് ഭയപ്പെട്ട്, "അയ്യോ, ഇതാരാണ് ഈശ്വരാ! ശക്തൻ രാജാവിന്റെ ശക്തി ഈ ദിക്കിൽ ഫലിക്കയില്ലായിരിക്കുമോ" എന്നു പറഞ്ഞുകൊണ്ട് പിന്നാക്കം മാറിയപ്പൊൾ മാപ്പിള കട്ടിലിൽനിന്നെണീറ്റ് അന്തർജ്ജനത്തെക്കടന്നു പിടിക്കാനായി അടുത്തു. അവൻ അന്തർജ്ജന ത്തെ തൊട്ടു, തൊട്ടില്ല എന്നായപ്പോൾ ശക്തൻതിരുമനസ്സുകൊണ്ട് മാപ്പിളയെ പിടികൂടി. അവനെ തിരുമനസ്സുകൊണ്ട് പിടിച്ചുവലിച്ചു മുറ്റത്തുകൊണ്ടുപോയി വാൾകൊണ്ട് ചക്ക കൊത്തുന്നതുപോലെ കൊത്തിയരിഞ്ഞിട്ടു. പിന്നെ ദാസിയെ വിളിച്ച "നമ്പൂരി എവിടെയാണ് പോയിരിക്കുന്നതെ"ന്ന് കല്പിച്ചു ചോദിക്കുകയും "തൃപ്പൂണിത്തുറ

യ്ക്കാണ്" എന്ന് അവൾ ഉണർത്തിക്കുകയും ചെയ്തു. ഉടനെ തിരുമനസ്സുകൊണ്ട്, "നീ ചെയ്ത ദുഷ്കൃത്യം വിചാരിക്കുമ്പോൾ നിന്നെയും കൊല്ലേണ്ടതാണ്. എങ്കിലും നീയൊരു സ്ത്രീയായിപ്പോയല്ലോ. അതിനാൽ ഞാൻ കൊല്ലുന്നില്ല. എങ്കിലും നിന്നെ വെറുതെ വിട്ടയയ്ക്കുന്നുമില്ല" എന്നു അരുളിച്ചെയ്ത് അവളുടെ കൈകൾ രണ്ടും മുറിച്ചുകളഞ്ഞു. പിന്നെ തിരുമനസ്സുകൊണ്ട് സമീപസ്ഥന്മാരായ ചില നായന്മാരെയും അവരുടെ സ്ത്രീകളെയും അവിടെ വിളിച്ചുവരുത്തി, "നമ്പൂരി ഇവിടെ വരുന്നതുവരെ നിങ്ങളെല്ലാവരും ഇവിടെ കാത്തു സൂക്ഷിച്ചു നിന്നുകൊള്ളണം" എന്നരുളിച്ചെയ്തിട്ട് അപ്പോൾതന്നെ തൃപ്പൂണിത്തുറയ്ക്ക് എഴുന്നള്ളുകയും ചെയ്തു.

പിറ്റേ ദിവസം രാവിലെ നമ്പൂരിയെ തിരുമുമ്പാകെ വരുത്തി, "ഇന്നലെ രാത്രിയിൽ നമ്പൂരിയുടെ ഇല്ലത്തു ചില നേരമ്പോക്കുകളൊക്കെ യുണ്ടായി. എങ്കിലും തരക്കേടൊന്നും പറ്റിയില്ല. ഏതായാലും നമ്പൂരി വേഗത്തിൽ ഇല്ലത്തേക്കു ചെല്ലേണ്ടതാവശ്യമാണ്" എന്നരുളിച്ചെയ്തു. കുറച്ചു പണവും കൊടുത്തു നമ്പൂരിയെ വേഗത്തിലയച്ചു. പിന്നെ കുറച്ചു കാലം തിരുമനസ്സുകൊണ്ട് തൃപ്പൂണിത്തുറെത്തന്നെ എഴുന്നള്ളി ത്താമസിച്ചു.

അനന്തരം തിരുമനസ്സുകൊണ്ട് ചൊവ്വരയ്ക്കെഴുന്നള്ളി. തിരുമനസ്സി ലേക്ക് നായാട്ടിൽ വളരെ ഭ്രമമുണ്ടായിരുന്നതുകൊണ്ട് കുറച്ചു ദിവസം അവിടെത്തന്നെ എഴുന്നള്ളിത്താമസിച്ചു. അങ്ങനെ താമസിച്ചിരുന്ന കാലത്തു തിരുമനസ്സുകൊണ്ട് ഒരു ദിവസം ഒരു പീലിക്കുന്തവും ധരിച്ചുകൊണ്ട് നായാട്ടിനെഴുന്നള്ളി. ഒരു മലയിൽചെന്നപ്പോൾ ഒരു പന്നിയെ കാണുകയാൽ അതിനെ കൊല്ലുന്നതിനായി തിരുമനസ്സുകൊണ്ടു കുന്തവുമായി പാഞ്ഞടുത്തു. പന്നി ഭയപ്പെട്ട് ഓടിത്തുടങ്ങി. തിരുമനസ്സു കൊണ്ട് അതിനെ പിന്തുടർന്നു. അങ്ങനെ ചെന്നപ്പോൾ ഐനിക്കാട് എന്നില്ലപ്പേരായി ഒരു നമ്പൂരി ആ വഴിയേ വരുന്നതു കണ്ടിട്ട് "നമ്പൂരി, പിടിച്ചോളൂ, പിടിച്ചോളൂ, വിട്ടുകളയതുത്" എന്ന് ഉറക്കെ വിളിച്ച് അരുളിച്ചെയ്തു. നമ്പുരി അദ്ദേഹത്തിന്റെ കൈയിലുണ്ടായിരുന്ന കുട മലർത്തിയിട്ടു പന്നിയെ പൊത്തിപ്പിടിക്കുകയും തിരുമനസ്സുകൊണ്ട് ഓടിയെത്തി പന്നിയെ കുത്തിക്കൊല്ലുകയും ചെയ്തു. അതിനുശേഷം

തിരുമനസ്സുകൊണ്ട് നമ്പൂരിയോട്, "നമ്പൂരി എവിടെപ്പോകാനായിട്ടാണ് പുറപ്പെട്ടിരിക്കുന്നത്" എന്നു കല്പിച്ച് ചോദിച്ചു.

നമ്പൂരി: ഇല്ലത്ത് വളരെ ദാരിദ്ര്യമാണ്. ഇന്നത്തെ ഉപജീവനത്തിനു തന്നെ അവിടെ യാതൊന്നുമില്ല. അതിനാൽ വല്ലവരോടു യാചിച്ച് കുറെ നെല്ലു വാങ്ങിക്കൊണ്ട് പോകണമെന്നു വിചാരിച്ചു പുറപ്പെട്ടിരിക്കുകയാണ്.

തിരുമനസ്സുകൊണ്ട്: ആട്ടെ, നമ്പൂരി ഇപ്പോൾ ഇല്ലത്തേക്കു തന്നെ മടങ്ങിപ്പോയ്ക്കോളു. ഇന്നത്തെ ചെലവിനുവേണ്ടുന്ന നെല്ല് അവിടെയെത്തിച്ചുകൊള്ളാം.

ഇതുകേട്ട് നമ്പൂരി അദ്ദേഹത്തിന്റെ ഇല്ലത്തേക്കു മടങ്ങിപ്പോയി. തിരുമനസ്സുകൊണ്ട് ഉടനെ ചൊവ്വര കോവിലകത്ത് എഴുന്നള്ളുകയും കണ്ടു കൃഷിവകയിൽ നിന്ന് നാൽപതു പറ നെല്ല് ഉടനെ നമ്പൂരിയുടെ ഇല്ലത്ത് എത്തിച്ചുകൊടുക്കുന്നതിന് കല്പിക്കുകയും അവിടെയുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാർ അപ്രകാരം എത്തിച്ചുകൊടുക്കുകയും ചെയ്തു.

തിരുമനസ്സുകൊണ്ട് പിന്നെയും കുറച്ചുകാലംകൂടി ചൊവ്വരെത്തന്നെ എഴുന്നള്ളിത്താമസിച്ചു. അക്കാലത്ത് തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠം അഗ്നിബാധയാൽ നശിച്ചുപോയിരിക്കുന്നുവെന്നും തന്നിമിത്തം വേദാദ്ധ്യയനം നടത്താൻ സ്ഥലമില്ലാതെ വന്നിരിക്കുന്നുവെന്നും വാധ്യാൻ നമ്പൂരി ശക്തൻ തിരുമനസ്സിലെ അടുക്കൽ അറിയിച്ചു. അതിനു തിരുമനസ്സുകൊണ്ട്, "ചൊവ്വരെവച്ച് ത്രിസന്ധ നടത്താൻ നിശ്ചയിച്ചിരിക്കുന്നുവെന്നും അതിലേക്ക് വാധ്യാൻ നമ്പൂരിയും മറ്റുള്ള ബ്രാഹ്മണോത്തമന്മാരെല്ലാവരും ഉടനെ ചൊവ്വരെ ചെന്നു ചേരണ"മെന്നുമാണ് മറുപടി അയച്ചത്. അപ്രകാരം വാധ്യാൻ നമ്പുരി മുതലായവരെല്ലാം ചൊവ്വരെ ചെന്നു ചേരുകയും ഉടനെ ത്രിസന്ധ തുടങ്ങുകയും ചെയ്തു. ത്രിസന്ധയ്ക്കു ബ്രാഹ്മണർ പതിവിലധികമുണ്ടായിരുന്നുവെങ്കിലും രണ്ടുനേരവുമുള്ള സദ്യയുടെ കേമത്തവും പതിവിൽ വളരെ അധികമായിരുന്നു.

ത്രിസന്ധ നടന്നുകൊണ്ടിരുന്ന കാലത്ത് ഒരു ദിവസം തിരുമനസ്സുകൊണ്ട് വലിയ കപ്പിത്താനെ തിരുമുമ്പാകെ വരുത്തി, "ഇവിടെ പതിവായി വേദഘോഷവും മറ്റും നടന്നുകൊണ്ടിരിക്കുന്ന സ്ഥിതിക്കു ഈ ക്ഷേത്രത്തിനു സമീപം ഒരു പള്ളിയിരിക്കുന്നതു ഭംഗിയല്ല. അതിനാൽ അത്

ഉടനെ പൊളിപ്പിച്ചു പുഴയിൽ തള്ളിക്കളയണം" എന്നു കല്പിച്ചു. കല്പന കേട്ട ക്ഷണത്തിൽ കപ്പിത്താൻ സൈന്യസമേതം ചെന്നു പള്ളിപൊളിക്കാ നാരംഭിച്ചു. ഉടനെ പള്ളിയുടെ ഉടമസ്ഥരും കൈസ്ഥാന ക്കാരും മറ്റുംകൂടി ഒരു പെട്ടി നിറച്ച് ഉറുപ്പികയുംകൊണ്ട് തിരുമുമ്പാകെ ചെന്ന് പെട്ടി തിരുമുൽക്കാഴ്ചവെച്ച് വന്ദിച്ചുകൊണ്ട് "അടിയങ്ങളെ കല്പിച്ചു രക്ഷിക്കണം. അടിയങ്ങളുടെ പള്ളി വളരെ പുരാതനമായിട്ടു ള്ളതാണ്. അത് പൊളിച്ചുകളയുന്നത് അടിയങ്ങൾക്കു വളരെ സങ്കട മായിട്ടുള്ളതാണ്. അത് പൊളിച്ചു കളയാതിരിക്കുവാൻ കല്പനയുണ്ടാ കണം" എന്നു തിരുമനസ്സറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് വലിയ കപ്പിത്താനെ തിരു മുമ്പാകെ വരുത്തി,"ഇവരുടെ ആ പള്ളി വളരെ പുരാതനമായിട്ടുള്ള താണെന്നും അതു പൊളിച്ചുകളയുന്നത് അവർക്കു സങ്കടമാണെന്നും പറയുന്നുവല്ലോ. അതിനാൽ ആ പള്ളി ഇപ്പോൾ പൊളിപ്പിക്കണമെന്നില്ല" എന്നു കല്പിക്കുകയും കപ്പിത്താൻ സൈന്യ ങ്ങളേയും മറ്റും തിരിയെ വിളിച്ചുകൊണ്ടുപോവുകയും ചെയ്തു.

"ത്രിസന്ധ കഴിയുമ്പോഴേക്കും സർക്കർ ചെലവിന്മേൽ തൃശ്ശിവ പേരൂർ ബ്രഹ്മസ്വംമഠം പണിതീർന്നിരിക്കണം" എന്നു കല്പന കൊടുത്തി രുന്നതിനാൽ അപ്രകാരം മഠത്തിന്റെ പണി തീർത്തിരുന്നു. ത്രിസന്ധ വളരെ ഭംഗിയായിട്ടു കഴിഞ്ഞുകൂടിയതിനാൽ തിരുമനസ്സുകൊണ്ടു സന്തോ ഷിച്ചു വാധ്യാൻനമ്പൂരിക്കും മറ്റും യഥായോഗ്യം സമ്മാനങ്ങൾ കല്പിച്ചു കൊടുത്തു സന്തോഷിപ്പിച്ച് അവരെ എല്ലാവരെയും തൃശ്ശിവപേരൂർക്ക യയ്ക്കുകയും പിന്നെ അധികം താമസിയാതെ തിരുമനസ്സു കൊണ്ട് തൃപ്പൂണിത്തുറയ്ക്കെഴുന്നള്ളുകയും ചെയ്തു.

തിരുമനസ്സുകൊണ്ട് തൃപ്പൂണിത്തുറെ എഴുന്നള്ളിത്താമസിച്ചിരുന്ന ആ കാലത്ത് അന്നു തിരുവിതാംകൂർ വൈക്കത്തെഴുന്നള്ളിയിരിക്കുന്ന തായി അവിടേക്ക് അറിവു കിട്ടി. ബാലരാമവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് മഹാശുദ്ധനും നിർമ്മല ഹൃദയനും പരമാർത്ഥിയും ആയിരുന്നതുകൊണ്ട് അവിടുത്തെ വൈക്കത്തുവച്ചു ക്ഷണിച്ചു തൃപ്പൂണി ത്തുറെ കൊണ്ടുവന്ന് സൽക്കരിച്ചു സന്തോഷിപ്പിച്ചു കരപ്പുറം പന്തിരു കാതവും ആലങ്ങാടും പറവൂരും ഉപായത്തിൽ വീണ്ടെടുക്കാമെന്നു വിചാരിച്ച് ശക്തൻ തിരുമനസ്സുകൊണ്ട് മഹാരാജാവു തിരുമനസ്സിലെ ക്ഷണിക്കുന്നതിനായി ഇളയാമ്പുരാനെയും പാലിയത്തു വലിയച്ചനെയും

കൂടി വൈക്കത്തേക്കയച്ചു. ഇളയ തമ്പുരാനും പാലിയത്തച്ചനുംകൂടി വൈക്കത്തെത്തി മഹാരാജവു തിരുമനസ്സിലെക്കണ്ടു ക്ഷണിച്ചിട്ട് "ഇപ്പോൾ അതിനു സൗകര്യമില്ലാതതിനാൽ ഇനിയൊരവസരത്തിലാവാം" എന്നു കല്പിച്ചു മഹാരാജാവു തിരുമനസ്സുകൊണ്ട് അവരെ മടക്കിയയച്ചു. മഹാരാജാവു തിരുമനസ്സിലെ എഴുന്നള്ളത്തോടുകൂടി വേലുത്തമ്പി ദളവയുമുണ്ടായിരുന്നു. വേലുത്തമ്പിയും പാലിയത്തച്ചനും തമ്മിൽ ഏറ്റവും സ്നേഹവും വിശ്വാസവുമുണ്ടായിരുന്നു. വേലുതമ്പി പാലിയത്തച്ചനോടു ചോദിച്ച് ശക്തൻ തിരുമനസ്സിലെ അന്തർഗ്ഗതം മനസ്സിലാക്കുകയും അത് മഹാരാജാവു തിരുമനസ്സിലെ അറിയിക്കുകയും തൽക്കാലം തൃപ്പൂണി ത്തുറയ്ക്ക് എഴുന്നള്ളരുതെന്നു പറഞ്ഞു വിരോധിക്കുകയും ചെയ്തതി നാലാണ് മഹാരാജാവു തിരുമനസ്സുകൊണ്ട് ക്ഷണം സ്വീകരിക്കാതെയും തൃപ്പൂണിത്തുറയ്ക്ക് എഴുന്നള്ളാതെയുമിരുന്നത്. മഹാരാജാവു തിരുമനസ്സു കൊണ്ട് എഴുന്നള്ളാതെയിരിക്കയില്ലെന്ന വിശ്വാസത്തോടു കൂടി ശക്തൻ തിരുമനസ്സുകൊണ്ട് വിരുന്നുസൽക്കാരത്തിനു വളരെ കേമമായി വട്ടം കൂട്ടുകയും ഇന്നസമയം എഴുന്നെള്ളത്തു തൃപ്പൂണിതുറെ എത്തു മെന്ന് നിശ്ചയിച്ച ആ സമയത്ത് മഹാരാജാവു തിരുമനസ്സിലെ എതിരേൽക്കാ നായി പരിവാരസമേതം പടിഞ്ഞാറെ കോട്ടവാതിൽക്കൽ കാതുനിൽക്കു കയും ചെയ്തു. ആ സമയത്ത് ഇളയതമ്പുരാൻ തിരു മനസ്സിലെ എതിരേൽക്കാനായി പരിവാരസമേതം പടിഞ്ഞാറെ കോട്ട വാതിൽക്കൽ കാത്തുനിൽക്കുകയും ചെയ്തു. ആ സമയത്ത് ഇളയ തമ്പുരാൻ തിരുമനസ്സിലെ ബോട്ടു കടവിൽ വന്നടുത്തു. ബോട്ടിൽ മഹാ രാജാവു തിരുമനസ്സിലെ കാണായ്കയാൽ ശക്തൻ തിരുമനസ്സുകൊണ്ട് വലിയ ഇച്ഛാഭംഗത്തോടുകൂടി "എന്താ, കുലശേഖരപ്പെരുമാൾ കബളിപ്പിച്ചു, അല്ലേ" എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ ഇളയ തമ്പുരാൻ "അദ്ദേഹത്തിന് ഇപ്പോൾ ഇങ്ങോട്ടു വരാൻ സൗകര്യമില്ലെന്നും ഇനിയൊരിക്കലാകാ മെന്നുമാണ് പറഞ്ഞത്" എന്നു തിരുമനസ്സറിയിച്ചു. ഉടനെ ശക്തൻ തിരുമനസ്സുകൊണ്ട് "ഇതെല്ലാം ആ വേലുതമ്പിയുടെ കൗശലമാണ്. ആട്ടെ, അവൻ നോക്കിക്കോട്ടേ" എന്നു അരുളിച്ചെയ്തിട്ട് തൃപ്പുണിത്തുറയപ്പന്റെ നടയ്ക്കലെഴുന്നള്ളി നിന്നുകൊണ്ട് "എന്റെ പൂർണ്ണ ത്രയീശ, നാൽപതു ദിവസത്തിനകം ആ വേലുതമ്പി എന്റെ കാൽക്കൽ വന്നു വീഴാൻ സംഗതിയാക്കിത്തരണേ" എന്നു പ്രാർത്ഥിക്കുകയും അപ്പോൾത്തന്നെ കളിക്കോട്ടയിലെക്കെഴുന്നള്ളുകയും ചെയ്തു.

കളിക്കോട്ടയിലെഴുന്നള്ളിയിരുന്നുകൊണ്ട് പാലിയത്തച്ചനെ തിരുമുമ്പാകെ വരുത്തി വൈക്കത്തു പോയിട്ടുണ്ടായ സംഗതികളെപ്പറ്റി കല്പിച്ചു ചോദിക്കുകയും വലിയച്ചൻ എല്ലാം വിവരമായി തിരുമനസ്സറിയിക്കുകയും ചെയ്തു. തന്റെ അന്തർഗ്ഗതം ഇന്നതാണെന്നു വേലുതമ്പിക്കു അറിവുകൊടുത്തത് വലിയച്ചനാണെന്ന് തിരുമനസ്സിലേക്ക് ഊഹമുണ്ടായിരുന്നതുകൊണ്ടു പാലിയത്തച്ചൻ തിരുമുമ്പാകെ നിന്നിരുന്നതു കൈ ഭിത്തിയിന്മേൽ ചാരി വടക്കോട്ടു നോക്കിയായിരുന്നതിനാലും തിരുമനസ്സു കൊണ്ട് രണ്ടർത്ഥമായിട്ട്, "മേനോൻ ഇപ്പോഴതെ നില തെക്കോട്ടു ചാരിയാണെന്നു തോന്നുന്നു" എന്നരുളിച്ചെയ്തു. തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തതിലുള്ള ഗൂഢാർത്ഥം മനസ്സിലാക്കിക്കൊണ്ട് വലിയച്ചൻ "നില തെക്കോട്ടു ചാരിയാണെങ്കിലും ദൃഷ്ടി വടക്കോട്ടു തന്നെയാണ്" എന്നു മറുപടി ഉണർത്തിച്ചു. ഈ മറുപടി തിരുമനസ്സിലേക്ക് ഒട്ടും രസിച്ചില്ലെന്നു മാത്രമല്ല, തിരുമനസ്സിൽ കോപാഗ്നിയെ ജ്വലിപ്പിക്കുകയും ചെയ്തു. അതിനാൽ തിരുമനസ്സുകൊണ്ട്, "എടാ, സ്വാമിദ്രോഹീ! പൊയ്ക്കോ. ഇനിമേൽ നിന്നെ എന്റെ മുമ്പിൽ കാണരുത്" എന്ന് അരുളിച്ചെയ്കയാൽ വലിയച്ചൻ പേടിച്ചുവിറച്ച് ഉടനെ തിരുമുമ്പിൽനിന്നു പോയി. പിന്നെ വലിയച്ചന്റെ താമസം മുള്ളൂർക്കരയായിരുന്നു. ശക്തൻ തിരുമനസ്സിലെ കാലം കഴിയുന്നതുവരെ വലിയച്ചൻ പിന്നെ അവിടെനിന്നു തെക്കോട്ട് ഒരിക്കലും കടന്നിട്ടില്ല.

വേലുത്തമ്പി എഴുന്നള്ളത്തോടുകൂടി തിരുവനന്തപുരത്തെത്തിയതിന്റെ ശേഷം പട്ടാളക്കാരുടെ ശമ്പളത്തിൽ സ്വല്പം കുറവുചെയ്കയും അവർക്കു ഉപദ്രവകരങ്ങളായ ചില നിയമങ്ങൾ ഏർപ്പെടുത്തുകയും മറ്റും ചെയ്യുകയാൽ പട്ടാളക്കാർ ആകപ്പാടെ ക്ഷോഭിച്ചുവശാവുകയും വേലുത്തമ്പിയെ കണ്ടാൽ വെടിവച്ചു കൊല്ലണമെന്ന് തിർച്ചപ്പെടുത്തുകയും ചെയ്തു. ഈ വിവരമറിഞ്ഞു വേലുത്തമ്പി ഭയപ്പെട്ടു തിരുവനന്തപുരത്തു നിന്നു ഗൂഢമായി ഒളിച്ചോടി തൃപ്പൂണിത്തുറെ എത്തുകയും ശക്തൻ തിരുമനസ്സിലെ കണ്ടാൽകൊള്ളാമെന്നു അവിടുത്തെ ഇഷ്ടന്മാർ മുഖാന്തരം തിരുമനസ്സറിയിച്ച് അനുവാദം വാങ്ങിക്കൊണ്ടു തിരുമുൻപാകെ ചെന്ന് ഏതാനും വിൽക്കാശു തിരുമുൽക്കാഴ്ചവച്ചു തൃപ്പാദങ്ങളിൽ വീണു വന്ദിച്ചിട്ട് "അടിയൻ എന്തെങ്കിലും അപരാധം ചെയ്തുപോയിട്ടുണ്ടെങ്കിൽ അവിടുന്ന് അതെല്ലാം സദയം ക്ഷമിച്ച് അടിയനു മാപ്പു തന്ന് രക്ഷിക്കണം"

എന്ന് അപേക്ഷിക്കുകയും അവിടുത്തെ ശരണം പ്രാപിക്കാനുണ്ടായ കാരണം തിരുമനസ്സറിയിക്കുകയും ചെയ്തു. ഉടനെ ശക്തൻതിരുമനസ്സു കൊണ്ട്, "ആട്ടെ ഒട്ടു ഭയപ്പെടേണ്ടാ, കൊച്ചിയിൽപ്പോയി താമസിച്ചോളു" എന്ന് അരുളിച്ചെയ്യുകയും വേലുത്തമ്പിയെ കൊച്ചിക്കോവിലകത്തു പറഞ്ഞയച്ചു താമസിപ്പിക്കുകയും ചെയ്തു.

താൻ പൂർണ്ണത്രയീശന്റെ അടുക്കൽ പ്രാർത്ഥിച്ചതുപോലെതന്നെ നാൽപ്പതു ദിവസത്തിനകം വേലുതമ്പി തന്റെ കാൽക്കൽ വന്നു വീഴാൻ സംഗതിയായതിനാൽ ശക്തൻതിരുമനസ്സുകൊണ്ട് വളരെ സന്തോഷിക്കു കയും വേലുത്തമ്പി തിരുമുൽക്കാഴ്ചവച്ച വിൽക്കാശുരുക്കി ഒരു തലയിൽ ക്കെട്ടു പണിയിച്ചു പൂർണ്ണത്രയീശനു നടയ്ക്കുവയ്ക്കുകയും ചെയ്തു.

ശക്തൻ തിരുമനസ്സുകൊണ്ട് പിന്നെ കുറച്ചു ദിവസംകൂടി തൃപ്പൂണിത്തുറെ താമസിച്ചതിന്റെ ശേഷം തൃശ്ശിവപേരൂർക്കെഴുന്നള്ളി. അവിടെ താമസിച്ചിരുന്ന കാലത്ത് തിരുമനസ്സിലേക്ക് ഒരു ശീലായ്മ ആരംഭിച്ചു. അതിനു പല ചികിത്സകൾ ചെയ്തുവെങ്കിലും അവയൊന്നും പിടിക്കാതെ ശീലായ്മ ക്രമേണ വർദ്ധിച്ചു തുടങ്ങി. ആ വിവരമറിഞ്ഞ് ഇളയതമ്പുരാൻ അവിടുത്തെ അനുജനോടുകൂടി തൃശ്ശിവപേരൂരെഴുന്നള്ളി. അവർ തിരുമുമ്പാകെ എഴുന്നള്ളിക്കണ്ട സമയം ശക്തൻ തിരുമനസ്സു കൊണ്ട്, "എനിക്ക് ദീനം ക്രമേണ വർദ്ധിച്ചുവരുകയാണ്. ക്ഷീണവും സാമാന്യത്തിലധികമുണ്ട്. ഇനി ഇതു ഭേദമായി ഞാൻ സുഖ മായിട്ടിരിക്കുമെന്നു തോന്നുന്നില്ല. അതിനാൽ നിങ്ങൾ ഇവിടെതന്നെ താമസിക്കണം, പൊയ്ക്കളയരുത്. എന്റെ കാലം കഴിഞ്ഞാൽ രാജ്യം മുറപോലെ രക്ഷിച്ചുകൊള്ളണം. വടക്കുന്നാഥക്ഷേത്രത്തിൽ യോഗിയാരെ അവരോധിക്കുക, ഇരിങ്ങാലക്കുട ക്ഷേത്രത്തിൽ തച്ചുടകയ്മളെ അവരോധിക്കുക, പാലിയത്തു മേനവനു മന്ത്രിസ്ഥാനം കൊടുക്കുക, ഇംഗ്ലീഷുകാരോടു മത്സരിച്ചു വെടിവയ്ക്കുക ഇങ്ങനെ നാലുകൂട്ടം കാര്യം ഒരിക്കലും ചെയ്യരുത്. ഇവ നാലും ചെയ്താൽ നമ്മുടെ രാജ്യം പൊയ്പോകും" എന്ന് അരുളിച്ചെയ്യുകയും ആ അനുജൻ തമ്പുരാക്ക ന്മാരെ അവിടെത്തന്നെ താമസിപ്പിക്കുകയും ചെയ്തു.

അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം രാവിലെ ശക്തൻ തിരുമനസ്സുകൊണ് അമൃതേതു കഴിച്ചുകൊണ്ടിരുന്ന സമയം ഇളയ

തമ്പുരാക്കന്മാർ അവിടെ എഴുന്നള്ളുകയും അവർ രണ്ടുപേരുംകൂടി, "ജ്യേഷ്ഠന്റെ അമൃതേത്തു കണ്ടിട്ട് രുചിക്ഷയം സാമാന്യത്തിലധികമു ണ്ടെന്നു തോന്നുന്നുണ്ട്. വല്ലതിനും രുചി തോന്നുന്നുണ്ടെങ്കിൽ അരുളിച്ചെയ്താൽ അത്താഴമമൃതേത്തിനു തക്കവണ്ണം തയ്യാറാക്കാം" എന്നുണർത്തിച്ചു. അതുകേട്ടിട്ട് ശക്തൻ തിരുമനസ്സുകൊണ്ട് "ഇവർ നമ്മുടെ കാലം കഴിഞ്ഞാൽപിന്നെ രാജ്യം ഭരിക്കേണ്ടുന്നവരാണല്ലോ. അവരുടെ കല്പനാശക്തി എത്രമാത്രമുണ്ടെന്നു ഒന്നു പരീക്ഷിക്കണം" എന്നു തിരുമനസ്സിൽ വിചാരിച്ചിട്ട്, "എനിക്ക് ഒന്നിലും നല്ല രുചി തോന്നുന്നില്ല. എങ്കിലും ചക്ക കൂട്ടാൻ വച്ചാൽ കുറച്ചു കൂട്ടാമെന്നു തോന്നുന്നുണ്ട്" എന്ന് അരുളിച്ചെയ്തു. ഉടനെ ഇളയ തമ്പുരാക്കന്മാർ, അതു വൈകുന്നേരത്തേക്കുണ്ടാക്കാം" എന്നുണർത്തിച്ചിട്ടു തിരുമുൻപാകെ നിന്ന് എഴുന്നള്ളി. ഉടനെ അവർ രണ്ടുപേരും "എവിടെനിന്നെങ്കിലും എന്തു വിലകൊടുത്തിട്ടും വൈകുന്നേരത്തേക്കു ഒരു ചക്ക കൊണ്ടു വരണം" എന്നു കല്പിച്ചു പണവും കൊടുത്തു പല സ്ഥലങ്ങളി ലേക്കും ആളുകളെ അയച്ചു. നേരം വൈകിയപ്പോഴേക്കും ചക്കയെങ്ങും കിട്ടിയി ല്ലെന്നു പറഞ്ഞ് ആ ആളുകളെല്ലാം മടങ്ങി വന്നു. ശക്തൻ തിരുമനസ്സു കൊണ്ട്, "എന്താ ചക്ക കിട്ടിയില്ലായിരിക്കും, അല്ലേ" എന്നു കല്പിച്ച് ചോദിച്ചു. ഉടനെ തമ്പുരാക്കന്മാർ "കന്നിമാസം കാലമാകയാൽ ചക്ക കിട്ടാൻ വളരെ പ്രയാസമായിടാണിരിക്കുന്നത്. ഞങ്ങൾ പണവും കൊടു ത്ത് പല സ്ഥലങ്ങളിൽ ആളുകളെ അയച്ച് അന്വേഷിപ്പിച്ചു. എങ്ങും കിട്ടിയില്ല. ഞങ്ങളുടെ അമാന്തം ഒട്ടുമില്ല. ഞങ്ങൾ കഴിയുന്നത്ര ശ്രമങ്ങ ളെല്ലാം ചെയ്തുനോക്കി. കാര്യം സാധിച്ചില്ല എന്നേ ഉള്ളു. എവിടെ നിന്നെങ്കിലും ഒരു ചക്കയെങ്കിലും വരുത്താനായിട്ടു നാളെയും ശ്രമിച്ചു നോക്കാം" എന്നുണർത്തിച്ചു. അപ്പോൾ ശക്തൻതിരുമനസ്സുകൊണ്ട്, "അയ്യോ, കഷ്ടം! വിഡ്ഢികളേ! ഒരു ചക്ക വരുത്താൻപോലും ശേഷിയില്ലാത്ത നിങ്ങൾ ഇനി മേലാൽ ഒരു രാജ്യം ഭരിക്കുന്നതെങ്ങനെയാണ്?" എന്നരുളിച്ചെയ്തു.

അത്താഴമൃതേത്തു കഴിഞ്ഞതിന്റെ ശേഷം ശക്തൻതിരുമനസ്സു കൊണ്ട് വലിയ കപ്പിത്താനെ തിരുമുമ്പാകെ വരുത്തി, "നാളെ രാവിലെ ബ്രാഹ്മണർക്കു പരക്കെ ഒരു സദ്യയും ചില ദാനങ്ങളും മറ്റും വേണമെന്നു നിശ്ചയിച്ചിരിക്കുന്നു. അതിനാൽ അതിനുവേണ്ടുന്നവയെല്ലാം നേരം

വെളുക്കുന്നതിനു മുമ്പ് തയ്യാറാക്കി ക്കൊടുക്കണം. സദ്യയ്ക്കു പ്രഥമൻ, എരിശ്ശേരി, ഉപ്പേരി, തോരൻ മുതലായവയെല്ലാം ചക്കകൊണ്ടുതന്നെ വേണമെന്നാണ് നിശ്ചയിച്ചിരിക്കുന്നത്" എന്നരുളിച്ചെയ്തു. "കല്പന പോലെയെല്ലാം തയ്യാറാക്കിക്കൊള്ളാം" എന്നുണർത്തിച്ചിട്ട് വലിയ കപ്പിത്താൻ അപ്പോൾത്തന്നെ തിരുമുമ്പാകെനിന്നു പോയി. നിശ്ചിത സമയത്തിനു മുമ്പുതന്നെ കപ്പിത്താൻ സകല സാധനങ്ങളും അവിടെ തയ്യാറാക്കി എത്തിച്ചുകൊടുത്തു. നേരം വെളുക്കുന്നതിനു മുമ്പു പഴുത്തതും പച്ചയുമായി അഞ്ഞൂറിലധികം ചക്ക അവിടെ വന്നുചേർന്നു. സദ്യയുടെ ആവശ്യം കഴിഞ്ഞിട്ടും പിന്നെയും വളരെ ചക്ക ശേഷിച്ചു കിടന്നിരുന്നു. സദ്യ ഏറ്റവും കെങ്കേമമായിയെന്നുള്ളതു പറയണമെന്നില്ലല്ലോ. ശക്തൻതിരുമനസ്സുകൊണ്ട് നമ്പൂരിമാർക്കു പരക്കെ പല വിധത്തിലുള്ള ദാനങ്ങളും ചെയ്തു.

പിന്നെയും ശീലായ്മ ക്രമേണ വർദ്ധിച്ചുകൊണ്ടുതന്നെയിരുന്നതിനാൽ ശക്തൻ തിരുമനസ്സുകൊണ്ടു പിന്നെയും പ്രതിദിനം പലവിധത്തിലുള്ള ദാനങ്ങൾ ചെയ്തുകൊണ്ടുതന്നെയിരുന്നു. കിം ബഹുനാ? 981–ാം മാണ്ടു കന്നിമാസം 12–ാം തീയതി ആ രാജകേസരി തൃശ്ശിവപേരൂർ വച്ചുതന്നെ കാലധർമ്മത്തെ പ്രാപിക്കുകയും ചെയ്തു.

തിരുമനസ്സിലെ പള്ളിശ്ശവം ദഹിപ്പിച്ചതു തൃശ്ശിവപേരൂർ കോവിലകത്തിന്റെ തെക്കുവശത്തുള്ള തോപ്പിലാണ്. ആ സ്ഥലത്തിനുചുറ്റും ചെറിയതായി ഒരു മതിൽ കെട്ടിച്ചിട്ടുള്ളത് ഇപ്പോഴും കാൺമാനുണ്ട്. അവിടെ അക്കാലം മുതൽ പതിവായി വിളക്കുവച്ചുവന്നിരുന്നത് ഇപ്പോഴും നടന്നുവരുന്നുണ്ട്. ആകെപ്പാടെ വിചാരിച്ചാൽ ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ട് ഒരമാനുഷപ്രഭാവനായിരുന്നുവെന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

# 51. അമ്മന്നൂർ പരമേശ്വരച്ചാക്യാർ

വേഷത്തിന്റെ ഭംഗികൊണ്ടും അഭിനയത്തിന്റെ തന്മയത്വം മുതലായ ഗുണങ്ങൾ കൊണ്ടും അമ്മന്നൂർ പരമേശ്വരച്ചാക്യാരോടു തുല്യനായ ഒരു നടൻ ഇക്കാലത്തിലെന്നല്ല, അക്കാലത്തുമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ സ്ഥിരവാസം മൂഴിക്കുളത്തുള്ള സ്വഭവനത്തിലായിരുന്നുവെങ്കിലും തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ മൂന്നു രാജ്യങ്ങളിലുമുള്ള രാജാക്കന്മാർ, പ്രഭുക്കൾ, ധനവാന്മാർ മുതലായവർ അദ്ദേഹതിന്റെ വേഷവും ആട്ടവും കാണാനായി ക്ഷണിച്ചുവരുത്തി കൂടെക്കൂടെ കൂടിയാട്ടങ്ങൾ നടത്തിക്കാറുണ്ടായിരുന്നു.

കൊല്ലം 1036–ാമാണ്ടു നാടുനീങ്ങിയ മാർത്താണ്ഡവർമ്മ മഹാരാജാവ് ഇളയ തമ്പുരാനായിരുന്ന കാലത്ത് തന്റെ സേവകനും പള്ളിയറ വിചാരിപ്പുകാരനുമായിരുന്ന ഈശ്വരപ്പിള്ളയെ ആട്ടമഭ്യസിപ്പിക്കാനായി ഈ ചാക്യാരെ തിരുവനന്തപുരത്തു വരുത്തി താമസിപ്പിച്ചിരുന്നുവെന്നും ഈശ്വരപിള്ള വിചാരിപ്പുകാർക്കു ആട്ടത്തിൽ (കഥകളിയിൽ) അസാമാന്യമായ പ്രസിദ്ധിയും കൈലാസോദ്ധരണം, സ്വർഗ്ഗ വർണ്ണന, സമുദ്രവർണ്ണന മുതലായവ അഭിനയിച്ചാടുന്നതിൽ അനന്യസാധാരണമായ സാമർത്ഥ്യവും ഗുണവും തന്മയത്വവും സിദ്ധിച്ചതിനുള്ള പ്രധാന കാരണം ആ ചാക്യാരുടെ ശിക്ഷാസാമർത്ഥ്യമാണെന്നുള്ളത് പ്രസിദ്ധമാണല്ലോ.

മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട് ഇളയ തമ്പുരാനായിരുന്ന കാലത്തും തിരുവനന്തപുരത്തു പൂജപ്പുരക്കൊട്ടാരത്തിൽ (അന്ന് അവിടുന്ന് അവിടെയാണ് എഴുന്നള്ളിത്താമസിച്ചിരുന്നത്) എന്നും കഥകളി പതിവായിരുന്നു. ഒരു ദിവസം, കഥകളി കാണാൻ തിരുമനസ്സിലെ അടുക്കൽ പരമേശ്വരച്ചാക്യാരുമുണ്ടായിരുന്നു. അന്ന്, "കാർത്തവീര്യാർജ്ജുനവിജയ"മായിരുന്നു കഥ. രാവണന്റെ കൈലാസോദ്ധരണം കണ്ടിട് തിരുമനസ്സുകൊണ്ട് ചാക്യാരോട് "എന്താ ചാക്യാരേ, കൈലാസോദ്ധാരണം നന്നായോ" എന്നു കല്പിച്ചു ചോദിച്ചു. അതിനു മറുപടിയായി

ചാക്യാർ, "തരക്കേടില്ല, കൈലാസം കുറച്ചുകൂടി വലിയതാണെന്നാണ് ധരിച്ചിരുന്നത്" എന്നറിയിച്ചു. പിന്നെ അതിനെക്കുറിച്ച് ഒന്നും

കല്പിച്ചില്ല. പിറ്റേദിവസം ഉച്ചതിരിഞ്ഞസമയം ചാക്യാരെ കൊട്ടാരത്തിൽ വരുത്തി "കൈലാസോദ്ധരണം ഒന്നാടിക്കണ്ടാൽക്കൊള്ളാം" എന്നു കല്പിച്ചു. വേഷംകെട്ടാതെയാടുന്ന കാര്യത്തിൽ കുറച്ചു മടിയുണ്ടായിരുന്നുവെങ്കിലും കല്പന അനുസരിക്കാതെയിരിക്കുന്നതു വിഹിതമല്ലല്ലോ എന്നു വിചാരിച്ച് ചാക്യാർ ഉടനെ രണ്ടാംമുണ്ട് അരയിൽ മുറുക്കിക്കെട്ടിക്കൊണ്ട് ആട്ടം ആരംഭിച്ചു. താൻ തലേദിവസം പറഞ്ഞ വാക്കോർത്തു തന്നെ പരീക്ഷിക്കാനായിട്ടാണ് ഈ കല്പനയെന്നു മനസ്സിലായതിനാൽ ചാക്യാർ മനസ്സിരുത്തിയാണ് ആടിയത്. തലേദിവസം ദശമുഖന്റെ വേഷം കെട്ടിയാടിയ ആൾ മുതലായി കൊട്ടാരംവക കളിയോഗത്തിലുള്ള എല്ലാവരും സേവകന്മാരും അമ്മച്ചിയും അവിടെയുണ്ടായിരുന്നു. ചാക്യാരുടെ ആട്ടം വളരെ കേമമായി എന്നുള്ളതു പറയണമെന്നില്ലല്ലോ. ആട്ടംകണ്ടു തിരുമനസ്സുകൊണ്ട് മുതലായി എല്ലാവരും വളരെ സന്തോഷിക്കുകയും വിസ്മയിക്കുകയും ചെയ്തു. വിസ്മയാകുലയായ അമ്മച്ചി "അമ്പമ്പോ! കൈലാസപർവ്വതം ഇത്ര വലിയതാണോ? ഇന്നലെ ആടിക്കണ്ടപ്പോൾ അത് ഏകദേശം നമ്മുടെ വേളിക്കുന്നിന്നോളമുണ്ടായിരിക്കുമെന്നേ തോന്നിയുള്ളു" എന്നു പറഞ്ഞു. തിരുമനസ്സുകൊണ്ട് ഉടനെ രത്നഖചിതമായി ഒരു മോതിരം ചാക്യാർക്കു കല്പിച്ച് സമ്മാനിക്കുകയും ആട്ടത്തിൽ അദ്വിതീയന്മാരാണെന്നു സ്വയമേവ അഭിമാനിച്ചിരുന്ന കൊട്ടാരംവക കഥകളിയോഗക്കാരെല്ലാം അപ്പോൾ "സലജ്ജോഹ" മാടുകയും ചെയ്തു.

പരമേശ്വരച്ചാക്യാർ കല്പനപ്രകാരം തിരുവനന്തപുരത്തു താമസിച്ചിരുന്നപ്പോൾ ഒരു ദിവസം പകലെ വെയിലാറിയ സമയം കാറ്റുകൊള്ളാനായി കടൽപ്പുറത്തേക്കു പുറപ്പെട്ടു. കടൽപ്പുറത്തെത്തിയപ്പോൾ അവിടെ നാട്ടുകാരായിട്ടും യൂറോപ്യന്മാരായിടും മറ്റും വളരെയാളുകൾ കാറ്റുകൊള്ളാനായി വന്നുകൂടിയിരുന്നു. അക്കൂട്ടത്തിൽ റസിഡണ്ടു സായ്പും മദാമ്മയും അവരുടെ വാത്സല്യഭാജനമായ ഒരു പട്ടിയുമുണ്ടായിരുന്നു. ആ പട്ടി സായ്പോ മദാമ്മയോ പറയാതെ ആരെയും കടിക്കാറില്ലെങ്കിലും വലിയ സിംഹത്താനെപ്പോലെ ഭയങ്കരമൂർത്തിയായ അവനെക്കണ്ടാൽ അപരിചിതന്മാരായ ഏവരും ഭയപ്പെട്ടുപോകുമായിരുന്നു. കടിക്കാനല്ലെങ്കിലും ആ പട്ടി കാണുന്നവരുടെയെല്ലാമടുക്കൽ മണത്തു മണത്തു ചെല്ലുക പതിവായിരുന്നു. ആ പതിവുപോലെ അതു ചാക്യരുടെ അടുക്കലേക്കും

ചെന്നു. ചാക്യാരു വല്ലതെ ഭയപ്പെട്ട് "പട്ടി, പട്ടി" എന്ന് ഉറക്കെ വിളിച്ചു പറഞ്ഞു. അനുവാദം കൂടാതെ അതു കടിക്കയില്ലെന്നു നിശ്ചയമുണ്ടായിരുന്നതിനാൽ പട്ടിയെ തിരിച്ചു വിളിക്കാതെ സായ്പും മദാമ്മയും ചാക്യാരുടെ പരിഭ്രമം കണ്ടു ചിരിച്ചുകൊണ്ടു നിന്നതേ ഉള്ളു. പിന്നെ ഗത്യന്തരമൊന്നുമില്ലെന്നുകണ്ട് ചാക്യാർ കുനിഞ്ഞ് അവിടെ നിന്ന് ഒരു കല്ലെടുത്തു പട്ടിയെ ലക്ഷ്യമാക്കി ഒരേറുകൊടുത്തതായി ഒന്നഭിനയിച്ചു. വാസ്തവത്തിൽ എറിഞ്ഞതായി നടിക്കുക മാത്രമേ ഉണ്ടായുള്ളു. എങ്കിലും ഏറുകൊണ്ടാതായിത്തന്നെ തോന്നുകയാൽ പടി ഉറക്കെ നിലവിളിച്ചും കൊണ്ട് അവിടെനിന്ന് ഓടിപ്പോയി. പട്ടിക്ക് ഏറുകൊണ്ടാതായിത്തന്നെ തോന്നുകയാൽ സായ്പും മദാമ്മയും അത്യന്തം കുപിതരായിത്തീർന്നു. ഈ അക്രമം പ്രവർത്തിച്ച ആൾ ആരാണെന്നു സായ്പു തന്റെ അടുക്കലുണ്ടായിരുന്ന ചിലരോടു ചോദിക്കുകയും ആ മനുഷ്യൻ കല്പനപ്രകാരം വന്നു താമസിക്കുന്ന ഒരു ചാക്യാരാണെന്നു മനസ്സിലാക്കുകയും ചെയ്തു. കല്പനപ്രകാരം വന്നു താമസിക്കുന്ന ആളാണെങ്കിൽ ഈ വിവരം തിരുമനസ്സറിയിക്കാതെ പ്രതിക്രിയചെയ്യുന്നതു വിഹിതമല്ലല്ലോ എന്നു വിചാരിച്ചു സായ്പും മദാമ്മയും കൊട്ടാരത്തിലേക്കു പുറപ്പെടു. അപ്പോൾ തിരുമനസ്സുകൊണ്ട് കടൽക്കാറ്റു കൊള്ളുന്നതിനായി കടൽപ്പുറത്തു ബംഗ്ലാവിൽ എഴുന്നള്ളീട്ടുണ്ടെന്നറിയുകയാൽ സായ്പും മദാമ്മയും അവിടെച്ചെന്നു വിവരം തിരുമനസ്സറിയിച്ചു. ഉടനെ ചാക്യാരെ തിരുമുമ്പാകെ വരുത്തി കല്പിച്ചു ചോദിച്ചപ്പോൾ ചാക്യാർ ഉണ്ടായ വാസ്തവമെല്ലാം തിരുമനസ്സറിയിച്ചു. എറിഞ്ഞില്ലെന്നു പറയുന്നതു ശുദ്ധമേ വ്യാജമാണെന്നും നാട്യം കണ്ടു തങ്ങളുടെ പട്ടി ഒരിക്കലും ഭയപ്പെടുകയില്ലെന്നും സായ്പും മദാമ്മയും വാദിച്ചു. "ഇതിനെന്താണ് സമാധാന"മെന്നു കല്പിച്ച് ചോദിച്ചപ്പോൾ ചാക്യാർ, "വാസ്തവം സായ്പിനെയും ബോദ്ധ്യപ്പെടുത്താമോ എന്നു നോക്കട്ടെ" എന്നു പറഞ്ഞു സ്വല്പം പിന്നോക്കം മാറി താണു നിന്ന് അവിടെ കരിങ്കല്ലുകൊണ്ടിട്ടിരുന്ന വലിയ നടക്കല്ലു വളരെ പ്രയാസപ്പെട്ടു കുലുക്കി ഇളക്കിയെടുത്തു സായ്പിന്റെ തലയിലേക്കിട്ടാതായി ഒരു നാട്യം കാണിച്ചു. ആ കല്ലു തന്റെ തലയിൽ വീണു എന്നുതന്നെ തോന്നിപ്പോവുകയാൽ സായ്പ് "അയ്യോ!" എന്ന് ഉറക്കെ നിലവിളിച്ചുകൊണ്ട് ഉടനെ അവിടെ മറിഞ്ഞുവീണു. കല്ല് സായ്പിന്റെ തലയിൽ വീണു എന്നുതന്നെ തോന്നിപ്പോവുകയാൽ മദാമ്മയും ഏറ്റവും പരവശയായിത്തീർന്നു. വീണിട്ടു വളരെ നേരം

കഴിഞ്ഞതിന്റെ ശേഷമാണ് സായ്പിനു ബോധംവീണത്. ബോധംവീണ് എണീറ്റിരുന്നിട്ടും കുറച്ചു വെള്ളം കുടിക്കുകയും തണുത്തവെള്ളംകൊണ്ടു മുഖം കഴുകുകയും കുറച്ചുനേരം കാറ്റേൽക്കുകയും ചെയ്തതിന്റെ ശേഷമേ സായ്പിനു സംസാരിക്കാറായുള്ളൂ. സായ്പു പിന്നെയും തല യിൽ തപ്പിനോക്കി, കല്ലു തലയിൽ വീണില്ലെന്നു തീർച്ചപ്പെടുത്തിയശേഷം "നമ്മുടെ പട്ടിക്കും ഏറു കൊണ്ടില്ലായിരിക്കും. ഇപ്രകാരം അഭിനയ സാമർത്ഥ്യമുള്ള ഒരു നടനെ ഞാൻ യൂറോപ്പുരാജ്യങ്ങളിലെങ്ങും കണ്ടി ട്ടില്ല. ഇവിടെ ഇങ്ങനെ ഒരു മഹാനുണ്ടായിത്തീർന്നതു കേരളത്തിന് ആക പ്പാടെ അഭിമാനകരംതന്നെ. വാസ്തവമറിയാതെ ഈ മഹാന്റെ പേരിൽ മഹാരാജാവിന്റെ അടുക്കൽ പരാതി അറിയിച്ചതിനെക്കുറിച്ചു ഞാൻ നിർവ്യാജം വ്യസനിക്കുകയും ചാക്യാരോടു മാപ്പു ചോദിക്കുകയും ചെയ്തുകൊള്ളുന്നു" എന്നു പറയുകയും ചാക്യാർക്കു പല സമ്മാനങ്ങൾ കൊടുക്കുകയും ചെയ്തു. അപ്പോഴേക്കും നേരം വൈകിയതിനാൽ എല്ലാവരും പരസ്പരം യാത്രപറഞ്ഞ് അവരവരുടെ വാസസ്ഥലങ്ങളി ലേക്കു പുറപ്പെട്ടു. ആ സമയം മുമ്പ് ഓടിപ്പോയ പട്ടിയും അവിടെ വന്നുചേർന്നു. അപ്പോൾ സായ്പിനും മദാമ്മയ്ക്കും വളരെ സന്തോഷമായി എന്നുള്ളതു പറയണമെന്നില്ലല്ലോ.

പരമേശ്വരച്ചാക്യാരുടെ വാക്സാമർത്ഥ്യത്തെപ്പറ്റിയും പല ഐതിഹ്യ ങ്ങൾ കേട്ടിട്ടുണ്ട്. അതൊക്കെ ഇനിയൊരവസരത്തിൽ വിവരിക്കാമെന്നു വയ്ക്കാനല്ലാതെ ഇപ്പോൾ നിവൃത്തിയില്ല. അതിനാൽ ഇയ്യിടെ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ തൃക്കയ്യിൽനിന്നു വീരശൃംഖല ലഭിച്ച പരമേശ്വരച്ചാക്യാരും ഈ പരമേശ്വരച്ചാക്യരുടെ കുടുംബജാതാനാണെന്നു കൂടി വായനക്കാരെ അറിയിച്ചുകൊണ്ട് വിരമിക്കുന്നു.

# 52. ചേരാനല്ലൂർ കുഞ്ചുക്കർത്താവ്

ചേരാനല്ലൂർ കർത്താവിന്റെ ഭവനം ഇപ്പോൾ കൊച്ചീസംസ്ഥാനത്ത് കണയന്നൂർ താലൂക്കിൽ ചേരാനല്ലൂർ ദേശത്താണ്. ഇടപ്പിള്ളി തീവണ്ടി സ്റ്റേഷനിൽനിന്നു രണ്ടു നാഴിക വടക്കുമാറിയാണ് ഈ ഭവനം. ഇവരെ സാധാരണയായി പറഞ്ഞു വരുന്നത് "ചേരാനല്ലൂർ കർത്താവ്" എന്നാണെ ങ്കിലും ഇവരുടെ കുടുംബത്തേക്കുള്ള സ്ഥനപ്പേർ "കുന്നത്തു രാമക്കുമാര ക്കൈമ്മൾ" എന്നാണ്.

പണ്ട് ഇവരുടെ തറവാടു വരാപ്പുഴയായിരുന്നു. അവിടെയുണ്ടാ യിരുന്ന സ്ഥാനപ്പേർ 'പടിഞ്ഞാറ്റേടത്തു പടനായർ" എന്നായിരുന്നു വെന്നും ഇവരുടെ തറവാട്ടേക്കു കൊച്ചിരാജാവിന്റെ പടനായകസ്ഥാനമു ണ്ടായിരുന്നതിനാലാണ് ഈ സ്ഥാനപ്പേരു സിദ്ധിച്ചതെന്നും ഒരു കേൾവിയുണ്ട്. ഇവർക്കു വാരാപ്പുഴെ ചില പുരയിടങ്ങളും മറ്റും അടുത്ത കാലംവരെ ഉണ്ടായിരുന്നു. അതിനാൽ ഈ കേൾവി കേവലം അടിസ്ഥാന രഹിതമാണെന്നു തോന്നുന്നില്ല.

എറണാകുളം ജില്ലയ്ക്ക്[5] (കൊല്ലവർഷം 1100–ൽ) ഇപ്പോൾ 'അഞ്ചി ക്കയ്മൾ ജില്ല്' എന്നാണല്ലോ പേരു പറഞ്ഞുവരുന്നത്. ആ സ്ഥലം അഞ്ചു കയ്മൾമാരുടെ വകയായിരുന്നു. അതിനാലാണ് ആ ജില്ലയ്ക്ക് ഈ പേരു സിദ്ധിച്ചത്. അ കയ്മൾമാർ അന്യംനിന്നുപോയപ്പോൾ അതിലൊരു കുടുംബം പടിഞ്ഞാറ്റേടത്തു പടനായരുടെ തറവാട്ടേക്കൊതുങ്ങി. അതി നാൽ എറണാകുളത്ത് ഇവരുടെ സ്ഥാനപ്പേരു "ചെറുകാട് ഇരവിക്കയ്മൾ" എന്നായിത്തിർന്നു. ഈ വക സംഗതികളെല്ലാം കൊണ്ടും മുമ്പ് ഇവരുടെ സ്ഥാനപ്പേരു കയ്മൾ എന്നായിരുന്നു എന്നും കർത്താവെന്നുള്ള സ്ഥാനം പിന്നീടുണ്ടായതാണെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. കർത്താവെന്നും കയ്മൾ എന്നും പണിക്കരെന്നും കുറുപ്പെന്നും മറ്റുമുള്ള സ്ഥാനങ്ങൾ രാജാക്കന്മാർ കല്പിച്ചുകൊടുക്കുന്നതാണല്ലോ. ചേരാനല്ലൂർ കർത്താവിനു പണുണ്ടായിരുന്ന കയ്മൾ എന്ന സ്ഥാനം ഇടക്കാലത്ത് ഏതോ ഒരു രാജാവു ഭേദപ്പെടുത്തി കർത്താവെന്നാക്കിയതായിരിക്കാം.

5

മുകുന്ദപുരം താലൂക്കിലുള്ള "കോടശ്ശേരിക്കർത്താവി"നെ ചിലർ "തമ്പാൻ" എന്നും പറയാറുണ്ട്. അവിടെ ഒരു കവിതക്കാരൻ കർത്താവുണ്ടായിരുന്നുവല്ലോ. അദ്ദേഹത്തെ 'കോടശ്ശേരിക്കുഞ്ഞൻ തമ്പാൻ എന്നാണു സാധാരണയായി പറഞ്ഞുവന്നിരുന്നത്. കോടശ്ശേരിക്കർത്താവിന്റെ കുടുംബത്തിലെ സ്ത്രീകളെ "തമ്പായിമാർ" എന്നാണ് പറയുന്നത്. എന്നാൽ ചേരാനല്ലൂർ കർത്താവിന്റെ സ്ത്രീകളെ പറയുന്നതു കുഞ്ഞമ്മമാർ' എന്നാണ്. ഇവരുടെ ഒരു ശാഖാകുടുംബം തിരുവിതാംകൂറിൽ മൂവാറ്റുപുഴത്താലൂക്കിൽ "തൃക്കാരിയൂർ" ദേശത്തുമുണ്ട്. അവിടെയുള്ള സ്ത്രീകളെയും കുഞ്ഞമ്മമാർ എന്നുതന്നെയാണ് പറഞ്ഞുവരുന്നത്. തിരുവിതാംകൂറിൽ വേറെയുള്ള കർത്താക്കന്മാരുടെ സ്ത്രീകളെയും പറഞ്ഞുവരുന്ന കുഞ്ഞമ്മമാർ എന്നുതന്നെയാണ്. തിരുവിതാംകൂറിൽ കയ്മൾ എന്ന സ്ഥാനപ്പേരായിരുന്ന ചില കുടുംബക്കാർ ഈയിടെ കർത്താവെന്ന് പേരുവച്ച് എഴുത്തുകുത്തുകൾ തുടങ്ങിയിരിക്കുന്നതായിക്കാണുന്നുണ്ട്. ഈ പെരുമാറ്റം അവർ സ്വയമേവ ചെയ്തതാണ്. രാജകൽപ്പന പ്രകാരവും മറ്റുമല്ല.

മേൽപറഞ്ഞപ്രകാരം പലവിധത്തിലുള്ള സ്ഥാനമാനങ്ങളോടുകൂടി ചേരാനല്ലൂർ കുന്നത്തുകുടുംബത്തിൽ ജനിച്ച ആളാണ് നമ്മുടെ കഥാനായകനായ കുഞ്ചുക്കർത്താവ്. ഇദ്ദേഹത്തിന്റെ ജനനമരണങ്ങൾ ഏതേതാണ്ടുകളിലായിരുന്നു എന്നറിയുന്നതിനു മാർഗ്ഗമൊന്നും കാണുന്നില്ല. എങ്കിലും അദ്ദേഹം ജീവിച്ചിരുന്നത് ഏകദേശം ഇരുനൂറു കൊല്ലങ്ങൾക്കു മുൻപായിരുന്നു എന്നുള്ളതിനു ചില ലക്ഷ്യങ്ങളുണ്ട്.

കുഞ്ചുക്കർത്താവു ചെറുപ്പത്തിൽതന്നെ സ്വദേശം വിട്ടുപോയി. ഏതാനുംകാലം പരദേശങ്ങളിൽ സഞ്ചരിക്കുകയും താമസിക്കുകയും ചെയ്തിരുന്നു. ആ ദിക്കുക്കളിൽനിന്ന് അദ്ദേഹം മന്ത്രവാദം, വൈദ്യം, പാട്ട്, വീണവായന, ഇന്ദ്രജാലം മുതലായ പല വിദ്യകളിൽ അനിതരസാധരണമായ പാണ്ഡിത്യം സമ്പാദിച്ചുകൊണ്ടാണ് സ്വദേശത്തു തിരിച്ചെത്തിയത്. സ്വദേശത്തു വന്നതിന്റെ ശേഷവും അദ്ദേഹം ഉപയോഗിച്ചിരുന്ന വേഷഭൂഷാദികളെല്ലാം പരദേശീയംതന്നെയായിരുന്നു.

കുഞ്ചുക്കർത്താവിനു പല വിദ്യകൾ അറിയാമായിരുന്നുവെങ്കിലും അദ്ദേഹം അധികമായി പ്രയോഗിച്ചിരുന്നത് ഇന്ദ്രജാലമാണ്. അതിനാൽ

ആ വിഷയത്തിലാണ് അധികം പ്രസിദ്ധിയുണ്ടായത്. അദ്ദേഹം ഹനുമാനെ സ്സേവിച്ചു പ്രത്യക്ഷമാക്കിയിരുന്നതിനാൽ ഏതൊരു കാര്യം സാധിക്കുന്ന തിനും അദ്ദേഹതിനു യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. വിശേഷിച്ച് അദ്ദേഹം ചില കുട്ടിച്ചാത്തന്മാരെയും സേവിച്ചു വശംവദന്മാരാക്കിയിരുന്നു.

കുഞ്ചുക്കർത്താവു പരദേശത്തുനിന്നു മടങ്ങിവന്നു കുറച്ചുകാലം കഴിഞ്ഞപ്പോൾ തറവാട്ടിൽ മൂപ്പുസ്ഥാനം ലഭിച്ചു. എങ്കിലും അദ്ദേഹം കുടുംബകാര്യങ്ങളൊന്നും അന്വേഷിച്ചിരുന്നില്ല. അവയെല്ലാം അനന്തരവ രെക്കൊണ്ടു നടത്തിക്കുകയാണ് ചെയ്തിരുന്നത്. അദ്ദേഹം മിക്കപ്പോഴും താമസിച്ചിരുന്നതു രാജസന്നിധിയിലാണ്. ചിലപ്പോൾ മാത്രമേ സ്വഗൃഹ ത്തിൽ താമസിച്ചിരുന്നുള്ളു.

കൊച്ചീസംസ്ഥാനത്തു വടുതലപ്പുഴയ്ക്കു വടക്കുള്ള നികുതി മുഴുവ നും പിരിച്ചു സർക്കാരിലടയ്ക്കുന്നതിന് ചേരാനല്ലൂർക്കർത്താവിനെ കൽപ്പനപ്രകാരം അധികാരപ്പെടുത്തിയിരുന്നു. വളരെക്കാലം അവർ ആ ജോലി ശരിയായി നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു. ആ ഏർപ്പാട് ഭേദപ്പെടുത്തിയത് 1074–ാമാണ്ടാണ്.

ഒരാണ്ടിൽ നികുതി അടച്ചുതീർക്കാതെയിരുന്നതിനാൽ സർക്കാരിൽ നിന്ന് കർത്താവിന്റെ അടുക്കൽ ആളെ അയച്ചു. അപ്പോൾ കുഞ്ചു ക്കർത്താവു ഗൃഹത്തിലുണ്ടായിരുന്നു. തറവാടുകാര്യങ്ങളന്വേഷിക്കുകയും നികുതി പിരിച്ചു സർക്കാരിലടയ്ക്കുകയും മറ്റും ചെയ്തിരുന്ന അനന്തര വൻ അപ്പോൾ അവിടെയുണ്ടായിരുന്നില്ല. പുറത്ത് എവിടെയോ പോയിരി ക്കുകയായിരുന്നു. അതിനാൽ കുഞ്ചുക്കർത്താവ് ആ വന്ന ആളോട് "അനന്തരവൻ ഇപ്പോൾ ഇവിടെയില്ല. അയാൾ എന്തോ കാര്യമായി പുറത്തെവിടെയോ പോയിരിക്കുകയാണ്. എന്റെ കൈവശം പണമൊന്നു മില്ല. അതിനാൽ നാളെ വരണം. അപ്പോഴേക്കും അനന്തരവൻ വരുമായിരിക്കാം. അയാൾ വന്നില്ലെങ്കിലും നാളത്തേക്കു പണമുണ്ടാക്കി ത്തരാം" എന്നു പറഞ്ഞു. വന്നയാൾ അതു കേട്ടു അപ്പോൾ മടങ്ങി പ്പോവുകയും അടുത്ത ദിവസം വീണ്ടും വരുകയും ചെയ്തു. അന്നും കാര്യന്വേഷണക്കാരനായ അനന്തരവൻ കർത്താവു വന്നിട്ടില്ലായിരുന്നു. എങ്കിലും താൻ പറഞ്ഞിരുന്നൗപോലെ ചെയ്യാതിരിക്കുന്നതു വിഹിതമ ല്ലല്ലോ എന്നു വിചാരിച്ച് കുഞ്ചുക്കർത്താവ് അകത്തുനിന്ന് ഒരു പെട്ടിയെ

ടുത്തുകൊണ്ടു വന്നു തുറന്ന് സർക്കാരിലേക്കു ചെല്ലുവാനുണ്ടായിരുന്ന സംഖ്യ മുഴുവനും അതിൽനിന്ന് എണ്ണിക്കൊടുത്തു. അതു മുഴുവനും അക്കാലത്തു കൊച്ചീരാജ്യത്തു നടപ്പുണ്ടായിരുന്ന ഇരട്ടിപ്പുത്തനായിരുന്നു. മുഴുവനും എണ്ണിക്കഴിഞ്ഞപ്പോൾ "പുത്തനെക്കുറിച്ചു വല്ല സംശയവു മുണ്ടെങ്കിൽ വെട്ടിമുറിച്ചോ ഉരുക്കിയോ നോക്കിക്കൊള്ളണം" എന്നു കുഞ്ചുക്കർത്താവു പറഞ്ഞു. വന്നിരുന്ന ആൾ വേണ്ടുന്ന പരിശോധന യെല്ലാം കഴിഞ്ഞതിന്റെ ശേഷം "എല്ലാം നല്ല പുത്തൻതന്നെയാണ്. സംശയ മൊന്നുമില്ല" എന്നു പറഞ്ഞ് പുത്തനെല്ലാം വാരിക്കെട്ടിക്കൊണ്ടു പോയി. അയാൾ പോയ കുറച്ചുസമയം കഴിഞ്ഞപ്പോൾ അനന്തരവൻ കർത്താവു വന്നു. അപ്പോൾ അദ്ദേഹത്തോടു നികുതിവക പണത്തിനു സർക്കാരിൽനിന്ന് ആളെ അയച്ചിരുന്നുവെന്നും താൻ പണമുണ്ടാക്കി ക്കൊടുത്തയച്ചു എന്നും കുഞ്ചുക്കർത്താവു പറഞ്ഞു. ഇതു കേട്ടപ്പോൾ ത്തന്നെ അനന്തരവൻ കർത്താവു വല്ലാതെ ഭയപ്പെട്ടു. കാരണവരുടെ കൈവശം പണമുണ്ടായിരുന്നില്ലെന്ന് അനന്തരവന് അറിയാമായിരുന്നു. പിന്നെ പണമുണ്ടാക്കിക്കൊടുത്തയച്ചത് ഇന്ദ്രജാലംകൊണ്ടായിരിക്കണ മല്ലോ. അതിനാൽ അനന്തരവൻകർത്താവ് "അയ്യോ! ഇതു വേണ്ടായിരുന്നു. സർക്കാരിനെ വഞ്ചിക്കുന്നതു വിഹിതമല്ലല്ലോ. എന്നു മാത്രമല്ല, സംഗതി വെളിപ്പെടുമ്പോൾ നമ്മൾ ശിക്ഷ അനുഭവിക്കേണ്ടതായും വന്നേക്കാം" എന്നു പറയുകയും പണവുംകൊണ്ടു ക്ഷണത്തിൽ എറണാകുളത്തേക്കു പോവുകയും ചെയ്തു. എറണാകുളത്തെത്തി പണം ഏറ്റുവാങ്ങേണ്ടുന്ന ഉദ്യോഗസ്ഥന്മാരുടെ അടുക്കൽച്ചെന്നു "നികുതി വക പണം ഹാജരാ ക്കിയിരിക്കുന്നു. ഇത് ഏറ്റുവാങ്ങി രസീതു തരണം" എന്നു പറഞ്ഞപ്പോൾ ഉദ്യോഗസ്ഥന്മാർ "നികുതിവക പണമെല്ലാം ഇവിടെ അടച്ചുതീർന്നിരി ക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ കർത്താവ്, "കാരണവർ കൊടുത്തയച്ച അപ്പണം വേറൊരിനമാണ്. അതിനാൽ അതു മടക്കിത്തരുകയും ഞാൻ കൊണ്ടുവന്നിരിക്കുന്ന പണം ഏറ്റുവാങ്ങി പ്രമാണം തരുകയും ചെയ്യണ"മെന്നും നിർബന്ധിച്ചു. അതിനാൽ ആ ഉദ്യോഗസ്ഥന്മാർ അങ്ങനെ സമ്മതിച്ചു. കാരണവർ കൊടുത്തയച്ച പണം എടുത്തു കൊണ്ടുവന്ന് എണ്ണിയേൽപ്പിക്കുന്നതിനായി അഴിച്ചു നോക്കിയപ്പോൾ അതു മുഴുവനും ഇരട്ടിപ്പുത്തന്റെ വലിപ്പതിൽ വൃത്താകാരമായി മുറിച്ച ഓലക്കഷണങ്ങളായിരുന്നു. അതു കണ്ട് എല്ലാവരും വിസ്മയിക്കുകയും നികുതിവക പണം ഏറ്റുവാങ്ങിക്കൊണ്ട് അതിനുള്ള രസീതും കൊടുത്ത

യയ്ക്കുകയും ചെയ്തു. കുഞ്ചുക്കർത്താവു പരദേശത്തിനിന്നു മടങ്ങി വന്നിട്ട് ആദ്യം പ്രയോഗിച്ച വിദ്യ ഇതായിരുന്നു. ഇതു കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തിന്റെ പ്രസിദ്ധി സർവ്വത്ര പരന്നു.

ഒരിക്കൽ തൃപ്പുണിത്തുറെനിന്നും ചില കൊച്ചുതമ്പുരാക്കന്മാർ കർത്താവിന്റെ ഭവനത്തിൽ എഴുന്നള്ളുകയും ചില വിദ്യകൾ കണ്ടാൽക്കൊള്ളാമെന്നു കുഞ്ചുക്കർത്താവിനോട് ആവശ്യപ്പെടുകയും ചെയ്തു. കുഞ്ചുക്കർത്താവു നാലു തോക്കെടുത്തു നിറച്ചു നാലു ഭൃത്യന്മാരെ വിളിച്ച് ഓരോ തോക്കുവീതം അവരുടെ കയ്യിൽകൊടുത്ത് അവിടെയുള്ള കുളത്തിന്റെ നാലു കരയിലും നിറുത്തീട്ട്, "ഞാൻ ഈ കുളത്തിൽ മുങ്ങിയാൽ പൊങ്ങിവരുന്ന സമയം നിങ്ങൾ എന്നെ വെടിവയ്ക്കണം" എന്നു പറഞ്ഞു. ഭൃത്യന്മാർ അരയും തലയും മുറുക്കി വെടിവയ്ക്കാനായി സന്നദ്ധരായിക്കഴിഞ്ഞു എന്നു കണ്ടപ്പോൾ കർത്താവു കുളത്തിലിറങ്ങി മധ്യഭാഗത്തു ചെന്നു മുങ്ങി. കൊച്ചുതമ്പുരാക്കന്മാരും ഭൃത്യന്മാരും നോക്കിക്കൊണ്ടു നിന്നു. ഏകദേശം മുന്നേമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ കുഞ്ചുക്കർത്താവിന്റെ തല വെള്ളത്തിനു മുകളിൽ കണ്ടു. ഉടനെ ഭൃത്യന്മാർ വെടിവെക്കുകയും കുഞ്ചുക്കർത്താവിന്റെ തല പൊട്ടിച്ചിതറുകയും കുളത്തിലെ വെള്ളം രക്തമയ മായിത്തീരുകയും കുറച്ചുസമയം കഴിഞ്ഞപ്പോൾ കുഞ്ചുക്കർത്താവിന്റെ മൃതശരീരം വെള്ളത്തിനു മീതെ പൊങ്ങിവരുകയും ചെയ്തു. ഇതെല്ലാം കണ്ടു കൊച്ചുതമ്പുരാക്കന്മാർ വല്ലാതെ ഭയപ്പെടുകയും "കർത്താവ് ഇങ്ങനെ മരിച്ചതിന്റെ കാരണമെന്തായിരിക്കും? കാരണമെന്തായാലും വലിയ കഷ്ടമായിപ്പോയി. കർത്താവിന്റെ വിദ്യ കാണാൻ വന്നിട്ട് നമുക്കു മരണം കാണാനാണല്ലോ സംഗതിയായത്. കർത്താവു പറഞ്ഞിട്ടാണെങ്കിലും ഈ ഭൃത്യന്മാർ വെടിവച്ചതു ന്യായമായില്ല. വെടിവയ്ക്കുന്ന സമയം കർത്താവു വെള്ളത്തിൽ മുങ്ങിക്കളയും. വെടി കൊള്ളാനിടയാവുകയില്ല എന്നാണ് വിചാരിച്ചത്. അല്ലെങ്കിൽ വെടിവെയ്ക്കാൻ സമ്മതിക്കയില്ലായിരുന്നു. അഥവാ കർത്താവിന് അബദ്ധം പറ്റിപ്പോയതല്ലയോ? വെടി വരുമ്പോ ഴേക്കും മുങ്ങിക്കളായാമെന്നായിരിക്കും വിദ്വാൻ വിചാരിച്ചിരുന്നത്. വെടിയുണ്ടയുടെ വേഗംകൊണ്ട് അതിനിട കിട്ടിയില്ലായിരിക്കും. എങ്ങനെയായാലും കാര്യം വലിയ കഷ്ടമായി" എന്നും മറ്റും അരുളിച്ചെയ്യുകയും ചെയ്തു. അപ്പോഴേക്കും കുഞ്ചുക്കർത്താവിന്റെ

മൃതശരീരം വെള്ളത്തിൽത്താണു. ഉടനെ അദ്ദേഹത്തിന്റെ മാളികയിൽ ഒരു വീണ വായന കേട്ടുതുടങ്ങി. അപ്പോൾ ആ വെടിക്കാരായ ഭൃത്യന്മാർ കൊച്ചുതമ്പുരാക്കന്മാരുടെ അടുക്കൽചെന്ന് "ഈ കഷ്ടസംഭവം തൃക്കൺപാർത്തതിനാൽ തിരുമനസ്സിലുണ്ടായിരുന്ന അസ്വാസ്ഥ്യം ആ മാളികയിലെഴുന്നള്ളി വീണവായന കുറച്ചുകേട്ടാൽത്തീരും" എന്നറിയിച്ചു. ഉടനെ കൊച്ചുതമ്പുരാക്കന്മാർ മാളികയിലെഴുന്നള്ളി. അപ്പോൾ അവിടെ വീണ വായിച്ചുകൊണ്ടിരുന്നത് കുഞ്ചുക്കർത്താവായിരുന്നു. കർത്താവിനെ ക്കണ്ടപ്പോൾ ആ തമ്പുരാക്കന്മാർക്കുണ്ടായ സന്തോഷവം വിസ്മയവും എത്രമാത്രമായിരുന്നു എന്നു പറയാൻ പ്രയാസം. അവർ കരുതിക്കൊണ്ട് വന്നിരുന്ന സമ്മാനങ്ങളെല്ലാം കൊടുത്തു കർത്താവിനെ അത്യന്തം ബഹുമാനിച്ചതിന്റെ ശേഷം മടങ്ങിയെഴുന്നള്ളുകയും ചെയ്തു.

ഒരു ദിവസം കുഞ്ചുക്കർത്താവും ഒരു നമ്പൂരിയുംകൂടി ചതുരംഗവച്ചുകൊണ്ടിരുന്നപ്പോൾ കർത്താവിന്റെ ചില സ്നേഹിതന്മാർ അവിടെച്ചെന്ന്, "ഞങ്ങൾ വഞ്ചികളിക്കാനായി പുറപ്പെട്ടിരിക്കുകയാണ്. യജമാനൻകൂടെ വരണം" എന്നു പറഞ്ഞു. ചതുരംഗത്തിലുള്ള രസംകൊണ്ട് കർത്താവ്, 'ഞാൻ വരുന്നില്ല. നിങ്ങൾ പോയി വഞ്ചികളിക്കുവിൻ; ഞങ്ങൾ ചതുരംഗം കളിക്കാം എന്നും പറഞ്ഞു. അതു കേട്ട് ആ സ്നേഹിതന്മാർ സമ്മതിക്കാതെ വീണ്ടും നിർബ്ബന്ധിക്കുകയാൽ കർത്താവ് നമ്പൂരിയോട്, "ഞാൻ പോയി ക്ഷണത്തിൽ മടങ്ങി വന്നേക്കാം. അവിടുന്ന് ഇവിടെത്തന്നെ ഇരിക്കണം. പൊയ്ക്കളയരുത്" എന്ന് പറഞ്ഞിട്ട് അവരോടുകൂടിപ്പോയി. ഉടനെ എല്ലാവരുംകൂടിച്ചെന്നു തോണിയിൽ കയറി കളി തുടങ്ങി. സ്വല്പസമയം കഴിഞ്ഞപ്പോൾ തോണിയുടെ കൊമ്പത്തിരുന്ന കർത്താവ് എങ്ങനെയോ തെറിച്ചു വെള്ളത്തിൽ വീഴുകയും ഉടനെ താണുപോവുകയും ചെയ്തു. വഞ്ചിയിലുണ്ടായിരുന്ന കൂട്ടുകാർക്കു പരിഭ്രമമായി. ചിലർ വെള്ളത്തിൽ ചാടി മുങ്ങിത്തപ്പിനോക്കി. കർത്താവിന്റെ മൃതശരീരം പോലും എങ്ങും കണ്ടില്ല. പിന്നെ വലക്കാരെ വരുത്തി വലവീശിച്ചുനോക്കി. എന്നിട്ടും കണ്ടില്ല. കർത്താവിന്റെ ശവംപോലും കണ്ടുകിട്ടുന്ന കാര്യം അസാദ്ധ്യമെന്നു തീർച്ചയാവുകയാൽ അവരെല്ലാവരും ഏറ്റവും വിഷാദത്തോടുകൂടി കളി മതിയാക്കി കരയ്ക്കു കയറി. ഈ വർത്തമാനം കർത്താവിന്റെ ഗൃഹത്തിലറിയിക്കാതിരിക്കുന്നതു ശരിയല്ലല്ലോ എന്നു വിചാരിച്ച് അവരെല്ലാവരും കൂടി അങ്ങോട്ടു നടന്നു.

അവർ അവിടെച്ചെന്നപ്പോൾ കർത്താവും നമ്പൂരിയുംകൂടി യഥാപൂർവ്വം ചതുരംഗം വച്ചുകൊണ്ടിരിക്കുന്നതു കണ്ട് അവർ അത്ഭുതപ്പെട്ടു.

"യജമാനൻ ഞങ്ങളെ ഇങ്ങനെ വ്യസനിപ്പിച്ചതു വലിയ കഷ്ടമായിപ്പോയി" എന്ന് അവർ പറഞ്ഞപ്പോൾ "നിങ്ങൾ ഞങ്ങളുടെ ചതുരംഗായോധനമൂർദ്ധ്വമാക്കാൻ ശ്രമിച്ചതു കഷ്ടമായിപ്പോയി" എന്നു കർത്താവു പറഞ്ഞു.

കുഞ്ചുക്കർത്താവിന്റെ അത്ഭുതകർമ്മങ്ങളെക്കുറിച്ച് പരദേശത്തു കേൾക്കുകയാൽ അവിടെനിന്നു കെങ്കേമനായ ഒരിന്ദ്രജാലക്കാരൻ ഇദ്ദേഹത്തെ പരീക്ഷിക്കാനായി ഇങ്ങോട്ടു പുറപ്പെട്ടു. അയാൾ എറണാകുള ത്തെത്തി, അടുത്ത ദിവസം കായലിൽവച്ച് ഒരു കളി നടത്താൻ നിശ്ചയിച്ചിരിക്കുന്നതായി ഒരു പരസ്യം പ്രസിദ്ധപ്പെടുത്തി. നിശ്ചിതസമയ മായപ്പോഴേക്കും എറണാകുളത്തുള്ള കായൽക്കരയിൽ അസംഖ്യമാളുകൾ കൂടി. കൊച്ചീ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടും പരിവാരസമേതം അവിടെ എഴുന്നള്ളി. അക്കൂട്ടത്തിൽ കുഞ്ചുക്കർത്താവുമുണ്ടായിരുന്നു. ആ പരദേശി വന്നിരിക്കുന്നതു കുഞ്ചുക്കർത്താവിനെ പരീക്ഷിക്കാനാണെന്ന് ആർക്കും അറിയാൻ പാടില്ലായിരുന്നു. അയാൾ ആ പരമാർത്ഥം ആരോടും പറഞ്ഞുമില്ല. എങ്കിലും കുഞ്ചുക്കർത്താവ് ഈ വാസ്തവം ഊഹിക്കാതിരു ന്നില്ല. സമയമായപ്പോൾ ആ ഐന്ദ്രജാലികൻ ചില സാമാനങ്ങൾ കെട്ടി യെടുത്തുകൊണ്ട് ഒരു മെതിയടിയിൽക്കയറി വെള്ളതിന്റെ മീതെ നടന്നു കായലിലേക്കു പോയി. കരയിൽനിന്ന് ഏകദേശം നൂറടി അകലെച്ചെന്ന് അവിടെ വെള്ളത്തിനുമീതെ ഒരു കരിമ്പടം വിരിച്ച് അതിൽ

"പേനക്കത്തികൾ പേനയും പെനിസിലും പിച്ചാത്തി പിഞ്ഞാണവും
ചീനത്തൂശിയുമുണ്ടനൂലു ചരടും തീപ്പെട്ടി കാൽപ്പെട്ടിയും"

മറ്റും നിരത്തിവച്ച് "ഓടിവരുവിൻ, ഓടിവരുവിൻ, സാമാനം മെച്ചം, വില സഹായം ഇപ്പോൾ തീർന്നുപോകും" എന്നും മറ്റും വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. 'കുഞ്ചുക്കർത്തവിനു വായുസ്തംഭം, ജലസ്തംഭം മുതലായവ അറിയാമെങ്കിൽ വെള്ളത്തിന്റെ മീതെ നടന്നുചെല്ലും. അങ്ങനെ ചെന്നില്ലെങ്കിൽ അദ്ദേഹതിന് ആവക വിദ്യകൾ അറിഞ്ഞു കൂടെന്നു തീർച്ചപ്പെടുത്തുകയും ചെയ്യാമല്ലോ' എന്നു വിചാരിച്ചാണ് ആ

പരദേശി ഇങ്ങനെ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നത്. അയാൾ സാഹങ്കാരം ഇങ്ങനെ വിളിച്ചുപറയുന്നതു കേട്ടപ്പോൾ വലിയതമ്പുരാൻ തിരുമനസ്സു കൊണ്ടു കുഞ്ചുക്കർത്താവിനെ അടുക്കൽ വിളിച്ച് "എന്താ, അവിടെച്ചെന്നു വല്ലതും വാങ്ങിക്കൊണ്ടുവരാ!ൻ വയ്യേ" എന്നു കല്പിച്ചു ചോദിച്ചു. "കല്പനയുണ്ടെങ്കിൽ പരീക്ഷിച്ചു നോക്കാം" എന്നു കർത്താവു മറുപടി അറിയിച്ചപ്പോൾ "ആട്ടെ, ഒന്നു പരീക്ഷിച്ചു നോക്കൂ" എന്നു വീണ്ടും കല്പിച്ചു. ഉടനെ കുഞ്ചുക്കർത്താവ് ഒരു വലിയ വെള്ള കുതിരയുടെ പുറത്തു കയറി വെള്ളത്തിനുമീതെ ഓടിച്ച് അങ്ങോട്ടു ചെന്നു. അപ്പോഴേക്കും കരിമ്പടവും കച്ചവടസ്സാമനങ്ങളും കച്ചവടക്കാരനും എല്ലാം വെള്ളത്തിൽ താണുകഴിഞ്ഞു. കായലിൽക്കിടന്നു മുങ്ങിയും പൊങ്ങിയും വെള്ളംകുടിച്ചു മരിക്കാൻ തുടങ്ങിയ ആ പരദേശികനെ കുഞ്ചു ക്കർത്താവും പിടിച്ചുവലിച്ചു തന്റെ കുതിരയുടെ പുറത്തു കയറ്റിയിരുത്തി ക്കൊണ്ട് കുതിരയെ തിരിയെ ഓടിച്ചു കരയ്ക്കെത്തീട്ട് ആ പരദേശിയോട് "എന്താ, പരീക്ഷ ഒട്ടു മതിയായോ" എന്നു ചോദിച്ചു. അപ്പോൾ ആ പരദേശി തൊഴുതുകൊണ്ട് "അബദ്ധം പിണഞ്ഞുപോയി. ക്ഷമിക്കണം. എന്റെ പ്രാണരക്ഷചെയ്തതിനായി പ്രത്യേകം വന്ദനംപറഞ്ഞുകൊള്ളുന്നു. ഇനി എന്റെ ജീവനുള്ളപ്പോൾ ഞാൻ യജമാനനെ പരീക്ഷിക്കാൻ പുറപ്പെടുകയില്ല" എന്നു പറഞ്ഞു സത്യംചെയ്തു ലജ്ജാവനമ്രമുഖനായി അവിടെനിന്നു മടങ്ങി പരദേശത്തേക്കുതന്നെ പോയി.

ആ വേനൽക്കാലത്തു വഴിപ്പോക്കരായും മറ്റുമുള്ള അനവധിയാളു കൾ കർത്താവിന്റെ മാളികയിൽ വന്നുകൂടി. അവർ വെയിലുകൊണ്ട് പരവശന്മാരായിട്ടാണ് അവിടെക്കയറിയത്. ദാഹം കലശലായിട്ടുണ്ടായി രുന്നതിനാൽ കുടിക്കാൻ വെള്ളം വേണമെന്ന് അവർ കുഞ്ചുക്കർത്താ വിനോട് പറഞ്ഞു. "എന്തു വെള്ളമാണു വേണ്ടത്" എന്നു കർത്താവു ചോദിച്ചപ്പോൾ കരിക്കായാൽകൊള്ളാം; അല്ലെങ്കിൽ ഇവിടുത്തെ സൗകര്യം പോലെ എന്തു വെള്ളമായാലും വിരോധമില്ല" എന്നവർ പറഞ്ഞു. അപ്പോൾ കർത്താവ്, "കരിക്കുതന്നെ ആവാം, ഇവിടെ സൗകരക്കുറവൊ ന്നുമില്ല. പക്ഷേ തെങ്ങിന്മേൽക്കയറാൻ ഇപ്പോൾ ഇവിടെ നമ്മുടെ ഭൃത്യ ന്മാരാരുമില്ല എന്നൊരു തരക്കേടു മാത്രമേ ഉള്ളു. വാലിയക്കാരെ ഒക്കെ ഓരോ കാര്യങ്ങൾക്കായി ഓരോ സ്ഥലങ്ങളിലേക്കു പറഞ്ഞയച്ചിരി ക്കുകയാണ്. അതുകൊണ്ട് വിരോധമൊന്നുമില്ല. തെങ്ങിന്മേൽക്കയറാൻ

എനിക്കുമറിയാം. നല്ല പരിചയമില്ല എന്നേ ഉള്ളു" എന്നു പറഞ്ഞ് കർത്താവു തന്നെ ചെന്ന് ഒരു തെങ്ങിന്മേൽനിന്നു മറ്റൊരു തെങ്ങിന്മേലേക്കു ചാടി. അതിന്മേൽനിന്നും ഒരു കരിക്കു പറിച്ചിട്ട് പിന്നൊരു തെങ്ങിന്മേലേക്കു ചാടി. അങ്ങനെ ഓരോ കരിക്കുവീതം പറിച്ചുകൊണ്ട് അദ്ദേഹം ഒരു കുരങ്ങനെപ്പോലെ അവിടെയുണ്ടായിരുന്ന തെങ്ങിന്മേലൊക്കെ ചാടി നടന്നു. അവിടെ കൂടിയിരുന്നവർ ഇതു കണ്ട് അത്യന്തം വിസ്മയിച്ചു. എങ്കിലും ഒടുക്കം ചാട്ട പിഴച്ചു കർത്താവു നിലത്തുവീണു. അതുകണ്ടു പരിഭ്രമിച്ച് അവിടെയുണ്ടായിരുന്നവരെല്ലാം ഓടിച്ചെന്നു നോക്കിയപ്പോൾ അദ്ദേഹത്തിനു ബോധമില്ലായിരുന്നു. അത്യന്തം വിവശനായിരിക്കുന്നതു കണ്ട് അദ്ദേഹം അപ്പോൾത്തന്നെ മരിച്ചുപോകുമെന്ന് എല്ലാവരും തീർച്ചപ്പെടുത്തി. കർത്താവിന്റെ അവശത കണ്ടപ്പോൾ വെള്ളം കുടിക്കണമെന്നു വിചാരിച്ച കാര്യം എല്ലാവരും മറന്നു. അവർ ഏറ്റവും വിഷണ്ണന്മാരായിത്തീർന്നു. അവരെല്ലാവരും ഇതികർത്തവ്യതാമൂഢന്മാരായി അങ്ങനെ നിന്നപ്പോൾ കർത്താവ് വായ് തുറന്ന് കാണിച്ചു. അതു കണ്ടിട്ട് "അദ്ദേഹത്തിനു വെള്ളം കുടിക്കണമെന്നുണ്ടായിരിക്കും; അതുകൊണ്ടായിരിക്കും വായ് പൊളിച്ചുകാണിക്കുന്നത്. ആരെങ്കിലും ചെന്ന് ഒരു കരിക്കു ക്ഷണത്തിൽ ചെത്തിക്കൊണ്ടു വരണം" എന്ന് ഒരാൾ പറഞ്ഞു. ഉടനെ ചിലർ കരിക്കു ചെത്തിക്കൊണ്ടുവരുവാനായി ഓടിപ്പോയി. അപ്പോൾ ഒരു ചെത്തിയ കരിക്കുംകൊണ്ട് കുഞ്ചുക്കർത്താവു അവിടെ വന്നു. തെങ്ങിൽനിന്നു വീണ് അവശനായിക്കിടന്നിരുന്ന കുഞ്ചുക്കർത്തവു തൽക്ഷണം അദൃശ്യനായിത്തീരുകയും ചെയ്തു. ആ സമയം അവിടെയുണ്ടായിരുന്ന ജനങ്ങൾക്കുണ്ടായ വിസ്മയം വാചാമഗോചരമെന്നല്ലാതെ മറ്റൊന്നും പറയാനില്ല. കർത്താവു തെങ്ങിന്മേലെല്ലാം ചാടി നടന്നതു ഹനുമാന്റെ അനുഗ്രഹംകൊണ്ടും താഴെ വീണ് മരിക്കാൻ തുടങ്ങിയതായിക്കാണിച്ച ഇന്ദ്രജാലവിദ്യകൊണ്ടുമായിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. കർത്താവു തെങ്ങിന്മേൽ ചാടിനടക്കുന്നതു കണ്ടപ്പോൾ ജനങ്ങൾക്കുണ്ടായ വിസ്മയം അവശനായിക്കിടന്നിരുന്ന അദ്ദേഹത്തെ സ്വസ്ഥശരീരനായിക്കണ്ടപ്പോൾ ശതഗുണീഭവിച്ചു. കരിക്കു ചെത്തിക്കുടിച്ചു ദാഹം തീർത്തതിന്റെ ശേഷം വീണ്ടും എല്ലാവരും മാളികയിൽക്കൂടി. അപ്പോൾ കുഞ്ചുക്കർത്താവ്, "വെള്ളംകുടി കഴിഞ്ഞുവല്ലോ, ഇനി ഒന്നു മുറുക്കിയാൽക്കൊള്ളാമെന്നുണ്ടായിരിക്കും, ഇല്ലേ? ആവശ്യമുള്ളവർക്കൊക്കെ മുറുക്കാം" എന്നു പറഞ്ഞു മുറുക്കപ്പെട്ടി തുറന്നുവെച്ചു. അതിൽ

മുറുക്കാനുള്ളതൊന്നുമുണ്ടായിരുന്നില്ല. അപ്പോൾ ഒരാ!ൾ "ഈ പെട്ടിയിൽ മുറുക്കാനുള്ളതൊന്നുമില്ലല്ലോ" എന്നു പറഞ്ഞു. ഉടനെ കർത്താവ് "ഒന്നു മില്ലെങ്കിൽ എല്ലാമിപ്പോൾ വരുത്താമല്ലോ" എന്നു പറഞ്ഞു. അതുകേട്ട് ആ ജനക്കൂട്ടത്തിൽ ഒരാൾ "ഞങ്ങൾക്കുവേണ്ടി അങ്ങനെ ബുദ്ധിമുട്ടണമെന്നില്ല. ഇവിടെയിപ്പോൾ വാലിയക്കാരാരും ഇല്ലാതെയിരിക്കുന്നതുകൊണ്ടു മുറുക്കുസാമാനങ്ങൾ വാങ്ങാനും യജമാനൻതന്നെ പോകണമായിരിക്കു മല്ലോ" എന്നു പറഞ്ഞു. "നിങ്ങൾ അതൊക്കെ എന്തിനറിയുന്നു? നിങ്ങൾ വേണമെങ്കിൽ മുറുക്കിക്കൊള്ളണം. അപ്പം തിന്നുന്നവൻ കുഴിയെണ്ണുന്നതെന്തിനാണ്" എന്നു കർത്താവു പറഞ്ഞപ്പോഴേക്കും എവിടെ നിന്നോ എന്തോ മുറുക്കാനുള്ള സാധനങ്ങളെല്ലാം പെട്ടിയിൽ നിറഞ്ഞുകഴിഞ്ഞു. ഒന്നാന്തരം വെറ്റില അടയ്ക്ക, പുകയില, നൂറ്, ഏലത്തിരി, ഗ്രാമ്പൂവ്, വാൽമുളക്, ജാതിക്ക, ജാതിപത്രി മുതലായവയെല്ലാം കണ്ട് ആ ജനങ്ങൾ പൂർവ്വാധികം വിസ്മയിക്കുകയും ആവശ്യമുള്ളവരൊക്കെ മുറുക്കിയതിന്റെ ശേഷം എല്ലാവരും കർത്താവിനെ വന്ദിച്ചു യാത്ര പറഞ്ഞു പോവുകയും ചെയ്തു.

വിശേഷിച്ചു വല്ലവരുമുള്ളപ്പോൾ ഒരു സാധനവും കുഞ്ചുക്കർത്താവു വാലിയക്കരെയും മറ്റും പറഞ്ഞയച്ചു വരുത്തുക പതിവില്ല. ആവശ്യമുള്ളതെല്ലാം താനേ അവിടെ വന്നുകൊള്ളും. അങ്ങനെയാണ് പതിവ്. ഈ സാമാനങ്ങളെല്ലാം ആവശ്യംപോലെ കൊണ്ടുവന്നു കൊടുക്കുന്നതു കുഞ്ചുക്കർത്താവു സേവിച്ചു പ്രത്യക്ഷമാക്കിട്ടുള്ള കുട്ടിച്ചാത്തന്മാരാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

കുഞ്ചുക്കർത്താവിന്റെ അത്ഭുതകർമ്മങ്ങൾ ഇങ്ങനെ ഇനിയും വളരെ പ്പറയാനുണ്ട്. അവ മിക്കവാറും കൈപ്പുഴത്തമ്പാന്റെ വിദ്യകളെ അനുകരിക്കുന്ന വയാകയാലും ലേഖനദൈർഘ്യത്തെ ഭയപ്പെട്ടും ഇനി അധികം വിസ്തരിക്കുന്നില്ല. ദേവാസുരയുദ്ധതിൽ സഹായിക്കുന്നതിനു ചെല്ലാനായിട്ടു ക്ഷണക്കത്തു നൂലിന്മേൽക്കെട്ടി ആകാശമാർഗ്ഗത്തിങ്കിൽ നിന്നു ദേവേന്ദ്രൻ കൈപ്പുഴത്തമ്പാന്റെ പേർക്കയയ്ക്കാറുള്ളതുപോലെ കുഞ്ചുക്കർത്താവിന്റെ പേർക്കും അയയ്ക്കാറുണ്ട്. തമ്പാനെപ്പോലെ കർത്താവും നൂലിന്മേൽ പിടിച്ചുതന്നെ സ്വർഗ്ഗത്തിലേക്കു കയറിപ്പോവു കയും മറ്റും പലപ്പോഴും ഉണ്ടായിട്ടുമാണ്. തമ്പാൻ തിരുവിതാംകൂർ മഹാരാജാവിന്റെ തിരുമുമ്പിൽവച്ചാണെന്നും കർത്താവും കൊച്ചി വലിയ

തമ്പുരാന്റെ തിരുമുമ്പിൽവച്ചാണെന്നും മാത്രമേ വ്യത്യാസമുള്ളൂ. രണ്ടു പേർ കാണിച്ചതാണെങ്കിലും ഒരുപോലെയുള്ള രണ്ടു സംഗതികൾ പ്രത്യേകം പ്രത്യേകം വിവരിക്കുന്നത് അനാവശ്യമാണല്ലോ.

കുഞ്ചുക്കർത്താവു വൈദ്യം വകയായും മന്ത്രവാദം വകയായും ഇന്ദ്രജാലം വകയായും അസ്ത്രശാസ്ത്രപ്രയോഗങ്ങൾ സംബന്ധിച്ചുള്ളവയായും സേവാമാർഗ്ഗങ്ങൾ വിവരിക്കുന്നവയായും മറ്റും അനേകം ഗ്രന്ഥങ്ങൾ പരദേശത്തുനിന്നു സമ്പാദിച്ചുകൊണ്ടുവന്നു സ്വഗൃഹത്തിൽ സൂക്ഷിച്ചുവച്ചിരുന്നു. അദ്ദേഹം അവിടെയില്ലാതെയിരിക്കുന്ന സമയങ്ങളിൽ അനന്തരവന്മാരിൽ ചിലർ ആ ഗ്രന്ഥങ്ങളെടുത്തുനോക്കി സ്വകാര്യമായി ചില വിദ്യകൾ പഠിച്ചുതുടങ്ങി. കുറച്ചുകാലത്തേക്കു കുഞ്ചുക്കർത്താവ് അനന്തരവരുടെ ഈ കളവ് അറിഞ്ഞില്ല. കുറച്ച് കഴിഞ്ഞപ്പോൾ ഇതറിയുന്നതിനു ചില കാരണങ്ങളുണ്ടായി.

ചേരാനല്ലൂർ കർത്താവിന്റെ ഗൃഹമിരിക്കുന്ന പുരയിടത്തിന്റെ കിഴക്കുവശം കുമ്പളം, വെള്ളരി, മത്ത മുതലായവ കൃഷിച്ചെയ്യുന്നതിനു കൊള്ളാവുന്ന സ്ഥലമാണ്. അവിടെ ആണ്ടുതോറും പതിവായി മേൽപറഞ്ഞ കൃഷി ചെയ്യാറുണ്ടായിരുന്നു. കുഞ്ചുക്കർത്താവ് അവിടെയുള്ളപ്പോൾ അദ്ദേഹം കാലത്തെ എഴുന്നേറ്റ് അവിടെച്ചെന്ന് നോക്കി കുമ്പളം, മത്ത മുതലായവയുടെ ഫലപുഷ്ടി കണ്ടാനന്ദിക്കുക പതിവായിരുന്നു. ആ പതിവനുസരിച്ച് അദ്ദേഹം ഒരു ദിവസം കാലത്തു ചെന്നു നോക്കിയപ്പോൾ ഒരു കുമ്പളങ്ങയിന്മേൽ രൂപാവട്ടത്തിൽ മറുപുറം തുളഞ്ഞതായ ഒരു ദ്വാരം കണ്ടു. ഇതെന്തെന്നു സംശയിച്ചു പരിശോധിച്ചപ്പോൾ എല്ലാത്തിന്മേലും അങ്ങനെ ഓരോ ദ്വാരം വീതം കാണുകയാൽ അനന്തരവരെ വിളിച്ച് ഇതിന്റെ കാരണമെന്തെന്നു ചോദിച്ചു. അപ്പോൾ ഒരന്തരവൻ, "ഞാൻ അസ്ത്രശാസ്ത്രഗ്രന്ഥമെടുത്തു നോക്കിയപ്പോൾ ഒരു പ്രയോഗം കണ്ടു. ആ വിദ്യ ഫലിക്കുമോ എന്നു പരീക്ഷിച്ചു നോക്കുവാനായി തെങ്ങിന്റെ ഈർക്കിൽകൊണ്ട് ഒരസ്ത്രമുണ്ടാക്കി പ്രയോഗിച്ചതാണ്. ഞാൻ ഒന്നിന്മേൽ മാത്രമേ എയ്തുനോക്കിയുള്ളൂ" എന്നു പറഞ്ഞു. അതു കേട്ടു കുഞ്ചുക്കർത്താവ്, "ഗുരൂപദേശം കൂടാതെ ഗ്രന്ഥത്തിൽ കാണുന്നവ പ്രയോഗിച്ചുതുടങ്ങിയാൽ അനർത്ഥങ്ങളുണ്ടായേക്കും, അതിനാൽ അങ്ങനെ ചെയ്യരുത്' എന്നുമാത്രം മറുപടി പറഞ്ഞു.

വേറൊരനന്തരവൻ സേവാക്രമഗ്രന്ഥമെടുത്തു നോക്കി ചില മന്ത്രങ്ങൾ പഠിച്ചു കൊണ്ടു ഹനുമാനെ സേവ തുടങ്ങി. ഒടുക്കം അയാൾക്കു ഭ്രാന്തുപിടിച്ചു. അതുകൂടെയായപ്പോൾ കുഞ്ചുക്കർത്താവ് "ഈ ഗ്രന്ഥങ്ങൾ ഇവിടെ വച്ചിരുന്നാൽ ഇനി ഇതിനേക്കാൾ വലിയ അനർത്ഥങ്ങളും ഉണ്ടായേക്കും" എന്നു വിചാരിച്ച് അവയെല്ലാമെടുത്തു ചുട്ടുനശിപ്പിച്ചുകളഞ്ഞു. ആ ഭ്രാന്തുപിടിച്ച ആളുടെ ബാധയെ പിടിച്ചു ചിറ്റൂർ ക്ഷേത്രത്തിന്റെ മുൻവശത്തുള്ള ആൽത്തറയ്ക്കൽ കുടിയിരുത്തുകയും ചെയ്തു.

ചേരാനല്ലൂർ കർത്താവിന്റെ വകയായി ചിറ്റൂർ എന്ന ദേശത്ത് ഒരു ക്ഷേത്രമുണ്ട്. ഗുരുവായൂരപ്പനെത്തന്നെയാണ് അവിടെ പ്രതിഷ്ഠിച്ചിരിക്കുന്നത്. ചേരാനല്ലൂർ കർത്താവിനുണ്ടായിട്ടുള്ള ശ്രേയസ്സുകൾക്കൊക്കെ പ്രധാന കാരണം ആ സ്വാമിയാണ്. കുഞ്ചുക്കർത്താവ് ആ ക്ഷേത്രത്തിൽ മൂന്നുപ്രാവശ്യം അതിനിഷ്ഠയോടുകുടി സംവത്സരഭജനം നടത്തീട്ടുണ്ട്. മൂന്നാമത്തെ സംവത്സരഭജനം കഴിഞ്ഞതിൽപിന്നെയാണ് അദ്ദേഹത്തിന്റെ കീർത്തി ലോകത്തിൽ സർവ്വത്ര വ്യാപിച്ചത്. ഇനി ആ ക്ഷേത്രമുണ്ടായത് എങ്ങനെയെന്നുകൂടി പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

ഇളമുറക്കാരനായിരുന്ന ഒരു ചേരാനല്ലൂർ കർത്താവ് ഗുരുവായൂർ ചെന്നു ഭക്തിപൂർവ്വം സ്വാമിയെ ഭജിച്ചു താമസിച്ചിരുന്നു. അങ്ങനെ പത്തുപന്ത്രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ കാരണവർ മരിച്ചുപോവുകയാൽ ഈ കർത്താവിനു തറവാട്ടിൽ മൂപ്പായി. തറവാട്ടിൽ മൂത്തയാൾ നടത്തേണ്ടതായ അനേകം കാര്യങ്ങളുള്ളതിനാൽ അദ്ദേഹം തറവാട്ടിൽ വന്നു താമസിക്കണമെന്നു പറഞ്ഞ് ആളുകൾ ചെന്നു. അപ്പോൾ അദ്ദേഹത്തിനു ഗുരുവായൂരപ്പന്റെ സന്നിധിയിൽനിന്ന് വിട്ടുപിരിയുന്ന കാര്യം ഏറ്റവും വ്യസനകരമായിത്തീർന്നു. തറവാടിൽ വന്നു താമസിക്കാതെയിരിക്കാൻ നിവൃത്തിയില്ലാതെയും വന്നു. അതിനാൽ അദ്ദേഹം വല്ലാതെ വിശ നായി ഭവിച്ചു. "എന്റെ ഗുരുവായൂരപ്പാ! ഞാനെന്താണ് ചെയ്യേണ്ടത്? അവിടുന്നു തന്നെ ഇതിനൊരു നിവൃത്തിയുണ്ടാക്കിത്തരണം" എന്നു വിചാരിച്ചു കൊണ്ടു രാത്രിയിൽ കിടന്നുറങ്ങിയപ്പോൾ കർത്താവിന് ഒരു സ്വപ്നമുണ്ടായി. "നീ ഒട്ടും വ്യസനിക്കേണ്ട; നാളെത്തന്നെ സ്വഗൃഹത്തിലേക്കു പൊയ്ക്കൊള്ളുക. ഞാൻ അവിടെ വന്നു കൊള്ളാം. അവിടെ ഒരു നല്ല

സ്ഥലം നോക്കി ക്ഷേത്രം പണിയിക്കുകയും സമൂഹൂർത്തത്തിൽ പ്രതിഷ്ഠ നടത്തിക്കുകയും ചെയ്യണം. എന്റെ സാന്നിദ്ധ്യം അവിടെയുണ്ടായിരിക്കും. പ്രതിഷ്ഠയ്ക്കു സമയമാകുമ്പോൾ അവിടെ വരുന്ന തന്ത്രിയെക്കൊണ്ടു പ്രതിഷ്ഠ നടത്തിക്കണം. മുൻകൂട്ടി ആരോടും പറയണമെന്നില്ല" എന്നൊരാൾ അടുക്കൽചെന്നു പറഞ്ഞതായിട്ടാണ് കർത്താവ് സ്വപ്നം കണ്ടത്. ഇതു ഗുരുവായൂരപ്പൻ അരുളിച്ചെയ്തതുതന്നെയാണെന്നു വിശ്വസിച്ചു കർത്താവു പിറ്റേ ദിവസംതന്നെ സ്വദേശത്തേക്കു പോന്നു.

കർത്താവു സ്വഗൃഹത്തിലെത്തി താമസം തുടങ്ങീട്ട് അധികം താമസിയാതെ തന്നെ സ്ഥലം നോക്കി നിശ്ചയിച്ചു ക്ഷേത്രംപണി നടത്തി ക്കുകയും പ്രതിഷ്ഠിക്കാനുള്ള വിഗ്രഹമുണ്ടാക്കിച്ചു വയ്ക്കുകയും മുഹൂർത്തം നോക്കിച്ചു നിശ്ചയിക്കുകയും പ്രതിഷ്ഠയ്ക്കു വേണ്ടുന്ന ഉപകരണങ്ങളെല്ലാം ശേഖരിക്കുകയും ചെയ്ത്, തന്ത്രി വരാനായി കാത്തിരുന്നു.

അക്കാലത്തു ചേന്നാസ്സുനമ്പൂരിപ്പാട്ടിലേക്കും ഒരു സ്വപ്നമുണ്ടായി. "ചേരാനല്ലൂർ കർത്താവു ചിറ്റൂർ ദേശത്ത് ഒരു ക്ഷേത്രം പണിയിച്ച്, പ്രതിഷ്ഠയ്ക്കെല്ലാം വട്ടംകൂട്ടി വച്ചുകൊണ്ടിരിക്കുന്നു. മുഹൂർത്തം ഇന്നപ്പോഴാണ്. അതിനു തക്കവണ്ണം അവിടെച്ചെന്നു പ്രതിഷ്ഠ നടത്തണം" എന്നായിരുന്നു സ്വപ്നം. അതനുസരിച്ചു നമ്പൂരിപ്പാട് അവിടെയെത്തു കയും നിശ്ചിതമുഹൂർത്തത്തിൽത്തന്നെ പ്രതിഷ്ഠ നടത്തുകയും ചെയ്തു. കർത്താവു തന്ത്രിക്കു ദക്ഷിണചെയ്തത് ഒരു പൊൻകിണ്ണം നിറയെ വിൽക്കാശായിരുന്നു. കിണ്ണം നിറയെ വിൽക്കാശു കൊണ്ടു ചെന്നു തന്ത്രിയുടെ മുൻപിൽ ചൊരിഞ്ഞിട്ടു കിണ്ണം തിരിയെ കൊണ്ടുപോന്നു. തന്ത്രി കർത്താവിനോട് "എല്ലാം വളരെ ഭംഗിയായി. ഈ ക്ഷേത്രത്തിൽ ഗുരുവായൂരപ്പന്റെ സാന്നിദ്ധ്യം എന്നും വേണ്ടതുപോലെ ഉണ്ടായിരിക്കും" എന്നു സന്തോഷസമേതം പറഞ്ഞ് അനുഗ്രഹിച്ചു. അപ്പോൾ കർത്താവ് "ഈ ക്ഷേത്രം കാലക്രമേണ ഗുരുവായൂർ ക്ഷേത്രത്തെ അതിശയിക്കും, ഇല്ലേ? എന്നു ചോദിച്ചു? "അതില്ല, അതിലൊരുപടി താഴെയായിരിക്കയേ ഉള്ളു" എന്നു തന്ത്രി പറഞ്ഞപ്പോൾ, "അതെന്തു കൊണ്ടാണ്? എന്നു കർത്താവു ചോദിച്ചു. അപ്പോൾ തന്ത്രി, " ആ പൊൻകിണ്ണത്തോടു കൂടിതന്നെ ദക്ഷിണ ചെയ്തിരുന്നുവെങ്കിൽ കർത്താവു വിചാരിച്ചതു പോലെതന്നെ ആകാമായിരുന്നു. അങ്ങനെ ചെയ്തില്ലല്ലോ. അതു

കൊണ്ടാണ്" എന്നു പറഞ്ഞു. കർത്താവ് ആ പൊൻകിണ്ണംകൂടി എടുത്തു കൊണ്ടു ചെന്നു കൊടുത്തു. തന്ത്രി അതു സ്വീകരിച്ചില്ല. "എനിക്കു മനസ്സോടുകൂടി തന്നതു മതി. അതിലധികം ആവശ്യമില്ല" എന്നു പറഞ്ഞു തന്ത്രി നമ്പൂരിപ്പാടു പോവുകയും ചെയ്തു. ഇപ്രകാരമാണ് ആ ക്ഷേത്രത്തിന്റെ ഉദ്ഭവം. ഇവിടത്തെ ദേവനെ ചേരാനല്ലൂർ കർത്താക്കന്മാർ അവരുടെ കുലപരദേവതയായി ഇപ്പോഴും ആചരിച്ചു വരുന്നുമുണ്ട്.

## 53. കൊട്ടാരക്കരഗ്ഗോശാല

തിരുവിതാംകൂറിൽ കൊല്ലം ഡിവിഷനിൽച്ചേർന്ന കൊട്ടാരക്കര താലൂക്കിൽ കൊട്ടാരക്കര എന്ന ദേശത്ത് ഒരു ശിവക്ഷേത്രമുണ്ട്. ഈ ക്ഷേത്രം പണ്ടു കൊട്ടാരക്കര (ഇളയിടത്തു സ്വരൂപം) രാജാവിന്റെ വകയായിരുന്നു. ആ സ്വരൂപത്തിലെ രാജാക്കന്മാർ ഈ ശിവനെ അവരുടെ പരദേവതായായിട്ടാണ് ആചരിക്കുകയും ആദരിക്കുകയും ചെയ്തുവന്നിരുന്നത്. കൊട്ടാരക്കര ദേശം തിരുവിതാംകൂർ സർക്കാർ വകയായിത്തീർന്നു. ആ ക്ഷേത്രത്തിന്റെ തെക്കുവശത്തു മതിൽക്കകത്തായി ഒരു ഗോശാല ഇപ്പോഴും കാണ്മാനുണ്ട്. അതിന്റെ ഉത്ഭവത്തെപ്പറ്റിയാണ് ഇവിടെ പറയാൻ ഭാവിക്കുന്നത്.

പണ്ടു ബ്രിട്ടിഷുമലബാർകാരനായ ഒരു നമ്പൂരി അനപത്യത നിമിത്തം വളരെ ദുഃഖിച്ച് അനേകം സൽക്കർമങ്ങളും ദാനധർമങ്ങളും ക്ഷേത്രങ്ങളിൽ വഴിപാടുകളും മറ്റും നടത്തിയതിന്റെ ഫലമായി ഒരു പുത്രസന്താനമുണ്ടായി. അപ്പോൾ ആ മാതാപിതാക്കന്മാർ വളരെ സന്തോഷിച്ചുവെങ്കിലും ആ സന്തോഷം അധിക നാളത്തേക്കു നീണ്ടു നിന്നില്ല. ഉണ്ണിയുടെ ജാതകഫലം ചിന്തിച്ചതിൽ അദ്ദേഹം ഇരുപതാമതെ വയസ്സിൽ വിഷഭയമുണ്ടായി മരിക്കുമെന്നു സമർത്ഥന്മാരായ അനേകം ജ്യോത്സ്യന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. അതിനാൽ മാതാപിതാക്കന്മാർക്കു സന്തോഷത്തിലധികം സന്താപമുണ്ടായിതീർന്നു. "ഇതിനെക്കാൾ നല്ലത് ഉണ്ണി ഉണ്ടാകാതെയിരിക്കുകതന്നെയായിരുന്നു" എന്നു അവർക്ക് തോന്നി. എങ്കിലും ആ ഉണ്ണി ക്രമേണ വളർന്നുവരുകയും അദ്ദേഹത്തിന്റെ ഉപനയനം, സമാവർത്തനം മുതലായവ യഥാകാലം അച്ഛൻനമ്പൂരി നടത്തുകയും ചെയ്തു. യഥാക്രമം വേദാധ്യയനവും വിദ്യാഭ്യാസവും ചെയ്യിക്കുകയാൽ പതിനാറു വയസ്സു കഴിഞ്ഞപ്പോഴേക്കും ആ ബ്രാഹ്മണകുമാരൻ നല്ല വേദജ്ഞനം വിദ്വാനുമായിത്തീർന്നു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും മനോഹരനായ ആ ഉണ്ണിനമ്പൂരിയുടെ പ്രായത്തെ അതിക്രമിച്ചുള്ള വളർച്ചയും ദേഹപുഷ്ടിയും കണ്ടു മാതാപിതാക്കന്മാർ "ഇവൻ അല്പായുസ്സായിട്ടു പോകാൻതന്നെ ഉണ്ടായവനാണ്" എന്നു വിചാരിച്ചു പ്രതിദിനം ദുഃഖിച്ചുകൊണ്ടിരുന്നു. മാതാപിതാക്കന്മാർ സദാ ദുഃഖിച്ചു കൊണ്ടിരുന്നതിന്റെ കാരണം ആ

ഉണ്ണിനമ്പൂരി കാലക്രമേണ മനസ്സിലാക്കുകയും "ഇതുകൊണ്ടു വിഷാദി ക്കാനൊന്നുമില്ല. പതിനാറാമത്തെ വയസ്സിൽ മരിക്കാതെ മാർക്കണ്ഡേയനെ രക്ഷിച്ച ഈശ്വരൻ എന്നെയും രക്ഷിക്കാൻ കഴിയും" എന്നു മനസ്സിൽ ദൃഢമായി നിശ്ചയിക്കുകയും അക്കാലംമുതൽ അദ്ദേഹം വലിയ ഈശ്വര ഭക്തനായിത്തിരുകയും ചെയ്തു.

അനന്തരം ആ ഉണ്ണിനമ്പൂരി ഇല്ലത്തുനിന്നിറങ്ങി, കേരളത്തിലുള്ള മഹാ ക്ഷേത്രങ്ങളിലെല്ലാം ചെന്നു സ്വാമി ദർശനം ചെയ്തുകൊണ്ടു സഞ്ചരിച്ചു. അങ്ങനെ ക്രമേണ അദ്ദേഹം ആറന്മുളെച്ചെന്നു ചേർന്നു. ആറന്മുളെബ്ഭഗവാനെ ഭജിച്ചുകൊണ്ട് അദ്ദേഹം അവിടെ ഒരു മണ്ഡലം (നാല്പത്തൊന്നു ദിവസം) താമസിച്ചു. നാൽപത്തൊന്നാം ദിവസം രാത്രിയിൽ അദ്ദേഹം അമ്പലത്തിൽ കിടന്ന് ഉറങ്ങിയ സമയം ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന് "അങ്ങേക്ക് ഇപ്പോൾ ഇരുപതാമത്തെ വയസ്സായിരിക്കുന്നു. ഇവിടെത്താമസിച്ചാൽ ഫലസിദ്ധി ഉണ്ടാവുകയില്ല. ഇളയിടത്തു (കൊട്ടാരക്കര) മഹാദേവനെ ഭജിച്ചുകൊണ്ട് അവിടെച്ചെന്നു താമസിക്കുക. ആ മഹാദേവ!ൻ അങ്ങയുടെ ആപത്തൊഴിച്ച് രക്ഷിക്കും" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. അദ്ദേഹം പെട്ടെന്നു കണ്ണു തുറന്നു നോക്കിയപ്പോൾ അവിടെയെങ്ങും ആരെയും കണ്ടില്ല. ഇതു കരുണാനിധിയായ തിരുവാറമുളയപ്പൻതന്നെ അരുളിച്ചെയ്തതാണെന്നു വിശ്വസിച്ചുകൊണ്ട് അദ്ദേഹം അടുത്ത ദിവസംതന്നെ അവിടെനിന്നു പുറപ്പെടു കൊട്ടാരക്കരയെത്തി ഇളയിടത്തു മഹാദേവനെ ഭജിച്ചു തുടങ്ങി.

അങ്ങനെ നാല്പതു ദിവസം കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം വൈകുന്നേരം ആ നമ്പൂരി സന്ധ്യാവന്ദനത്തിനായി അമ്പലത്തിൽ നിന്നറങ്ങി കുളത്തിലേക്കു പോയപ്പോൾ എവിടെനിന്നോ ഒരു കൃഷ്ണ സർപ്പം ചീറ്റിക്കൊണ്ട് അദ്ദേഹത്തിന്റെ പിന്നാലെ ചെന്നു. അതു കണ്ടു നമ്പൂരി, "ഓ! നമ്മുടെ ജാതകഫലമനുഭവിക്കനുള്ള കാലമായിരിക്കുമോ? ഇതിനെത്തടുക്കാൻ മഹാദേവനു ശക്തിയില്ലെങ്കിൽ അനുഭവിക്കുകതന്നെ. സർപ്പഭൂഷണനായ സർവേശ്വരൻ ഒരു സർപ്പത്തെത്തടുക്കാൻ നിവൃത്തി യില്ലാതെ വരുകയില്ല" എന്നു വിചാരിച്ചുകൊണ്ട് കുളത്തിലിറങ്ങി സന്ധ്യാ വന്ദനവും ജപവുമെല്ലാം നടത്തി. സർപ്പം കുളക്കടവിൽ കരയ്ക്കു ചെന്നു നിന്നു. നമ്പുരി മറ്റൊരു വഴിയെ കരയ്ക്കു കയറി, അമ്പലത്തിലെത്തി പ്രദക്ഷിണം വച്ചു തുടങ്ങി. അപ്പോൾ സർപ്പം അവിടെയുമെത്തി അദ്ദേഹ

ത്തെ പിൻതുടർന്നു. സർപ്പം ഏറ്റവുമടുത്തപ്പോൾ നമ്പൂരി നടയിൽ ചെന്നു സാഷ്ടാംഗമായി നമസ്കരിച്ചുകൊണ്ട് അവിടെക്കിടന്നു. അപ്പോൾ ദീപാരാധനയ്ക്കു നട അടച്ചിരിക്കുകയായിരുന്നു. സർപ്പം നമ്പൂരിയെ തൊട്ടു തൊട്ടില്ല എന്ന സ്ഥിതിയിലായപ്പോൾ എവിടെനിന്നോ ഒരു പരുന്തു വന്ന് ആ സർപ്പത്തെ റാഞ്ചി (പെട്ടെന്നു കൊത്തിയെടുത്തു) കൊണ്ടു പോയി. ദീപാരാധനയ്ക്കു നട തുറന്നപ്പോൾ നമ്പൂരി എണീറ്റു. അപ്പോൾ സർപ്പത്തെ അവിടെയെങ്ങും കണ്ടില്ല. സർപ്പത്തെ പരുന്തു കൊന്ന് അമ്പലത്തിന്റെ മതിൽക്കു പുറത്തു പടിഞ്ഞാറുവശത്തായി ഒരു സ്ഥലത്തു കൊണ്ടുപോയി ഇട്ടതായി ജനങ്ങൾ പറഞ്ഞ് അദ്ദേഹം കേൾക്കുകയും മഹാദേവന്റെ കൃപകൊണ്ട് തന്റെ ആപത്ത് ഇങ്ങനെ ഒഴിഞ്ഞു എന്നു വിശ്വസിക്കുകയും ചെയ്തു.

അടുത്ത ദിവസംതന്നെ നമ്പൂരി സ്വദേശത്തേക്കു പുറപ്പെടുകയും ഇല്ലത്തെത്തി വിവരം മാതാപിതാക്കന്മാരെ അറിയിക്കുകയും അവർ അത്യന്തം സന്തോഷിക്കുകയും ചെയ്തു. അനന്തരം നമ്പുരി ഏതാനും പണവുംകൊണ്ടു വീണ്ടും കൊട്ടാരക്കരെ എത്തുകയും രാജാവിന്റെ അനുവാദപ്രകാരം കരിങ്കൽപ്പണികളോടുകൂടി മഹാദേവക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്യിക്കുകയും അതിന്റെ തെക്കുവശത്തു കരിങ്കല്ലുകൊണ്ടു തന്നെ പുത്തനായി ഒരു ഗോശാല പണിയിക്കുകയും ചെയ്തു. ആ ഗോശാല തറമുതൽ മുഴുവനും, മുകളിലത്തെ മേച്ചിൽകൂടിയും, കരിങ്കല്ലു കൊണ്ടാണ് പണി കഴിപ്പിച്ചിട്ടുള്ളത്. ഗോശാലയുടെ വടക്കുവശമൊഴിച്ചു മൂന്നു വശങ്ങളും കരിങ്കല്ലുകൊണ്ടുതന്നെ ഭിത്തി കെട്ടി അടവാക്കീട്ടുണ്ട്. ഈ ഗോശാല പണിയിച്ചത് കൊല്ലം 900–ാം മാണ്ടിടയ്ക്കാണെന്നാണ് കേൾവി. അതിന് ഇപ്പോഴും യാതൊരു കേടും സംഭവിച്ചിട്ടില്ല. സർപ്പം ചത്തുവീണ സ്ഥലത്ത് ആ നമ്പൂരി ഒരു നാഗപ്രതിഷ്ഠ നടത്തിക്കുകയും അവിടം കാലക്രമേണ ഒരു സർപ്പക്കാവായിത്തീരുകയും ചെയ്തു. ആ സർപ്പക്കാവ് ഇപ്പോൾ അവിടെ കാൺമാനുണ്ട്.

മേൽപറഞ്ഞ ഗോശാല ഇപ്പോൾ വലിയ ഉപയോഗമൊന്നുമില്ലാതെ യാണ് കിടക്കുന്നത്. എങ്കിലും ഉടമസ്ഥന്മാർക്കു പിടികൊടുക്കാതെ രാത്രി കാലങ്ങളിൽ കണ്ടവരുടെ വിളവിൽ കയറി തിന്നു നശിപ്പിച്ചു നടക്കുന്ന ചില കന്നു കാലികൾ ചിലപ്പോൾ ഇപ്പോഴും അവിടെച്ചെന്നു കിടക്കാറുണ്ട്. അതിനാൽ ആ ശാല പണിയിച്ച ആളുടെ ഉദ്ദേശം കേവലം

നിഷ്ഫലമായിപ്പോയി എന്നു പറയാൻപാടില്ല. ഇതു പണിയിച്ച നമ്പൂരി യുടെ ഇല്ലപ്പേര് പറമ്പിൽ എന്നാണെന്നു ചിലരും പറമ്പൂര് എന്നാണെന്നു മറ്റു ചിലരും പറയുന്നു. ഈ ഗോശാല കൊല്ലം 1092–ാമാണ്ടിടയ്ക്ക് പുരാതന സാധനാന്വേഷിയായ മിസ്റ്റർ ഗോപീനാഥറാവു സന്ദ!ർശിക്കു കയും പഴമപരിചയമുള്ള ചില വൃദ്ധന്മാരോട് ഇതിനെപ്പറ്റി ചോദിച്ചു ചില വിവരങ്ങൾ അറിയുകയും ചെയ്തിട്ടുണ്ട്.

# 54. തേവലശ്ശേരി നമ്പി

തേവലശ്ശേരി നമ്പിയുടെ ഭവനം തിരുവിതാംകൂറി!ൽ പ്രസിദ്ധപ്പെട്ട ചെങ്ങന്നൂ!!ർ ക്ഷേത്രത്തി!ൽനിന്നു സ്വല്പം തെക്കു മാറിയായിരുന്നു. ആ കുടുംബക്കാരെ "തേവലശ്ശേരിത്താൻ" എന്നും പറഞ്ഞിരുന്നു. ഇവർ അമ്പലവാസി വ!ർഗ്ഗത്തിലുൾപ്പെട്ട ഒരു ജാതിക്കാരാണ്. ഇവ!ർക്ക് പാരമ്പര്യമായിട്ടുള്ള കുലവിദ്യ മന്ത്രവാദമായിരുന്നു. ഇവരുടെ കുടുംബ വകയായി ആറന്മുള വടക്കേക്കര നെടുംപ്രയാ!ർ എന്ന ദേശത്ത് ഏതാനും സ്ഥാവരവസ്തുക്കളും ഒരു കളരിയുമുണ്ട്. ആ കളരിയി!ൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന മൂ!ർത്തി ഭദ്രകാളിയാണ്. തേവലശ്ശേരി നമ്പിയുടെ ഗൃഹത്തിലുണ്ടാകുന്ന പുരുഷന്മാരെല്ലാവരും ഉപനയനവും സമാവ!ർത്തനവും കഴിഞ്ഞാ!ൽ അവിടെച്ചെന്ന് ഒരു സംവ!ൽസരകാലം ഭജിച്ചു പാ!ർക്കുക മുമ്പിനാലെ ഉള്ള പതിവാണ്. അക്കാലത്താണ് അവർ മന്ത്രവാദം പഠിക്കുകയും മന്ത്രദീക്ഷ നി!ർവ്വഹിക്കുകയും മന്ത്രസിദ്ധി വരുത്തുകയും പതിവ്. ആ കാലത്ത് അവരെ മന്ത്രവാദഗ്രന്ഥങ്ങ!ൾ നോക്കിക്കുന്നതിന്നും പഠിപ്പിക്കുന്നതിനും ഉപദേശിക്കുന്നതിനും മറ്റുമായി ഗൃഹത്തി!ൽനിന്നു വയോവൃദ്ധന്മാരും വിദ്യാവൃദ്ധന്മാരുമായിട്ടുള്ളവരിൽ ഒരാൾ കൂടി അവിടെ ചെന്നു പാ!ർക്കുകയും പതിവാണ്. ഇങ്ങനെ ആ സംവത്സരഭജനം കഴിഞ്ഞതിനു ശേഷം മാത്രമേ അവ!ർ മന്ത്രവാദം ചെയ്തുതുടങ്ങാറുള്ളു.

തേവലശ്ശേരി കുടുംബത്തി!ൽ ഒടുവിൽ അവശേഷിച്ചിരുന്ന ആളായ ദാമോദരൻ നമ്പിയെക്കുറിച്ചാണ് ഇവിടെ വിവരിക്കാൻ ഭാവിക്കുന്നത്. ഇദ്ദേഹം പൂർവ്വാചാരപ്രകാരം നെടുമ്പ്രയാറ്റുകളരിയി!ൽ സംവൽസരഭജനവും മന്ത്രദീക്ഷയും നിർവിഘ്നം നി!ർവ്വഹിക്കുകയും മന്ത്രസിദ്ധി വരുത്തുകയും മന്ത്രവാദം സംബന്ധിച്ച് മന്ത്രസാരം, യന്ത്രസാരം, പ്രപഞ്ചസാരം, പ്രയോഗസാരം, ശാരദാതിലകം മുതലായ അനേകം ഗ്രന്ഥങ്ങൾ നോക്കിപ്പഠിച്ചു ഹൃദിസ്ഥമാക്കുകയും പൂർവ്വികന്മാരോട് ഉപദേശവും അനുഗ്രഹവും വാങ്ങുകയും ചെയ്തിരുന്നതു കൂടാതെ സംസ്കൃതഭാഷയിൽ അപാരമായ പാണ്ഡിത്യവും സമ്പാദിച്ചിരുന്നു. ഇദ്ദേഹം മന്ത്രവാദം സംബന്ധിച്ച് പ്രവർത്തിച്ചിട്ടുള്ള കർമ്മങ്ങൾക്ക് അവസാനമില്ല. അദ്ദേഹത്തിന്റെ പ്രസിദ്ധി ഭൂലോകത്തിൽ സർവത്ര പ്രസരിച്ചിരുന്നു. ഐതിഹ്യമാല രണ്ടാം ഭാഗത്തിൽ നാലേക്കാട്ടുപിള്ളമാരെക്കുറിച്ചു

വിവരിച്ചിട്ടുള്ള 12–ാം ഉപന്യാസത്തിൽ യോഗീശ്വരൻ രാമൻപിള്ളയുടെ ഭാര്യയെ ബാധിച്ചിരുന്ന ഗന്ധർവനെ ഒഴിച്ചതായി പറയപ്പെട്ടിരിക്കുന്ന 'തേവലശ്ശേരിത്താൻ' ഈ മഹാൻ തന്നെയാണെന്നു വായനക്കാർ മനസ്സിലാക്കിക്കൊള്ളേണ്ടതാണ്.

ദാമോദരൻനമ്പിയുടെജനനം 930–ാമാണ്ടാണെന്നാണ് കേട്ടിട്ടുള്ളത്. ഇദ്ദേഹത്തിനു മന്ത്രവാദത്തിൽ മാത്രമല്ല, വൈദ്യം, ഇന്ദ്രജാലം മുതലായവ യിലും അസാമാന്യമായ പാണ്ഡിത്യം ഉണ്ടായിരുന്നു. ഇദ്ദേഹം നെടുംപ്രയാറ്റുകളരിയിലെ സംവൽസരഭജനം നിർവഹിച്ചതിന്റെ ശേഷം മൂന്നു സംവത്സരക്കാലം മൌനവ്രതമായി സ്വഗൃഹത്തിൽ നിലവറയിലി രുന്നു ഭഗവതിയെ സേവിച്ചു. അക്കാലത്ത് അദ്ദേഹത്തിന്റെ കുളി ഏഴര നാഴിക വെളുക്കാനുള്ളപ്പോഴും, അസ്തമിച്ചു പത്തു നാഴിക രാച്ചെന്നതിനു ശേഷവുമായിരുന്നു പതിവ്. ഈ മൂന്ന് സംവത്സരക്കാലത്തിനിടക്ക് അദ്ദേഹം സ്വന്തം ജ്യേഷ്ഠനെയും അമ്മയെയുമല്ലാതെ മറ്റാരെയും ദർശിക്കുകപോലുമുണ്ടായിട്ടില്ല. ഈ മൂന്നു സംവത്സരത്തെ മൌനവ്രതാ നുഷ്ഠാനം കഴിഞ്ഞതിന്റെശേഷം ഇദ്ദേഹം നാൽപ്പത്തൊന്നുദിവസം ചെങ്ങന്നൂർ ക്ഷേത്രത്തിൽ പടിഞ്ഞാറെ നടയിലും ഭജനം നടത്തി. ഇത്രയുമൊക്കെ സാധിച്ചതിന്റെ ശേഷം പതിനെട്ടാമത്തെ വയസ്സിലാണ് അദ്ദേഹം മന്ത്രവാദം ചെയ്തു തുടങ്ങിയത്.

ഈ തേവലശ്ശേരി നമ്പി മന്ത്രവാദം ചെയ്തുതുടങ്ങിയ കാലത്ത് പരദേശത്തു നിന്ന് ഒരു സ്ത്രീ അച്ചൻകോവിലിൽ വന്നു ശാസ്താവിന്റെ ക്ഷേത്രത്തിൽ ഭജനമിരിക്കുന്നുണ്ടായിരുന്നു. ഒരു ബാധയുടെ ഉപദ്രവം ഒഴിക്കാനായിട്ടാണ് അവർ അവിടെ വന്നു ഭജനം തുടങ്ങിയത്. അവിടെ ഒരു സംവത്സരം ഭജിച്ചിട്ടും ബാധ ഒഴിഞ്ഞു പോകായ്കയാൽ ആ സ്ത്രീയുടെ ഉടമസ്ഥന്മാർ പിന്നെ മന്ത്രവാദികളെ അന്വേഷിച്ചു തുടങ്ങി. അപ്പോൾ തേവലശ്ശേരി നമ്പി വലിയ മന്ത്രവാദിയാണെന്നും അദ്ദേഹം ഏതു ബാധയെയും ഒഴിപ്പിക്കുമെന്നും മറ്റും ചിലർ പറഞ്ഞറിയുകയാൽ അവർ ആ സ്ത്രീയെയും കൊണ്ട് ചെങ്ങന്നൂർക്ക് പുറപ്പെട്ടു. അവർ നമ്പിയെക്കണ്ട് വിവരം പറഞ്ഞപ്പോൾ, "ആട്ടെ പന്ത്രണ്ടു ദിവസം ചെങ്ങന്നൂർ പടിഞ്ഞാറെ നടയിൽ ഭജനമിരിക്കട്ടെ. അതുകഴിഞ്ഞിട്ടു പിന്നെ എന്തെങ്കിലും വേണമെങ്കിൽ ചെയ്യാം" എന്നാണു അദ്ദേഹം പറഞ്ഞത്. അതിനാൽ ആ സ്ത്രീയെ പടിഞ്ഞാറെ നടയിൽ കൊണ്ടുപോയി ഭജന

മിരുത്തി. ഭജനമായിപ്പാർത്ത പന്ത്രണ്ടു ദിവസവും ആ സ്ത്രീ സദാ ചിരിച്ചുകൊണ്ടുതന്നെ ഇരുന്നിരുന്നു. സന്ധ്യാസമയത്ത് നമ്പി പതിവായി തൊഴാൻ ചെല്ലുമ്പോൾ ആ സ്ത്രീ അദ്ദേഹത്തിന്റെ നേരെ നോക്കി കണ്ണുരുട്ടുകയും പതിവായിരുന്നു. പന്ത്രണ്ടാം ദിവസം സന്ധ്യയ്ക്ക് നമ്പി തൊഴാൻ ചെന്നപ്പോൾ ആ സ്ത്രീ പതിവിലധികം രൂക്ഷതയോടുകൂടി നമ്പിയുടെ നേരെ തുറിച്ചുനോക്കുകയും വിശേഷാൽ ചില ഗോഷ്ടികൾ കാണിക്കുകയും ചെയ്തു. ഉടനെ നമ്പി ശാന്തിക്കാരനെ വിളിച്ച്, "ഇന്നിന്ന മന്ത്രങ്ങൾക്കൊണ്ട് ഇത്രയിത്ര ഉരുവീതം പുഷ്പാഞ്ജലി ചെയ്യണം. അതു കഴിയുമ്പോഴേക്കും ഞാനൊന്നു പോയി വരാം" എന്ന് പറഞ്ഞു ചട്ടം കെട്ടീട്ട് അവിടെനിന്നു പോയി.

നമ്പി സ്വഗൃഹത്തിൽച്ചെന്നു നിലവറയിലിറങ്ങി ചില മന്ത്രങ്ങൾ ജപിച്ചുകൊണ്ട് അവിടെ മൂന്നേമുക്കാൽ നാഴിക ഇരുന്നതിന്റെ ശേഷം താൻ പതിവായി വച്ചു പൂജിച്ചിരുന്ന ചൂരൽവടിയുമെടുത്തുകൊണ്ട് വീണ്ടും അമ്പലത്തിലെത്തി. നമ്പിയെക്കണ്ടപ്പോൾ ആ സ്ത്രീ പിന്നെയും തുറിച്ചു നോക്കുകയും ഗോഷ്ടികൾകാട്ടുകയും "എന്താ വടി കൊണ്ടു വന്നിരിക്കുന്നത്? എന്നെ അടിച്ചോടിക്കാമെന്ന് വിചാരിച്ചായിരിക്കും, അല്ലേ? എന്നാൽ അടികൊള്ളുന്നതും ഓടുന്നതുമാരാണെന്ന് ഒടുക്കം നമുക്കറിയാം" എന്നും മറ്റും പറയുകയും ചെയ്തു തുടങ്ങി. നമ്പി അതൊന്നും കണ്ടതായിട്ടും കേട്ടതായിട്ടും ഭാവിക്കാതെ അമ്പലത്തിനക ത്തേക്ക് ചെന്നു. അപ്പോഴേക്കും പുഷ്പാഞ്ജലി കഴിഞ്ഞിരുന്നതിനാൽ പ്രസാദം (പുഷ്പാഞ്ജലി കഴിച്ച പൂവ്) വാങ്ങിക്കൊണ്ടു പുറത്തിറങ്ങി അമ്പലത്തിനു മൂന്നു പ്രദക്ഷിണം വച്ചു പടിഞ്ഞാറെനടയിലെത്തി. ആ സ്ത്രീ അപ്പോഴും ഗോഷ്ടികൾകാട്ടുകയും മറ്റും ചെയ്യുന്നുണ്ടായിരുന്നു. നമ്പി പുഷ്പാഞ്ജലി പ്രസാദം ആ സ്ത്രീയുടെ ശിരസ്സിലിട്ടിട്ടു ചൂരൽവടി അവരുടെ കയ്യിൽകൊടുത്ത്. അവൾ തുള്ളിക്കൊണ്ട് ആ വടി വാങ്ങി തന്നെത്താൻ അടി തുടങ്ങി. അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ ആ സ്ത്രീ, "അയ്യോ! ഞാൻ പൊയ്ക്കൊള്ളാമേ. എന്റെ അമ്മ എന്നോടിങ്ങനെ ചെയ്യുമെന്ന് ഞാൻ വിചാരിച്ചിരുന്നില്ല. എനിക്ക് നിവൃത്തിയില്ലാതെയായി രിക്കുന്നു. അതിനാൽ ഞാൻ ഇനിയൊരിക്കലും ഈ ദേഹത്തെ ബാധിക്ക യില്ലെന്നു സത്യം ചെയ്തു ഒഴിഞ്ഞുപോയ്കൊള്ളാം" എന്ന് വിളിച്ചു പറഞ്ഞു തുടങ്ങി. ഉടനെ നമ്പി സത്യവാചകം പറഞ്ഞുകൊടുക്കുകയും

ബാധ അപ്രകാരം സത്യം ചെയ്തു ഒഴിഞ്ഞുപോവുകയും സ്ത്രീ സ്വാസ്ഥതയെ പ്രാപിക്കുകയും ചെയ്തു. ആ സ്ത്രീയുടെ ഭർത്താവ് അമ്പലത്തിൽ അനേകം വഴിപാടുകൾ നടത്തുകയും നമ്പിക്കു പട്ടുകളും മുണ്ടുകളും പണവും മറ്റുമായി അസംഖ്യം സമ്മാനങ്ങൾ കൊടുക്കുകയും മറ്റും ചെയ്തിട്ട് സ്ത്രീയെയും കൊണ്ട് പരിവാരസമേതം സ്വദേശത്തെക്കു മടങ്ങിപ്പോയി. നമ്പി പട്ടും പണവുമെല്ലാം ചെങ്ങന്നൂർ ഭഗവതിക്ക് വഴിപാടായി നടയ്ക്കു വച്ചിട്ട് മുണ്ടുകൾമാത്രം സ്വഗൃഹത്തിലേക്കു കൊണ്ടുപോവുകയും ചെയ്തു. ഈ മന്ത്രവാദം കഴിഞ്ഞപ്പോൾ നമ്പിയുടെ കീർത്തി പരദേശങ്ങളിലും പൂർവാധികം വ്യാപിച്ചു.

മന്ത്രവാദം സംബന്ധിച്ചു മോഹനം, സ്തംഭനം, ബന്ധനം, മാരണം, വിദ്വേഷണം, വശീകരണം, ആകർഷണം, ഉച്ചാടനം മുതലായ പ്രയോഗങ്ങളെല്ലാം നമ്പിക്കറിയാമായിരുന്നു. എന്നല്ല, അദേഹത്തിന് അറിഞ്ഞുകൂടാത്തതായി ഒന്നും തന്നെയില്ലായിരുന്നു എന്നു തീർച്ചയായും പറയാം. യക്ഷി, ഗന്ധർവൻ മുതലായവരെ വരുത്തി അദ്ദേഹം പലരെയും പ്രത്യക്ഷമാക്കി കാണിച്ചിട്ടുണ്ട്. അദ്ദേഹം ഒന്നാന്തരം വൈദ്യനും അദ്വിതീയനായ വിഷവൈദ്യനുമായിരുന്നു. സിംഹവ്യാഘ്രാദികളായ ക്രൂരമൃഗങ്ങളെപ്പോലും ആജ്ഞാനുസാരികളാക്കുന്നതിനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. ദാമോദരൻനമ്പിയുടെ അത്ഭുത പ്രവർത്തനങ്ങൾക്ക് ഒരു കയ്യും കണക്കുമില്ല. വന്ധ്യകളെന്നു തീർച്ചപ്പെടുത്തപ്പെട്ടവരും വയോവൃദ്ധകളുമായ അനേകം സ്ത്രീകൾ നമ്പിയുടെ ചികിത്സയും മന്ത്രവാദവും കൊണ്ട് ഗർഭം ധരിക്കുകയും പ്രസവിക്കുകയും ചെയ്തിട്ടുണ്ട്. മരിച്ചവരെ ജീവിപ്പിച്ചു കുറച്ചു ദൂരം നടത്താനും രണ്ടും മൂന്നും വാക്കുകൾ സംസാരിപ്പിക്കാനും കൂടി അദ്ദേഹത്തിനു കഴിയുമായിരുന്നു. ആകെപ്പാടെ വിചാരിച്ചാൽ നമ്പി അമാനുഷപ്രഭാവനായ ഒരു ദിവ്യനായിരുന്നു എന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

അത്യാവശ്യകാര്യങ്ങൾക്കായിട്ടല്ലാതെ നമ്പി സ്വഗൃഹത്തിലെ നിലവറ വിട്ടു പുറത്തിറങ്ങാറില്ല. വെള്ളിയാഴ്ചയും ചൊവ്വാഴ്ചയും രാവിലെ നെടുംപ്രയാറ്റു കളരിയിൽ പോയി വന്ദിക്കുകയും പ്രതിദിനവും കാലത്തും വൈകുന്നേരവും ചെങ്ങന്നൂർ പടിഞ്ഞാറെ നടയിൽചെന്ന് തോഴുകയും അദ്ദേഹം ആജീവനാന്തം പതിവായി നടത്തിയിരുന്നു. മന്ത്രവാദത്തിനും മറ്റുമായി ദൂരസ്ഥലങ്ങളിൽ പോയാലും ഈ പതിവ്

അദ്ദേഹം മുടക്കാറില്ല. എട്ടും പത്തും ദിവസത്തെ വഴിക്കപ്പുറത്തുള്ള സ്ഥലങ്ങളിൽപ്പോയി അദ്ദേഹം പത്തും പതിനഞ്ചും ദിവസം വീതം ചിലപ്പോൾ താമസിക്കാറുണ്ട്. അക്കാലങ്ങളിലും ചൊവ്വാഴ്ചയും വെള്ളിയാഴ്ചയും രാവിലെ കളരിയിലും കാലത്തും വൈകുന്നേരവും ചെങ്ങന്നൂർ പടിഞ്ഞാറെ നടയിലും അദ്ദേഹത്തെ പതിവായി കണ്ടിരുന്നു. ഇത് സാധാരണ മനുഷ്യർക്ക് സാധ്യമല്ലാത്ത കാര്യമാണല്ലോ.

മുൻകാലങ്ങളിൽ അടയ്ക്കാ കവു(കഴു)ങ്ങിന്മേൽ പഴുത്തു നിന്നാൽ സർക്കാരിലേക്ക് പറിപ്പിചെടുക്കുകയല്ലാതെ കുട്ടികൾ പറിച്ചെടുത്തുകൂടാ എന്നൊരേർപ്പാടുണ്ടായിരുന്നു. ഒരിക്കൽ നമ്പിയുടെ പുരയിടത്തിൽ വളരെ അടയ്ക്കാ പഴുത്തുനിൽക്കുന്നതായി അറിഞ്ഞു പാർവത്യകാർ, മുന്നിലക്കാരൻ, ചേരുമാനക്കാരൻ മുതലായവർ പഴുക്കാ പറിപ്പിക്കുന്നതിനായി അവിടെ ചെന്നു. കവുങ്ങിന്മേൽ കയറുന്നതിനു വേറെ ആരെയും കിട്ടായ്കയാൽ ചേരുമാനക്കാരൻതന്നെ കയറിത്തുടങ്ങി. അപ്പോൾ നമ്പി നിലവറയിൽ തേവാരം കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനാൽ നമ്പിയുടെ അമ്മ നിലവറവാതിൽക്കൽച്ചെന്ന്, "നമ്മുടെ പഴുക്കാപ്പാക്കെല്ലാം പറിച്ചു കൊണ്ടുപോകുവാൻ സർക്കാരാളുകൾ വന്നിരിക്കുന്നു. ചേരുമാനക്കാരൻ അടക്കാമാരത്തിന്മേൽ കയറിത്തുടങ്ങി" എന്നു പറഞ്ഞു. അതുകേട്ട് നമ്പി ഒരു തിരിയും കൊളുത്തിയെടുത്ത് ഒരു കിണ്ടി വെള്ളവും കൊണ്ടു നിലവറക്കു പുറത്തുവന്നു. നടുമുറ്റത്തിറങ്ങി തിരി മേല്പോട്ട് എറിയുകയും വെള്ളം നടുമുറ്റത്ത് ഒഴിക്കുകയും ചെയ്തിട്ട് അമ്മയോട്, "അവർ കയറുകയോ ഇറങ്ങുകയോ എന്തെങ്കിലും ചെയ്യട്ടെ. അമ്മ സ്വസ്ഥമായി ഇരിക്കണം. നമുക്കുള്ളതൊന്നും ആരും കൊണ്ടു പോവുകയില്ല" എന്നു പറയുകയും പിന്നെയും നിലവറയിൽത്തന്നെ പോയി ഇരിക്കുകയും ചെയ്തു. ചേരുമാനക്കാരൻ അടക്കാമരത്തിന്റെ മധ്യത്തിലായപ്പോൾ അതിന്റെ അഗ്രഭാഗത്തു തീ കത്തുന്നതു കണ്ടു ഭയപ്പെട്ടു കീഴ്പ്പോട്ടിറങ്ങിത്തുടങ്ങി. അപ്പോൾ അടിയിൽ വെള്ളം പൊങ്ങിവരുന്നതായിക്കണ്ടു. വെള്ളത്തിലിറങ്ങിയാൽ നീന്തി എവിടെയെങ്കിലും ചെന്നു രക്ഷപ്രാപിക്കാമെന്നു വിചാരിച്ച് കീഴ്പ്പോട്ടുത്തന്നെ ഇറങ്ങി നിലത്തുവന്നപ്പോൾ മുകളിൽ തീയും താഴെ വെള്ളവും കാണ്മാനില്ലായിരുന്നു. "ഇതു നമ്പിയുടെ ജാലവിദ്യകൊണ്ട് വെറുതെ തോന്നിയതാണ്. പഴുക്കാക്കുല പറിക്കുകതന്നെവേണം" എന്നു പറഞ്ഞു അയാൾ പിന്നെയും

കയറിത്തുടങ്ങി. അപ്പോഴും യഥാപൂർവം മുകളിൽ തീ കത്തുന്നതും താഴെ വെള്ളം പോങ്ങിവരുന്നതും പൊങ്ങിവരുന്നതും കണ്ട് അയാൾ പിന്നെയും താഴെയിറങ്ങി. ഇങ്ങനെ നാലഞ്ചു പ്രാവശ്യം കയറുകയും ഇറങ്ങുകയും ചെയ്തിട്ട് ഒടുക്കം, "ആശാന്റെ (ആ ദിക്കുകാർ നമ്പിയെ ആശാനെന്നാണ് പറഞ്ഞുവന്നിരുന്നത്) പഴുക്കാ നമുക്കു വേണ്ടാ" എന്നു പറഞ്ഞു അവർ മടങ്ങിപ്പോയി. അതിൽപ്പിന്നെ പഴുക്കാ പറിക്കാൻ അവിടെ ആരും ചെല്ലാറില്ല.

പണ്ട് റാന്നിക്കർത്താവ് ദേശാധിപത്യമുള്ള ഒരിടപ്രഭുവായിരുന്നു. ആ ദേശത്തു കുഴിയിൽ വീഴുന്ന ആനകളുടെ ഉടമസ്ഥാവകാശം കർത്താവിനായിരുന്നു. അതിനാൽ കർത്താവ് തന്റെ മലകളിൽ ആനക്കുഴികളുണ്ടാക്കിക്കയും ആനകളെ പിടിക്കുകയും പതിവായിരുന്നു. ഒരാണ്ടിൽ കുഴിയിൽ വീഴേണ്ടുന്ന കാലത്ത് വീഴാതെയിരുന്നതിനാൽ അതിന്റെ കാരണമറിയുന്നതിനായി കർത്താവ് പ്രശ്നംവെപ്പിച്ചു നോക്കിച്ചു. അപ്പോൾ അച്ചൻകോവിൽ ശാസ്താവിന്റെ വിരോധം കൊണ്ടാണ് ആന കുഴിയിൽ വീഴാത്തതെന്നു പ്രശ്നക്കാരൻ വിധിച്ചു. ഈ വിരോധം തീരുന്നതിനു ചില പ്രതിവിധികൾ നിശ്ചയിച്ച് അയാൾ ഒരു ചാർത്തും എഴുതിക്കൊടുത്തു. ആ ചാർത്തിൻപ്രകാരമുള്ള പ്രതിവിധികളെല്ലാം ചെയ്തിട്ട് ആ ആണ്ടിൽ ആനകളെ പിടിക്കുന്ന കാര്യം അസാദ്ധ്യമായിരുന്നതിനാൽ കർത്താവിനു വളരെ മനസ്താപമുണ്ടായി. അങ്ങനെയിരുന്ന കാലത്ത് സമീപമൊരു സ്ഥലത്ത് മന്ത്രവാദത്തിനായി തേവലശ്ശേരി നമ്പി വന്നിട്ടുണ്ടെന്നു കേട്ട് കർത്താവും അവിടെച്ചെന്ന് നമ്പിയെക്കണ്ട് വിവരമെല്ലാം പറഞ്ഞു. അപ്പോൾനമ്പി, "ഇതിനെക്കുറിച്ച് ഒട്ടും കുണ്ഠിതം വേണ്ടാ. കാര്യം ഞാൻ സാധിപ്പിച്ചു തന്നുകൊള്ളാം. അങ്ങേക്ക് ഒമ്പതു കുഴികളല്ലേ ഉള്ളത്? അവയിലെല്ലാം ഇന്നു രാത്രിയിൽത്തന്നെ ആന വീഴും. നാളെ രാവിലെ ചെന്നു നോക്കിയാൽ കാണാം" എന്നു പറഞ്ഞു. ഇതു കേട്ടിട്ടു കർത്താവിനു നല്ല വിശ്വാസമായില്ല. “അച്ചൻകോവിൽ ശാസ്താവിന്റെ വിരോധം നമ്പിയുടെ ഈ വാക്കുകൊണ്ടു തീരുമോ" എന്നു സംശയിച്ചുക്കൊണ്ടു കർത്താവ് പോയി അത്താഴം കഴിച്ചു കിടന്നുറങ്ങി. പിറ്റേദിവസം രാവിലെ കർത്താവു നല്ല വിശ്വാസത്തോടുകൂടിയല്ലെങ്കിലും മലയിൽചെന്നു കുഴികളിൽ നോക്കിയപ്പോൾ ഒമ്പതു കുഴികളിലും ഓരോ ആന വീതം വീണിട്ടുണ്ടായിരുന്നു. പക്ഷേ, ഒമ്പതും

പിടിയാനകളായിരുന്നു. അതിനാൽ കർത്താവിന്റെ കുണ്ഠിതം മുഴുവനും വിട്ടുമാറിയില്ല. ആ ആനകളെ കുഴിയിൽ നിന്നു കയറ്റി കൂടുകളിലാക്കി അടക്കാൻ ഏർപ്പാടു ചെയ്തിട്ട് കർത്താവ് ചെന്നു പിന്നെയും നമ്പിയെ കണ്ടു. "എന്താ, കുഴികളിലൊക്കെ ആനകൾ വീണില്ലേ" എന്നു നമ്പി ചോദിച്ചു. "ആനകൾ വീണു പക്ഷേ, എല്ലാം പിടിയാനകളാണ്. രണ്ടു മൂന്നെണ്ണമെങ്കിലും കൊമ്പനായിരുന്നില്ലല്ലോ എന്നുള്ള മനസ്താപമേ യുള്ളൂ" എന്നു കർത്താവു പറഞ്ഞു. അപ്പോൾ നമ്പി, "ഓ! അതു സാരമില്ല. ഇന്ന് രാത്രിയിൽ വീഴുന്നതെല്ലാം കൊമ്പനായിരിക്കും; എന്നാൽ പോരേ? അങ്ങു പോയി കുഴികൾക്ക് അറ്റകുറ്റം വല്ലതും വന്നിട്ടുണ്ടെങ്കിൽ തീർത്ത് എല്ലാം ശരിയാക്കിയിടുവിക്കണം" എന്നു പറഞ്ഞു കർത്താവിനെ അയച്ചു. കർത്താവു പോയി കുഴികളെല്ലാം അറ്റകുറ്റങ്ങൾ തീർത്തു ശരിയാക്കിയിടുവിക്കുകയും ചെയ്തു.

അന്നു രാത്രിയിൽ കർത്താവു കിടന്നുറങ്ങിയപ്പോൾ ഒരു സ്വപ്നം കണ്ടു. "കുഴികളിലെല്ലാം ആനകൾ വീണിട്ടുണ്ട്. എല്ലാം കൊമ്പനാണ്. എങ്കിലും അഞ്ചാമത്തെ കുഴിയിൽവീണിരിക്കുന്ന ആ ആനയെ തേവലശ്ശേരിനമ്പി കൂടി വരാതെ കുഴിയിൽനിന്നു കരക്കു കയറ്റരുത്. അല്ലെങ്കിൽ ആപത്തുണ്ടാകും" എന്നായിരുന്നു സ്വപ്നത്തിന്റെ സാരം.

പിറ്റേദിവസം രാവിലെ കർത്താവു മലയിൽച്ചെന്നു കുഴികളിൽ നോക്കിയപ്പോൾ എല്ലാ കുഴികളിലും ആനകൾ വീണിട്ടുണ്ടായിരുന്നു. എല്ലാം കൊമ്പനാനകളുമായിരുന്നു. അപ്പോൾ കർത്താവിനുണ്ടായ സന്തോഷം എത്രമാത്രമെന്നു പറയാൻപ്രയാസം. ഉടനെ താപ്പാനകളെയും മറ്റും വരുത്തി. നാല് കുഴികളിലെ ആനകളെ കയറ്റി കൂടുകളിലാക്കിയടച്ചു. അഞ്ചാമത്തെക്കുഴിയിലെ ആനയെക്കയറ്റാൻ നമ്പിയെക്കൂടി വരുത്തീട്ടാവാമെന്നു വിചാരിച്ചു കർത്താവു നമ്പി വന്നിരുന്ന സ്ഥലത്തേക്ക് പോയി. അവിടെ ചെന്നന്വേഷിച്ചപ്പോൾ നമ്പി ഒരു മന്ത്രവാദത്തിനായി പോയി എന്നും അവിടെ നിന്നു രണ്ടുമൂന്നാളുകൾ വന്നു നാലഞ്ചുദിവസം മുമ്പു മുതൽക്കുതന്നെ നിർബന്ധിച്ചുക്കൊണ്ടു കൂടിയിട്ടുണ്ടായിരുന്നുവെന്നും അറിയുകയാൽ കർത്താവു ഇച്ഛാഭംഗത്തോടുകൂടി മടങ്ങിപ്പോന്നു. അദ്ദേഹം അഞ്ചാമത്തെ കുഴിയുടെ സമീപത്തു ചെന്നു സൂക്ഷിച്ചു നോക്കിയപ്പോൾമറ്റുള്ള ആനകളൊക്കെ പോയാലും ആ കുഴിയിൽ വീണിരിക്കുന്ന ആനയെ ഏതുവിധത്തിലും ക്ഷണത്തിൽകുഴിയിൽനിന്നു

കയറ്റി കൂട്ടിലാക്കി അടക്കണമെന്ന് അദ്ദേഹത്തിനു തോന്നി. സകല ലക്ഷണങ്ങളും പൂർണമായിത്തികഞ്ഞ ഒരൊന്നാന്തരം കൊമ്പനായിരുന്നു ആ കുഴിയിൽവീണിരുന്നത്. അഴകുകൊണ്ടും പുഷ്ടികൊണ്ടും ലക്ഷണങ്ങൾകൊണ്ടും മറ്റും ഇത്രയും യോഗ്യത തികഞ്ഞ ഒരാനയെ കർത്താവ് അതിനുമുമ്പ് ഒരിക്കലും ഒരിടത്തും കണ്ടിട്ടുണ്ടായിരുന്നില്ല. അതിനാൽ ഉടൻ ആ ആനയെ കുഴിയിൽനിന്നു കയറ്റാനുള്ള ശ്രമം തുടങ്ങി. ആ സമയം അതിഭയങ്കരമൂർത്തിയായ ഒരു വലിയ വ്യാഘ്രം പെട്ടെന്നു കാട്ടിൽനിന്നു ചാടിയിറങ്ങിവന്നു. കർത്താവിനെ കടിച്ചെടുത്തുകൊണ്ട് കാട്ടിലേക്കുതന്നെ കയറിപ്പോയി. അപ്പോൾ അവിടെയുണ്ടായിരുന്ന വേലക്കാരും മറ്റും ഭയം കൊണ്ടും പരിഭ്രമം കൊണ്ടും വ്യസനം കൊണ്ടും വിവശന്മാരായിത്തീർന്നുവെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. എല്ലാവരും അവിടെനിന്നു നാലുവഴിക്കുമായി ക്ഷണത്തിൽ ഓടിപ്പോയി.

ഇനി നമ്പി മന്ത്രവാദത്തിനു പോയ സ്ഥലത്തെ കഥ പറയാം. അവിടെ ഒരു സ്ത്രീക്ക് ഒരു ഗന്ധർവന്റെ ഉപദ്രവമായിരുന്നു. അനേകം മന്ത്രവാദികൾ ആ ഗന്ധർവനെ ഒഴിവാക്കാനായി പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചുനോക്കി. ഒന്നുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. അക്കാലത്ത് "ഉശകാരാവുത്തർ"' എന്നു പ്രസിദ്ധനായ ഒരു മാന്ത്രികൻ തൊടുപുഴെ ഉണ്ടായിരുന്നു. മേൽപ്പറഞ്ഞ ഗന്ധർവബാധിതയായ സ്ത്രീയുടെ വീട്ടിനു സമീപം ഉശകാ രാവുത്തരുടെ ചാർച്ചക്കാരനായ ഒരു മഹമ്മദീയൻ താമസിച്ചിരുന്നു. അവൻ മുഖാന്തരം രാവുത്തരെയും അവിടെക്കൊണ്ടുപോയി മന്ത്രവാദം ചെയ്യിച്ചു. രാവുത്തർ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചുനോക്കീട്ടും ഗന്ധർവനെ ഒഴിക്കാൻകഴിഞ്ഞില്ല. ഇനി വേറെ വല്ല മന്ത്രവാദികളും വന്നു ഈ ഗന്ധർവനെ ഒഴിക്കുകയാണെങ്കിൽ അതു തനിക്കു കുറച്ചിലായിത്തീരുമല്ലോ എന്നു വിചാരിച്ച് ആരു വിചാരിച്ചാലും ആ ഗന്ധർവനെ ഒഴിക്കാൻകഴിയാത്തവിധത്തിൽ ചില പ്രയോഗങ്ങൾ കൂടി ചെയ്യുകയും ഇനി ഈ വീട്ടുകാർ വല്ല മന്ത്രവാദികളെയും ഇവിടെ വരുത്തുന്നതായാൽ ഉടനെ ആ വിവരം തന്നെ അറിയിക്കണമെന്നു തന്റെ ചാർച്ചക്കാരനോടു പറഞ്ഞു ചട്ടംകെട്ടുകയും ചെയ്തിട്ടാണ് ഒടുക്കം രാവുത്തർ അവിടെനിന്നു മടങ്ങിപ്പോന്നത്. രാവുത്തരുടെ ഈ ഗൂഢ പ്രയോഗങ്ങൾ ആരും അറിഞ്ഞുമില്ല. ഇങ്ങനെയിരുന്ന സമയത്താണ് ആ സ്ത്രീയുടെ ഉടമസ്ഥന്മാർ തേവലശ്ശേരി നമ്പിയെ അവിടെ കൂട്ടി

ക്കൊണ്ടുപോയത്. നമ്പിയെക്കൊണ്ടുവരാൻ ആൾ പോകുന്നു എന്നു കേട്ട ക്ഷണത്തിൽ രാവുത്തരുടെ ചാർച്ചക്കാരനായ മഹമ്മദീയൻ വിവരം രാവുത്തരെ അറിയിക്കുകയും നമ്പി അവിടെ എത്തുന്നതിനു മുമ്പുതന്നെ രാവുത്തർ ആ ചാർച്ചക്കാരന്റെ വീട്ടിലെത്തി താമസം തുടങ്ങുകയും ചെയ്തിരുന്നു. ഈ വിവരൊന്നും അറിയാതെ നമ്പി അവിടെച്ചെന്നു ചേർന്നു. നമ്പി സൗന്ദര്യവും ദേഹപുഷ്ടിയും വസ്ത്രാഭരണാദ്യലങ്കാര പ്രൌഢിയും മെരട്ടും തട്ടിപ്പും ജാടയുമൊന്നുമില്ലാത്ത ആളായിരുന്ന തിനാൽ അദ്ദേഹത്തെക്കണ്ടിട്ട് ആ ദിക്കുകാർക്ക് അത്ര ബഹുമാന മുണ്ടായില്ല. "ഉശകരാവുത്തർ മുതലായ യോഗ്യന്മാർ വിചാരിച്ചിട്ട് ഒഴിക്കാൻ കഴിയാത്ത ഗന്ധർവനെ ഈ ശോങ്കിയാണോ ഇനി ഒഴിക്കാൻപോകുന്നത്? ഇയാളെ ഇവിടെ വലിച്ചുകൊണ്ടു വന്നതുതന്നെ കേവലം അനാവശ്യവും വിഡ്ഢിത്തവുമായിപ്പോയി" എന്നും മറ്റും ചിലർ കുറേശ്ശെ പറയുകയും ചെയ്തു. അതൊക്കെ കുറേശ്ശെ നമ്പിയും കേട്ടു. എങ്കിലും അദ്ദേഹം അതൊന്നും കേട്ടതായി നടിച്ചില്ല. അന്യന്മാർ ഇങ്ങനെയൊക്കെ പറയുക യും വിചാരിക്കുകയും ചെയ്തുവെങ്കിലും ആ സ്ത്രീയുടെ ഭർത്താവ് മുതലായവർ നമ്പിയെ സാദരം സ്വീകരിക്കുകയും അദ്ദേഹത്തിനു ഭക്ഷണ ത്തിനും മറ്റും വെടിപ്പായി ഏർപ്പാടു ചെയ്തുകൊടുക്കുകയും ഈ ഗന്ധർവന്റെ ഉപദ്രവം നിമിത്തമുണ്ടായിട്ടുള്ള കഷ്ടനഷ്ടങ്ങളെക്കുറിച്ചും ഈ ബാധ ഒഴിക്കുന്നതിനായി ഓരോ മന്ത്രവാദികളെ വരുത്തി മന്ത്രവാദങ്ങൾ ചെയ്യിച്ച വിവരവും വിസ്തരിച്ചു പറയുകയും ഏതുവിധവും ഈ ഉപദ്രവം ഒഴിച്ചുകൊടുക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. നമ്പി, "പല യോഗ്യ ന്മാർ പരീക്ഷിച്ചിട്ടു സാധിക്കാത്തകാര്യം സാധിക്കാമെന്നു ഞാൻ ഉറപ്പു പറയുന്നില്ല. എന്നാൽ കഴിയുന്നതു ഞാനും ചെയ്തുനോക്കാമെന്നു മാത്രമേ പറയാൻ നിവൃത്തിയുള്ളൂ. എങ്കിലും ഭഗവതിയുടെ കാരുണ്യം കൊണ്ടു സാധിക്കാതെ വരുകയില്ലെന്നാണ് എൻറെ വിശ്വാസം. ഞാൻ ഒരു മന്ത്രവാദത്തിനു ചെന്നിട്ടു ബാധയൊഴിയാതെ ഇതുവരെ ഉണ്ടായിട്ടില്ല. അതിനാൽ ഇതും ഒഴിയുമെന്നുതന്നെ വിചാരിക്കാം" എന്നു പറയുകയും വേണ്ടുന്ന ഉപകരണങ്ങൾക്കും മറ്റും ഒരു ചാർത്തെഴുതി കൊടുക്കുകയും ചെയ്തു. നമ്പിയുടെ മന്ത്രവാദത്തിനു അധികമായിട്ട് ഉപകരണങ്ങളൊന്നും പതിവില്ല. നമ്പി ആദ്യംതന്നെ പത്മമിട്ടു വിളക്കുവച്ചു ഭഗവതിക്ക് ഒരു പൂജ കഴിക്കും. പിന്നെ ഉമിച്ചാരംകൊണ്ട് ഒരു ചക്രം വരച്ചുവച്ച് അതിൽ പിണിയാളെ ഇരുത്തും. പിണിയാളുടെ അടുക്കൽ ഒരു ചൂരൽവടിയും

ജപിച്ചു വയ്ക്കും. ഇത്രയും ചെയ്തിട്ട് നമ്പി കിടന്നുറങ്ങും. കുറച്ചു കഴിയുമ്പോൾ പിണിയാൾ തുള്ളി, ചൂരൽവടിയെടുത്തു തന്നെത്താൻ അടിച്ചുതുടങ്ങും. അങ്ങനെ കുറച്ചുനേരം കഴിയുമ്പോൾതുള്ളുന്നയാൾ "അയ്യോ! ഞാൻ പൊയ്ക്കൊള്ളാമേ" എന്നു വിളിച്ചു പറഞ്ഞു തുടങ്ങും. അപ്പോൾ നമ്പി എണീറ്റു പിണിയാളെക്കൊണ്ട് പൊന്നും വിളക്കും പിടിപ്പിച്ചു സത്യം ചെയ്യിക്കും. ബാധ ഒഴിഞ്ഞു പോകുകയും ചെയ്യും. ഇത്രയുമല്ലാതെ നമ്പിയുടെ മന്ത്രവാദത്തിനു വലിയ വട്ടങ്ങളൊന്നും പതിവില്ല. എന്നാൽഇവിടെ അങ്ങനെയായാൽ പോരെന്ന് അദ്ദേഹം നിശ്ചയിച്ചു. തന്നെ കണ്ടിട്ടുതന്നെ പുച്ഛം തോന്നിയിരിക്കുന്നവർക്കു നിസ്സാരമായ ചാർത്തുകൂടി കണ്ടാൽ ആക്ഷേപമധികമാകും എന്നു വിചാരിച്ചു നമ്പി കേങ്കേമമായിട്ടാണ് ചാർത്തെഴുതിക്കൊടുത്തത്. എങ്കിലും ഉച്ചയായപ്പോഴേക്കും സകലവും ആ വീട്ടുകാർ തയ്യാറാക്കിക്കൊടുത്തു. മുറ്റത്തു കുത്തിമറച്ചു കെട്ടി വിതാനിച്ച് അലങ്കരിച്ച പന്തലിൽനമ്പി പഞ്ചവർണപ്പൊടികൾ കൊണ്ടു ഗന്ധർവ്വന്റെ ഒരു കളം (രൂപം) എഴുതി. ജീവനുണ്ടെന്നു തോന്നത്തക്കവണ്ണം രസികനായ കളം കണ്ടപ്പോൾ നമ്പി നിസ്സാരനല്ലെന്നു ജനങ്ങൾക്കു തോന്നിത്തുടങ്ങി. കളം എഴുതിത്തീർന്ന തിന്റെ ശേഷം അദ്ദേഹം പൂജയ്ക്കുള്ള പത്മമിടുകയും പിണിയാളെ ഇരുത്താനുള്ള ചക്രം വരക്കുകയും കളത്തിനടുക്കൽ സുരഭിലകുസുമങ്ങൾ കൊണ്ട് ഒരു പൂപ്പട കൂട്ടുകയും ചെയ്തു. അപ്പോഴേക്കും നേരം വൈകി ത്തുടങ്ങിയതിനാൽ "ഇനി ശേഷമെല്ലാം സന്ധ്യാവന്ദനം കഴിഞ്ഞു വന്നിട്ടാവാം" എന്നു പറഞ്ഞു നമ്പി പുറത്തേക്കിറങ്ങിപ്പോയി. നാലഞ്ചു നാഴിക കഴിഞ്ഞിട്ടും നമ്പി മടങ്ങി വരായ്കയാൽ ചിലർ, "കഴിഞ്ഞു അയാളുടെ മന്ത്രവാദം. ഇത്രയേ ഉള്ളൂ. സാധു! ഇവിടെ വന്നപ്പോഴാണ് ഇവിടെ സൂത്രം കൊണ്ടൊന്നും കാര്യം പറ്റുകയില്ലെന്നും വലിയ കേങ്കേമന്മാരൊക്കെ വിചാരിച്ചിട്ടു നടക്കാത്ത കാര്യമാണിതെന്നും മനസ്സിലാക്കിയത്. അയാൾ ഒളിച്ചുപോയതാണ്. അയാൾ വരാനായിട്ട് ഇനി കാത്തിരിക്കണമെന്നില്ല" എന്നും മറ്റും പറഞ്ഞുതുടങ്ങി.

ഇങ്ങനെ ഓരോരുത്തർ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നപ്പോൾ നമ്പി വന്നുചേർന്നു. ഉടനെ അദ്ദേഹം ഭഗവതിയുടെ പൂജ ആരംഭിച്ചു. അപ്പോഴേക്കും നമ്പിയുടെ മന്ത്രവാദം കാണാനായി അസംഖ്യം ആളുകൾ അവിടെ വന്നുകൂടി. അക്കൂട്ടത്തിൽ ഉശകാരാവുത്തരുമുണ്ടായിരുന്നു.

പിണിയാൾ തുള്ളാതിരിക്കുന്നതിനും തുള്ളിയാലും ബാധ ഒഴിയാതിരിക്കുന്നതിനുമായി ചില പ്രയോഗങ്ങൾ രാവുത്തർ മുമ്പേ തന്നെ ചെയ്തിരുന്നതുകൂടാതെ അപ്പോഴും ചിലതൊക്കെക്കൂടി ചെയ്തിട്ടാണ് അക്കൂട്ടത്തിൽ വന്നുകൂടിയത്. പൂജ കഴിഞ്ഞപ്പോൾ പിണിയാളെക്കൊണ്ടു വന്നു ചക്രത്തിലിരുത്തി. നമ്പി ഉടനെ പൂജയ്ക്കു പുഷ്പാഞ്ജലി ചെയ്തതിൽനിന്നു കുറെ പൂവും അക്ഷതവും (നെല്ലുമരിയും) കൂടിയെടുത്തു ജപിച്ചു പിണിയാളുടെ ശിരസ്സിലിട്ടു. നമ്പി പൂവും അക്ഷതവും ജപിച്ചിട്ടാൽ ഏതു ബാധയും ഉടനെ തുള്ളുകയാണ് പതിവ്. എങ്കിലും ഈ പിണിയാൾതുള്ളിയില്ല. അപ്പോൾത്തന്നെ അതിൻറെ കാരണം ഏകദേശം ഊഹിച്ചുക്കൊണ്ട് നമ്പി, "ഈ കൂട്ടത്തിൽ മന്ത്രവാദിയായിട്ടാരെങ്കിലുമുണ്ടോ?" എന്നു വിളിച്ചു ചോദിച്ചു. അപ്പോൾ അക്കൂട്ടത്തിൽനിന്നും ഒരാൾ "ഇല്ല" എന്നുത്തരം പറഞ്ഞു. അത് രാവുത്തരായിരുന്നു. ആ ആൾ ഇന്നാരാണെന്നു വ്യക്തമായിട്ടറിഞ്ഞില്ലെങ്കിലും ഈ പറഞ്ഞ ആളാണ് തന്റെ പ്രതിയോഗി എന്ന് ആ ശബ്ദം കൊണ്ടു തീർച്ചപ്പെടുത്തിക്കൊണ്ട് നമ്പി, "ഒടുക്കം നിങ്ങളൊരു മന്ത്രവാദിയാണെന്നു വന്നേക്കാം" എന്ന് പറഞ്ഞിട്ട് അദ്ദേഹം ഒരു കഷണം ഓലയെടുത്തു അതിൽ ഒരു മന്ത്രമെഴുതുകയും അത് ശകലം ശകലമായി കീറി മേൽപ്പോട്ടെറിയുകയും ചെയ്തു. അപ്പോൾ അവിടെ അടുത്തുനിന്നിരുന്ന കരിമ്പനയുടെ ചുവട്ടിൽ കിടന്നിരുന്ന വള്ളി തുള്ളിത്തുള്ളി കരിമ്പനയുടെ അഗ്രഭാഗം വരെ കയറുകയും ഉടനെ പന പൊട്ടിക്കീറി ഇഞ്ചനാരുപോലെയായി നിലത്തുവീഴുകയും ചെയ്തു. ആ വള്ളി നമ്പിയെ അകപ്പെടുത്താനായി രാവുത്തർ എന്തോ പ്രയോഗമൊപ്പിച്ചു ഇട്ടിരുന്നതായിരുന്നു എന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇത്രയും കഴിഞ്ഞപ്പോൾ രാവുത്തർ അവിടെനിന്നു പൊയ്കളഞ്ഞു. കുറച്ചുസമയം കഴിഞ്ഞപ്പോൾ നമ്പിയുടെ വയർ വല്ലാതെ വീർത്തുതുടങ്ങി. അതു വർദ്ധിച്ചുവർദ്ധിച്ച് അദ്ദേഹം ഇരിക്കാനും ശ്വാസോച്ഛ്വാസം ചെയ്യാനും വയ്യാതെ ഏറ്റവും വിവശനായിത്തീർന്നു. ഉടനെ നമ്പി ഒരു നാരായമെടുത്തുകൊണ്ട് പുറത്തേക്കിറങ്ങി, ആ നാരായം ജപിച്ച് ഒരു വാഴയിന്മേൽഒരു കുത്തുകൊടുത്തു, നാരായം കൊണ്ട ദ്വാരത്തിലൂടെ ഉടനെ വെള്ളം പ്രവഹിച്ചുതുടങ്ങി. അങ്ങനെ കുറെ വെള്ളം വാഴയിൽനിന്നു പോയപ്പോൾ നമ്പിയുടെ വയറൊട്ടുകയും അദ്ദേഹം യഥാപൂർവം സ്വസ്ഥശരീരനായിത്തീരുകയും ചെയ്തു. നമ്പിക്ക് ഈ അസ്വാസ്ഥ്യമുണ്ടായിത്തീർന്നതും രാവുത്തരുടെ ദുഷ്പ്രയോഗം കൊണ്ടാണെന്നുള്ളത്

സ്പഷ്ടമാണല്ലോ. നമ്പിയെ അകപ്പെടുത്താനും അപമാനിച്ചയയ്ക്കാനുമായി രാവുത്തർ ഇങ്ങനെ പലതും പ്രയോഗിച്ചുനോക്കി. നമ്പി ഉടനുടൻ പ്രതിവിധികൾ ചെയ്തുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തിനു ഒന്നും പറ്റിയില്ല. തന്റെ വിദ്യകളൊന്നും നമ്പിയുടെ അടുക്കല് ഫലിക്കയില്ലെന്നു തീർച്ചയായപ്പോൾ രാവുത്തർ പിന്നെയും ജനക്കൂട്ടത്തിൽ വന്നു നിന്നു. അപ്പോൾ രാവുത്തരെ ഒന്ന് പറ്റിക്കണമെന്നും ആളെ അറിയിക്കാതെ ഒളിച്ചുവന്നു നിൽക്കുന്ന അയാളെക്കൊണ്ടുതന്നെ അയാളുടെ പേരു വിളിച്ചുപറയിക്കണമെന്നും നിശ്ചയിച്ച് നമ്പി കുറച്ചു ഭസ്മമെടുത്തു ജപിച്ച് ആൾക്കൂട്ടത്തിലേക്ക് ഊതിപ്പറപ്പിച്ചു. ആ ഭസ്മം ആരുടെയെല്ലാം ദേഹത്തിൽപതിച്ചുവോ, അവരൊക്കെ ഉടനെ തുള്ളിത്തുടങ്ങി. ആ കൂട്ടത്തിൽ രാവുത്തരുമുണ്ടായിരുന്നു. ആ തുള്ളലിനിടയ്ക്കു നമ്പി ഗന്ധർവ്വന്റെ കളത്തിങ്കലും ഒരു പൂജ കഴിച്ചു. രാവുത്തരുടെ തുള്ളൽ മുറുകിയപ്പോഴേക്കും മറ്റുള്ളവരുടെ തുള്ളലെല്ലാം ശമിച്ചു. വലിയ തടിയനും കുടവയറനുമായിരുന്ന രാവുത്തർ രണ്ടുമൂന്നു നാഴിക നേരം ചാടിത്തുള്ളിയപ്പോഴേക്കും വിയർത്തൊലിച്ച് ഏറ്റവും പരവശനായിത്തീർന്നു. ഒരു നിവൃത്തിയുമില്ലെന്നായപ്പോൾ രാവുത്തർ, "അയ്യോ, എന്നെ രക്ഷിക്കണേ, ഞാൻ ഉശകാ രാവുത്തരാണേ, അങ്ങയുടെ യോഗ്യത അറിയാതെയും എന്റെ അഹമ്മതിയും കഥയില്ലായ്കയും കൊണ്ടും അങ്ങയുടെ മന്ത്രവാദം ഫലിക്കാതെയിരിക്കുന്നതിനും പിണിയാൾ തുള്ളാതിരിക്കുന്നതിനും അങ്ങേക്കു ജീവഹാനി സംഭവിക്കുന്നതിനും ഞാൻ ചിലതൊക്കെ ചെയ്തുപോയി. അവയെല്ലാം വിഫലീഭവിക്കുകയും ചെയ്തു. എന്റെ തെറ്റുകളെല്ലാം ക്ഷമിച്ച് അവിടുന്നെന്നെ സദയം രക്ഷിക്കണം. ഇനിയും എന്നെ ഇങ്ങനെ തുള്ളിക്കുകയാണെങ്കിൽ ഞാൻ ഇവിടെത്തന്നെ വീണു മരിച്ചുപോകും. ഇനി ഞാൻ ഒരുകാലത്തും ഒരിടത്തും മന്ത്രവാദസംബന്ധമായി യാതൊന്നും ചെയ്യുകയില്ലെന്നു സത്യം ചെയ്യണമെങ്കിൽ അതും ചെയ്യാം. എന്നാലും എന്നെ കൊല്ലാതെ വിട്ടയയ്ക്കണമേ" എന്നു വിളിച്ചുപറഞ്ഞു. അതു കേട്ട് നമ്പി, "ഉശകാ രാവുത്തരോ? എന്നാൽ ഇവിടെ അടുത്തുവരാമല്ലോ" എന്നു പറഞ്ഞു. ഉടനെ രാവുത്തരുടെ തുള്ളൽ നിന്നു. അടുത്തുചെന്നപ്പോൾ നമ്പി "രാവുത്തർ അവിടെ ഇരിക്കുക. ഉശകാ രാവുത്തരെന്ന് ഞാൻ കേട്ടിട്ടേ ഉണ്ടായിരുന്നുള്ളൂ. ഇന്നു കാണാനുള്ള ഭാഗ്യവും സിദ്ധിച്ചുവല്ലോ. വളരെ സന്തോഷമായി. രാവുത്തർ ഇവിടെയുള്ള സ്ഥിതിക്ക് ഈ ഗന്ധർവ്വനെ

ഒഴിവാക്കാൻ രാവുത്തർതന്നെ വേണം" എന്നു വീണ്ടും പറഞ്ഞു. ഇത് കേട്ടിട്ട് ഇരിക്കാതെ വന്ദിച്ചുകൊണ്ട് രാവുത്തർ, "അവിടുന്ന് ഇനിയും എന്നെ അപമാനിക്കാൻ തുടങ്ങുന്നതു സങ്കടമാണ്. ഞാൻ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചിട്ട് ഒഴിയാത്ത ഈ ഗന്ധർവ്വനെ ഒഴിക്കാൻ ഞാൻ ശക്തനല്ല. എന്നു മാത്രമല്ല, ഇത്  ഒരിക്കലും ഒഴിയാതെയിരിക്കത്തക്ക വണ്ണം ഞാൻ ചിലതൊക്കെ ചെയ്തുപോയിട്ടുമുണ്ട്."

നമ്പി:അതു സാരമില്ല. അങ്ങനെവല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതിനു പരിഹാരം ചെയ്താൽമതിയല്ലോ.

രാവുത്തർ: പരിഹാരമില്ലാത്ത പ്രവൃത്തികളാണ് ഞാൻ ചെയ്തു പോയിട്ടുള്ളത്.

നമ്പി: പരിഹാരമില്ലാത്ത പ്രവൃത്തി ഒന്നുമില്ല.

രാവുത്തർ: അവിടുന്നു വിചാരിച്ചാൽ എല്ലാത്തിനും പരിഹാരമു ണ്ടാകും. എനിക്ക് അവിടുത്തെപ്പോലെ പഠിത്തവും പരിചയവും പാരമ്പര്യ വുമില്ല. നിത്യവൃത്തിക്കു ഗതിയില്ലാത്ത ഞാൻ കാടുകേറി നടന്നപ്പോൾ ഒരാളിൽനിന്ന് ഒരു ഗ്രന്ഥം കിട്ടാനിടയായി. അതിൽനോക്കി ഞാൻ ചില തൊക്കെ പ്രയോഗിക്കുകയും ചിലതൊക്കെ ഫലിക്കുകയും തന്നിമിത്തം ദൈവഗത്യാ പേര് കിട്ടുകയും ചെയ്തു എന്നല്ലാതെ എനിക്കു വാസ്തവ ത്തിൽ വലിയ പഠിപ്പൊന്നുമില്ല.

നമ്പി: അതൊന്നുമല്ല, രാവുത്തരെക്കുറിച്ചു ഞാൻ നല്ലപോലെ കേട്ടു മനസ്സിലാക്കിയിട്ടുണ്ട്. രാവുത്തർ ഒരു ഒന്നാന്തരം മന്ത്രവാദിയാണെന്ന് എനിക്കറിയാം. ഇതാ ഈ പൂവ്  ആ പിണിയാളുടെ ശിരസ്സിലിടുക.

എന്നു പറഞ്ഞു നമ്പി ഗന്ധർവ്വനു പൂജിച്ച പൂവു കുറച്ചെടുത്ത് രാവുത്തരുടെ കയ്യിൽകൊടുത്തു. അതു വാങ്ങി പിണിയാളുടെ ശിരസ്സി ലിട്ടു. പിണിയാൾ തുള്ളിത്തുടങ്ങി. നമ്പിയുടെ ആജ്ഞപ്രകാരം രാവുത്തർ പിണിയാളെക്കൊണ്ടു പൊന്നും വിളക്കും പിടിപ്പിച്ചു സത്യം  ചെയ്യിച്ചു. ഗന്ധർവ്വൻ ഒഴിഞ്ഞുപോവുകയും ചെയ്തു. ആ വീട്ടുകാർ പണമായും പണ്ടങ്ങളായും നമ്പിക്കു വളരെ സമ്മാനങ്ങൾകൊടുത്തു. നമ്പി അവ യെല്ലാം കയ്യിൽ വാങ്ങീട്ടു "വാസ്തവത്തിൽ ഒടുവിൽ ഗന്ധർവ്വനെ ഒഴിച്ചതു

രാവുത്തരാകുകയാൽ ഇവയ്ക്കൊക്കെ അർഹൻ രാവുത്തരാണ്" എന്ന് പറഞ്ഞ് അവയെല്ലാം രാവുത്തർക്കു കൊടുത്തു. രാവുത്തർ അവ വാങ്ങാൻ വളരെ മടിച്ചു. ഒടുക്കം നമ്പിയുടെ നിർബന്ധം കൊണ്ട് മനസ്സില്ലാ മനസ്സോടെ അവയെല്ലാം രാവുത്തർ വാങ്ങി. എങ്കിലും എന്നെങ്കിലും നമ്പിയെ അകപ്പെടുത്തണമെന്നു തന്നെയായിരുന്നു പിന്നെയും അയാളുടെ വിചാരം.

മന്ത്രവാദമെല്ലാം കഴിഞ്ഞയുടനെ നമ്പി സ്വദേശത്തേക്ക് പുറപ്പെട്ടു. നമ്പി ഒരിക്കലും വാലിയക്കാരെ കൊണ്ടുനടക്കാറില്ല. വാലിയക്കാർക്കു പകരം അദ്ദേഹം ചില സേവാമൂർത്തികളെയാണ് ഉപയോഗപ്പെടുത്തുക പതിവ്. ഈ യാത്രയും അങ്ങനെത്തന്നെയായിരുന്നു. രാത്രിയായിരുന്ന തിനാൽ ചില മൂർത്തികൾ വിളക്കുമായി മുൻപേ നടന്നു. പിന്നാലെ നമ്പിയും പോയി. നമ്പി ചെങ്കോട്ട, തെങ്കാശി മുതലായ കിഴക്കൻ ദിക്കുകളിലേക്കു പോവുകയും മടങ്ങിവരുകയും ചെയ്യുന്നത് അച്ചൻ കോവിൽ വഴിക്കാണ് പതിവ്. അതിനാൽ ഈ പ്രാവശ്യവും ആ വഴിക്കു തന്നെയാണ് പോയത്. രാത്രി ഏകദേശം ഒരുമണിയായപ്പോൾ അദ്ദേഹം അച്ചൻകോവിലിനു സ്വല്പം കിഴക്കുവന്നു. ആ സമയത്തു കറുത്ത് തടിച്ചു കൂറ്റനായ ഒരു പാണ്ടിപ്പിള്ള കാട്ടിൽനിന്ന് ഇറങ്ങിവന്ന്, "ഈ അസമയത്ത് ഇതിലേ കടന്നുപോകുന്നതാരാണ്" എന്നു ചോദിച്ചു. നമ്പി മറുപടി ഒന്നും പറഞ്ഞില്ല. അപ്പോൾ ആ പാണ്ടിപ്പിള്ള, "ഓഹോ, മനസ്സിലായി. അച്ചൻ കോവിലിലയ്യപ്പനെ ജയിച്ചു റാന്നിക്കാർത്താവിന്റെ കുഴികളില് ആനകളെ വീഴിച്ചുകൊടുത്ത ആളാണ്, അല്ലേ? കർത്താവിനെ അയ്യപ്പന്റെ കാട്ടു നായ്ക്കൾ പിടിച്ചുകൊണ്ടുപോയി. ഇത് അയ്യപ്പന്റെ കാട്ടുനായ്ക്കൾ ധാരാള മുള്ള ദിക്കാണ്, സൂക്ഷിച്ചു നടക്കണം" എന്നു വീണ്ടും പറഞ്ഞു. അതിനും നമ്പി മറുപടി യാതൊന്നും പറഞ്ഞില്ല. എങ്കിലും നമ്പി അയാളുടെ നേരെ തിരിഞ്ഞുനിന്ന് ഒരാകർഷണവും ബന്ധനവും ഒരുമിച്ചു കഴിച്ചുകൊണ്ടു പിന്നെയും നടന്നുതുടങ്ങി. നമ്പിയുടെ പിന്നാലെ പിള്ളയും നടന്നു. കുറച്ചു കഴിഞ്ഞപ്പോൾ "ഹേ, അങ്ങെന്തിനാണ് എന്റെ കഴുത്തിൽ കയറിട്ടുകെട്ടി വലിച്ചുകൊണ്ടുപോകുന്നത്? എന്നെ വിട്ടയയ്ക്കണം. ഞാൻ അച്ചൻകോവിൽ അമ്പലത്തിൽ വിളക്കുവെപ്പുകാരനാണ്. ഭൈരവൻപിള്ള എന്നാണ് എന്റെ പേര്. എന്നെ വിട്ടയച്ചില്ലെങ്കിൽ ഞാൻ പോകും."

നമ്പി: പോകാനായി നിങ്ങൾ പല വിദ്യകൾ പ്രയോഗിച്ചു നോക്കിയല്ലോ. എന്നിട്ട് എന്താ പോകാഞ്ഞത്? ഇനി ചിലതൊക്കെക്കൂടി വിചാരിച്ചിട്ടുണ്ടല്ലോ. അവ കൂടിക്കഴിയട്ടെ. ഞാൻ നിങ്ങളുടെ കഴുത്തിൽ കയറിട്ടു കെട്ടിവലിക്കുന്നില്ല.

ഭൈരവൻപിള്ള: അങ്ങേക്കു കെട്ടിവലിക്കാൻകയറും മറ്റും വേണമെന്നില്ലല്ലോ.

ഇങ്ങനെ പറഞ്ഞുകൊണ്ടു കുറച്ചുകൂടി നടന്നപ്പോൾ അസംഖ്യം വ്യാഘ്രങ്ങൾ വഴിയിൽ നിരന്നുനിൽക്കുന്നതായി കണ്ടു. ഇവയോടു നമ്പി മടങ്ങും, അപ്പോൾ തനിക്കു പോകാൻ മാർഗമുണ്ടാകും എന്നു ഭൈരവൻപിള്ളയും ഇവയെക്കൂടി കൊണ്ടുപോകണം എന്നു നമ്പിയും നിശ്ചയിച്ചു. വ്യാഘ്രങ്ങളെ കണ്ടിട്ടു നമ്പിക്കു സ്വല്പം പോലും ഭയവും കൂസലുമുണ്ടായില്ല. അദ്ദേഹം അവയുടെ അടുക്കൽക്കൂടി കടന്നുപോയി. നമ്പിയെ കണ്ട ക്ഷണത്തിൽ ഒരു വലിയ കടുവാ കാട്ടിലേക്ക് ഓടിപ്പോയി. ശേഷിച്ചുണ്ടായിരുന്നവ നമ്പിയുടെ പിന്നാലെ നടന്നുതുടങ്ങി. അവയുടെ പിന്നാലെ ഭൈരവൻപിള്ളയും നടന്നു.

അടുത്ത ദിവസം സന്ധ്യയ്ക്കു മുമ്പായി നമ്പി വ്യാഘ്രങ്ങളോടും ഭൈരവൻപിള്ളയോടും കൂടി റാന്നിയിൽ കർത്താവിന്റെ ഗൃഹത്തിലെത്തി. അപ്പോൾ അവിടെയുണ്ടായിരുന്നവരെല്ലാം കടുവാ പിടിച്ചുകൊണ്ടുപോയ കാരണവരുടെ പുല ആചരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവിടെയുണ്ടായിരുന്ന കർത്താക്കന്മാർ കാരണവരുടെ മരണവൃത്താന്തം വിവരിച്ചു നമ്പിയോടു പറഞ്ഞുകൊണ്ടിരുന്ന അവസരത്തിൽ മുമ്പു നമ്പിയെ കണ്ട ക്ഷണത്തിൽ കാട്ടിലേക്കു കയറിപ്പോയ കടുവായുടെ കഴുത്തിൽക്കയറി, കാരണവൻകർത്താവും അവിടെ എത്തി. അപ്പോൾ മുമ്പേ അവിടെ വന്നുനിന്നിരുന്ന വ്യാഘ്രങ്ങളെല്ലാം അവിടെനിന്ന് ഓടിപ്പോയി. അതു നമ്പി അവയെ ഉച്ചാടനം ചെയ്തിട്ടാണെന്നുള്ളത് പറയണമെന്നില്ലല്ലോ.

ഇവയെല്ലാം കണ്ട് അവിടെയുണ്ടായിരുന്നവരെല്ലാം ഭയാത്ഭുത പരവശന്മാരായിത്തീർന്നു. ആ സമയത്തും ഭൈരവൻപിള്ള നമ്പിയോട് "ഇനിയെങ്കിലും എന്നെക്കൂടെ വിട്ടയയ്ക്കണേ" എന്നപേക്ഷിച്ചു. അതിനു മറുപടിയായി നമ്പി, "എന്റെ മനസ്സോടുകൂടി ഇപ്പോൾ ഞാൻ നിങ്ങളെ

വിട്ടയയ്ക്കുകയില്ല. പോകാമെങ്കിൽ പൊയ്ക്കൊള്ളണം""എന്നാണു പറഞ്ഞത്. അപ്പോൾ കാരണവൻ കർത്താവ് ഭൈരവൻപിള്ളയെ കണ്ടിട്ട്, "എന്നെ കടുവാ പിടിച്ചു കാട്ടിൽക്കൊണ്ടുപോയി താമസിച്ചിരുന്നപ്പോൾ എനിക്കു ഭക്ഷണവും മറ്റും തന്ന് എന്നെ രക്ഷിച്ചത് ഈ ഭൈരവൻപിള്ള തന്നെയാണല്ലോ. ഇദ്ദേഹം ഈ കടുവാക്കൂട്ടത്തിന്റെ ഒരു മേലാവാണ്" എന്നു പറഞ്ഞു. യൂഥത്തലവനായ ആ വലിയ കടുവാ ഭൈരവൻ പിള്ളയുടെ പാദങ്ങളെ നക്കുകയും നമസ്ക്കരിക്കുകയും മറ്റും ചെയ്ത് അദ്ദേഹത്തെ അസാമാന്യമായി ബഹുമാനിക്കുന്നതും അപ്പോൾ എല്ലാ വരും കണ്ടു .

അനന്തരം നമ്പി കർത്താവിനോട്, "ഇനി ഈയാണ്ടിൽ ആനകളെ പിടിക്കാൻ ശ്രമിക്കേണ്ടാ, നാലാമത്തെ കുഴിയിൽവീണുകിട്ടിയ ആ കൊമ്പനെ അച്ചൻകോവിൽ ശാസ്താവിനു വഴിപാടായി അയച്ചുകൊടു ത്തേക്കണം. ഞാൻ ഇപ്പോൾത്തന്നെ പോകുന്നു" എന്നു പറഞ്ഞു യാത്രയായി. "ഇപ്പോൾത്തന്നെ പോകുന്നതു വലിയ സങ്കടമാണ്. രണ്ടുദിവസമെങ്കിലും ഇവിടെ താമസിച്ചിട്ടു പോയാൽമതി" എന്നും മറ്റും കർത്താക്കന്മാർ ലൗകികം പറഞ്ഞു. എങ്കിലും നമ്പി അതൊന്നും അനുവദിച്ചില്ല. അദ്ദേഹം ഭൈരവൻപിള്ളയെ ആ വലിയ കടുവയുടെ കഴുത്തിൽക്കയട്ടി ഇരുത്തുകയും പിൻഭാഗത്തു താനും കയറിയിരിക്കു കയും ചെയ്തിട്ട്, "സന്ധ്യാവന്ദനത്തിനു അമാന്തം വരാത്തവിധത്തിൽ ചെങ്ങന്നൂരെത്തിക്കണം" എന്ന് കടുവായോട് പറഞ്ഞു. ഉടനെ കടുവാ യാത്രയാവുകയും നിശ്ചിതസമയത്തിനു മുൻപേതന്നെ ചെങ്ങന്നൂരെത്തു കയും ചെയ്തു. അനന്തരം നമ്പി ഒരു മണിയെടുത്തു ജപിച്ചു കടുവായുടെ കഴുത്തിൽകെട്ടീട്ട് "നിനക്ക് ഞാൻ മണികണ്ഠൻഎന്നു പേരിട്ടിരിക്കുന്നു. ഇനിയും ഞാൻ വിചാരിക്കുന്ന സമയം എന്റെ അടുക്കൽവരണം. ഇപ്പോൾ നിനക്കു പോകാം" എന്നു കടുവായോട് പറയുകയും കടുവാ നമ്പിയെയും ഭൈരവൻപിള്ളയേയും നമസ്ക്കരിച്ചിട്ടു പോവുകയും ചെയ്തു. ആ സമയത്ത് ഭൈരവൻപിള്ള, ഇനിയെങ്കിലും എന്നെ വിട്ടയയ്ക്കണേ" എന്ന് നമ്പിയോടപേക്ഷിച്ചു. "നിങ്ങളെ അത്രയെളുപ്പത്തിൽ വിട്ടയയ്ക്കുകയില്ല" എന്നു നമ്പി അപ്പോഴും മറുപടി പറഞ്ഞു.

അതിന്റെശേഷം നമ്പി കുളിയും നിത്യകർമാനുഷ്ഠാനാദികളും അത്താഴവും കഴിക്കുകയും ഭൈരവൻപിള്ളയെ ഊണു കഴിപ്പിക്കുകയും

ചെയ്തിട്ട് അവർരണ്ടുപേരും ഒരു മുറിക്കകത്തു ചെന്നുകിടന്നു. അപ്പോൾ, ഭൈരവൻപിള്ള, "എന്നെ വെറുതെ ഇങ്ങനെ താമസിപ്പിക്കുന്നതെന്തിനാണ്? വിട്ടയയ്ക്കുന്നതിന് എന്താണ് വിരോധം?" എന്നു ചോദിച്ചു .

നമ്പി: "വിരോധമൊന്നുമില്ല. കുറച്ചു ദിവസം ഇവിടെ താമസിച്ചിട്ടു വിട്ടയച്ചേക്കാം."

ഭൈരവൻപിള്ള: ഇനിയും കുറച്ചുദിവസംകൂടി എന്നെ ഇവിടെ താമസിപ്പിക്കണമെന്നു വിചാരിക്കുന്നപക്ഷം എനിക്കൊരാഗ്രഹമുണ്ട്; അതുംകൂടി സാധിപ്പിച്ചുതന്നാൽ കൊള്ളാം.

നമ്പി: ആഗ്രഹമെന്താണ്?

ഭൈരവൻപിള്ള: നിങ്ങളിൽനിന്നു കുറച്ചു മന്ത്രവാദം പഠിച്ചാൽ കൊള്ളാമെന്നാണ് എൻറെ ആഗ്രഹം.

നമ്പി: നിങ്ങൾ എന്നെക്കാൾ വലിയ മന്ത്രവാദിയും ശാസ്ത്രജ്ഞനുമാണെന്ന് എനിക്കറിയാം. പക്ഷേ, നിങ്ങൾക്കു രണ്ടു ദോഷങ്ങളുണ്ട്; അവ രണ്ടും ഉപേക്ഷിച്ചാൽ പിന്നെ നിങ്ങളെപ്പോലെ യോഗ്യനായ ഒരു മന്ത്രവാദി ലോകത്തിൽ വേറെ ഉണ്ടായിരിക്കയില്ല.

ഭൈരവൻപിള്ള: ആ ദോഷങ്ങൾഎന്തെല്ലാമാണ്?

നമ്പി: ചില ബാധകൾ തുള്ളുമ്പോൾ നിങ്ങളെ ആണും പെണ്ണും തിരിച്ചറിയാത്തവന്റെ മകൻ എന്നും മറ്റും പറയും. അത് കേൾക്കുമ്പോൾ നിങ്ങൾക്കു ലജ്ജയുണ്ടാകുന്നു. അതൊരു ദോഷമാണ്. പിന്നെ നിങ്ങൾക്ക് ആശ്രിതന്മാരിൽ അനുകമ്പയില്ല. അത് സർവ്വപ്രധാനമായ വലിയ ദോഷമാണ്.

ഭൈരവൻപിള്ള: ആശ്രിതന്മാരിൽ അനുകമ്പയില്ലാതെ ഞാൻ എന്താണു പ്രവർത്തിച്ചിട്ടുള്ളത്?

നമ്പി: റാന്നിക്കർത്താവു നിങ്ങളുടെ ഒരു ആശ്രിതനല്ലേ? അദ്ദേഹം എന്തോ തരാമെന്നു പറഞ്ഞിരുന്നത് ആ അവധിദിവസംതന്നെ തരാതെയിരുന്നതുകൊണ്ടല്ലേ അദേഹത്തിന്റെ കുഴികളില് ആനകൾ വീഴാതെയാക്കിയത്? എന്നാൽ അദ്ദേഹം അത് അവധിദിവസം തരാതെ

യിരുന്നതെന്തുകൊണ്ടാണെന്നും അവധി തെറ്റിയാലും അദ്ദേഹം തരുന്ന ആളാണെന്നും നിങ്ങൾ വിചാരിക്കാതെയിരുന്നതെന്താണ്? ആ അവധി ദിവസം അദ്ദേഹത്തിനു അമ്മ മരിച്ച പുലയല്ലായിരുന്നുവോ? പിന്നെ എന്റെ മന്ത്രശക്തികൊണ്ട് ഞാൻ കുഴിയിൽ വീഴിച്ച കൊമ്പനാനകളിൽ നാലെണ്ണത്തിനെ കുഴികളിൽ നിന്നു കയറ്റിയതിന്റെ ശേഷം അഞ്ചാമത്തെ കുഴിയിൽ നിന്നു കർത്താവിനെയെടുപ്പിച്ചുകൊണ്ടുപോയി വലിയ ലഹള ഉണ്ടാക്കിത്തീർത്തതെന്തിനാണ് ?

ഭൈരവൻപിള്ള: ആ ഒൻപതാനകളിൽ വാസ്തവത്തിൽ നല്ല ലക്ഷണങ്ങളോടുകൂടിയ നാലെണ്ണമേ ഉണ്ടായിരുന്നുള്ളൂ. ശേഷമുണ്ടായിരുന്ന അഞ്ചാനകളും കണ്ടാൽ നല്ല ലക്ഷണയുക്തങ്ങളാണെന്നു തോന്നത്തക്കവയായിരുന്നെങ്കിലും വാസ്തവത്തിൽ അവ വിലക്ഷണങ്ങളായിരുന്നു. ആ ആനകളെ കയറ്റിക്കൊണ്ടു പോയിരുന്നുവെങ്കിൽ കർത്താവിന്റെ ഐശ്വര്യം നിശ്ശേഷം നശിക്കുകയും അദ്ദേഹത്തിന് അനേകമനർത്ഥങ്ങൾ ഉണ്ടായിത്തീരുകയും ചെയ്യുമായിരുന്നു. അങ്ങനെ വരരുതെന്നു വിചാരിച്ചാണ് ഞാൻ എന്റെ കാട്ടുനായയെ അയയ്ക്കുകയും മറ്റും ചെയ്തത്.

നമ്പി: ശരി, എന്നാൽ ഞാനിങ്ങോട്ടു പോന്നപ്പോൾ നിങ്ങൾ എന്റെ പിന്നാലെ വന്നതെന്തിനാണ്?

ഭൈരവൻപിള്ള: എന്റെ കാട്ടുനായ്ക്കളെ നിങ്ങൾ ഉപദ്രവിക്കാതിരിക്കാനായിട്ടും കർത്താവിന്റെ കാര്യം പറയാനായിട്ടുമാണ്.

നമ്പി: ശരി. നിങ്ങളിൽനിന്ന് അറിയാനുണ്ടായിരുന്നതെല്ലാം ഇപ്പോൾ ഞാനറിഞ്ഞു കഴിഞ്ഞിരിക്കുന്നു. അതിനാൽ ഇനി നിങ്ങൾക്കു പോകാം.

ഭൈരവൻപിള്ള: ഞാനാരാണെന്നുള്ളതും നിങ്ങൾ അറിഞ്ഞുവല്ലോ.

നമ്പി: ഓഹോ. അത് ആദ്യം പാണ്ടിപ്പിള്ളയുടെ വേഷത്തിൽ കണ്ടപ്പോൾത്തന്നെ മനസ്സിലാക്കി.

ഭൈരവൻപിള്ള: എന്നാൽ എനിക്കിനി ചില സംഗതികൾ കൂടി പറയാനുണ്ട്. മുൻകാലങ്ങളിൽ പരദേശങ്ങളിലുള്ളവർക്ക് വല്ല ബാധോപദ്രവമോ മറ്റോ ഉണ്ടായാൽ എന്റെ സന്നിധിയിൽവന്ന് എന്നെ ഭജിക്കുകയും

ശരണം പ്രാപിക്കുകയും ഞാൻ അവരുടെ ഉപദ്രവങ്ങൾ നീക്കി സുഖപ്പെടുത്തി അയയ്ക്കുകയുമായിരുന്നു പതിവ്. നിങ്ങൾ പരദേശങ്ങളിലും പോയി മന്ത്രവാദം ചെയ്തുതുടങ്ങിയതിൽപ്പിന്നെ എന്റെ അടുക്കൽ ആരും വരാതെയായിരിക്കുന്നു, അതിനാൽ എനിക്കു മുമ്പുണ്ടായിക്കൊണ്ടിരുന്ന ആദായം ഇപ്പോൾ നിന്നുപോയിരിക്കുന്നതുകൊണ്ട് മേലാൽ നിങ്ങൾ പരദേശങ്ങളിൽപ്പോയി മന്ത്രവാദം ചെയ്കയില്ലെന്നു തീർച്ചപ്പെടുത്തണം. പരദേശികൾക്കു ബാധോപദ്രവമോ മറ്റോ ഉണ്ടായാൽ അവർ എന്റെ സന്നിധിയിൽ വരണമെന്നും അതു ധനുമാസത്തിൽ എന്റെ ഉത്സവകാലത്തായിരിക്കണമെന്നും വ്യവസ്ഥചെയ്യുകയും അക്കാലത്തു നിങ്ങളും അവിടെ ഉണ്ടായിരിക്കുകയും വേണം. അക്കാലത്ത് അവർക്കു വേണ്ടുന്ന മന്ത്രവാദം എന്റെ സന്നിധിയിൽവച്ചു നിങ്ങൾതന്നെ ചെയ്യുന്നതിനു വിരോധമില്ല. പരദേശികൾക്കു നിങ്ങൾ മന്ത്രവാദം ചെയ്യുന്നത് എന്റെ സന്നിധിയിൽവച്ചും ഉത്സവകാലത്തുമായിരിക്കണമെന്നു മാത്രമേ എനിക്ക് നിർബന്ധമുള്ളൂ. അങ്ങനെയായാൽ അതും ഉത്സവത്തിന്റെ ആഘോഷങ്ങളിലൊന്നായിത്തീരുമല്ലോ. നിങ്ങൾ ആണ്ടുതോറും ധനുമാസം ഒന്നാം തിയ്യതി രാവിലെ അവിടെയെത്തുകയും ഉത്സവം കഴിയുന്നതുവരെ അവിടെത്താമസിക്കുകയും വേണം. നിങ്ങളെ അങ്ങോട്ട് കൊണ്ടുവരുന്നതിനു നമ്മുടെ മണികണ്ഠനെ ഞാനിവിടെ അയച്ചുകൊള്ളാം. നിങ്ങളെ ഞാനും എന്റെ ആശാനായി സ്വീകരിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ അവിടെ വന്നാൽവേണ്ടുന്ന ആചാരോപചാരങ്ങളൊക്കെ ചെയ്യുന്നതിനു ഞാൻ ഏർപ്പാടു ചെയ്തുകൊള്ളാം.

ഭൈരവൻപിള്ള പറഞ്ഞതെല്ലാം നമ്പി പൂർണ്ണമായി സമ്മതിക്കുകയും ഭൈരവൻപിള്ള അപ്പോൾത്തന്നെ അവിടെനിന്നു പോവുകയും ചെയ്തു. ഈ ഭൈരവൻപിള്ള സാക്ഷാൽ അച്ചൻകോവിൽ ശാസ്താവായിരുന്നു എന്നുള്ള വാസ്തവം ഇപ്പോൾ വായനക്കാർ ഊഹിച്ചറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു.

ആ ആണ്ടിൽ ധനുമാസം ഒന്നാം തിയ്യതിയുടെ തലേദിവസം രാത്രിയിൽ അച്ചൻകോവിൽ ദേവസ്വക്കാർക്ക് ഒരു സ്വപ്നമുണ്ടായി. "നാളെ രാവിലെ തേവലശ്ശേരി നമ്പി ഇവിടെ വരും. അദ്ദേഹം എന്റെയും ഗുരുവാണ്. അതിനാൽ നിങ്ങൾ അദ്ദേഹത്തെ സാദരം എതിരേൽക്കുകയും സബഹുമാനം ആചാരോപചാരങ്ങൾ ചെയ്യുകയും വേണം. ബലിക്കൽ

പ്പുരയുടെ വടക്കേപ്പടിയിൽ വെള്ളയും കരിമ്പടവും വിരിച്ച് അദ്ദേഹത്തെ ഇരുത്തണം. അവിടെ ഒരു ചങ്ങലവട്ടക കൊളുത്തിവയ്ക്കുകയും വേണം. അദ്ദേഹം ഇവിടെത്താമസിക്കുന്ന ദിവസങ്ങളിലെല്ലാം തന്ത്രിയുടെ പതിവു പോലെ അരിക്കോപ്പുകളും പകർച്ചയും  കൊടുക്കണം. അദ്ദേഹത്തിൻറെ പരിവാരങ്ങളെയും  യഥായോഗ്യം ആദരിക്കണം" എന്നായിരുന്നു സ്വപ്നം. ധനുമാസം ഒന്നാം തിയ്യതിയുടെ തലേദിവസം വൈകുന്നേരം മണികണ്ഠൻ നമ്പിയുടെ അടുക്കൽ എത്തുകയും നമ്പി മണികണ്ഠന്റെ കഴുത്തിൽകയറി പരിവാരസമേതം പുറപ്പെട്ടു ധനുമാസം ഒന്നാം തിയ്യതി രാവിലെ അച്ചൻകോവിലിൽ ചെന്നുചേരുകയും ദേവസ്വക്കാർ സ്വപ്ന പ്രകാരമെല്ലാം അദ്ദേഹത്തെ എതിരേറ്റ് സല്ക്കരിക്കുകയും ചെയ്തു.

അച്ചൻകോവിലിൽ പ്രധാനമായിട്ടുള്ള നടവരവു നെയ്യാണ്. അതവിടെ ധാരാളമായി വരുകയും ചെയ്യും. എങ്കിലും വിളക്കിനും മറ്റും ഉപയോഗിക്കുകയല്ലാതെ  അത് ആരും കൂട്ടി ഊണുകഴിക്കാറില്ല. അവിടെ നെയ്യുകൂട്ടിയൂണ് കഴിച്ചാൽ മാത്ര കഴിയുമ്പോൾ പനി തുടങ്ങുമെന്നുള്ള കാര്യം തീർച്ചയാണ്. അതുകൊണ്ട് അവിടെ തന്ത്രിക്കുപോലും പകർച്ച യ്ക്കു നെയ്യ് കൊടുക്കാറില്ല. എങ്കിലും തേവലശ്ശേരി നമ്പിക്കു പകർച്ച ക്കൂട്ടത്തിൽ ഒരു തുടം നെയ്യുകൂടി കൊടുക്കുകയും അദ്ദേഹം അതുകൂട്ടി ഉണ്ണുകയും ചെയ്തു. നമ്പിക്ക് അതുകൊണ്ട് പനിയെന്നല്ല, യാതൊരു സുഖക്കേടും ഉണ്ടായിട്ടില്ല. ഇതറിഞ്ഞപ്പോൾ തന്ത്രിക്ക് അപരിമിതമായ കുണ്ഠിതമുണ്ടായി. നെയ്യുകൂട്ടിയിട്ട് നമ്പിക്ക് സുഖക്കേടൊന്നും ഉണ്ടാകാതെയിരുന്നതു ശാസ്താവിന്റെ കരുണകൊണ്ടായിരിക്കണമെന്നും താൻ തന്ത്രിയായിരിക്കുന്ന സ്ഥിതിക്ക് തന്നെക്കുറിച്ചുള്ളതിലധികം കരുണ ശാസ്താവിനു മറ്റൊരാളുടെ പേരിലുണ്ടാകുന്നതു തനിക്കു കുറച്ചിലാണല്ലോ എന്നും മറ്റുമായിരുന്നു അദ്ദേഹത്തിന്റെ വിചാരം. അദ്ദേഹത്തിന് നെയ്യു കൂട്ടി ഉണ്ണണമെങ്കിൽ അവിടെ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. എങ്കിലും പനി വന്നെങ്കിലോ എന്നുള്ള ഭയം നിമിത്തം അദ്ദേഹത്തിന് അതിനു ധൈര്യമുണ്ടായില്ല. ഏതെങ്കിലും ഇതിനൊരു തീർച്ചയുണ്ടായിട്ടല്ലാതെ ഇനി ഊണു കഴിക്കുകയില്ല"എന്നു നിശ്ചയിച്ച് അദ്ദേഹം പിറ്റേ ദിവസം ഉച്ചതിരിയുന്നതുവരെ ഉണ്ണാതെയിരുന്നു. തന്ത്രി ഉണ്ണാതെ താനുണ്ണുന്നത് വിഹിതമല്ലല്ലോ എന്നു വിചാരിച്ചു നമ്പിയും ഊണു കഴിച്ചില്ല. ഉച്ചതിരിഞ്ഞപ്പോൾ ശ്രീകോവിലിനകത്തുനിന്ന് "നമ്പിക്ക് ഒരു

തുടം കൊടു, താഴമണ്ണിന് ഒരു തുടം ചുടു" എന്നൊരശരീരി വാക്കുണ്ടായി. ഇത് ശാസ്താവിന്റെ കല്പനയാണെന്ന് അവിടെയുണ്ടായിരുന്ന സകലരും വിശ്വസിച്ചു. എങ്കിലും ഇതിന്റെ അർത്ഥമെന്തെന്ന് സംശയിച്ച് ചിലർ നമ്പിയോടു ചോദിച്ചു. അപ്പോൾ നമ്പി, "ഇതിന്റെ അർത്ഥം എനിക്ക് ഒരു തുടം നെയ്യു തരണമെന്നും താഴമൺപോറ്റി (ഇദ്ദേഹമാണ് ഇവിടുത്തെ തന്ത്രി) നെയ്യു തുടത്തിലെടുത്ത് ചൂടുപിടിപ്പിച്ചു കൂട്ടിക്കൊള്ളണമെന്നു മാണ്" എന്നു പറഞ്ഞു. തന്ത്രി അപ്രകാരം നെയ്യു കൂട്ടിയുണ്ടു. അദ്ദേഹത്തിനു പനി വന്നുമില്ല. പിന്നെ അതു പതിവായിത്തീർന്നു.

തേവലശ്ശേരി നമ്പി അദ്ദേഹത്തിന്റെ ജീവാവസാനം വരെ ധനുമാസം ഒന്നാം തിയ്യതിതോറും അച്ചൻകോവിലിൽ എത്തി ഉത്സവം കഴിയുന്നതു വരെ അവിടെ താമസിക്കുകയും അക്കാലത്തു ബാധോപദ്രവക്കാരായും മറ്റും അനേകം പരദേശികൾ അവിടെ വരുകയും നമ്പി അവിടെവച്ചു മന്ത്രവാദം ചെയ്ത് അവരുടെ ബാധകളെയും മറ്റും ഒഴിച്ചു സുഖപ്പെടുത്തി അയയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. അതിനാൽ അക്കാലത്തു വഴിപാടുകളായും മറ്റും ദേവസ്വത്തിലേക്കുള്ള വരവു വളരെ വർദ്ധിച്ചു. നമ്പി വിചാരിക്കുന്ന കാര്യങ്ങളെല്ലാം അച്ചൻകോവിൽ ശാസ്താവു സാധിപ്പിച്ചു കൊടുത്തുകൊണ്ടുമിരുന്നു .

കൊല്ലം 'തൊള്ളായിരത്തിൽപ്പരമൊരെഴുപതും മൂന്നുമാം കുംഭ മാസേ' നാട് നീങ്ങിയ കാർത്തികതിരുനാൾ രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ട് ഒരിക്കൽ മസൂരി ബാധിതനായിത്തീർന്നു. അപ്പോൾ തേവലശ്ശേരി നമ്പി മസൂരികാരോഗം ആകർഷിച്ചു മാറ്റുമെന്നുള്ളതു പ്രസിദ്ധമായിരുന്നതിനാൽ കൽപ്പന പ്രകാരം ആൾ വന്നു നമ്പിയെ തിരുവനന്തപുരത്തു കൊണ്ടുപോയി. രോഗം ഏറ്റവും കടുത്തവകയായി രുന്നതിനാൽ തിരുമനസ്സുകൊണ്ട് അത്യന്തം അവശനായി കിടപ്പുതന്നെ യായിരുന്നു. നമ്പി ആ രോഗം ആകർഷിച്ചു തന്റെ ദേഹത്തിന്മേലാക്കി. ഉടനെ തിരുമനസ്സിലെ ദേഹത്തിന്മേലുണ്ടായിരുന്ന കുരുക്കളെല്ലാം കാണാ തെയായിത്തീരുകയും തിരുമനസ്സിലേക്കു വളരെ സുഖം തോന്നുകയാൽ അവിടുന്ന് എഴുന്നേറ്റിരിക്കുകയും ചെയ്തു. എങ്കിലും നമ്പിയുടെ ദേഹത്തി ലെല്ലാം തൽക്ഷണം കുരുക്കൾ കാണപ്പെടുകയും നമ്പി ഏറ്റവും പരവശ നായി അവിടെത്തന്നെ വീഴുകയും ചെയ്തു. അപ്പോൾ നമ്പിയുടെ ആകൃതി കണ്ടിട്ടു തിരുമനസ്സിലേക്കു തന്നെ ഭയം തോന്നി. ഉടനെ "ഇത്

എനിക്കും തനിക്കുമരുത്" എന്നു കൽപ്പിച്ചു. അപ്പോൾനമ്പി, "പിന്നെ ആർക്കാകാമെന്നുകൂടി കല്പ്പിക്കണം" എന്നറിയിച്ചു. തിരുമനസ്സുകൊണ്ട് സ്വല്പം ആലോചിച്ചിട്ട്, "ഇവിടെനിന്ന് ഏകദേശം നാൽപ്പതു നാഴിക ദൂരം കിഴക്കു വഴിയരികിലായിട്ട് ഒരു കാവിൻകൂട്ടമുണ്ട്. അവിടെ രണ്ടു വലിയ പാലകൾ നിൽക്കുന്നുണ്ട്. അവയിൽ അനേകം ദുർദേവതമാർ വന്നു വാസമായിട്ടുണ്ട്. ആ ദേവതമാരുടെ ഉപദ്രവം നിമിത്തം പകൽസമയത്ത് പോലും ആ വഴിയെ ജനങ്ങൾക്കു സഞ്ചരിക്കാൻ നിവൃത്തിയില്ലാതായിരിക്കുന്നു. ഈ രോഗം ആകർഷിച്ച് ആ പാലകളിൽ ആക്കിയാൽ അവ നശിക്കുകയും അപ്പോൾ ആ ദുർദ്ദേവതമാർ അവിടം വിട്ടുപോവുകയും ആ വഴി ജനങ്ങൾക്കു സഞ്ചാരയോഗ്യമായിത്തീരുകയും ചെയ്യുന്നതാകയാൽ അതൊരു വലിയ ഉപകാരമായിരിക്കും. അതുകൊണ്ട് അങ്ങനെ ചെയ്താൽ കൊള്ളാം" എന്നരുളിച്ചെയ്തു. അപ്പോൾ നമ്പി, "എന്നാൽ എന്നെ ആ സ്ഥലത്തേക്കു കൊണ്ടുപോകുന്നതിനുകൂടി കല്പനയുണ്ടാകണം. എനിക്കു നടന്നുപോകാൻ നിവൃത്തിയില്ലാതായിരിക്കുന്നു" എന്നറിയിച്ചു. ഉടനെ കല്പനപ്രകാരം ഏതാനുമാളുകൾവന്നു നമ്പിയെ ഒരു മഞ്ചലിലാക്കിയെടുത്ത് ആ സ്ഥലത്തു കൊണ്ടുപോവുകയും നമ്പി ആ മസൂരി രോഗത്തെ തന്റെ ദേഹത്തിൽനിന്ന് ആകർഷിച്ച് ആ പാലകളിലാക്കുകയും ആ പാലകൾ ഏഴു ദിവസംകൊണ്ട് ഉണങ്ങിയൊടിഞ്ഞു നിലംപതിക്കുകയും ദുർദേവതമാരെല്ലാം അവിടം വിട്ടു പോവുകയും ആ വഴി ജനങ്ങൾക്കു സഞ്ചാരയോഗ്യമായിത്തീരുകയും നമ്പി സ്വസ്ഥശരീരനായി തിരിയെ തിരുവനന്തപുരത്തെത്തുകയും ചെയ്തു. അപ്പോഴേക്കു തിരുമനസ്സിലേക്കു ക്ഷീണവും മറ്റും തീർന്നു സുഖമാവുകയും ചെയ്തിരുന്നു. തിരുമനസ്സുകൊണ്ട് സന്തോഷിച്ചു നമ്പിക്കു പല സമ്മാനങ്ങൾ കല്പിച്ചുകൊടുത്തതു കൂടാതെ കൽപ്പന പ്രകാരം ഏതാനും വസ്തുക്കൾ കരമൊഴിവായി പതിച്ചുകൊടുക്കുകയും ചെയ്തു.

ഈ നമ്പി പ്രസിദ്ധ യുദ്ധവിദഗ്ദ്ധന്മാരായിരുന്ന കുഞ്ചിക്കുട്ടിപ്പിള്ള സർവ്വാധി കാര്യക്കാർ, കുതിരപ്പക്ഷി, വൈക്കം പത്മനാഭപിള്ള എന്നിവർക്കു ചില ഉപദേശങ്ങൾ കൊടുക്കുകയും ശത്രുക്കളുടെ ആയുധം കൊണ്ടു മരിക്കാതെയിരിക്കുന്നതിനായി ചില മന്ത്രങ്ങൾ ധരിപ്പിക്കുകയും ചെയ്തിരുന്നു. വേലുത്തമ്പിദളവാ അവസാനകാലത്തു രക്ഷാമാർഗ്ഗമൊന്നുമില്ലാതായപ്പോൾ വിവരം നമ്പിയെ ഗ്രഹിപ്പിക്കുകയും തേവലശ്ശേരിയിൽ

ചെന്നാൽ രക്ഷിച്ചുകൊള്ളാമെന്നു നമ്പി തമ്പിയെ അറിയിക്കുകയും ചെയ്തിരുന്നു. ദുഷ്ക്കാലശക്തി നിമിത്തം തമ്പിക്ക് അവിടെച്ചെന്നു ചേരാൻ സാധിക്കായ്കയാലാണ് ഒടുക്കം ആത്മഹത്യ ചെയ്യേണ്ടതായി വന്നത്.

ഈ തേവലശ്ശേരി നമ്പിയുടെ കാലത്തുതന്നെ 'താമരശ്ശേരിനമ്പി' എന്നു പ്രസിദ്ധനായിട്ട് ഒരു മന്ത്രവാദി ആറന്മുളെയുണ്ടായിരുന്നു. താമരശ്ശേരിനമ്പി തേവലശ്ശേരി നമ്പിയുടെ സജാതീയനായിരുന്നുവെങ്കിലും അദ്ദേഹത്തിനു തേവലശ്ശേരി നമ്പിയെക്കുറിച്ചു പുച്ഛമായിരുന്നു. തന്നെ ജയിക്കത്തക്കവണ്ണമുള്ള യോഗ്യത തേവലശ്ശേരിക്കില്ലെന്നായിരുന്നു താമര ശ്ശേരിയുടെ വിചാരം. അങ്ങനെ അദ്ദേഹം ചിലപ്പോൾ ചിലരോടു പ്രസംഗവശാൽ കുറേശ്ശെ പറയാറുമുണ്ടായിരുന്നു. ഇതിനെക്കുറിച്ചു തേവലശ്ശേരി നമ്പിയും അറിയാതെയിരുന്നില്ല.

"തേവലശ്ശേരിയുമായി നേരിട്ടു കാണാനിടയാക്കരുത്.നേരിട്ടു കണ്ടാൽനാശമുണ്ടാകും" എന്ന് ആരോ തന്റെ അടുക്കൽ വന്നു പറഞ്ഞതായി താമരശ്ശേരി നമ്പി കൂടെക്കൂടെ സ്വപ്നം കാണാറുണ്ടാ യിരുന്നു. നേരിട്ടു കണ്ടാൽ നാശമുണ്ടാകുന്നതു തേവലശ്ശേരിക്കാണെ ന്നാണ് താമരശ്ശേരി നമ്പി ഈ സ്വപ്നം കൊണ്ടു മനസ്സിലാക്കിയത്. തേവലശ്ശേരിയേക്കാൾ യോഗ്യത തനിക്കുണ്ടെന്നുള്ള വിചാരം മനസ്സിലിരി ക്കുമ്പോൾ അദ്ദേഹത്തിന് അങ്ങനെയല്ലാതെ തോന്നാൻതരമില്ലല്ലോ.

തേവലശ്ശേരി നമ്പി അന്യദേശങ്ങളിൽപ്പോയും സ്വദേശത്തുവച്ചും മന്ത്രവാദസംബന്ധമായി പ്രതിദിനമെന്നപോലെ ഓരോ അത്ഭുതങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തിന്റെ കീർത്തി വർദ്ധിച്ചു വർദ്ധിച്ചു ഭൂലോകത്തിൽ സർവ്വത്ര വ്യാപിച്ചു. അതിനാൽ മന്ത്രവാദത്തി നായി താമരശ്ശേരി നമ്പിയുടെ അടുക്കൽ ആരും ചെല്ലാതെയും അദ്ദേഹത്തെ ആരും എങ്ങും കൊണ്ടുപോകാതെയുമായി. അപ്പോൾ താമരശ്ശേരി നമ്പിക്കു തേവലശ്ശേരി നമ്പിയെക്കുറിച്ചുള്ള അസൂയ സഹിക്ക വയ്യാതായിത്തീർന്നു. തേവലശ്ശേരി നമ്പി ജീവിച്ചിരിക്കുന്ന കാലത്തു തന്റെ കീർത്തിക്ക് പ്രചാരമുണ്ടാകുന്ന കാര്യം അസാദ്ധ്യമാണെന്ന് തോന്നുക യാൽ ഏതുവിധവും തേവലശ്ശേരി നമ്പിയുടെ കഥ കഴിക്കണമെന്നു താമരശ്ശേരി നമ്പി തീർച്ചപ്പെടുത്തി. നേരിട്ടു കണ്ടാൽനാശമുണ്ടാകുമെന്നു

സ്വപ്നമുണ്ടായിട്ടുണ്ടല്ലോ. അതിനാൽനേരിട്ടു കാണ്മാൻ മാർഗമുണ്ടാക്കണ മെന്നു തന്നെ അദ്ദേഹമുറച്ചു. അതിനെന്താണ് വഴിയെന്നാലോചിച്ചപ്പോൾ തേവലശ്ശേരി നമ്പി ചൊവ്വാഴ്ചയും വെള്ളിയാഴ്ചയും വെളുപ്പാൻകാലത്തു പതിവായി നെടുംപ്രയാറ്റു കളരിയിലേക്കു പോകാറുണ്ടെന്നും അത് ആറ്റിലൂടെയാണ് പതിവെന്നും അറിവ് കിട്ടി. അതിനാൽ അടുത്ത വെള്ളിയാഴ്ച വെളുപ്പാൻകാലത്തു ജലമാർഗ്ഗമായി ഒന്നു യാത്ര ചെയ്യണ മെന്നു താമരശ്ശേരി നമ്പി നിശ്ചയിച്ചു. ഈ വിവരമെല്ലാം തേവലശ്ശേരി നമ്പി എങ്ങനെയോ മനസ്സിലാക്കുകയും ചെയ്തു. എങ്കിലും അദ്ദേഹത്തിന് അതുകൊണ്ടു കൂസലൊന്നുമുണ്ടായില്ല. അദ്ദേഹം പതിവുപോലെ വെള്ളി യാഴ്ച വെളുപ്പാൻകാലത്തു നെടുംപ്രയാറ്റെക്ക് പുറപ്പെട്ടു. തേവലശ്ശേരി നമ്പി ഒരരകല്ല് (അമ്മി) എടുത്തിട്ട് അതിന്മേൽക്കയറി, അതിന്റെ തലയ്ക്കൽ ഒരു പന്തവും കൊളുത്തിക്കുത്തിക്കൊണ്ടാണ് ആറ്റിൽക്കൂടി കിഴക്കോട്ടു പുറപ്പെട്ടത്. ആ സമയത്തുതന്നെ താമരശ്ശേരി നമ്പി കിഴക്കു നിന്നു പടിഞ്ഞാട്ടും പുറപ്പെട്ടു. താമരശ്ശേരി നമ്പി ഒരു തൂശനില വെള്ളത്തിലിട്ട് അതിന്മേൽക്കയറിയാണ് പുറപ്പെട്ടത്. താമരശ്ശേരി നമ്പി 'അത്തിമൂട്' എന്ന സ്ഥലത്തായപ്പോൾ പടിഞ്ഞാറ് അസാമാന്യമായ ഒരു തേജസ്സു കണ്ടു. സൂക്ഷിച്ചു നോക്കിയപ്പോൾ തേവലശ്ശേരി നമ്പിയുടെ വരവാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. ആ സമയം "ഒഴിഞ്ഞു പോയ്ക്കൊള്ളണം; അല്ലെങ്കിൽ ആപത്തുണ്ടാകും" എന്ന് ആരോ വിളിച്ചു പറഞ്ഞതായി താമരശ്ശേരി നമ്പിക്കു തോന്നി. ആ ദുർന്നിരീക്ഷ്യമായ തേജസ്സു കാണുകയും മേല്പറഞ്ഞ വാക്കുകൾകേൾക്കുകയും ചെയ്തപ്പോൾതാമരശ്ശേരി നമ്പിയുടെ ഹൃദയം വല്ലാതെ ഭയപരവശമായി ത്തീർന്നു. എങ്കിലും അദ്ദേഹം പിന്നെയും മുമ്പോട്ടുതന്നെ പോയി. അപ്പോഴേക്കും തേവലശ്ശേരി നമ്പി വന്നടുത്തു കഴിഞ്ഞു. തേവലശ്ശേരി നമ്പിയുടെ മുഖത്ത് അപ്പോൾ അതിഭയങ്കരമായ ഒരു തേജസ്സു ജ്വലിച്ചുകൊണ്ടിരുന്നു. ആ മുഖം കണ്ടപ്പോൾ താമരശ്ശേരി നമ്പിയുടെ ഭയം ശതഗുണീഭവിച്ചു. അപ്പോൾ തേവലശ്ശേരി നമ്പി, "ഇത് ഒടുവിലത്തെ കാഴ്ചയാണ്" എന്നു പറയുകയും താമരശ്ശേരി നമ്പിയുടെ തൂശനിലക്ക് തീ പിടിച്ച് അത് ഭസ്മമായിപ്പോവുകയും നമ്പി അവിടെയുണ്ടായിരുന്ന ഒരു നീർച്ചുഴിയിൽ അകപ്പെട്ടു താണുപോവുകയും ചെയ്തു. തേവലശ്ശേരി നമ്പി നേരെ കിഴക്കോട്ടു ചെന്നു നെടുംപ്രയാറ്റു കളരിയിലെത്തി. വന്ദിച്ചിട്ടു

തിരിയെപ്പോയി ചെങ്ങന്നൂർ പടിഞ്ഞാറെ നടയിലും ദർശനം കഴിച്ചു സ്വഗൃഹത്തിലേക്കു പോവുകയും ചെയ്തു.

വെളുപ്പാൻകാലത്തു വെള്ളത്തിൽ മുങ്ങിപ്പോയ താമരശ്ശേരി നമ്പി പിറ്റേ ദിവസം ആറേഴുനാഴിക പുലർന്നപ്പോഴേക്കും ഒരു വിധത്തിൽ ആറന്മുള ക്ഷേത്രത്തിനു വടക്കുവശത്തുള്ള കടവിലെത്തി. അപ്പോൾ അദ്ദേഹത്തിനു വലിയ തരക്കേടൊന്നും പറ്റിയിരുന്നില്ല. കരയ്ക്കുകയറി സ്വല്പം നടന്നപ്പോഴേക്കും അദ്ദേഹം ബോധംകെട്ടു നിലത്തുവീണു. അതു കണ്ടു ചിലർകൂടി എടുത്ത് അദ്ദേഹത്തെ അദ്ദേഹത്തിന്റെ ഗൃഹത്തിൽ കൊണ്ടുചെന്നാക്കി. ഉടനെ പണി തുടങ്ങുകയും മൂന്നാം ദിവസം ദേഹത്തിൽ സർവ്വത്ര മസൂരിക്കുരു പുറപ്പെടുകയും പന്ത്രണ്ടാം ദിവസം അദ്ദേഹം മരിക്കുകയും അതോടുകൂടി ആ കുടുംബം അവസാനിക്കുകയും ചെയ്തു.

സാധാരണ മന്ത്രവാദികൾ കൈവിഷം ഛർദ്ധിപ്പിച്ചും മറ്റുമാണല്ലോ കളയുക പതിവ്. എന്നാൽതേവലശ്ശേരി നമ്പി അങ്ങനെയൊന്നുമല്ല ചെയ്യാറുള്ളത്. കൈവിഷം ഭക്ഷിച്ചിട്ടുള്ളവർ അതു കളയുന്നതിനായി അദ്ദേഹത്തിന്റെ അടുക്കൽചെന്നാൽഒരു കരിക്കുചെത്തി തുളച്ചു വലിയ ദ്വാരമുണ്ടാക്കീട്ട് അത് ആ വിഷം ഭക്ഷിച്ചിട്ടുള്ള ആളുടെ വയറോടു ചേർത്തു പിടിച്ചുകൊണ്ടു അദ്ദേഹം ഒരു മന്ത്രം ജപിക്കും. അത് കഴിഞ്ഞ് കരിക്കെടുത്തു നോക്കിയാൽ കൈവിഷം ഏതു സാധനത്തിലാണ് അകത്ത് ചേർന്നിട്ടുള്ളതെന്നു വെച്ചാൽ ആ സാധനം ആ കരിക്കിൻവെള്ളത്തിൽ കാണും. അതോടുകൂടി കൈവിഷം  ഭക്ഷിച്ച ആൾക്കു സുഖമാകുകയും ചെയ്യും. ഇങ്ങനെയാണ് നമ്പിയുടെ പതിവ്.

തേവലശ്ശേരി നമ്പി ഒന്നാന്തരം വിഷവൈദ്യനുമായിരുന്നു. ഒരു ദിവസം രാത്രിയിൽ അദ്ദേഹവും ഒരു വിഷവൈദ്യനും കൂടി ഒരു സ്ഥലത്തേക്കു പോയപ്പോൾ മദ്ധ്യേമാർഗ്ഗം ഒരാൾകൂടെ വന്നുകൂടി. അയാളുടെ തലയിൽ ഒരു പാത്രവും അതിൽ കുറച്ചു പായസവുമുണ്ടായിരുന്നു. മൂന്നുപേരും കൂടി കുറച്ചുദൂരം പോയപ്പോൾ ആ പായസം തലയിൽ വച്ചുകൊണ്ടുപോയ ആളുടെ കാലിന്മേൽ ഒരു പാമ്പു കടിച്ചു. ഉടനെ അയാൾ, "അയ്യോ, ആശാനെ! എന്റെ കാലിന്മേൽ ഏതാണ്ടു കടിച്ചുവല്ലോ" എന്നു പറഞ്ഞു . അത് കേട്ടു നമ്പി, "ഓ, അതു സാരമില്ല .

വിഷം ഇപ്പോൾ ഇറക്കിക്കളയാം" എന്നു പറഞ്ഞു അവിടെയിരുന്ന് ഒരു മന്ത്രം ജപിച്ചു വിഷമിറക്കിത്തുടങ്ങി. വിഷം സ്വല്പമിറങ്ങിയെങ്കിലും വീണ്ടും മേൽപ്പോട്ടു കേറിത്തുടങ്ങി. അപ്പോൾ വിഷബാധിതൻ, "അയ്യോ, ആശാനേ! വിഷം മേൽപ്പോട്ടു കേറുകയാണെന്നാണല്ലോ തോന്നുന്നത്. ആദ്യം എന്റെ പാദത്തിന്മേലായിരുന്നു വേദന. അതിപ്പോൾ മുട്ടിന്മേലായിരിക്കുന്നു" എന്നു പറഞ്ഞു. ഇത് കേട്ടപ്പോൾ, കൂടെയുണ്ടായിരുന്ന വിഷവൈദ്യൻ തന്നെ പരീക്ഷിക്കാനോ അപമാനിക്കാനോ ആയിട്ട് എന്തോ കൗശലം പ്രയോഗിക്കുന്നുണ്ടെന്നു നമ്പി തീർച്ചയാക്കി. "എന്നാൽ മേല്പോട്ടുതന്നെ കേറട്ടെ" എന്ന് അദ്ദേഹം നിശ്ചയിക്കുകയും ചെയ്തു. വിഷം മുറയ്ക്ക് മേൽപ്പോട്ടു കേറിക്കൊണ്ടിരുന്നു. "ഇപ്പോൾ വേദനയെവിടെയാണ്, ഇപ്പോൾ എവിടെയാണ്" എന്നിങ്ങനെ നമ്പി കൂടെക്കൂടെ ചോദിച്ചുകൊണ്ടും സർപ്പദഷ്ടനായ ആൾ, "ഇപ്പോൾ വയറ്റിൽ, ഇപ്പോൾ നഞ്ചിൽ, ഇപ്പോൾ നെറ്റിയിൽ" എന്നിങ്ങനെ പറഞ്ഞുകൊണ്ടുമിരുന്നു. ഒടുക്കം ദഷ്ടൻ, "ഇപ്പോൾ വേദന ഉച്ചി(നിറുക)യിലായിരിക്കുന്നു" എന്നു പറഞ്ഞപ്പോൾ നമ്പി "എന്നാൽ തലയിലിരിക്കുന്നതു ദൂരെക്കളഞ്ഞേക്കൂ" എന്നു പറഞ്ഞു. ദഷ്ടൻ തലയിലിരുന്ന പായസം ദൂരെ കളയുകയും ചെയ്തു. അപ്പോൾ നമ്പി, "ഇപ്പോൾ എവിടെയെങ്കിലും വേദന തോന്നുന്നുണ്ടോ" എന്നു ചോദിച്ചു. "ഇല്ല, സുഖമായി" എന്നു ദഷ്ടൻ പറഞ്ഞു. ഉടനെ നമ്പി, "എന്നാൽ പോയ്ക്കൊള്ളൂ. ഇനി ഭയപ്പെടാനൊന്നുമില്ല. വിഷമിറങ്ങിപ്പോയി" എന്നു പറയുകയും ദഷ്ടൻ അവിടെനിന്നു പോവുകയും ചെയ്തു. അപ്പോൾ ആ വിഷവൈദ്യൻ നമ്പിയോട്, "തലയിലിരുന്നതു ദൂരെക്കളയാൻ പറഞ്ഞതെന്തിനാണ്" എന്നു ചോദിച്ചു.

നമ്പി: വിഷം ശിരസ്സിലായി എന്നറിഞ്ഞപ്പോൾ ഞാനത് അവിടെ നിന്ന് ആകർഷിച്ച് ആ പായസത്തിലാക്കി. പിന്നെ ആ പായസം ആരെങ്കിലും ഭക്ഷിച്ചാൽ മരിച്ചു പോകുമല്ലോ. അതുകൊണ്ടാണ് അതു ദൂരെക്കളഞ്ഞേക്കാൻ പറഞ്ഞത്.

വൈദ്യൻ: അതു ഞാൻ വിചാരിച്ചില്ല. വിഷം ശിരസ്സിൽ കയറിയാൽ പിന്നെ ഇറക്കാൻ സാധിക്കയില്ലല്ലോ, ദഷ്ടൻ മരിക്കുകയും ചെയ്യും എന്നായിരുന്നു എന്റെ വിചാരം.

നമ്പി: ഒന്നു വിചാരിച്ചാൽ അവസാനംവരെ വിചാരിക്കുകയും ഒന്നും ചെയ്താൽ അവസാനംവരെ ചെയ്യുകയും ചെയ്യാത്തവരെയാണ് ജനങ്ങൾ മുറിവൈദ്യന്മാർ' എന്നു പറയുന്നത്.

ഇതു കേട്ടു വിഷവൈദ്യൻ ഏറ്റവും ലജ്ജിക്കുകയും, "എല്ലാംകൊണ്ടും ആശാനോടു മടക്കംതന്നെ. ശിരസ്സിൽക്കയറിയ വിഷം അവിടെനിന്ന് ആകർഷിച്ചെടുത്തുകളയുക എന്നൊരു വിദ്യയുണ്ടെന്നു ഞാനിതുവരെ അറിയുകയും വിചാരിക്കുകയും ചെയ്തിരുന്നില്ല" എന്നു പറയുകയും ചെയ്തിട്ടു പോയി.

തേവലശ്ശേരി നമ്പിയുടെ ഗൃഹത്തിനു സമീപംതന്നെ ഒരു പോറ്റിയുടെ മഠത്തിൽ ഒരു പുത്തൻ തിരുവാതിരയ്ക്ക് (വേളി കഴിച്ചു വച്ചിട്ട് ആദ്യത്തെ ധനുമാസത്തിൽ തിരുവാതിരയ്ക്ക് സ്വജനങ്ങളുടെ മഠങ്ങളിൽനിന്നും ദേശക്കാരുടെ വീടുകളിൽനിന്നും സ്ത്രീകളാരും പോകരുതെന്നു വേറൊരു പോറ്റി വിരോധിച്ചു. അദ്ദേഹം ഒരു പ്രബലനായിരുന്നതിനാൽ അത് എല്ലാവരും സമ്മതിക്കുകയും ചെയ്തു. പുത്തൻ തിരുവാതിരയ്ക്ക് സ്ത്രീകൾ ധാരാളമായി കൂടുകയും തിരുവാതിര കളിക്കുകയുമാണല്ലോ പ്രധാനമായിട്ടു വേണ്ടത്. അതിനു സ്ത്രീകളാരും ചെല്ലുകയില്ലെന്നറിഞ്ഞപ്പോൾ പുത്തൻതിരുവാതിര നടത്തേണ്ടുന്ന മഠത്തിലെ പോറ്റിമാർക്കും അന്തർജ്ജനങ്ങൾക്കും വലിയ കുണ്ഠിതമായി. ഈ വിരോധിച്ച പോറ്റി അടിയന്തിരക്കാരൻപോറ്റിയുടെ ഒരു ചാർച്ചക്കാരനായിരിക്കുന്നു. ഈ അടിയന്തിരക്കാരൻ തിരുവാതിര ഏതെല്ലാം പ്രകാരമാണ് ആഘോഷിക്കേണ്ടതെന്ന് ആ ചാർച്ചക്കാരനുമായി ആലോചിക്കാതെയാണ് നിശ്ചയിച്ചത്. അത് ചാർച്ചക്കാരൻ പോറ്റിക്കു രസിച്ചില്ല. അതുകൊണ്ടാണ് അദ്ദേഹം എല്ലാവരെയും വിരോധിച്ചത്. എന്നാൽ ഈ അടിയന്തിരക്കാരൻ പോറ്റി ചെന്നു മറ്റേ പോറ്റിയോട് ഒന്നു പറഞ്ഞാൽ എല്ലാവരെയും പറഞ്ഞയച്ചേക്കാം എന്ന് അദ്ദേഹത്തിനു സമ്മതമുണ്ടായിരുന്നു. എങ്കിലും അത് അടിയന്തിരക്കാരൻ പോറ്റിക്കു സമ്മതമായില്ല. "എന്തെല്ലാം ദോഷങ്ങൾ വന്നാലും അയാളെ ചെന്ന് ആശ്രയിക്കാൻ കഴികയില്ല" എന്നായിരുന്നു അടിയന്തിരക്കാരന്റെ വിചാരം. അതിനാൽ അദ്ദേഹം തേവലശ്ശേരി നമ്പിയുടെ അടുക്കൽ ചെന്നു വിവരമെല്ലാം ഗ്രഹിപ്പിക്കുകയും ഇതിലേക്ക് എന്തെങ്കിലും നിവൃത്തിയുണ്ടാക്കിക്കൊടുക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അതു കേട്ടു നമ്പി,

"ആട്ടെ പൊയ്ക്കൊള്ളു. കളി തുടങ്ങാനുള്ള സമയമാകുമ്പോൾ കളിക്കു വേണ്ടുന്നവരെല്ലാം അവിടെയുണ്ടായിരിക്കും"എന്നു പറഞ്ഞ് അദ്ദേഹത്തെ സമാധാനപ്പെടുത്തിയയച്ചു. നമ്പി പറഞ്ഞതുപോലെതന്നെ കളി തുടങ്ങാനുള്ള സമയമായപ്പോഴേക്കും ആ ദിക്കിലുണ്ടായിരുന്ന അന്തർജനങ്ങളും ദേശക്കാരുടെ വീടുകളിലെ സ്ത്രീജനങ്ങളും എല്ലാം അവിടെയെത്തുകയും ഉടനെ തിരുവാതിരകളി തുടങ്ങുകയും ചെയ്തു. പാട്ടുകേട്ട് അവിടെ അടുത്തുള്ള ഒരു മഠത്തിലെ ഒരു പോറ്റി അവിടെ ചെന്നു നോക്കിയപ്പോൾ ആ ദിക്കിലുള്ള സ്ത്രീജനങ്ങളെല്ലാം അവിടെ കളിക്കുന്നതായി കണ്ടു. എന്നുമാത്രമല്ല, കളിയിൽ പ്രാധാന്യം വഹിച്ചിരുന്നത് ആരും പോകരുതെന്നു വിരോധിച്ച പോറ്റിയുടെ അന്തർജ്ജനവുമായിരുന്നു. ഇതുകണ്ട്, ആ പോറ്റി ആ വിരോധിച്ച പോറ്റിയുടെ മഠത്തിലെത്തി അദ്ദേഹത്തെ കണ്ട്, "ഹേ, അങ്ങു നല്ല ചതിവാണല്ലോ പറ്റിച്ചത്. പുത്തൻതിരുവാതിരയ്ക്ക് ആരും പോകരുതെന്ന് അങ്ങു പറഞ്ഞതനുസരിച്ചാണല്ലോ ഞങ്ങളുടെ മഠത്തിൽനിന്ന് അന്തർജ്ജനങ്ങളാരും പോകാതിരിക്കുന്നത്. ഇവിടെനിന്നു അന്തർജ്ജനങ്ങളെയൊക്കെ പറഞ്ഞയയ്ക്കുകയും ചെയ്തു. ആ മഠക്കാർക്കു ഞങ്ങളോടു വെറുതേ വിരോധമുണ്ടാക്കിത്തീർക്കാനല്ലേ അങ്ങ് ഈ വിദ്യ പ്രയോഗിച്ചത്? ഇതൊട്ടും മര്യാദയായില്ല" എന്നും മറ്റും പറഞ്ഞു. അപ്പോൾ ആ മഠത്തിലെ അന്തർജ്ജനങ്ങളെല്ലാവരും അവിടെത്തന്നെ ഉണ്ടായിരുന്നതിനാൽ ആ പോറ്റി, "താനെന്താണ് അസംബന്ധം പറയുന്നത്" ഇവിടെയുള്ളവരൊക്കെ ഇവിടെത്തന്നെയുണ്ട്. അവരാരും എങ്ങുംപോയിട്ടില്ല" എന്നു പറ'ഞ്ഞു. "അസംബന്ധമല്ല ഹേ! ഇവിടുത്തെ അന്തർജ്ജനം അവിടെ തിരുവാതിര കളിക്കുന്നതു സത്യമായിട്ട് എന്റെ കണ്ണുകൊണ്ട് ഞാൻ കണ്ടതാണ്" എന്നു മറ്റേ പോറ്റി പറഞ്ഞു. അപ്പോൾ ആ മഠത്തിലെ പോറ്റി താനറിയാതെ അന്തർജ്ജനങ്ങൾ പുത്തൻ തിരുവാതിര സ്ഥലത്തു പോവുകയും ക്ഷണത്തിൽ തിരികെ പോരുകയും ചെയ്തതായിരിക്കുമോ എന്നു സംശയിച്ച് അന്തർജ്ജനങ്ങളോടു ചോദിച്ചിട്ട് അവരാരും അന്നേദിവസം മഠത്തിൽനിന്നു പുറത്തിറങ്ങിയിട്ടില്ലെന്നു സത്യം ചെയ്തു പറഞ്ഞു. ആകെപ്പാടെ പോറ്റിമാർക്കു വലിയ സംശയമായിത്തീർന്നു. "എന്നാൽ നമുക്ക ആ തിരുവാതിരക്കളി നടക്കുന്ന സ്ഥലത്തുപോയി അന്വേഷിക്കാം" എന്നു പറഞ്ഞു പോറ്റിമാർ രണ്ടുപേരും കൂടി അങ്ങോട്ടുപോയി. അവിടെച്ചെന്നു നോക്കിയപ്പോൾ രണ്ടുപേരുടെ അന്തർജ്ജനങ്ങളും അവിടെ തിരുവാതിര കളിക്കുന്നുണ്ടായിരുന്നു. അവർ

തിരിയ അവരുടെ മഠത്തിൽ ചെന്നപ്പോൾ അവരുടെ അന്തർജ്ജനങ്ങൾ എങ്ങും പോയിരുന്നില്ല. ആ രണ്ടു സ്ഥലത്തുമുണ്ടായിരുന്നു. ആ പോറ്റിമാർ പിന്നെ മറ്റു മഠങ്ങളിലും വീടുകളിലും പോയി അന്വേഷിച്ചു. ആരും എങ്ങും പോയിരുന്നില്ല. എല്ലാവരും അവരവരുടെ ഗൃഹങ്ങളിൽ ത്തന്നെ ഉണ്ടായിരുന്നു. വീണ്ടും പുത്തൻതിരുവാതിര സ്ഥലത്തു ചെന്നു നോക്കിയപ്പോൾ സ്വദേശത്തുള്ള സകല സ്ഥലങ്ങളിലെ അന്തർജ്ജന ങ്ങളും മറ്റുള്ള സ്ത്രീജനങ്ങളും അവിടെ തിരുവാതിര കളിക്കുന്നതായിട്ടു കണ്ടു. ആകെപ്പാടെ ആ പോറ്റിമാർ അത്ഭുതപരവശന്മാരായിത്തീർന്നു. അവർ ഈ വിവരം ആ ദിക്കിലുള്ള മറ്റു ജനങ്ങളെയും അറിയിച്ചു. എല്ലാവരും അവരവരുടെ ഗൃഹങ്ങളിലുള്ള സ്ത്രീകൾ അവരവരുടെ ഗൃഹ ങ്ങളിലും തിരുവാതിരകളി സ്ഥലത്തും സ്ഥിതിചെയ്യുന്നതായി കണ്ടു വിസ്മയിച്ചു. ഒടുക്കം ഇതു തേവലശ്ശേരിനമ്പി തന്റെ ഇന്ദ്രജാലവിദ്യ കൊണ്ടു ജനങ്ങളെ ഭ്രമിപ്പിക്കുന്നതാണെന്നറിഞ്ഞ് എല്ലാവരും സമാധന പ്പെട്ടു.

ഒരിക്കൽ വിടനും രസികനുമായ ഒരു നമ്പൂരി തേവലശ്ശേരി നമ്പിയോട്, "യക്ഷികളുടെ ധ്യാനം പലവിധത്തിൽ കാണുന്നുണ്ട്. ആ ധ്യാനപ്രകാരം അവരെ കാണാൻ സാധിക്കുമോ? എന്നു ചോദിച്ചു.

നമ്പി: യക്ഷികളെ കാണാൻ സാധിക്കും. അവരുടെ സൗന്ദര്യം കണ്ടു ഭ്രമിച്ചാൽ അപകടമായിത്തീരുകയും ചെയ്യും.

നമ്പൂരി: എനിക്ക് അങ്ങനെയൊരു ഭ്രമവും മറ്റുമുണ്ടാകുകയില്ല. സാധിക്കുമെങ്കിൽ ഒരു യക്ഷിയെ കാണിച്ചുതന്നാൽ കൊള്ളാം.

നമ്പി: ഒന്നൊന്നു വെയ്ക്കണ്ട, ധാരാളം കാണിച്ചുതരാം. ഇന്നു പത്തുനാഴിക ഇരുട്ടുമ്പോൾ കാണാം, പ്രതീക്ഷിച്ചിരുന്നുകൊള്ളുക. അപകടത്തിൽ ചാടാതെ പ്രത്യേകം സൂക്ഷിച്ചുകൊള്ളണം.

നമ്പൂരി അത്താഴം കഴിഞ്ഞു ശയനഗൃഹത്തിലെത്തി കാത്തിരുന്നു. ഏകദേശം പത്തുനാഴിക രാത്രിയായപ്പോൾ ചില സുരഭിലകുസുകങ്ങളു ടെയും കളഭം, കസ്തൂരി മുതലായവയുടെയും സൗരഭ്യം വരുന്നതായി നമ്പൂരിക്കു തോന്നി. ഉടനെ സർവാംഗ സുന്ദരിയും നവയൗവന യുക്തയുമായ ഒരു സ്ത്രീ വാതിൽ തുറന്നു മുറിക്കത്തേക്കു കടന്നു

വരുന്നത് അദ്ദേഹം കണ്ടു. അപ്പോൾതന്നെ അദ്ദേഹം കാമപരവശ നായിത്തീർന്നു. സ്വല്പം കഴിഞ്ഞപ്പോൾ ലാവണ്യസമ്പൂർണ്ണകളായ അനേകം യുവതികൾ പിന്നാലെ പിന്നാലെയായി അവിടെ ചെന്നു കയറി നമ്പൂരി ഇരുന്നിരുന്ന കട്ടിലിനു ചുറ്റും ചെന്നു നിൽപ്പായി. അദ്ദേഹം വല്ലാതെ കുഴങ്ങി. എന്താണ് ചെയ്യേണ്ടതെന്നറിയാതെ വിഷമിച്ചു. ഒടുക്കം അദ്ദേഹം വളരെ പ്രയാസപ്പെട്ട്, ആദ്യം വന്ന സ്ത്രീയോട്, "ഇവരൊക്കെ എന്തിനാണ് വന്നത്? ഇത്ര വളരെ ആളുകൾ ഇവിടെ ആവശ്യമില്ല. ഇവിടെ നീ മാത്രം മതി. മറ്റവരെയൊക്കെ പറഞ്ഞയയ്ക്കുക" എന്നു പറഞ്ഞു. നമ്പൂരി ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും പിന്നാലെ വന്ന സ്ത്രീകളെല്ലാം അദൃശ്യകളായിത്തീർന്നു. ആദ്യം വന്ന സ്ത്രീ മാത്രം പിന്നെയും അവിടെത്തന്നെ നിന്നുരുന്നു. അപ്പോൾ നമ്പൂരി, "ഈ കട്ടിലിൽ ഇരിക്കുക" എന്നു പറഞ്ഞ് ആ സ്ത്രീയെ പിടിച്ചിരുത്താനായി കൈ നീട്ടി. ആ സമയം ആ സ്ത്രീയുടെ മുഖഭാവം പെട്ടെന്നു മാറുകയും അവൾ അതിഭയങ്കരാകൃതിയായിത്തീരുകയും ഉറക്കെ അട്ടഹസിച്ചുകൊണ്ട് കൈ നിവർത്തി നമ്പൂരിയുടെ ചെകിടത്ത് ഒരു അടിവച്ചു കൊടുത്തിട്ട് അവിടെനിന്ന് ഇറങ്ങിപ്പോവുകയും ചെയ്തു. നമ്പൂരി അടികൊണ്ട ക്ഷണത്തിൽ ബോധരഹിതനായി നിലത്തുവീണു. നേരത്തോടുനേരം കഴിഞ്ഞിട്ടേ അദ്ദേഹത്തിനു ബോധം വീണുള്ളു. ബോധം വീണ് എഴുന്നേറ്റപ്പോൾ അദ്ദേഹത്തിന്റെ വായിൽ പല്ലൊന്നുമുണ്ടായിരുന്നില്ല. പല്ലെല്ലാം നിലത്തു കിടന്നിരുന്നു. എന്നാൽ രക്തം ഒരു തുള്ളിപോലും പോയിരുന്നില്ല. ബോധം വീണു കുറച്ചു കഴിഞ്ഞപ്പോഴാണ് നമ്പി പറഞ്ഞിരുന്നതു നമ്പൂരി ഓർത്തത്. ആ സ്ത്രീകളെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ബുദ്ധി വല്ലാതെ ഭ്രമിച്ചുപോയതിനാൽ നമ്പി പറഞ്ഞി രുന്നതും മറ്റും അദ്ദേഹം ഓർത്തില്ല. "പ്രായസ്സമാപന്നവിപത്തികാലേ ധിയോ$f$പി പുംസാം മലിനാ ഭവന്തി" എന്നുണ്ടല്ലോ.

ഒരിക്കൽ മണ്ണടിക്കാവിൽഭഗവതിയുടെ സങ്കേതത്തിലുൾപ്പെട്ട ഒരു ഗൃഹത്തിൽ ഒരു സ്ത്രീക്കു ചില ബാധോപദ്രവങ്ങൾ ഉണ്ടായിത്തീർന്നു. ഈ ഉപദ്രവങ്ങൾ നിമിത്തം ഗർഭം ധരിക്കാതെയും ഈ സ്ത്രീ പ്രസവി ച്ചിട്ടല്ലാതെ ആ ഗൃഹത്തിൽ സന്താനമുണ്ടാകുന്നതിനു വേറെ മാർഗ്ഗം ഇല്ലാതെയും ഇരുന്നു. ആ സങ്കേതത്തിൽ ഉൾപ്പെട്ട സ്ഥലങ്ങളിൽ എവിടെയെങ്കിലും ആർക്കെങ്കിലും ബാധോപദ്രവങ്ങളുണ്ടായാൽ കാവിൽ

ചെന്നു ഭഗവതിയെ ഭജിച്ചു പാർക്കുകയും കാമ്പിത്താൻ തുള്ളി ഭസ്മമിട്ടു ബാധകളെ ഒഴിക്കുകയുമല്ലാതെ അവിടെ ആരും മന്ത്രവാദികളെക്കൊണ്ടു ഒന്നു ചെയ്യിക്കുകയും മന്ത്രവാദികൾ അവിടെ ചെന്ന് എന്തെങ്കിലും ചെയ്യുകയും പതിവില്ല. അതിനാൽ മേൽപറഞ്ഞ വീട്ടുകാർ ഈ സ്ത്രീയെ കീഴ്മര്യാദപ്രകാരം കാവിൽക്കൊണ്ടുചെന്നു ഭജനമിരുത്തി. പന്ത്രണ്ടു ദിവസത്തെ ഭജനം കഴിഞ്ഞപ്പോൾ കാമ്പിത്താൻ തുള്ളിഭസ്മമിട്ട് ഓരോ ബാധകളെ പ്രത്യേകം പ്രത്യേകം സത്യം ചെയ്യിച്ച് ഒഴിച്ചു. ഒടുക്കം ഒരു ബാധ മാത്രം ശേഷിച്ചു. അതൊരു ഗന്ധർവ്വനായിരുന്നു. കാമ്പിത്താൻ വളരെ ശ്രമിച്ചിട്ടും ആ ഗന്ധർവൻ ഒഴിഞ്ഞുപോയില്ല. ഒടുക്കം ആ സ്ത്രീ തുള്ളി, "ഞാനൊരു ഗന്ധർവ്വനാണ്. ഞാൻ ഈ ദേഹവും കൊണ്ടല്ലാതെ ഒഴിഞ്ഞുപോവുകയില്ല. എന്നെ ഒഴിച്ചുവിടാനായി ആരും ശ്രമിക്കേണ്ടാ. തേവലശ്ശേരി നമ്പി വന്നാലും എന്നെ ഒഴിച്ചുവിടാൻ സാധിക്കയില്ല" എന്നു പറഞ്ഞു. അപ്പോൾ തുള്ളികൊണ്ടു നിന്ന കാമ്പിത്താൻ, "എന്നാൽ തേവലശ്ശേരിയിൽത്തന്നെ കൊണ്ടു പോകണം. നമ്പി ഈ ഗന്ധർവനെ ഒഴിച്ചുവിടും" എന്നു കൽപ്പിച്ചു. ആ സ്ത്രീയുടെ വീട്ടുകാർ ആ വിവരം നമ്പിയെ അറിയിച്ചപ്പോൾ, " ആ സ്ത്രീയെ ഇവിടെ കൊണ്ടുവരേണ്ടാ. ഇവിടെവച്ചു ഗന്ധർവനെ ഒഴിക്കുന്ന കാര്യം അസാധ്യമാണ്, വേണമെങ്കിൽ ഞാനവിടെ വന്നു ശ്രമിച്ചുനോക്കാം" എന്നാണ് നമ്പി പറഞ്ഞത്. അപ്പോൾ ആ വീട്ടുകാർക്കു വലിയ സംശയമായി. മണ്ണടികാവിൽ ഭഗവതിയുടെ സങ്കേതത്തിൽവെച്ച് ആരെക്കൊണ്ടും മന്ത്രവാദം ചെയ്യിക്കാറില്ലല്ലോ. ആ സ്ഥിതിക്കു നമ്പിയെ അവിടെക്കൊണ്ടുപോയി മന്ത്രവാദം ചെയ്യിക്കുന്നതു ഭഗവതിക്കു ഹിതമാകുമോ എന്നായിരുന്നു അവരുടെ സംശയം. ഇതിനെ ക്കുറിച്ചു കൽപ്പന കേൾക്കുന്നതിനായി അവർ കാവിൽചെന്നു മുട്ടു പാടിരുന്നു. അപ്പോൾ കാമ്പിത്താൻ തുള്ളി, "എന്റെ സങ്കേതത്തിൽവച്ചു തേവലശ്ശേരി എന്തുചെയ്യുന്നതും എനിക്കു സമ്മതവും സന്തോഷവുമാണ്. മറ്റൊരു മന്ത്രവാദി ഇവിടെ വന്ന് ഒന്നും ചെയ്യാൻ പാടില്ലെന്നുമാത്രമേ എനിക്കു നിർബന്ധമുള്ളു" എന്നു കല്പിച്ചു. ആ വീട്ടുകാർ ഈ വിവരവും നമ്പിയെ അറിയിച്ചു. അപ്പോൾ അദ്ദേഹം ഒരു ചാർത്തെഴുതിക്കൊടുക്കു കയും ദിവസം നിശ്ചയിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തു. വീട്ടുകാർ ചാർത്തിൻപ്രകാരമുള്ള ഉപകരണങ്ങളെല്ലാം ശേഖരിച്ചുവച്ചു. നിശ്ചിത ദിവസം വെളുപ്പാൻകാലത്തു നമ്പി അവിടെയെത്തി. പ്രായാധിക്യം കൊണ്ടു നടക്കാൻ പ്രയാസമായിരുന്നതിനാൽ മണികണ്ഠന്റെ കഴുത്തിൽ

കയറിയാണ് അദ്ദേഹം അവിടെ എത്തിയത്. ചെന്നയുടനെ കുളിയും നിത്യകർമ്മാനുഷ്ഠാനാദികളും കഴിച്ചു നമ്പി കാവിലെത്തി ഭഗവതിയെ സേവിച്ചുകൊണ്ട് അവിടെയിരുന്നു. അന്നു പകലും രാത്രിയും മുഴുവൻ ക്ഷേത്രോപവാസമായി അവിടെത്തന്നെ ഇരുന്നതേയുള്ളു. അന്നു ജലപാനംപോലും അദ്ദേഹം കഴിച്ചില്ല. ഭഗവതിക്കു വഴിപാടായി ഒരു കൂട്ടുപായസനിവേദ്യവും പുഷ്പാഞ്ജലിയും നടത്തിക്കുകയും ചെയ്തു.

പിറ്റേദിവസം വെളുപ്പാൻകാലത്തെ കുളിയും നിത്യകർമ്മാദികളും കഴിച്ചു നമ്പി മന്ത്രവാദത്തിനു നിശ്ചയിച്ചിരുന്ന സ്ഥലത്തെത്തി. ആ വീട്ടുകാരുടെ വക ഒരു മഠത്തിൽവച്ചാണ് മന്ത്രവാദം നടത്താൻ നിശ്ചയിച്ചിരുന്നത്. നമ്പി അവിടെ ചെന്നയുടനെ ഒരു ത്രികാലപൂജയ്ക്കു പത്മമിട്ടു വിളക്കുവച്ചു. പൂജ ആരംഭിക്കുകയും അഷ്ടദ്രവ്യം കൂട്ടി ഒരു ഗണപതിഹോമം കഴിക്കുകയും ചെയ്തു. ഉച്ചപ്പൂജയായപ്പോൾ ആ സ്ത്രീ തുള്ളി, "എന്നെ ഒഴിച്ചുവിടാനായി ശ്രമിക്കരുത്. ഞാൻ ഈ ശരീരത്തോടു കൂടിയല്ലാതെ ഒഴിഞ്ഞുപോവുകയില്ല. അങ്ങനെയല്ലാതെ എന്നെ ഒഴിച്ചാൽ ഞാൻ ശപിക്കും" എന്നു മറ്റും പറഞ്ഞുതുടങ്ങി. നമ്പി അതൊന്നും കേട്ടതായി ഭാവിക്കപോലും ചെയ്തില്ല. ഉച്ചപൂജയും പുഷ്പാഞ്ജലിയും കഴിഞ്ഞപ്പോൾ നമ്പി വീട്ടുകാരോട്, "വൈകുന്നേരത്തെ പൂജയ്ക്ക് നിവേദ്യത്തിനു മുപ്പത്താറിടങ്ങഴിപ്പാലും മുപ്പത്താറു പലം പഞ്ചസാരയും കൂടി വേണം" എന്നു പറഞ്ഞു. അപ്പോൾ വീട്ടുകാർ, "അതൊക്കെ ഉണ്ടാക്കം. അവിടുന്ന് ഊണു കഴിക്കണം. ഇന്നലെത്തന്നെ ആഹാര മൊന്നും കഴിച്ചിട്ടില്ലല്ലോ. ഭക്ഷണത്തിനു വേണ്ടതെല്ലാം ബ്രാഹ്മണരെ ക്കൊണ്ടു തയ്യാറാക്കിച്ചിട്ടുണ്ട്. അവിടുന്ന് ഈ വയസ്സുകാലത്ത് ഇവിടെ വന്നു പട്ടിണി കിടക്കുന്നതു ഞങ്ങൾക്കു വലിയ സങ്കടമാണ്" എന്നു പറഞ്ഞു. നമ്പി അതിന്, "ഞാൻ ഉണ്ണാനായിട്ടല്ലല്ലോ ഇവിടെ വന്നിരിക്കു ന്നത്. നിങ്ങൾ എന്നെ വരുത്തുകയും ഞാനിവിടെ വരുകയും ചെയ്തിരിക്കുന്നതിന്റെ ഉദ്ദേശ്യം സാധിച്ചല്ലാതെ ഞാൻ ഊണു കഴിക്കയില്ല" എന്നാണ് മറുപടി പറഞ്ഞത്. അദ്ദേഹം ആഹാരമൊന്നും കഴിക്കാതെ തന്നെ ജപിച്ചുകൊണ്ടിരുന്നു.

നേരം വൈകിയപ്പോൾ നമ്പി പോയിക്കുളിച്ചു. സന്ധ്യാവന്ദനാദി കളെല്ലാം കഴിച്ചു വന്നു. പൂജയ്ക്കു ആദ്യം നിശ്ചയിച്ചിരുന്ന നിവേദ്യങ്ങളും മുപ്പത്താറിടങ്ങഴി പാൽകാച്ചി പഞ്ചസാരയിട്ട് അതും തയ്യാറാക്കിവച്ചു.

പൂജയ്ക്കു വിളക്കു വച്ചിരുന്ന മുറിയുടെ വാതിൽക്കൽ പുറത്തായി ഉമിച്ചാരംകൊണ്ടു ഒരു ചക്രം വരച്ച് അതിൽ പിണിയാളെ (ബാധോപദ്രവ മുള്ള സ്ത്രീയെ) ഇരുത്തീട്ട് അദ്ദേഹം മുറിക്കകത്തു കയറി വാതിലടച്ചി രുന്നു പൂജ തുടങ്ങി. ഏകദേശം ഏഴര നാഴികയിരുട്ടിയപ്പോഴേക്കും പൂജയും പുഷ്പാഞ്ജലിയും കഴിഞ്ഞു നമ്പി മുറിയുടെ വാതിൽ തുറന്നു. ഉടനെ അദ്ദേഹം കുറെ തീർത്ഥവും പ്രസാദവും അക്ഷതവുംകൂടിയെടുത്തു ഭയങ്കരമായ ഒരു ഹുങ്കാരത്തോടുകൂടി പിണിയാളുടെ മുഖത്തെക്കെറിഞ്ഞു. ഉടനെ പിണിയാൾ തുള്ളിത്തുടങ്ങി. അപ്പോഴേക്കും കാവിൽനിന്നു കാമ്പിത്താനും തുള്ളിക്കൊണ്ട് അവിടെയെത്തി. പിണിയാൾ (ഗന്ധർവൻ) അപ്പോൾ, "അയ്യോ! എനിക്കു ദാഹിക്കുന്നു" എന്നു പറഞ്ഞു. നമ്പി, കാച്ചി പഞ്ചസാരയിട്ടുവച്ചിരുന്ന പാലെടുത്തു പിണിയാളുടെ അടുക്കൽ വച്ചു കൊടുത്തു. പിണിയാൾ ആ മുപ്പത്താറിടങ്ങഴി പാൽ മുഴുവനും കുടിച്ചു കഴിഞ്ഞപ്പോൾ, "ഇപ്പോൾ ഇതുമതി, തൃപ്തിയായി, സന്തോഷമായി. എങ്കിലും ഞാൻ ഈ ദേഹത്തെ വിട്ടൊഴിഞ്ഞു പോവുകയില്ല. അതിനായിട്ടു നിർബന്ധിക്കുകയുമരുത്" എന്നു പറഞ്ഞു. അപ്പോൾ കാമ്പിത്താൻ, "എന്റെ നമ്പിയെ പരീക്ഷിക്കേണ്ടാ. ക്ഷണത്തിൽ ഈ ദേഹത്തിൽനിന്നു ഒഴിഞ്ഞുപോവുകയാണ് നല്ലത്. അല്ലെങ്കിൽ നമ്പി ഉപദ്രവിക്കും. ഒടുക്കം സന്താപത്തോടും അപമാനത്തോടും കൂടി പോകേണ്ടതായി വരും. ഇപ്പോളാണെങ്കിൽ സന്തോഷത്തോടും ബഹുമാന ത്തോടുംകൂടി പോകാം" എന്നു കൽപ്പിച്ചു. ഉടനെ പിണിയാൾ (ഗന്ധർവൻ) "നമ്പി അത്ര യോഗ്യനോ?" എന്നാൽ അതൊന്നറിയണമല്ലോ" എന്നു പറഞ്ഞിട്ടു മന്ത്രസാരം, യന്ത്രസാരം, പ്രയോഗസാരം, പ്രപഞ്ചസാരം മുതലായവയിലുള്ള ചില ഗൂഢാർത്ഥങ്ങളെപ്പറ്റി നമ്പിയോടു ചോദ്യം തുടങ്ങി. ഗന്ധർവന്റെ ചോദ്യങ്ങൾക്കെല്ലാം നമ്പി ശരിയായിട്ടുത്തരം പറഞ്ഞു. അപ്പോൾ ഗന്ധർവൻ, "ഇത്രയും പഠിപ്പും മറ്റു യോഗ്യതകളും തികഞ്ഞ ഒരു മന്ത്രവാദി ഒരഞ്ഞൂറു സംവൽസരത്തിനിപ്പുറം ഭൂലോകത്തി ലുണ്ടായിട്ടില്ലെന്നുള്ളതിനു സംശയമില്ല. ഇപ്രകാരം യോഗ്യനായിരിക്കുന്ന ഇദ്ദേഹവുമായി പിണങ്ങേണ്ടതായിവന്നിരിക്കന്നതിൽ എനിക്കു വളരെ മനസ്താപമുണ്ട്. അതിനാൽ ഇദ്ദേഹം എന്നെ ഉപദ്രവിച്ചോടിക്കാനുദ്യമി ക്കാതെ മടങ്ങിപ്പോവുകായാണു വേണ്ടത്. അഥവാ എന്നെ ഉപദ്രവി ക്കാൻതന്നെ ഭാവിക്കുകയാണെങ്കിൽ ഞാൻ ശപിക്കും. ഈ ദേഹത്തെവിട്ടു ഞാൻ പോകുകയുമില്ല" എന്നു പറഞ്ഞതിന്റെ ശേഷം കർണ്ണാനന്ദ

കരമാകും വണ്ണം ചില ദിവ്യരാഗങ്ങൾ ആലപിക്കുകയും മനോഹരങ്ങളായ ചില ഗീതങ്ങൾ പാടുകയും ഇടയ്ക്കിടെ പുഞ്ചിരിയിടുകയും മറ്റും ചെയ്തു തുടങ്ങി.

നമ്പി: ഈവക വിദ്യകൾ കൊണ്ടു വിരണ്ടുപോകുന്നവനല്ല ഞാൻ. എനിക്കു ശാപത്തെക്കുറിച്ചും മറ്റും ലേശംപോലും ഭയമില്ല. ഈശ്വരവിധി പോലെയല്ലാതെ ഒന്നും വരുകയില്ലെന്നു എനിക്കു നല്ല നിശ്ചയമുണ്ട്. എന്റെ ശിരസ്സിലെഴുത്തിനെ മാറ്റാൻ ഇനി ആരു വിചാരിച്ചാലും സാധിക്കുകയില്ലല്ലോ. അതിനാൽ വേഗത്തിൽ ഈ ദേഹത്തെ വിട്ടു പൊയ്ക്കൊള്ളുകയാണു നല്ലത്. മനസ്സോടുകൂടി പോകാത്ത പക്ഷം ഞാനയയ്ക്കും.

ഗന്ധർവൻ: അയ്യോ! ഇതു സങ്കടമാണ്. ഞാൻ പോകണമെന്നു നിർബന്ധമാണെങ്കിൽ ഒരു മൂന്നു സംവൽസരത്തെ അവധി എനിക്കു തരണം. മൂന്നു സംവൽസരം കഴിഞ്ഞാൽ ഈ ദേഹം വിട്ട് ഞാൻ പൊയ്ക്കൊള്ളാം; അതിനനുവദിക്കണം.

നമ്പി: അനുവദിക്കയില്ല; മൂന്നു സംവൽസരമെന്നല്ല, മൂന്നു നാഴികപോലും ഇനി ഈ ദേഹത്തിലിരിക്കാൻ പാടില്ല.

എന്നു പറഞ്ഞു നമ്പി ഉമിച്ചാരംകൊണ്ട് അവിടെ ഒരു ചക്രം വരച്ചിട്ട് ഒരു ചൂരൽ വടിയെടുത്തു ജപിച്ച് ആ ചക്രത്തിൽ മൂന്നടി അടിച്ചു. അപ്പോൾ ഗന്ധർവൻ, "അയ്യോ! ഞാൻ പൊയ്ക്കൊള്ളാമേ. അങ്ങയുടെ മന്ത്രശക്തിയെ തടുക്കുന്നതിനു സഹിക്കുന്നതിനും ഞാൻ ശക്തനല്ല. നിർബന്ധപൂർവ്വം എന്നെ ഇങ്ങനെ ദണ്ഡിപ്പിച്ചയയ്ക്കുന്നതുകൊണ്ട് അങ്ങേക്കു സന്തതിയുണ്ടാവാതെ പോട്ടെ; അങ്ങയുടെ വംശം അങ്ങയുടെ കാലാവസാനത്തോടുകൂടി നശിച്ചു പോട്ടെ; എന്നു പറഞ്ഞു.

നമ്പി: ഈ ശാപം ഒരനുഗ്രഹമാണെന്നാണ് ഞാൻ വിചാരിക്കുന്നത്. ഇതുവരെ ഞാൻ വിവാഹം കഴിച്ചിട്ടില്ല. എനിക്കിപ്പോൾ വയസ്സ് എഴുപത്തഞ്ചായിരിക്കുന്നു. ഇതുവരെ നിത്യബ്രഹ്മചാരിയായി ജീവിച്ച ഞാൻ ഇനി വിവാഹം കഴിക്കണമെന്നോ സന്തതിയുണ്ടാകണമെന്നോ വിചാരിച്ചു എന്നു വരുന്നതല്ലല്ലോ. എന്റെ കുടുംബത്തിൽ ഇപ്പോൾ ഞാനല്ലാതെ ആരുമില്ലതാനും. അതിനാൽ വിചാരിച്ചിരിക്കാത്ത

ആപത്തൊന്നും ഈ ശാപംകൊണ്ട് എനിക്കുണ്ടായിട്ടില്ല. ഇനി സത്യം ചെയ്ത് ഒഴിഞ്ഞുപോയ്ക്കൊള്ളുക. പോകുന്നില്ലെങ്കിൽ ഇനിയും ഞാൻ ചില വിദ്യകൾകൂടി പ്രയോഗിക്കും.

ഗന്ധർവൻ: അയ്യോ! വേണ്ടാ, ഞാൻ പൊയ്ക്കൊള്ളാം. ഞാൻ ഇതാ ഈ ദേഹത്തിൽനിന്നു വിട്ടുമാറുന്നു. ഇനി ഒരു കാലത്തും ഞാൻ ഈ ദേശത്തെയും ഈ കുടുംബത്തെയും ബാധിക്കുകയില്ലെന്നു മാത്രമല്ല, ഈ ദേശത്തു കടക്കുകപോലും ചെയ്കയില്ല. ഇതു സത്യം, സത്യം, സത്യം.

സത്യം ചെയ്തുകഴിഞ്ഞതോടുകൂടി പിണിയാൾ പിന്നാക്കം മലർന്നുവീണു. ഉടനെ ആ ഗൃഹത്തിലുണ്ടായിരുന്ന പടിപ്പുരയും പുറത്തേക്കു മറിഞ്ഞുവീണു. അതു ഗന്ധർവൻ പോയ പോക്കിനു തട്ടിയിട്ടതാണെന്നുള്ളതു പറയേണ്ടതില്ലല്ലോ. ഗന്ധർവൻ പോയപ്പോൾ കാമ്പിത്താന്റെ തുള്ളലും നിന്നു.

ആ വീട്ടുകാർ നമ്പിക്ക് ആയിരം പണം ദക്ഷിണയും മറ്റനേകം സമ്മാനങ്ങളും കൊടുത്തു. ആ പണം മുഴുവനും നമ്പി മണ്ണടിക്കാവിൽ ഭഗവതിക്കു വഴിപാടായി കാമ്പിത്താനെ ഏൽപ്പിച്ചുകൊടുത്തിട്ടു മണികണ്ഠന്റെ കഴുത്തിൽക്കയറി അപ്പോൾത്തന്നെ സ്വദേശത്തേക്കു മടങ്ങുകയും ചെയ്തു.

ഗന്ധർവൻ ബാധിച്ച സ്ത്രീക്കു ബാധ ഒഴിഞ്ഞതിന്റെ ശേഷം രണ്ടുമൂന്നു ദിവസത്തേക്കു വലിയ ക്ഷീണമുണ്ടായിരുന്നു. ക്രമേണ അതു ഭേദമാവുകയും ആ സ്ത്രീ ഗർഭം ധരിച്ചു പ്രസവിച്ചു കാലക്രമേണ ആ ഗൃഹത്തിൽ ധാരാളം സന്തതികളുണ്ടാവുകയും ചെയ്തു. നമ്പിയുടെ കാലം കഴിയുന്നതുവരെ ആ വീട്ടുകാർ അദ്ദേഹത്തെ ഈശ്വരനിർവിശേഷ മായി ബഹുമാനിച്ചുകൊണ്ടിരുന്നു.

തേവലശ്ശേരി നമ്പുയോടു മൽസരിച്ചു ജയിക്കാനായി അനേകം മന്ത്രവാദികൾ ഉദ്യമിച്ചിട്ടുണ്ട. അവരെല്ലാവരും തോറ്റ് ഒടുക്കം അദ്ദേഹ ത്തിന്റെ ശിഷ്യന്മാരായിത്തീരുകയാണ് ചെയ്തിട്ടുള്ളത്. ആവക കഥകളും നമ്പിയുടെ അത്ഭുതകർമ്മങ്ങളും പറഞ്ഞവസാനിപ്പിക്കാൻ ആരാലും കഴിയുന്നതല്ല. അതിനാൽ അതിനായിത്തുനിയുന്നില്ല. അദ്ദേഹത്തിന്റെ

അവസാനത്തെക്കുറിച്ചുകൂടി പറഞ്ഞിട്ട് ഈ ഉപന്യാസം സമാപിക്കാമെന്നേ വിചാരിക്കുന്നുള്ളൂ.

ഒരിക്കൽ ഒരു നമ്പൂരി ഉശകാരാവുത്തരുടെ അടുക്കൽച്ചെന്നു ഒരു കാര്യം സാധിപ്പിച്ചുകൊടുക്കണമെന്ന് ആവശ്യപ്പെട്ടു. അതിലേക്ക് ഇന്നതു പ്രതിഫലം കിട്ടണമെന്നു രാവുത്തർ പറഞ്ഞതിനെ നമ്പൂരി സമ്മതിക്കുകയും ചെയ്തു. എങ്കിലും രാവുത്തർ വളരെ ശ്രമപ്പെട്ടിട്ടും അതു സാധിപ്പിച്ചുകൊടുക്കാൻ കഴിഞ്ഞില്ല. അതിനാൽ നമ്പൂരി ഇച്ഛാഭംഗത്തോടുകൂടി അവിടെനിന്നു പിരിയുകയും വിവരം തേവലശ്ശേരി നമ്പിയെ അറിയിക്കുകയും നമ്പി പ്രതിഫലേച്ഛകൂടാതെ കാര്യം നിഷ്പ്രയാസമായി നമ്പൂരിക്കു പെട്ടെന്നു സാധിപ്പിച്ചുകൊടുക്കുകയും ചെയ്തു. രാവുത്തർ പൂർവവൈരം നിമിത്തം നമ്പിയെ അകപ്പെടുത്താനായി ചില ഗൂഢപ്രയോഗങ്ങൾ ചെയ്തുകൊണ്ടാണിരുന്നിരുന്നത്. പക്ഷേ, നമ്പിയുടെ മുൻകരുതലുകൾകൊണ്ട് അതൊന്നും ഫലിച്ചിരുന്നില്ല. അങ്ങനെയിരുന്നപ്പോളാണ് ഈ സംഗതിയുണ്ടായത്. ഇതു കേട്ടപ്പോൾ രാവുത്തർക്കുണ്ടായിരുന്ന വൈരം ദ്വിഗുണീഭവിച്ചു. ഏതുവിധവും നമ്പിയെ താമസിയാതെ അപായപ്പെടുത്തണമെന്ന് അയാൾ അപ്പോൾ തീർച്ചപ്പെടുത്തുകയും അതിനൊരുപായം കണ്ടുപിടിക്കുകയും അതു തയ്യാറാക്കിവയ്ക്കുകയും ചെയ്തു.

അങ്ങനെയിരിക്കുന്ന കാലത്തു രാവുത്തരും പണ്ടത്തെ നമ്പൂരിയും തമ്മിൽ കാണുന്നതിനിടയായി. അപ്പോൾ പ്രസംഗവശാൽ നമ്പൂരി "രാവുത്തരു വിചാരിച്ചിട്ടു സാധിക്കാത്ത കാര്യം തേവലശ്ശേരി നമ്പി എനിക്കു സാധിച്ചുതന്നു" എന്നു പറഞ്ഞു. രാവുത്തർ അതു മുമ്പേ തന്നെ അറിഞ്ഞിരുന്നുവെങ്കിലും അതു പറയാതെയും ഭാവിക്കാതെയും അപ്പോൾ മാത്രമേ അറിഞ്ഞുള്ളു എന്നുള്ള ഭാവത്തിൽ അത്ഭുതവും സന്തോഷവും നടിച്ചുകൊണ്ട്, "അതുവ്വോ! സന്തോഷമായി, തേവലശ്ശേരി നമ്പി സാമാന്യനല്ല. അദ്ദേഹത്തെപ്പോലെ സമർത്ഥനായിട്ട് ഒരു മന്ത്രവാദി ഇപ്പോൾ ഭൂലോകത്തിലില്ല. അവിടെക്കു ആ കാര്യം സാധിപ്പിച്ചുതന്നതിൽ എനിക്കുള്ള അപാരമായ സന്തോഷത്തെ കാണിക്കുന്നതിനായി ഞാൻ തരുന്ന സമ്മാനം അവിടുന്നുതന്നെ നമ്പിക്കു കൊണ്ടുചെന്നു കൊടുത്തു ഞാൻ തന്നയച്ചതെന്നു പറയണം" എന്നു പറഞ്ഞ്, അയാളുടെ കൈവിരലിന്മേൽ കിടന്നിരുന്ന ഒരു സ്വർണ്ണമോതിരമൂരി കൊടുത്തിട്ട്, "എന്റെ കാര്യം സാധിപ്പിച്ചുതന്നതിൽ ഉശകാരാവുത്തർക്കുള്ള സന്തോഷ

ത്തെ പ്രദർശിപ്പിക്കാനായി ഇതു രാവുത്തർ തന്നയച്ചതാണ്" എന്നു പറഞ്ഞു. അതു കേട്ടപ്പോൾത്തന്നെ ഇതു തന്നെ അകപ്പെടുത്താനുള്ള വിദ്യയാണെന്നു നമ്പിക്കു മനസ്സിലായി. അതു കയ്യിൽ വാങ്ങിപ്പോയതിനാൽ പിന്നെ പരിഹാരമൊന്നുമില്ലതെയിരുന്നതുകൊണ്ട്, "ഇത് ഈശ്വര വിധി തന്നെ" എന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. എങ്കിലും തനിക്ക് അബദ്ധം പറ്റിപ്പോയി എന്നുള്ള വിവരം ഭാവിക്കുകയും പറയുകയും ചെയ്യാതെ അദ്ദേഹം ഒരു സന്തോഷഭാവത്തിൽ നമ്പൂരിയോട്, "രാവുത്തരിൽനിന്ന് ഒരു സമ്മാനം കിട്ടാനിടയായതുകൊണ്ട് എനിക്കു വളരെ സന്തോഷമുണ്ട്. അത് ഇവിടെക്കിട്ടിയ വിവരത്തിനു ഞാനൊരെഴുത്തു തരാം അത് അങ്ങുതന്നെ കൊണ്ടുചെന്നു രാവുത്തർക്കു കൊടുക്കണം" എന്നു പറഞ്ഞു നമ്പി ഒരോലക്കഷണമെടുത്ത് അതിൽ, "ഇത് എന്നെങ്കിലുമുണ്ടാകുമെന്നു ഞാൻ വിചാരിച്ചിരുന്നതാണ്. ഇതുവരെ കർമ്മവും കാലവുംകൂടി ഒത്തുവന്നില്ല. ഇപ്പോൾ രണ്ടുമൊത്തു. ആട്ടെ, വിരോധമില്ല. എനിക്ക് നാൽപത്തൊന്നാണെങ്കിൽ നിനക്കു പന്ത്രണ്ട്" എന്നെഴുതി നമ്പൂരിയുടെ കയ്യിൽ കൊടുത്തു. നമ്പൂരി അതു കൊണ്ടുചെന്ന് രാവുത്തർക്കും കൊടുത്തു. അതിന്റെ പന്ത്രണ്ടാംദിവസം രാവുത്തരും മോതിരം കയ്യിൽ വാങ്ങിയതിന്റെ നാൽപത്തൊന്നാംദിവസം നമ്പിയും മരിച്ചു. അപ്പോൾ നമ്പിക്കു പ്രായം എഴുപത്തേഴു വയസ്സായിരുന്നു. അദ്ദേഹത്തോടുകൂടിത്തന്നെ അദ്ദേഹത്തിന്റെ വംശവും തീർന്നു എന്നുള്ളതു പറയണമെന്നില്ലല്ലോ.

## 55. ചില ഈശ്വരന്മാരുടെ പിണക്കം

ടിപ്പുസുൽത്തന്റെ ആക്രമണകാലത്തു ഗുരുവായുരപ്പനെ അവിടെ നിന്ന് ഇളക്കിയെടുത്ത് അമ്പലപ്പുഴയും പിന്നീട് മാവേലിക്കരെയും എഴുന്നള്ളിച്ചു കുടിയിരുത്തിയിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലോ. ഗുരുവായൂരപ്പനും അമ്പലപ്പുഴെ കൃഷ്ണസ്വാമിയും വാസ്തവത്തിൽ ആൾ ഒന്നുതന്നെയാണെങ്കിലും അവർ രണ്ടുപേരുംകൂടി അമ്പലപ്പുഴെ താമസിച്ചിരുന്ന കാലത്തു പല പിണക്കങ്ങളും മൽസരങ്ങളുമുണ്ടായിട്ടുള്ളതായി അനേകം ഐതിഹ്യങ്ങളുണ്ട്.

ഗുരുവായുരപ്പന്റെ പ്രീതിക്കായി നടത്തുന്ന നമസ്ക്കാരസ്സദ്യകൾക്കുള്ള കാളൻ മുതലായ സാധനങ്ങൾ വയ്ക്കുന്ന ഓട്ടുപാത്രങ്ങളിൽത്തന്നെ കിടക്കുകയല്ലാതെ, മറ്റു പാത്രങ്ങളിൽ പകരുക പതിവില്ലെന്നും എന്നാൽ ആ സാധനങ്ങൾക്കു കിളാവുചുവ ഉണ്ടാകാറില്ലെന്നുമുള്ളതു പ്രസിദ്ധമാണല്ലോ. എങ്കിലും ഗുരുവായൂരപ്പൻ അമ്പലപ്പുഴെ താമസിച്ചിരുന്ന കാലത്ത് നമസ്കാരത്തിനായി വച്ചുണ്ടാക്കുന്ന കാളനും മറ്റും കിളാവു ചുവകൊണ്ടു മനുഷ്യർക്കു ഉപയോഗിക്കാൻ നിവൃത്തിയില്ലാതായിത്തീർന്നു. ഇതിങ്ങനെ ആക്കീത്തീർത്തതു ഗുരുവായൂരപ്പനോടുള്ള സ്പർദ്ധ നിമിത്തം അമ്പലപ്പുഴെ കൃഷ്ണസ്വാമിയാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇതിനുപകരം ഗുരുവായൂരപ്പനും ചിലതു പ്രവർത്തിക്കാതിരുന്നില്ല. അമ്പലപ്പുഴെ കൃഷ്ണസ്വാമിക്കു പ്രതിദിനം മുപ്പത്താറു പറ പാൽകൊണ്ടു പഞ്ചസാരപ്പായസം പതിവുണ്ടായിരുന്നു. അതിൽ ഗുരുവായൂരപ്പൻ അട്ടയും മറ്റും കാണിച്ചു നിവേദ്യത്തിനു കൊള്ളാത്ത വിധത്തിലാക്കിത്തീർത്തുതുടങ്ങി. ഇങ്ങനെ ഇവർ തമ്മിലുള്ള സ്പർദ്ധയും മത്സരവും നിമിത്തം രണ്ടുപേർക്കും പൂജാനിവേദ്യാദികൾ നടത്താൻ നിവൃത്തിയില്ലാതെ വന്നതിനാൽ ഗുരുവായൂരപ്പനെ ടിപ്പുസുൽത്താന്റെ ഉപദ്രവം ശമിക്കുന്നതുവരെ മാവേലിക്കരെ കൊണ്ടുപോയി ഇരുത്തേണ്ടതായിവന്നു. ഗുരുവായൂരപ്പനെ കുടിയിരുത്തിയിരുന്ന സ്ഥലവും അവിടുത്തെ വകയയി ഒരു കിണറും ഇപ്പോഴും അമ്പലപ്പുഴെ കാൺമാനുണ്ട്.

ഇപ്രകാരം തന്നെ വൈക്കത്തപ്പനും ഏറ്റുമാനൂർ ദേവനും തമ്മിലും ചില പിണക്കങ്ങളുണ്ടായിട്ടുണ്ട്. 973-ാമാണ്ടു നാടുനീങ്ങിയ രാമവർമ്മ

മഹാരാജവു തിരുമനസ്സുകൊണ്ട് വൈക്കത്തപ്പനു വഴിപാടായി ഏഴര (ഏഴു വലിയതും ഒന്നു ചെറിയതും) പൊന്നാനകളെ (പ്ലാവുകൊണ്ടു പണിയിച്ചു സ്വർണ്ണകിടുകൊണ്ട് പൊതിയിച്ചു) തിരുവനന്തപുരത്തുനിന്ന് വൈക്കത്തേക്ക് കൊടുത്തയച്ചു. കൽപനപ്രകാരം ഹരിക്കാരന്മാർ പൊന്നാനകളെ വിരുത്തിക്കാരെക്കൊണ്ട് എടുപ്പിച്ചു കൊണ്ട് കരമാർഗ്ഗമായി പുറപ്പെട്ട് ഒരു ദിവസം ഏറ്റുമാനൂർ വന്നുചേർന്നു. പൊന്നാനകളെ ക്ഷേത്രത്തിന്റെ പടിഞ്ഞാറെ ഗോപുരത്തറയിലിറക്കിവച്ചു നട കാവൽക്കാരെ ഏൽപ്പിച്ചിട്ട് ഹരിക്കാരന്മാരും ചുമട്ടുകാരും കുളിക്കാനുമുണ്ണാനു പോയി. അവർ കുളിയും ഭക്ഷണവും കഴിഞ്ഞു വന്നു നോക്കിയപ്പോൾ പൊന്നാനകളുടെ തലയിൽ ഓരോ വലിയ സർപ്പങ്ങളിരിക്കുന്നതായി കണ്ടു. ആരെങ്കിലും അടുത്തു ചെന്നാൽ ആ ഭയങ്കര സർപ്പങ്ങൾ ഫണങ്ങൾ വിടർത്തിക്കൊണ്ട് ചീറ്റിത്തുടങ്ങും. അതിനാൽ എല്ലാവരും ഭയപ്പെട്ടു മാറിയതല്ലാതെ അടുത്തു ചെല്ലുന്നതിന് ആർക്കും ധൈര്യമുണ്ടായില്ല. പിന്നെ ഇതിനെപ്പറ്റി പ്രശനംവെപ്പിച്ചു നോക്കിയതിൽ, ഈ ആനകളെ താൻ വിട്ടയയ്ക്കുകയില്ലെന്നും ഇവ തനിക്കു വേണമെന്നുമാണ് ഏറ്റുമാനൂർ ദേവന്റെ അഭിപ്രായമെന്നു കാണുകയും ആ വിവരം തിരുമനസ്സറിയിക്കുന്നതിന് എഴുതി അയയ്ക്കുകയും പ്രശ്നത്തിൽ കണ്ടതുപോലെ തന്നെ മഹാരാജാവു തിരുമനസ്സിലേക്കു ഒരു ദർശനമുണ്ടാകുകയും ചെയ്തു. അതിനാൽ ആ പൊന്നാനകളെ ഏറ്റുമാനൂർ ദേവന്റെ ഭണ്ഡാരത്തിൽ എടുത്തുവച്ചുകൊള്ളുന്നതിനു കൽപിച്ചനുവദിച്ചു. ഇപ്പോഴും ഏറ്റുമാനൂർ ഭണ്ഡാരത്തിലിരിക്കുന്നവയും ഉത്സവകാലങ്ങളിൽ എഴുന്നള്ളത്തോടുകൂടി കൊണ്ട് നടക്കുന്നവയുമായ പൊന്നാനകൾ അവിടെ വന്നുചേർന്നതിപ്രകാരമാണ്.

വൈക്കത്തപ്പനു വഴിപാടായി നിശ്ചയിച്ച് ഉണ്ടാക്കിച്ചയച്ചവയായ പൊന്നാനകളെ ഏറ്റുമാനൂർ ദേവൻ ഇടയ്ക്കുവച്ച് തട്ടിയെടുത്തതിനാൽ വീണ്ടും ഏഴരപൊന്നാനകളെ ഉണ്ടാക്കിച്ചു വൈക്കത്തേക്കയയ്ക്കണമെന്ന് മഹാരാജാവു തിരുമനസ്സുകൊണ്ട് കൽപ്പിച്ചു നിശ്ചയിച്ചു. അപ്പോൾ ഒരു ദിവസം രാത്രിയിൽ തിരുമനസ്സിലേക്കു ഒരു ദർശനമുണ്ടായി. അതിന്റെ സാരം തനിക്കു പൊന്നാനയും മറ്റും വേണമെന്നില്ലെന്നും അതിന്റെ വില ചെലവാക്കി ഒരു സഹസ്രകലശം നടത്തിയാൽ മതിയെന്നുമായിരുന്നു. ഇതു വൈക്കത്തപ്പന്റെ കൽപനയാണെന്നു വിശ്വസിച്ചു മഹാരാജാവ്

തിരുമനസ്സുകൊണ്ട് അപ്രകാരംതന്നെ അതികേമകായി വൈക്കത്ത് ഒരു സഹസ്രസകലശം നടത്തിക്കുകയും ചെയ്തു. വൈക്കത്തപ്പനും ഏറ്റുമാനൂർ ദേവനും തമ്മിൽ ഇപ്പോഴും പിണക്കമാണെന്നാണ് ജനങ്ങളുടെ വിശ്വാസം. അതിനാൽ വൈക്കത്ത് അഷ്ടമി ദർശനത്തിന് ഇപ്പോഴും ഏറ്റുമാനൂർ ദേശക്കാരാരും പോകാറില്ല.

ആറന്മുള ദേവനും ശബരിമലശാസ്താവും തമ്മിലും പിണക്കമാണെന്നാണ് ജനങ്ങളുടെ വിശ്വാസം. അതിനാൽ ആറന്മുളക്കാർ ശബരിമലയ്ക്കു പോകാറില്ല. പണ്ടൊരിക്കൽ ആറന്മുളക്കാരായ ചിലർ ശബരിമലയ്ക്കു പോകുന്നതിനു നിശ്ചയിച്ച് "നൊയമ്പു" തുടങ്ങി. അപ്പോൾ അവർക്കു ആറന്മുളദേവൻ സ്വപ്നത്തിൽ പ്രത്യക്ഷമായി "എന്റെ ജനങ്ങൾ മല ചവിട്ടണമെന്നില്ല; സകലകാര്യസിദ്ധിക്കും എന്നെ സേവിച്ചുകൊണ്ടാൽ മതി" എന്നരുളിച്ചെയ്തു. എങ്കിലും അവർ അതിനെ വകവയ്ക്കാതെ യഥാകാലം ശബരിമലയ്ക്കു പോയി. ശബരിമലയ്ക്ക് പോകുന്നവർ "ശരണമയ്യപ്പോ" എന്നും "അയ്യപ്പസാമിയേ ശരണം" എന്നും മറ്റും വിളിച്ചു പറഞ്ഞു കൊണ്ടാണല്ലോ പോകുക പതിവ്. എന്നാൽ ആറന്മുളക്കാർ "ആറന്മുള സ്വാമിയേ ശരണം" എന്നു വിളിച്ചുകൊണ്ടാണ് പോയത്. അവർ ശബരിമലയ്ക്കു സമീപമായപ്പോൾ അയ്യപ്പസ്വാമിയുടെ നായ്ക്കൾ (കടുവാകൾ) വായും പൊളിച്ചുകൊണ്ട് അവരുടെ നേരെ പാഞ്ഞുചെന്നു. അതുകണ്ട് ആറന്മുളക്കാർ ഭയപരവശന്മാരായി പൂർവ്വാധികമുറക്കെ ആറന്മുളസ്വാമിയെ വിളിച്ചുതുടങ്ങി. അപ്പോൾ ആ വ്യാഘ്രങ്ങളുടെ വായിൽ അമ്പുകൾ വന്നു തറയ്ക്കുകയും അവ മടങ്ങിപ്പോവുകയും ചെയ്തു. ആ സമയം ശബരിമല ശാസ്താവിന്റെ വെളിപാടുണ്ടായി (വെളിച്ചപ്പാടു തുള്ളി) "ആറന്മുളക്കാർ എന്റെ നടയിൽ വരാൻ പാടില്ല" എന്നു കല്പിക്കുകയും ആറന്മുളക്കാർ അവിടെ ദർശനം കഴിക്കാതെ മടങ്ങിപ്പോവുകയും ചെയ്തു. അക്കാലം മുതൽക്കാണ് ആറന്മുളക്കാർ ശബരിമലയ്ക്കു പോകാതെയായത്. ആറന്മുള ദേവൻ മഹാവിഷ്ണുവിന്റെ ഒരവതാരമായ അർജുനനാണെന്നാണല്ലോ സങ്കൽപം. അതിനാൽ ശബരിമലയയ്യപ്പന്റെ നായ്ക്കളുടെ നേരെ ശരമയച്ചത് ആ ദേവൻ തന്നെയാണെന്നാണ് വിശ്വാസം.

ഇങ്ങനെ കേരളത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള അനേകം ദേവന്മാർ തമ്മിൽ പല പിണക്കങ്ങളുമുണ്ടായിട്ടുള്ളതിനും ഇപ്പോഴും പിണക്കമാണെ

ന്നുള്ളതിനും വളരെ ഐതിഹ്യങ്ങളുണ്ട്. ഇവയെല്ലാം മനുഷ്യരുടെ സങ്കൽപത്തിൽനിന്നുണ്ടായിട്ടുള്ളവയായിരിക്കാനല്ലാതെ കാരണമില്ലല്ലോ.

# 56. പറങ്ങോട്ടു നമ്പൂരി

ബ്രിട്ടിഷുമലബാറിൽ 'പറങ്ങോട്' എന്നില്ലപ്പേരായി ഒരു നമ്പൂരിയുണ്ടായിരുന്നു. അദ്ദേഹം സകല വേദശാസ്ത്രങ്ങളും പുരാണേതിഹാസാദികളും ഗ്രഹിച്ചിട്ടുള്ള ഒരു വിദ്വാനും പ്രകൃത്യാ വിരക്തനും ഈശ്വരഭക്തനുമായിരുന്നു. ഐഹികസുഖങ്ങളെല്ലാമുപേക്ഷിച്ച് അദ്ദേഹം കുറച്ചുകാലം ഈശ്വരനെ സേവിച്ചുകൊണ്ട് സ്വഗൃഹത്തിൽത്തന്നെ താമസിച്ചതിന്റെ ശേഷം അർത്ഥപുത്രമിത്രകളത്രാദികളെ എല്ലാമുപേക്ഷിച്ചു വളരെക്കാലം അന്യദേശങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. അങ്ങനെ പോയിപ്പോയി ഒടുവിൽ അദ്ദേഹം ഒരു വലിയ വനാന്തരത്തിൽ ചെന്നുചേർന്നു. അപ്പോഴേക്കും അദ്ദേഹം ക്ഷുൽപിപാസാദികൾകൊണ്ട് ഏറ്റവും പരവശനായിത്തീർന്നു. അതിനാൽ ഭക്ഷണപാനീയങ്ങളന്വേഷിച്ചുകൊണ്ട് അദ്ദേഹം ആ വനാന്തരത്തിൽ ചുറ്റുസഞ്ചരിച്ചു. അപ്പോൾ ദൈവഗത്യാ ഒരു മുനിവരാശ്രമം കണ്ടെത്തുകയും അവിടെ തപസ്സു ചെയ്തുകൊണ്ടിരുന്ന മഹർഷിശ്രേഷ്ഠന്റെ അടുക്കൽചെന്നു തനിക്കു വിശപ്പും ദാഹവും ദുസ്സഹമായിത്തീർന്നിരിക്കുന്നുവെന്നും അവയെ ശമിപ്പിക്കുന്നതിനു വല്ലതും തരണമെന്നും യാചിക്കുകയും ചെയ്തു. അതുകേട്ട് ആ മഹർഷിശ്രേഷ്ഠൻ ചില ഭക്ഷണസാധനങ്ങളും മറ്റും കൊടുത്ത് ആ നമ്പൂരിയെ സംതൃപ്തനാക്കിയതിന്റെ ശേഷം, "അങ്ങ് ആരാണ്? എന്തിനായിട്ടാണ് ഇവിടെ വന്നത്" എന്നും മറ്റും ചോദിച്ചു. അപ്പോൾ നമ്പൂരി താനൊരു ബ്രാഹ്മണനാണെന്നും മറ്റുമുള്ള പരമാർത്ഥമെല്ലാം മഹർഷിയെ ഗ്രഹിപ്പിച്ചു. ഉടനെ മഹർഷി, "അങ്ങു വേദാധ്യായനം ചെയ്തിട്ടില്ലേ" എന്നു ചോദിച്ചു. "ഉണ്ട്" എന്നു നമ്പൂരി പറഞ്ഞപ്പോൾ മഹർഷി. "എന്നാൽ അങ്ങേക്കു ക്ഷുൽപിപാസാദികളുടെ ബാധയുണ്ടാകാനിടയില്ലല്ലോ. ആട്ടെ, വേദം മുഴുവനും അങ്ങു പഠിച്ചപ്രകാരം ഒന്നു ചൊല്ലിക്കേൾക്കട്ടെ" എന്നു പറഞ്ഞു. അതു കേട്ടു നമ്പൂരി വേദം മുഴുവനും താൻ പഠിച്ചിരുന്നതുപോലെ ചൊല്ലിക്കേൾപ്പിച്ചു. അപ്പോൾ മഹർഷി, "ഇതുമുഴുവനും പിഴയാണ്; ഇതെല്ലാം മറന്നാൽ അങ്ങേക്കു ഞാൻ വേദമുപദേശിച്ചുതരാം. ഇതു മറക്കുന്നതിനു കുറച്ചു ദിവസം വടക്കോട്ടു തിരിഞ്ഞിരുന്ന് ഉരുവിട്ടാൽ മതി." എന്നു പറഞ്ഞു. അപ്രകാരം നമ്പൂരി വടക്കോട്ടു തിരിഞ്ഞിരുന്ന് ഏതാനും ദിവസം വേദം ഉരുവിടുകയും അപ്പോഴേക്കും അദ്ദേഹം പഠിച്ചിരുന്നതെല്ലാം മറക്കുകയും

ചെയ്തു. പിന്നെ ആ മഹർഷിശ്രേഷ്ഠൻ വേദം ആദിമുതൽ അവസാനംവരെ നമ്പൂരിക്ക് ഉപദേശിക്കുകയും വേദത്തിൽ ഇന്നിന്ന മന്ത്രങ്ങൾ ജപിച്ചുകൊണ്ടാൽ വിശപ്പും ദാഹവും ഉണ്ടാവുകയില്ലെന്നു പറഞ്ഞുകൊടുക്കുകയും ചെയ്തു. പിന്നെ നമ്പൂരി അപ്രകാരം ക്ഷുൽ പിപാസാദികളെ അടക്കിക്കൊണ്ടും യോഗാഭ്യാസം ചെയ്തുകൊണ്ടും ആ മഹർഷിയുടെ അടുക്കൽ താമസിച്ചു.

അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം രണ്ടു ദിവ്യപുരുഷന്മാർ അവിടെ വരുകയും മഹർഷിയെക്കണ്ട് എന്തോ ചിലതെല്ലാം പറഞ്ഞു പോവുകയും ചെയ്തു. അവരും മഹർഷിയുമായി ഉണ്ടായ സംഭാഷണ മെല്ലാം കേട്ടുവെങ്കിലും അതു മനുഷ്യഭാഷയിൽ അല്ലായിരുന്നതിനാൽ നമ്പൂരിക്ക് കാര്യമൊന്നും മനസ്സിലായില്ല. അതിനാൽ അദ്ദേഹം മഹർഷി യോട് ആ വന്ന ദിവ്യപുരുഷന്മാരാരായിരുന്നുവെന്നും അവർ പറഞ്ഞ തെന്തായിരുന്നുവെന്നും മറ്റും ചോദിച്ചു. അപ്പോൾ മഹർഷി, "ആ ദിവ്യന്മാർ കൈലാസവാസികളായ രണ്ടു ശിവഭൂതങ്ങളാണ്. ഇന്നു ശ്രീപാർവതിക്കു സോമവാരവ്രതമാകയാൽ കാൽകഴുകിച്ചൂട്ടിനു ഞാൻകൂടി ചെല്ലണമെന്നു ദേവി അരുളിച്ചെയ്തിരിക്കുന്നു എന്നാണ് അവർ പറഞ്ഞത്" എന്നു പറഞ്ഞു. അതു കേട്ടപ്പോൾ തനിക്കും കൂടി കൈലാസത്തിങ്കൽ പോയാൽക്കൊള്ളാമെന്നുള്ള ആഗ്രഹം കലശലായിത്തീരുകയാൽ നമ്പൂരി തന്നെക്കൂടി കൊണ്ടുപോകണമെന്നു മഹർഷിയോടപേക്ഷിച്ചു. അപ്പോൾ മഹർഷി, "അങ്ങ് അതിനിപ്പോൾ ശക്തനായിട്ടില്ല. ഇവിടെത്താമസിച്ചാൽ കുറച്ചുകാലം കഴിയുമ്പോൾ അങ്ങും അതിന് ശക്തനായിത്തീരുമാ യിരിക്കാം. അപ്പോൾ അതിനായിട്ടാഗ്രഹിച്ചാൽ മതി" എന്നു പറഞ്ഞു. അതൊന്നും സമ്മതിക്കാതെ നമ്പൂരി പിന്നെയും നിർബന്ധിക്കുകയാൽ ഒടുവിൽ മഹർഷി നമ്പൂരിയുടെ ഇഷ്ടംപോലെ ചെയ്യാമെന്നു സമ്മതിക്കു കയും എന്നാൽ കൈലാസത്തിൽച്ചെന്നാൽ അങ്ങുമിങ്ങുമൊക്കെ നോക്കു കയോ വല്ലതും സംസാരിക്കുകയോ ചെയ്യരുതെന്നും ഒന്നും മിണ്ടാതെ തല കുമ്പിട്ടു നിലത്തുതന്നെ നോക്കിക്കൊണ്ട് ഇരുന്നുകൊള്ളണമെന്നും മഹർഷി പറയുകയും അപ്രകാരമായിക്കൊള്ളാമെന്നു നമ്പൂരി സമ്മതി ക്കുകയും ചെയ്തു.

പോകാനുള്ള സമയമായപ്പോൾ മഹർഷി തന്റെ കൈയ്ക്കു പിടിച്ചുകൊണ്ട് കണ്ണടയ്ക്കാൻ നമ്പൂരിയോടു പറഞ്ഞു. നമ്പൂരി അപ്രകാരം

ചെയ്യുകയും അരനിമിഷംകൊണ്ട് രണ്ടുപേരും കൈലാസത്തിങ്കലെത്തുകയും ചെയ്തു. അപ്പോൾ കാൽ കഴുകിച്ചൂട്ടിനായി അവിടെ അസംഖ്യം മഹർഷിമാർ എത്തീട്ടുണ്ടായിരുന്നു. അവരെയൊക്കെ കാൽ കഴുകിച്ചത് ശ്രീപരമേശ്വരനായിരുന്നു. ആ കൂട്ടത്തിൽ പറങ്ങോട്ടു നമ്പൂരിയെയും ഭഗവാൻ കാൽകഴുകിച്ചു. ഉടനെ എല്ലാവരും ഉണ്ണാനിരുന്നു. അപ്പോഴേക്കും അവർക്കു കുടിക്കു നീർവീഴ്ത്താനായി ശ്രീപാർവതിയുടെ പുറപ്പാടായി. ദേവിയുടെ കാൽച്ചിലമ്പിന്റെ മഞ്ജുളനാദം കേട്ടുതുടങ്ങിയപ്പോൾത്തന്നെ നമ്പൂരിയുടെ മനസ്സിളകിത്തുടങ്ങി. ശ്രീപാർവ്വതി ഓരോരുത്തർക്കും മുറയ്ക്കു കുടിക്കു നീർവീഴ്ത്തി. ക്രമേണ നമ്പൂരിയുടെ അടുക്കൽ വന്നുചേർന്നു. അദ്ദേഹത്തിനു കുടിക്കു നീർവീഴ്ത്തിയ സമയം അദ്ദേഹം കുനിഞ്ഞിരിക്കുകയായിരുന്നു. എങ്കിലും ശ്രീപാർവ്വതിയുടെ പാദങ്ങൾ അദ്ദേഹം സ്പഷ്ടമായിക്കണ്ടു. "ഈ പാദങ്ങൾ തന്നെ ഇത്ര മനോഹരങ്ങളായിരിക്കുന്ന സ്ഥിതിക്ക് ഈ ദേവിയുടെ മുഖം എത്രമാത്രം സുന്ദരമായിരിക്കും! എന്തൊക്കെയായാലും അതൊന്നു കാണാതെ കഴിയുകയില്ല" എന്നു വിചാരിച്ച് നമ്പൂരി പതുക്കെയൊന്നു തലയുയർത്താൻ ഭാവിച്ചു.

അപ്പോൾ ദേവിയുടെ സമീപത്തു നിന്നിരുന്ന നന്ദികേശ്വരന്റെ ഒരു ഹൂങ്കാരം കേൾക്കപ്പെടുകയും നമ്പൂരി ബോധരഹിതനായി അവിടെ നിന്നു തെറിച്ചുപോവുകയും ചെയ്തു.

പിറ്റേ ദിവസം പ്രഭാതമായപ്പോൾ നമ്പൂരിക്കു ബോധം വീണു. അദ്ദേഹം കണ്ണുതുറന്നു നോക്കിയപ്പോൾ താൻ കിടക്കുന്നത് ഒരു കുളത്തിലാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. എങ്കിലും ഈ ദേശം ഏതാണെന്നും മറ്റും അദ്ദേഹത്തിനറിയാൻ പാടില്ലായിരുന്നു. അപ്പോൾ ഒരു വൃഷലി ചില പാത്രങ്ങൾ തേച്ചു മുക്കുന്നതിനായി ആ കുളത്തിൽ വന്നു. അവളോടു ചോദിച്ചപ്പോൾ ആ കുളം പൂമുള്ളിമനയ്ക്കലെ വകയാണെന്നും മറ്റും പറയുകയും നമ്പൂരി അവിടെ മുമ്പു പലപ്പോഴും പോയിരുന്നതുകൊണ്ട് അതു വാസ്തവം തന്നെയാണെന്നു മനസ്സിലാവുകയും ചെയ്തു. നമ്പൂരിക്കു സന്ധിബന്ധങ്ങളെല്ലാം തളർന്നിരുന്നുവെങ്കിലും അദ്ദേഹം ഒരു വിധം അവിടെ നിന്ന് കരയ്ക്കു കയറി. ആ സമയം പൂമുള്ളി മനയ്ക്കൽ അതികലശലായി ഒരു കരച്ചിലും പിഴിച്ചിലും അലയും മുറയുമെല്ലാം കേൾക്കുകയാൽ അതിന്റെ കാരണമെന്തെന്ന് അദ്ദേഹം ആ വൃഷലിയോടു ചോദിച്ചു. അപ്പോൾ അവൾ, "മനയ്ക്കലെ വലിയ തിരുമനസ്സിലേക്കു

വളരെ മോഹിച്ചിരുന്നുണ്ടായ ഏകപുത്രൻ ഇന്നലെ രാത്രിയിൽ പെട്ടെന്നുണ്ടായ എന്തോ സുഖക്കേടുനിമിത്തം മരിച്ചുപോയി. ആ തങ്കക്കട്ടപോലെയിരുന്ന ഓമനക്കുട്ടനു മൂന്നു വയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. അതിന്റെ ശവം ഇപ്പോൾ ദഹിപ്പിക്കാനെടുത്തുകൊണ്ടു പോവുകയാണ്. അതിന്റെ കോലാഹലമാണ് ഈ കേൾക്കുന്നത്" എന്നു പറഞ്ഞു.

ഇതു കേട്ട മാത്രയിൽ നമ്പൂരി മനയ്ക്കലേക്കു ചെന്നു. ആ സമയം വലിയ നമ്പൂരിപ്പാട്ടീന്നു തന്റെ ഏകപുത്രന്റെ മൃതശരീരം ദഹിപ്പിക്കാനായി എടുത്തു ചിതയിങ്കലേക്കു കൊണ്ടുപോവുകയായിരുന്നു. നമ്പൂരി അടുത്തുചെന്ന്, "ഹേ! അവിടുന്ന് ഒട്ടും വ്യസനിക്കേണ്ടാ, ഉണ്ണിയെ ഞാനിപ്പോൾ ജീവിപ്പിച്ചുതരാം. അതിനെ അവിടെ കിടത്തണം" എന്നു പറഞ്ഞു. ഇതു കേട്ടിട്ട് നമ്പൂരിപ്പാട്ടിലേക്ക് ഒട്ടും വിശ്വാസമുണ്ടായില്ല. എങ്കിലും മോഹാധിക്യം നിമിത്തം ആ മൃതശരീരത്തെ അവിടെക്കിടത്തി. നമ്പൂരി കുറച്ചു വെള്ളം കൈയിലേടുത്തു കണ്ണടച്ചു എന്തോ ഒരു മന്ത്രം ജപിച്ച് ഉണ്ണിയുടെ മുഖത്ത് തളിച്ചു. ഉണ്ണി ഉടനെ കണ്ണു തുറന്നു. നമ്പൂരി പിന്നെയും രണ്ടു പ്രാവശ്യം കൂടി വെള്ളം ജപിച്ചു തളിച്ചു. അപ്പോൾ മരിച്ചുകിടന്നിരുന്ന ഉണ്ണി സ്വസ്ഥശരീരനായി എണീറ്റ് "അച്ഛാ" എന്നു വിളിച്ചുകൊണ്ട് നമ്പൂരിപ്പാട്ടിലെ അടുക്കലേക്ക് ചെന്നു. അപ്പോൾ നമ്പൂരിപ്പാട്ടിലേക്കും അവിടെക്കൂടിയിരുന്ന ജനങ്ങൾക്കും മറ്റുമുണ്ടായ സന്തോഷവും അത്ഭുതവും എത്രമാത്രമെന്നു പറയാൻ പ്രയാസം.

പറങ്ങോട്ടു നമ്പൂരി നമ്പൂരിപ്പാട്ടിലേക്കു പരിചിതനായിരുന്നു. എങ്കിലും അപ്പോൾ ജടയും മുടിയുമൊക്കെ ധരിച്ചും മരവുരി ഉടുത്തും മറ്റുമിരുന്നതുകൊണ്ടും കണ്ടിട്ടും വളരെക്കാലമായിരുന്നതിനാലും അദ്ദേഹം ഇന്നാളാണെന്നു നമ്പൂരിപ്പാട്ടിലേക്കു തത്ക്കാലം മനസ്സിലായില്ല. പിന്നെ നമ്പൂരിപ്പാട്ടിന്നു ചോദിക്കുകയാൽ നമ്പൂരി തന്റെ ചരിത്രങ്ങളെല്ലാം നമ്പൂരിപ്പാട്ടിലെ ഗ്രഹിപ്പിച്ചു. അപ്പോൾ നമ്പൂരിപ്പാട്ടിലേക്കു നമ്പൂരിയുടെ മുഖച്ഛായ ഓർമ്മയിൽ വരുകയും അദ്ദേഹം പറഞ്ഞതെല്ലാം ശരിയെന്നു വിശ്വസിക്കുകയും ചെയ്തു.

പറങ്ങോട്ടുനമ്പൂരിക്ക് ആഭിജാത്യം സ്വൽപം കുറവായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ യോഗ്യതയും ദിവ്യത്വവും വിചാരിച്ചു

നമ്പൂരിപ്പാട്ടീന്ന് അദ്ദേഹത്തിനു തന്റെ പുരോഹിതസ്ഥാനം കൊടുത്തു തന്റെ കൂടെത്തന്നെ ആജീവനാന്തം താമസിപ്പിച്ചു.

# 57. പാക്കിൽ ശാസ്താവ്

പാക്കിൽ ശാസ്താവിന്റെ ക്ഷേത്രം തിരുവിതാംകൂറിൽ കോട്ടയം താലൂക്കിൽ നാട്ടകം പകുതിയിലാണ്. ഈ ക്ഷേത്രം പണ്ട് ഏറ്റവും പ്രസിദ്ധവും പ്രാധാന്യവുമുള്ളതായിരുന്നു. ഇതിനു പുരാതനത്വവും ഒട്ടും കുറവില്ല.

ശ്രീ പരശുരാമൻ കേരളത്തിന്റെ രക്ഷയ്ക്കായിട്ട് കിഴക്കു മലകളിലും പടിഞ്ഞാറു സമുദ്രതീരങ്ങളിലുമായി പല സ്ഥലങ്ങളിൽ ശാസ്താവിനെ പ്രതിഷ്ഠിച്ചിട്ടുണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ. പാക്കിൽശാസ്താവും ആ കൂട്ടത്തിലുള്ളതായി വിചാരിക്കാം. എന്നാൽ സ്വൽപം ഭേദമില്ലെന്നുമില്ല.

ഒരിക്കൽ ബ്രഹ്മാവു തന്റെ ഹേമകുണ്ഡത്തിൽനിന്ന് ഉദ്ഭൂതമായ ഒരു ശാസ്തൃവിഗ്രഹം അഗ്നിദേവന്റെ കയ്യിൽ കൊടുത്ത്, "ഇതു പരശുരാമന്റെ കയ്യിൽ കൊടുത്ത്, ഇതിനെ യഥോചിതം എവിടെയെങ്കിലും ഒരു നല്ല സ്ഥലത്തു പ്രതിഷ്ഠിക്കാൻ പറയണം" എന്നു പറഞ്ഞയച്ചു. അഗ്നിദേവൻ അപ്രകാരം ചെയ്യുകയാൽ പരശുരാമൻ ആ വിഗ്രഹവും കൊണ്ട് പുറപ്പെട്ട് "പാക്ക്" എന്നു പറഞ്ഞുവരുന്ന ആ സ്ഥലത്തു വന്നപ്പോൾ ഈ സ്ഥലം കൊള്ളാമെന്നു തോന്നുകയാൽ ആ ബിംബം അവിടെ പ്രതിഷ്ഠിച്ചു. എങ്കിലും അത് അവിടെ ഉറയ്ക്കാതെ ഇളകി ഉദ്ഗമിച്ചുകൊണ്ടിരുന്നു. പല പ്രാവശ്യം പിടിച്ചിരുത്തീട്ടും ബിംബമവിടെ ഇരിക്കായ്കയാൽ പരശുരാമൻ ഏറ്റവും വിഷണ്ണനായിത്തീർന്നു. ആ സമയം ദൈവഗത്യാ സാക്ഷാൽ പാക്കനാരും ഭാര്യയും കൂടി അവിടെ വന്നുചേർന്നു. പാക്കനാരെ കണ്ടപ്പോൾ പരശുരാമൻ പരമാർത്ഥമെല്ലാം പറഞ്ഞു. ഉടനെ പാക്കനാർ ആ ബിംബത്തിന്മേൽപ്പിടിച്ച് കീഴ്പ്പോട്ട് അമർത്തിക്കൊണ്ട് "ഇവിടെപ്പാർക്ക്" എന്നു പറഞ്ഞു. അതോടുകൂടി ബിംബം അവിടെ ഉറച്ചു. പാക്കനാർ "പാർക്ക്" എന്നു പറഞ്ഞതിനാൽ ആ ദേശത്തിനു "പാർക്ക്" എന്നു തന്നെ പേരു സിദ്ധിച്ചു. അതു കാലക്രമേണ "പാക്ക്" എന്നായിത്തീർന്നു. ഇപ്രകാരമൊക്കെയാണ് പാക്കിൽ ശാസ്താവിന്റെ ആഗമം. അതിനാൽ ഈ ശാസ്താവിനെ പ്രതിഷ്ഠിച്ചതു പരശുരാമനാണെന്നും പാക്കനാരാണെന്നും അഗ്നിദേവനാണെന്നും ഓരോരുത്തർ ഓരോവിധം പറയുന്നു.

പ്രതിഷ്ഠ കഴിഞ്ഞു പരശുരാമൻ പോയതിന്റെ ശേഷം ശാസ്താവ് ദിവ്യനായ പാക്കനാർക്കു പ്രത്യക്ഷീഭവിക്കുകയും "പാക്കനാരെ ആണ്ടിലൊരിക്കലെങ്കിലും ഇവിടെ കണ്ടാൽ കൊള്ളാമെന്നുണ്ട്" എന്നരുളിച്ചെയ്കയും അങ്ങനെയാകാമെന്നു പാക്കനാർ സമ്മതിക്കുകയും ചെയ്തു. പാക്കനാർ മുറം വിറ്റുകൊണ്ട് സഞ്ചരിച്ചിരുന്ന അവസരത്തിലാണ് അവിടെച്ചെന്നിരുന്നത്. അതുപോലെ പാക്കനാർ പിന്നെയും ആണ്ടുതോറും കർക്കടക സംക്രാന്തിനാൾ അവിടെ ചെന്നിരുന്നു. പാക്കനാരുടെ മുറക്കച്ചവടം പ്രസിദ്ധമാണല്ലോ. പാക്കനാർ പതിവായി കർക്കടകസംക്രാന്തിനാൾ പാക്കിൽച്ചെന്നിരുന്നതിന്റെ സ്മാരകമായി ഇപ്പോഴും അവിടെ കർക്കടക സംക്രാന്തിതോറും ജനങ്ങൾ കൂടി ഒരു കച്ചവടം നടത്തിവരുന്നുണ്ട്. അതിനു 'സംക്രാന്തിവാണിഭം" എന്നാണ് പേരു പറഞ്ഞുവരുന്നത്. ആ ദിവസം അവിടെ പലജാതിക്കാരായി അസംഖ്യം ആളുകൾ കൂടുകയും കച്ചവടത്തിനായി അനേകം സാമാനങ്ങൾ കൊണ്ടുവരുകയും ചെയ്യുന്നുണ്ട്. എന്നാൽ വരുന്നവരിൽ അധികം പേരും പറയറും പുലയരും സാമാനങ്ങളിൽ അധികവും കുട്ട, മുറം മുതലായവയുമായിരിക്കും.

പ്രതിഷ്ഠാനന്തരം പരശുരാമൻ തദ്ദേശവാസികളായ ജനങ്ങളെ അവിടെ വരുത്തി ഈ ശാസ്താവിനെ എല്ലാവരും ദേശപരദേവതയായി ആദരിക്കുകയും ആചരിക്കുകയും ചെയ്യണമെന്നു ഉപദേശിച്ചു. അതനുസരിച്ചു ജനങ്ങൾ കൂടി അവിടെ ഉപായത്തിൽ ഒരമ്പലം പണികഴിപ്പിക്കുകയും സമീപസ്ഥനായ അയർക്കാട്ടു നമ്പൂരിയെക്കൊണ്ട് കലശം നടത്തിക്കുകയും ചെയ്തു. ആ ദേവന് ആദ്യം നിവേദ്യം കഴിച്ചതു നാഴിയരിവച്ച് അതിന്റെ മുകളിൽ ഒരു തുടം വെണ്ണയും വച്ചാണ്. അതിനാൽ അങ്ങനെയുള്ള നിവേദ്യം ആ ദേവനു വളരെ പ്രധാനവും പ്രിയതരവുമായിത്തീർന്നു. അങ്ങനെ വഴിപാടായിട്ട് ഇപ്പോഴും പലരും അവിടെ നടത്തിവരുന്നുണ്ട്. അതിനു നാഴിയരിയും വെണ്ണയും എന്നാണ് പേരു പറഞ്ഞുവരുന്നത്.

ദേശക്കാർക്കൂടി ഉപായത്തിൽ ആദ്യം പണികഴിപ്പിച്ച ഈ ക്ഷേത്രത്തിനു പിന്നീടു വേണ്ടുന്ന പുഷ്ടിയൊക്കെ വരുത്തിയതു തെക്കുംകൂർ രാജാവാണ്. ഒരു കാലത്തു നാടുവാണിരുന്ന തെക്കുംകൂർ രാജാവ് ആണ്ടുതോറും മകരസംക്രാന്തിക്ക് ശബരിമല ക്ഷേത്രത്തിൽപ്പോയി സ്വാമിദർശനം കഴിച്ചുവന്നിരുന്നു. ആ തമ്പുരാനു പ്രായാധിക്യം

കൊണ്ടുള്ള ക്ഷീണം നിമിത്തം അതു ദുഷ്ക്കരമായിത്തുടങ്ങിയതിനാൽ ഒരാണ്ടിൽ അവിടെച്ചെന്നിരുന്നപ്പോൾ നടയിൽ തൊഴുതുകൊണ്ടുനിന്ന് "എന്റെ സ്വാമിൻ! ഇവിടെ വന്നു ദർശനം കഴിച്ചപോകാൻ ഞാൻ ശക്തനല്ലാതെയായിത്തീർന്നിരിക്കുന്നു. ഇതു മുടങ്ങീട്ടു ജീവിച്ചിരിക്കുക യെന്നുള്ളത് എനിക്കു പരമസങ്കടമാണ്. അതിനാൽ ഇതിന് എന്തെങ്കിലും നിവൃത്തിയുണ്ടാക്കിത്തരണേ" എന്നു ഭക്തിപൂർവം പ്രാർത്ഥിച്ചു. അന്നു രാത്രിയിൽ തമ്പുരാൻ കിടന്നുറങ്ങിയിരുന്ന സമയം ഒരാൾ അടുക്കൽ ച്ചെന്ന്, "ഇവിടെ വന്ന് എന്നെ ദർശിക്കുന്നതിന് നിവൃത്തിയില്ലാത്തവർ എന്റെ കിഴക്കേ നടയിൽ വന്ന് എന്നെക്കണ്ടാലും മതി. പാക്കിൽ പാർക്കുന്നതും ഞാൻ തന്നെയാണ്" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. ഉണർന്ന് ഉടനെ കണ്ണുതുറന്നു നോക്കിയപ്പോൾ അവിടെയെങ്ങും ആരെയും കണ്ടില്ല. അതിനാൽ ഇത് കരുണാനിധിയായ ശബരിമല ശാസ്താവു തന്റെ പ്രാർത്ഥനയെ കൈക്കൊണ്ട് അരുളിച്ചെയ്തതാണെന്നു തന്നെ തമ്പുരാൻ വിശ്വസിച്ചു.

തമ്പുരാൻ ശബരിമലയിൽനിന്ന് തിരിയെ രാജധാനിയിൽ എത്തിയതിന്റെ ശേഷം ഒട്ടും താമസിയാതെ പാക്കിൽ ശാസ്താവിന്റെ അമ്പലം, നാലമ്പലം, ബലിക്കൽപ്പുരം, വാതിൽമാടം മുതലായവയോടു കൂടി ഭംഗിയായി പണിയിക്കുന്നതിനു കൽപന കൊടുത്തു. രണ്ടുമൂന്നു മാസംകൊണ്ട് അമ്പലം പണിയും പരിവാര പ്രതിഷ്ഠയും കലശവും നടത്തിക്കുകയും ഉത്സവം മുതലായ ആട്ടവിശേഷങ്ങൾക്കും മാസവിശേഷ ങ്ങൾക്കും നിത്യനിദാനം മുതലായതിനും പതിവുകൾ നിശ്ചയിക്കുകയും അവയ്ക്കെല്ലാം വേണ്ടിടത്തോളം വസ്തുവകകൾ ദേവസ്വംപേരിൽ പതിച്ചുകൊടുക്കുകയും ചെയ്തു. ആകെപ്പാടെ പാക്കിൽ ക്ഷേത്രം ഒരു മഹാക്ഷേത്രമാക്കിത്തീർത്തു എന്നു പറഞ്ഞാൽ മതിയല്ലോ. ക്ഷേത്രം പണി കഴിഞ്ഞിട്ട് അന്നു കലശം നടത്തിച്ചതും അയർക്കാട്ടു നമ്പുരിയെക്കൊണ്ടുതന്നെയാണ് അതിനാൽ ആ നമ്പൂരി ആ ക്ഷേത്രത്തിലെ തന്ത്രിയായിത്തീർന്നു. ഇപ്പോഴും അവിടെ തന്ത്രി അദ്ദേഹം തന്നെ. അക്കാലം മുതൽ തെക്കുംകൂർ രാജാക്കന്മാർ പാക്കിൽ ശാസ്താവിനെ അവരുടെ ഒരു പരദേവതയായി ആചരിച്ചുതുടങ്ങുകയും ചെയ്തു. അവർ അക്കാലത്തു മാസത്തിലൊരിക്കലെങ്കിലും അവിടെപ്പോയി സ്വാമിദർശനം കഴിക്കാതെയിരിക്കാറില്ല. അന്നു രാജധാനി കോട്ടയത്തു

തളിയിലായിരുന്നതിനാൽ പാക്കിൽ ക്ഷേത്രത്തിലേക്കു നാലഞ്ചു നാഴികയിലധികം ദൂരമുണ്ടായിരുന്നില്ല. അതിനാൽ അങ്ങോട്ടു കൂടെക്കൂടെ പ്പോകുന്നതിനു സൗകര്യവുമുണ്ടായിരുന്നു.

പെരുമാക്കന്മാരുടെ ഭരണാനന്തരം കേരളരാജ്യം പല ഖണ്ഡങ്ങളായി ഭാഗിച്ചു ചില രാജാക്കന്മാരും ഇടപ്രഭുക്കന്മാരും പ്രത്യേകം പ്രത്യേകം ഭരിച്ചുതുടങ്ങിയപ്പോൾ അവർ തമ്മിൽ കൂടെക്കൂടെ യുദ്ധമുണ്ടാവുക സാധാരണമായിത്തീർന്നു. അതിനാൽ അവർക്കെല്ലാവർക്കും പ്രത്യേകം പ്രത്യേകം സൈന്യങ്ങളെ ശേഖരിക്കേണ്ടത് അത്യാവശ്യമായും വന്നുകൂടി. തെക്കുംകൂർ രാജാവും ഇക്കൂട്ടത്തിൽ പ്രാധനപ്പെട്ട ഒരിടപ്രഭുവായിരുന്ന തിനാൽ അദ്ദേഹത്തിനു ഒരു സൈന്യശേഖരം വേണ്ടിവന്നു. അതിനാൽ അദ്ദേഹം രാജ്യത്തുള്ള ഓരോ കരകളിലും ഓരോരുത്തരെ ആശാന്മാരായി നിശ്ചയിക്കുകയും അവർക്കെല്ലാം ചില സ്ഥാനമാനങ്ങളും മറ്റും കല്പിച്ചു കൊടുക്കുകയും ആ ആശാന്മാർ ഓരോ കരകളിലും കളരികൾ കെട്ടി നാട്ടുകാരായ പുരുഷന്മാരെയല്ലാം ആയോധനവിദ്യ അഭ്യസിപ്പിക്കണമെന്ന് ഏർപ്പാടു ചെയ്യുകയും അങ്ങനെ അവിടേക്കു ധാരാളം സൈന്യങ്ങളുണ്ടാ യിത്തീരുകയും ചെയ്തു. എന്നു മാത്രമല്ല, ഇപ്രകാരം യുദ്ധം അഭ്യസിക്ക പ്പെടുന്നവർക്കു ആണ്ടിലൊരിക്കൽ ഒരു പരീക്ഷ നടത്തണമെന്നും ആ പരീക്ഷ നടത്തുന്നതു പാക്കിൽ ശാസ്താവിന്റെ സന്നിധിയിൽവച്ചു വേണമെന്നും നിശ്ചയിച്ചു.

ആണ്ടുതോറും വിജയദശമിക്കു വിദ്യാംരംഭം കഴിഞ്ഞിട്ട് രാജാവ് ഒരു നല്ല ദിവസം നിശ്ചയിച്ച് പ്രസിദ്ധപ്പെടുത്തും. ആ ദിവസം രാജ്യത്തുള്ള സകല കരകളിൽനിന്നും ആശാന്മാർ അവരവരുടെ ശിഷ്യന്മാരോടുകൂടി പാക്കിൽ വന്നുചേരും. അപ്പോൾ രാജാവും അവിടെയെത്തും. പിന്നെ പോരാളികളായിട്ടുള്ളവരെ യഥായോഗ്യം രണ്ടുഭാഗമായി തിരിച്ചു നിർത്തും. അവർ തെക്കും വടക്കുമായി പിരിഞ്ഞ് അണിനിരക്കും. എല്ലാവരും സന്നദ്ധരായി നിന്നു കഴിയുമ്പോൾ യുദ്ധം തുടങ്ങുന്നതിന് രാജാവ് കല്പനകൊടുക്കും. ഉടനെ യുദ്ധമാരംഭിക്കുകയും ചെയ്യും. ഇങ്ങനെയൊക്കെയായിരുന്നു ഇതിന്റെ പതിവ്. ഈ പരീക്ഷായുദ്ധത്തിന് പാക്കിൽ പട എന്നാണ് പേരു പറഞ്ഞുവന്നിരുന്നത്. ഈ യുദ്ധത്തിനായി പാക്കിൽ ക്ഷേത്രത്തിനുസമീപം മതിൽക്കുപുറത്തായിട്ട് ഏതാനും സ്ഥലം ഒഴിച്ചിട്ടിരുന്നു. ആ സ്ഥലത്തിന് 'പടനിലം' എന്നാണ് നാമകരണം

ചെയ്തിരിക്കുന്നത്. ഈ യുദ്ധത്തിൽ ജയിക്കുന്നവർക്കു സൈന്യത്തിൽ ചില സ്ഥാനങ്ങളും ചില സമ്മാനങ്ങളും മറ്റും രാജാവു കൽപിച്ചു കൊടുക്കുകയും ചെയ്തിരുന്നു.

യുദ്ധത്തിൽ ജയിക്കുന്നതിനു പ്രധാനമായി സഹായിക്കുന്ന ദേവന്മാർ വേട്ടയ്ക്കൊരു മകനും ശാസ്താവുമാണെന്നാണല്ലോ വച്ചിരിക്കുന്നത്. അതിനാൽ തെക്കുംകൂർ രാജാവും രാജ്യവാസികളും മാത്രമല്ല, മറ്റു ചില രാജാക്കന്മാരും കോയിത്തമ്പുരാക്കന്മാരും കൂടി പാക്കിൽ ശാസ്താവിനെ ഒരു പരദേവതയായിട്ടാണ് ആചരിച്ചുവരുന്നത്. നാട്ടുരാജാക്കന്മാർ തമ്മിൽ യുദ്ധമില്ലാതായപ്പോൾ മുതൽ അതിനൊക്കെ സ്വല്പം കുറവു വന്നു തുടങ്ങി. എങ്കിലും, പള്ളം, ലക്ഷ്മീപുരം, അനന്തപുരം, പാലിയക്കര, ഗ്രാമം മുതലായ കോയിത്തമ്പുരാക്കന്മാരുടെ കൊട്ടാരങ്ങളിലും മറ്റും കൊച്ചുതമ്പുരാക്കന്മാരുടെ അന്നപ്രാശനവും കൊച്ചുതമ്പുരാട്ടിമാരുടെ പള്ളിക്കെട്ടു കഴിഞ്ഞാൽ പാക്കിൽ കൊണ്ടുചെന്നു ദർശനം കഴിപ്പിച്ചു കൊണ്ടുപോവുക ഇപ്പോഴും പതിവുണ്ട്.

ശബരിമലശാസ്താവും പാക്കിൽ ശാസ്താവും ഒന്നുതന്നെയെന്നാണ് ജനങ്ങളുടെ വിശ്വാസം. ശബരിമലയ്ക്ക് പോകുവാൻ സാധിക്കാത്തവരും മറ്റുമായി അനേകം ജനങ്ങൾ മകരസംക്രാന്തിക്കു പാക്കിൽ പോയി ദർശനം കഴിക്കുക ഇപ്പോഴും പതിവാണ്.

പാക്കിൽ ശാസ്താവിനു മുൻകാലങ്ങളിൽ ഇപ്രകാരമെല്ലാം പ്രസിദ്ധിയും പ്രാധാന്യവും ഉണ്ടായിരുന്നുവെങ്കിലും തെക്കുംകൂർ രാജ്യം തിരുവിതാംകൂറിൽ ചേർന്നതോടുകൂടു അതിനൊക്കെ വളരെ ഭേദഗതി വന്നുപോയി. എങ്കിലും ദേവസാന്നിദ്ധ്യത്തിന് ഇപ്പോഴും അവിടെ യാതൊരു മാറ്റവും വന്നിട്ടില്ല. ആ ദേശക്കാർ ഇപ്പോഴും ആ ശാസ്തവിനെ തങ്ങളുടെ ദേശപരദേവതയായിട്ടുതന്നെ ആചരിച്ചുവരുന്നുണ്ട്. ആണ്ടുതോറുമുള്ള ഉത്സവത്തിനു സർക്കാരിൽനിന്നു സ്വല്പം നെല്ലും പണവും പതിച്ചുവച്ചിട്ടുണ്ടെങ്കിലും പോരാത്തതെല്ലാം ചെലവുചെയ്ത് ഉത്സവം കേമമാക്കുന്നതും അഹസ്സുകൾ നടത്തുന്നതും ഇപ്പോഴും ദേശക്കാർ തന്നെയാണ്.

പാക്കിൽ ശാസ്താവിന്റെ മാഹാത്മ്യങ്ങൾ പറയുകയാണെങ്കിൽ വളരെയുണ്ട്. വിസ്തരഭയത്താൽ അതിനായി ഇപ്പോൾ തുനിയുന്നില്ല.

# 58. കൊടുങ്ങല്ലൂർ വസൂരിമാല

മേലെഴുതിയിരിക്കുന്ന പേർ കൊടുങ്ങല്ലൂർ വെളിച്ചപ്പാട് എന്നു പറഞ്ഞു ഭിക്ഷയ്ക്കു നടക്കുന്നവർ പറഞ്ഞെങ്കിലും കേട്ടിട്ടില്ലാത്തവർ കേരളത്തിൽ അധികമുണ്ടെന്നു തോന്നുന്നില്ല. എന്നാൽ അതാരാണെന്നും ആ മൂർത്തിയുടെ ഉത്ഭവം ഏതു പ്രകാരമാണെന്നും മറ്റും അറിഞ്ഞിട്ടുള്ളവർ ചുരുക്കമാണെന്നാണ് തോന്നുന്നത്. അതിനാൽ വസൂരീമാലയുടെ ഒരു വിവരണം അനാവശ്യമാവുകയില്ലെന്നു കേവലം വിശ്വസിക്കുന്നു.

ത്രൈലോക്യകണ്ടകനായി ദാരുകൻ എന്നൊരസുരനുണ്ടായിരുന്നു എന്നും അവനെ നിഗ്രഹിക്കുന്നതിനായി ശ്രീപരമേശ്വരന്റെ മൂന്നാം തൃക്കണ്ണിൽനിന്നു ഭദ്രകാളി അവതരിക്കുകയും ആ ദേവി യുദ്ധത്തിൽ അവനെ കൊല്ലുകയും ചെയ്തുവെന്നും മുറ്റുമുള്ള കഥ മാർക്കണ്ഡേയപുരാണത്തിൽ അന്തർഭൂതമായ ഭദ്രോൽപ്പത്തിപ്രകരണം വായിച്ചു മറ്റും എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. ആ ദാരുകാസുരന്റെ ഭാര്യ മയാസുരന്റെ പുത്രിയായ മനോദരി എന്ന സുന്ദരിയായിരുന്നു. ദാരുകൻ ഭദ്രകാളിയുമായുള്ള യുദ്ധത്തിൽ മരിച്ചുപോകുമെന്ന് ഏകദേശം തീർച്ചയായപ്പോൾ മനോദരി കൈലാസസമീപത്തിങ്കൽ ചെന്നു ശ്രീപരമേശ്വരനെക്കുറിച്ച് അതികഠിനമായ തപസ്സുതുടങ്ങി. അവൾ വളരെക്കാലം തപസ്സുചെയ്തിട്ടും ഭഗവാൻ പ്രസാദിക്കുകയോ അവൾക്കു വല്ല വരവും കൊടുക്കുകയോ ചെയ്തില്ല. അതിനാൽ ശ്രീപാർവ്വതി "അല്ലയോ ഭഗവാനേ! പ്രാണനാഥാ! ഈ സ്ത്രീ ഭഗവാനെക്കുറിച്ച് അവളുടെ അഭീഷ്ടങ്ങളെക്കൊടുത്തയയ്ക്കാത്തതെന്താണ്?" എന്നു ചോദിച്ചു. ശ്രീപരമേശ്വരൻ: " അല്ലയോ ഭദ്രേ! പ്രാണപ്രിയേ! ഇവൾ ഏറ്റവും ദുഷ്ടയാണ്. ഇവളുടെ ഭർത്താവായ ദാരുകാസുരനു ബ്രഹ്മാവു വേണ്ടുന്ന വരങ്ങളെല്ലാം കൊടുക്കുക നിമിത്തം അവൻ ത്രൈലോക്യവാസികളെ എത്രമാത്രം ഉപദ്രവിച്ചു എന്നുള്ളത് ഭവതിക്കുമറിയാമല്ലോ. ഇവളുടെ ഇഷ്ടപ്രകാരമുള്ള വരം ഞാൻ കൊടുക്കുകയാണെങ്കിൽ ഇവളും ലോകോപദ്രവകാരിണിയായിത്തീരും. അതിനാലാണ് ഞാൻ ഇവൾക്കു വരമൊന്നും കൊടുക്കാതെയിരിക്കുന്നത്. ദാരുകനെ ഇപ്പോൾ നമ്മുടെ പുത്രിയായ ഭദ്രകാളി നിഗ്രഹിച്ചിരിക്കും.

അവന്റെ ഉപദ്രവം തീർന്നപ്പോഴേക്കും മറ്റൊരു ഉപദ്രവം ഉണ്ടാക്കിവച്ചു എന്നു വരുതുന്നതു കഷ്ടമാണല്ലോ.

ശ്രീപാർവതി, "അതൊക്കെ ശരിതന്നെ. എങ്കിലും ആശ്രയിക്കുന്നവരെ അനുഗ്രഹിക്കാതിരിക്കുന്നതും കഷ്ടമാണല്ലോ. ഇവളുടെ ഭർത്താവിനെ നമ്മുടെ പുത്രി നിഗ്രഹിച്ചുവെങ്കിൽ ഇവളിപ്പോൾ അനാഥയായ ഒരു വിധവയായിതീർന്നിരിക്കുന്നു. ഇവളെ അവിടുന്ന് അനുഗ്രഹിക്കാത്തപക്ഷം ഇവൾക്കു ഇനി ആരാണ് ഒരു ശരണം? അതിനാൽ എന്തെല്ലാമായാലും അവിടുന്നു ഇവളെ അനുഗ്രഹിച്ചയയ്ക്കണം" എന്നു പറഞ്ഞു. ഇപ്രകാരം ശ്രീ പാർവതിയുടെ നിർബന്ധം നിമിത്തം ഭഗവാൻ ശ്രീപരമേശ്വരൻ തന്റെ ദേഹത്തിലെ വിയർപ്പുവെള്ളം വടിച്ചെടുത്തു കൊടുത്തിട്, "നീ ഇതു കൊണ്ടുപോയി മനുഷ്യരുടെ ദേഹതിൽ തളിക്കുക. നിനക്കു വേണ്ടുന്നതെല്ലാം മനുഷ്യർ തരും" എന്നരുളിച്ചെയ്തു മനോദരിയെ അയച്ചു.

മനോദരി ഇപ്രകാരം ഭഗവാന്റെ അനുഗ്രഹം വാങ്ങിക്കൊണ്ടു കൈലാസത്തിങ്കിൽ പുറപ്പെടു. മദ്ധ്യേമാർഗ്ഗം അവൾ ഭദ്രകാളിയെക്കണ്ടു. ഭദ്രകാളി ദാരുകനെ കൊന്ന് അവന്റെ ശിരസ്സു മുറിച്ചെടുത്ത് ഇടതുകൈയിൽ വഹിച്ചു കൊണ്ടും വേതാളിയുടെ കഴുത്തിൽ കയറി ഭൂതപ്രേതപിശാചാദികളൊടുംകുടി ജയഭേരി മുഴക്കിച്ചുകൊണ്ടും ആർത്തിവിളിച്ചുകൊണ്ടും കൈലാസത്തിങ്കലേക്കുള്ള വരവായിരുന്നു. ഈ ഘോഷയാത്ര കണ്ടിട്ട് മനോദരിക്ക് ഒട്ടു രസിച്ചില്ലെന്നല്ല വളരെ വ്യസനമുണ്ടാകുകയും ചെയ്തു. ഈ ദുഷ്ട എന്റെ ഭർത്താവിനെ കൊന്നുവല്ലോ. അതിനാൽ ഇത് ആദ്യം ഇവളിൽത്തന്നെ പ്രയോഗിക്കാം എന്നു വിചാരിച്ചു മനോദരി ശ്രീപരമേശ്വരൻ കൊടുത്ത വിയർപ്പുവെള്ളത്തിൽ നിന്ന് സ്വല്പമെടുത്തു ഭദ്രകാളിയുടെ ദേഹത്തിൽ തളിച്ചു. ഉടനെ ഭഗവതിയുടെ ദേഹത്തിലെല്ലാം കുരുക്കൾ പുറപ്പെട്ടു. തലവേദന പനി മുതലായ സുഖക്കേടുകൾ കൊണ്ടു ദേവി ഏറ്റവും പരവശയായിത്തീർന്നു. അതിനാൽ ഭഗവതി ഒരുവിധം വാഹനത്തിൽ നിന്നിറങ്ങി വഴിയിൽത്തന്നെ കിടപ്പായി. ഉടനെ ഭൂതഗണങ്ങളിൽ ചിലർ ഓടിച്ചെന്നു വിവരം ശ്രീപരമേശ്വരന്റെ അടുക്കൽ ഉണർത്തിച്ചു. അതുകേട്ടു ഭഗവാൻ ഏറ്റവും കോപത്തോടു വ്യസനത്തോടും കൂടി ആസനത്തിങ്കൽ നിന്ന് എണീറ്റു. അപ്പോൾ ഭഗവാന്റെ ചെവിയിൽനിന്ന് ഒരു ഭയങ്കരമൂർത്തി

ഉത്ഭവിച്ചു. ഉടനെ ഭഗവാൻ ആ തനുജനെ അടുക്കൽ വിളിച്ചു. "അല്ലയോ വത്സാ, ഞാൻ നിനക്കു ഘണ്ടാകർണ്ണൻ എന്നു പേരിട്ടിതിക്കുന്നു. നീ ക്ഷണത്തിൽ പോയി നിന്റെ സഹോദരിയുടെ അവശത തീർത്തു വരണം. അവൾ ഏറ്റവും പരവശയായി വഴിയിൽ കിടക്കുന്നു എന്നരുളിച്ചെയ്തു.

ഉടനെ ഘണ്ടാകർണ്ണൻ ശ്രീ പരമേശ്വരന്റെ പാദങ്ങളിൽ വീണു നമസ്കരിച്ച് അനുഗ്രഹവും വാങ്ങിക്കൊണ്ട് പുറപ്പെട്ടു. കുറെ ദൂരം ചെന്നപ്പോൾ പരവശയായി വഴിയിൽ കിടന്നിരുന്ന ഭദ്രകാളിയെ കണ്ടിട്ട് ആ ശിവപുത്രൻ ഭദ്രകാളിയുടെ പാദം മുതൽ നക്കി കുരുക്കളെല്ലാം തിന്നൊടുക്കി. ഒടുക്കും മുഖത്തു നക്കാനായി ഭാവിച്ചപ്പോൾ ഭദ്രകാളിമുഖം തിരിച്ചുകൊണ്ട് "നീ എന്റെ സഹോദരനാണല്ലോ. മുഖത്തോടുമുഖം ചേർക്കുക ശരിയായിട്ടുള്ളതല്ല. അതിനാൽ മുഖത്തുള്ള കുരുക്കൾ എന്നും എനിക്ക് ഭൂഷണമായിരിക്കട്ടെ. ശേഷമുണ്ടായിരുന്നതെല്ലാം പോയപ്പോൾത്തന്നെ എനിക്കു സുഖമായിക്കഴിഞ്ഞു." എന്നരുളിച്ചെയ്തു. ഉടനെ ഭഗവതി ചുഴലവും നോക്കിയപ്പോൾ പേടിച്ചുവിറച്ചു ദൂരെ മാറി നോക്കിക്കൊണ്ടു നിന്നിരുന്ന മനോദരിയെ കണ്ടിട്ട് അവളെ പിടിച്ചുകൊണ്ടുവരുന്നതിനു ഘണ്ടാകർണ്ണനോട് കല്പിച്ചു. ഘണ്ടാകർണ്ണൻ മനോദരിയെ പിടിച്ചു ഭദ്രകാളിയുടെ അടുക്കൽ കൊണ്ടുചെന്നു. ദേവി തന്റെ വാൾ കൊണ്ട് അവളുടെ കണ്ണും ചെവിയും കാലും ഛേദിച്ചിട്ട്, "നീ ഇനി കണ്ടും, കേട്ടും ഓടിയും ചെന്നു മനുഷ്യരെ ഉപദ്രവിക്കരുത്. നിന്റെ മനോദരിയെന്നുള്ള പേരിനെ മാറ്റി നിനക്കു ഞാൻ "വസൂരി" എന്നു പേരിട്ടിരിക്കുന്നു. ഇനി നീ എന്നും എന്റെ ആജ്ഞാകാരണിയായി പാർത്തുകൊള്ളുക" എന്നരുളിച്ചെയ്യുകയും അവളെക്കൂടി തന്റെ ഭൂതഗണങ്ങളുടെ കൂട്ടതിൽ കൈലാസത്തിങ്കലേക്ക് കൊണ്ടുപോവുകയും ചെയ്തു.

ഇപ്രകാരമാണ് വസൂരിമാല എന്ന ദേവത ഉണ്ടായിത്തീർന്നത്. ആ ദേവത ബാധിച്ചിട്ടാണ് വസൂരീ അല്ലെങ്കിൽ മസൂരി എന്ന വ്യാധിയുണ്ടാകുന്നതെന്നും ഭദ്രകാളിക്കു വിരോധമുണ്ടാകുന്ന കാലങ്ങളിൽ ആ ദേവി പറഞ്ഞയച്ചിട്ടാണ് ഈ ദേവത മനുഷ്യരെ ബാധിക്കുന്നതെന്നുമാണ് ചിലരുടെ വിശ്വാസം. വസൂരിമാലയ്ക്ക് കണ്ണും ചെവിയും കാലുമില്ലല്ലോ. അതിനാൽ ആ ദേവത മണം പിടിച്ചും നിരങ്ങിയും ചെന്നാണ് മനുഷ്യരെ ബാധിക്കുന്നതെന്നും അതുകൊണ്ടാണ്

അടുത്ത സ്ഥലങ്ങളിൽ വസൂരിയുള്ളപ്പോൾ കടുകു വറുക്കുകയും പപ്പടം കാച്ചുകയും മറ്റും ചെയ്യരുതെന്നു പറയുന്നതെന്നും ചിലർ പറയുന്നു.

പ്രശ്നക്കാർ പറയുന്നത് വസൂരി, ചൊവ്വാസംബന്ധമായ ഒരു രോഗമാണെന്നും ചൊവ്വയുടെ വിരോധംകൊണ്ടാണ് അതുണ്ടാകുന്നതെന്നുമാണല്ലോ. ചൊവ്വാ എന്ന ഗ്രഹത്തെക്കൊണ്ടു നിർദ്ദേശിക്കുന്നതും ഭദ്രകാളിയെ ആണല്ലോ. എന്നാൽ വൈദ്യന്മാർ പറയുന്നത് വസൂരിയും ത്രിദോഷങ്ങൾ കോപിച്ചിട്ടുണ്ടാകുന്ന മറ്റു രോഗങ്ങളെപ്പോലെ തന്നെ ഒന്നാണെന്നാണ്. രോഗങ്ങൾ എല്ലാം തന്നെ പകരുന്നതാണെന്നും നേത്രത്വഗ്രോഗങ്ങൾക്കു വിശേഷിച്ചും പകരാനുള്ള ശക്തിയുണ്ടെന്നുമാണല്ലോ വൈദ്യശാസ്ത്രം ഘോഷിക്കുന്നത്. വസൂരിയും ത്വഗ്രോഗങ്ങളുടെ കൂട്ടത്തിലുള്ളതാകയാൽ പകരുന്നതിനെളുപ്പമുണ്ടെന്നേ അതിനൊരു വിശേഷമുള്ളു എന്നാണ് വൈദ്യന്മാർ പറയുന്നത്. എന്നാൽ വസൂരി ദീനത്തിനു സാധാരണ വൈദ്യന്മാർ ചികിത്സിക്കാറില്ല. വസൂരിക്കു ചികിത്സിക്കുന്ന വൈദ്യന്മാർ പ്രത്യേകമൊരു കൂട്ടക്കാരാണ്. അഷ്ടാംഗഹൃദയവും മറ്റും അവർ പഠിക്കാറുമില്ല. അവരുടെ ശാസ്ത്രവും വേറെയാണ്. "വസൂരിപടലം"'എന്നും മറ്റും അവർക്കു പ്രത്യേകം ചില വൈദ്യശാസ്ത്രഗ്രന്ഥങ്ങളുണ്ട്. അവയിൽ പറയുന്ന പ്രകാരമാണ് അവർ ചികിത്സിക്കുന്നത്. എന്നാൽ വസൂരി ഉണ്ടാകാതെയിരിക്കാനും ഉണ്ടായാൽ അതിന്റെ ശമനത്തിനായിട്ടും ഭദ്രകാളിയെ സേവിക്കുകയാണ് വേണ്ടതെന്നു മിക്കവരും സമ്മതിക്കുന്നുമുണ്ട്. അതു യുക്തവും തന്നെ. "ആപദി കിം കരണീയം" എന്ന ചോദ്യത്തിനു "സ്മരണീയം ചരണയുഗളമംബായാഃ" എന്നാണല്ലോ കാക്കശ്ശേരി ഭട്ടതിരി ഉത്തരം പറഞ്ഞിരിക്കുന്നത്.

# 59. തൃപ്പൂണിത്തുറ ക്ഷേത്രത്തിലെ ഉത്സവങ്ങൾ

സന്താനഗോപാലമൂർത്തിയായ തൃപ്പൂണിത്തുറയപ്പന്റെ ക്ഷേത്രത്തിൽ ചിങ്ങം, വൃശ്ചികം, കുംഭം ഈ മാസങ്ങളിലായി ആണ്ടുതോറും മൂന്ന് ഉത്സവങ്ങൾ വീതമാണ് നടത്തിവരുന്നത്. ഇവയിൽ പ്രസിദ്ധിയും പ്രാധാന്യവും കേമത്തവുമെല്ലാം വൃശ്ചികമാസത്തിലെ ഉത്സവത്തിനാണ്. "തൃപ്പൂണിത്തുറയപ്പന്റെ ഉത്സവം" എന്നുള്ള പേരും ആ ഉത്സവത്തിനു മാത്രമേ ഉള്ളു. ആ ഉത്സവം മുമ്പിനാലേ ഉള്ളതാണ്. മറ്റുള്ള ഉത്സവങ്ങൾ രണ്ടും മുമ്പിനാലേ ഉള്ളവയല്ല. അവ ഇടക്കാലത്ത് ചില കാരണങ്ങളാൽ ഉണ്ടായിട്ടുള്ളവയാണ്.

ചിങ്ങമാസത്തിലെ ഉത്സവത്തിന് "മൂശാരിയുടെ ഉത്സവം" എന്നാണ് പേരു പറയുന്നത്. അ ഉത്സവത്തിന് അങ്ങനെ പേരുവാരാനുള്ള കാരണ് താഴെപ്പറയുന്നു.

പണ്ടൊരിക്ക!ൽ തൃപ്പൂണിത്തുറയപ്പന്റെ ബിംബത്തിനു കേടു സംഭവിക്കുകയാൽ ബിംബം മാറി പ്രതിഷ്ഠിക്കേണ്ടതായിവന്നു. അതിലേക്ക് ഒരു ബിംബം വാർക്കുന്നതിനായി ഒരു മൂശാരിയെ ഏല്പിച്ചു. പഞ്ചലോഹങ്ങൾ (സ്വർണ്ണം, വെള്ളി, ചെമ്പ്, പിച്ചള, ഇരുമ്പ്) ചേർത്താണ് ബിംബം വാർക്കുവാൻ ഏർപ്പാട് ചെയ്തത്. മൂശാരി ലോഹങ്ങളെല്ലാം കൂട്ടിയുരുക്കി വാർത്തിട്ട് എല്ലാ ലോഹങ്ങളും ഒരുപോലെ ഉരുകിച്ചേർന്നില്ല. രണ്ടുമൂന്നു പ്രാവശ്യം ഉരുക്കി വാർത്തിട്ടും ശരിയാകായ്കയാൽ മൂശാരി വല്ലാതെ വിഷണ്ണനായിത്തീർന്നു. ഒടുക്കം അവ!ൻ ഭക്തിപൂർവ്വം ഭഗവാനെ ദൃഢമായി സ്മരിച്ച്, "കൂടുകൂടെന്റെ തൃപ്പൂണിതുറയപ്പാ!" എന്നു പറഞ്ഞുകൊണ്ട് വാർത്തപ്പോൾ എല്ലാം ശരിയായി കൂടിച്ചേരുകയും ആ ബിംബത്തിൽ ആ മൂശാരിയും കൂടിച്ചേർന്നു പോവുകയും ചെയ്തു. അങ്ങനെ ഭഗവത്ഭക്തനായ ആ മൂശാരിക്ക് സായൂജ്യം സിദ്ധിച്ചതിന്റെ സ്മാരകമായി ഒരുത്സവംകൂടിത്തുടങ്ങി. അതിനാൽ ആ ഉത്സവത്തെ "മൂശാരിയുടെ ഉത്സവം" എന്ന് ഇപ്പോൾ പറഞ്ഞുപോരുന്നു. ഇനി കുംഭമാസത്തിൽ ഉത്സവുമുണ്ടായതിന്റെ കാരണം പറയാം.

കുംഭമാസത്തിലെ ഉത്സവത്തിനു "നങ്ങ(കന്യ)പ്പെണ്ണിന്റെ ഉത്സവം" എന്നാണ് പേരു പറഞ്ഞുവരുന്നത്. പണ്ടൊരിക്കൽ ഏകാദശി

(ഉദയമ്പേരൂർ) വടക്കേടത്തു നമ്പൂരിയുടെ ഇല്ലത്ത് അന്തർജനം പ്രസവിച്ച് ഒരു പെൺകുട്ടിയുണ്ടായി. ആദ്യമായിട്ടുണ്ടായ ആ കുട്ടിയിൽ അതിന്റെ മാതാപിതാക്കന്മാർക്ക് അപരിമിതമായ വാത്സല്യമുണ്ടായിരുന്നു. ചില നമ്പൂരിമാർക്ക് പെൺകുട്ടികളെക്കുറിച്ച് വാത്സല്യമുണ്ടായിരിക്കാറില്ല. അവരെ വിവാഹം കഴിച്ചുകൊടുക്കാനുള്ള ബുദ്ധുമുട്ടു വിചാരിച്ചിട്ടോ എന്തോ, "കന്യാപിതൃത്വം ബഹു ദുഃഖഹേതുഃ" എന്നാണ് അവർ വിചാരിക്കുകയും പറയുകയും ചെയ്യുന്നു. അതു മനുഷ്യത്വമല്ലെന്നാണ് ചിലരുടെ അഭിപ്രായം. ചിലർക്ക് ആൺകുട്ടികളെക്കുറിച്ചുള്ളതിലധികം വാത്സല്യം പെൺകുട്ടികളെക്കുറിച്ചായിട്ടും കാണുന്നുണ്ട്. "പ്രായശോ മാനവാനാം മകളരിൽ മുകളേറും പക്ഷപാതാതിരേകം" എന്നുണ്ടല്ലോ. വടക്കേടത്തു നമ്പൂരിയും ഇക്കൂട്ടത്തിലുള്ള ആളായിരുന്നു.

ആ പെൺകുട്ടിക്ക് ജാതകവശാൽ പന്ത്രണ്ടു വയസ്സു കഴിയുന്നതു വരെ വലിയ ഗ്രഹപ്പിഴയാണെന്നും തദ്ദോഷപരിഹാരാർത്ഥം ആ കാലം കഴിയുന്നതുവരെ കുട്ടിയെ പതിവായി തൃപൂണിത്തുറ ക്ഷേത്രത്തിൽ കൊണ്ടുപോയി സ്വാമിദർശനം കഴിപ്പിക്കണമെന്നുമുണ്ടായ ജ്യോൽസ്യവിധിപ്രകാരം ആ കുട്ടിയെ ആറാം മാസത്തിൽ അതിന്റെ അന്നപ്രാശനം കഴിഞ്ഞപ്പോൾ മുതൽ പതിവായി തൃപ്പുണിത്തൂറെക്കൊണ്ടു പോയി തൊഴീച്ചിരുന്നു. അങ്ങനെ ശൈശവകാലം മുതൽ ശീലിച്ചുവന്നതി നാൽ കൗമാരകാലമായപ്പോൾ ആ കുട്ടിക്ക് തൃപ്പൂണിത്തുറെ സ്വാമി ദർശനത്തിനു പോകുന്ന കാര്യത്തിൽ വളരെ സന്തോഷവും ശ്രദ്ധയും നിർബന്ധവുമുണ്ടായിത്തീർന്നു. ഒടുക്കം ആ കന്യക തൃപ്പൂണിത്തുറയപ്പനെ ത്തൊഴാതെ ജലപാനം കഴിക്കയില്ലെന്ന് തീർച്ചപ്പെടുത്തുകയും നിർവിഘ്നം അത് അങ്ങനെതന്നെ നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു.

അങ്ങനെ ആ കന്യകയ്ക്ക് പന്ത്രണ്ടു വയസ്സു കഴിഞ്ഞു. അതുവരെ ആ ബ്രാഹ്മണകുമാരിക്ക് യാതൊരു സുഖക്കേടുമുണ്ടായിരുന്നില്ല. ഇതിനിട യ്ക്ക് അച്ഛൻനമ്പൂരിക്ക് ആണായിട്ടും പെണ്ണായിട്ടും മൂന്നുനാലു കുട്ടികൾ കൂടിയുണ്ടാവുകയും എല്ലാം തൃപ്പൂണിത്തുറയപ്പന്റെ കാരുണ്യംകൊണ്ടെന്ന് വിശ്വസിച്ച് ആ ബ്രാഹ്മണകുടുംബക്കാർ സന്തോഷിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ജ്യോത്സ്യന്മാർ പറഞ്ഞിരുന്ന കാലാവധി കഴിഞ്ഞുകൂടിയതിനാൽ ഇനി ഈ കന്യകയ്ക്ക് ആപത്തൊന്നുമുണ്ടാവുകയില്ലെന്ന് അവിടെയെല്ലാ

വരും തീർച്ചയാക്കി. എങ്കിലും കന്യക തന്റെ സ്വാമിദർശനം പിന്നെയും വിഘ്നം കൂടാതെ നടത്തിക്കൊണ്ടുതന്നെയിരുന്നു.

അങ്ങനെയിരിക്കുന്ന കാലത്ത് കന്യകയെ വിവാഹം കഴിച്ചുകൊടുക്കണമെന്ന് ആവശ്യപ്പെടുകൊണ്ട് ഒരു നമ്പൂരി വന്നുചേർന്നു. അദ്ദേഹം സമ്പത്തുകൊണ്ടും സൗന്ദര്യംകൊണ്ടും ആഭിജാത്യംകൊണ്ടും എന്നു വേണ്ടാ, എല്ലാംകൊണ്ടും ഈ കന്യകയ്ക്ക് അനുരൂപനായിരുന്നതിനാൽ അച്ഛൻനമ്പൂരി ജ്യോത്സ്യന്മാരെ വരുത്തി, വധുവരന്മാരുടെ ജാതകങ്ങൾ നോക്കിക്കുകയും ജാതകം ചേരുമെന്നു ജ്യോത്സ്യന്മാർ സമ്മതിക്കുകയും കാര്യം തീർച്ചപ്പെടുത്തി വിവാഹത്തിനു മുഹൂർത്തം നിശ്ചയിക്കുകയും ചെയ്തു.

ഈ വർത്തമാനമറിഞ്ഞപ്പോൾ ആ കന്യകയ്ക്കുണ്ടായ വ്യസനം അതിദുസ്സഹമായിരുന്നു. വേളി കഴിക്കാൻ വന്ന നമ്പൂരി ദൂരസ്ഥനാകയാൽ തന്റെ മാതാപിതാക്കന്മാരെ പിരിഞ്ഞുപോകണമല്ലോ എന്നു വിചാരിച്ചല്ല ആ പെൺകിടാവു ദുഃഖിച്ചത്. അതിനെക്കുറിച്ച് ആ സാധുശീല ഓർത്തോ എന്നുതന്നെ സംശയമാണ്. വേളി നിശ്ചയിച്ചു എന്നറിഞ്ഞപ്പോൾതന്നെ തന്റെ സ്വാമിദർശനം മുടങ്ങുമല്ലോ എന്നുള്ള വിചാരമാണ് ആ പെൺകുട്ടിക്കുണ്ടായത്. അതു നിമിത്തമുണ്ടായ ദുസ്സഹദുഃഖം മനസ്സിലൊതുക്കിക്കൊണ്ട് ആ കന്യക തന്റെ പതിവു പിന്നെയും മുട്ടിക്കാതെ നടത്തിക്കൊണ്ടിരുന്നു.

ആ കന്യക വേളിയുടെ തലേ ദിവസം തൊഴാനായി നടയിൽ ചെന്ന സമയം വ്യസനം സഹിക്കവയ്യാതെ പൊട്ടിക്കരഞ്ഞുകൊണ്ട്, "എന്റെ തൃപ്പൂണിത്തുറയപ്പാ, ഞാനിനി എന്നാണ് എന്റെ സ്വാമിയെക്കണ്ടു തൊഴുന്നത്? നാളെക്കാലത്ത് എന്റെ വേളിയായി. അതു കഴിഞ്ഞാലുടനെ എന്നെക്കൊണ്ടുപോവുകയും ചെയ്യും. എന്റെ തൊഴലും മുട്ടും. പിന്നെ ഞാൻ ജീവിച്ചിരിക്കുന്നതെന്തിനാണ്? എന്റെ സ്വാമിദർശനം മുടങ്ങീട്ടു ജീവിച്ചിരിക്കുന്നതിനെക്കാൾ നല്ലതു മരിക്കുകതന്നെയാണ്. എന്റെ ഭഗവാനേ, ഇതിനൊരു നിവൃത്തിയുണ്ടാക്കിത്തരണേ" എന്നിങ്ങനെ മനസ്സിൽ വിചാരിച്ചു ഭക്തിയോടുകൂടി തൊഴുതുംകൊണ്ടു നിന്നു. ആ സമയം തൃപ്പൂണിത്തുറെയപ്പൻ കൈനീട്ടി തന്നെ ശ്രീകോവിലകത്തേക്കു വിളിക്കുന്നതായി നങ്ങയ്ക്കു (കന്യകയ്ക്കു) തോന്നി. ഉടനെ ആ

പെൺകിടാവ് അകത്തേക്കു കയറിച്ചെല്ലുകയും ആ വിഗ്രഹം കൈനീട്ടി ആ കന്യകയെപ്പിടിച്ച് തന്റെ മാറോടണയ്ക്കുകയും ആ സമയമുണ്ടായ പരമാനന്ദത്തോടുകൂടി കന്യക ആ ബിംബത്തെ മുറുകെ കെട്ടിപ്പിടിക്കുകയും ആ ബിംബത്തോടുചേർന്ന് അദൃശ്യയായി ഭവിക്കുകയും ചെയ്തു. ദേവസായൂജ്യം സിദ്ധിച്ച ആ കന്യകയുടെ വളകൾ, മോതിരങ്ങൾ മുതലായ ആഭരണങ്ങൾ ബിംബത്തിന്റെ പീഠത്തിന്മേൽ കിടന്നിരുന്നതു ശാന്തിക്കാരൻ എടുത്തു ദേവസ്വത്തിലേല്പിച്ചു. അവ ഇപ്പോഴും അവിടെ ഭണ്ഡാരത്തിലിരിക്കുന്നുണ്ടെന്നാണ് അറിയുന്നത്.

ആ കന്യകയുടെ (നങ്ങപ്പെണ്ണിന്റെ) സ്മാരകമായി നടത്തിവരുന്നതാകയാലാണ് കുംഭമാസത്തിലെ ഉത്സവത്തിനു "നങ്ങപ്പെണ്ണിന്റെ ഉത്സവം" എന്നു നാമം സിദ്ധിച്ചത്. ഈ ഉത്സവകാല ഒരു ദിവസം വടക്കേടത്തു നമ്പൂരിയുടെ ഇല്ലത്തു തൃപ്പൂണിത്തുറയപ്പനെ എഴുന്നള്ളിച്ചുകൊണ്ടു പോവുക ഇപ്പോഴും പതിവുണ്ട്. ആ ദിവസം ആ ഇല്ലത്തു കേമമായി സദ്യ നടത്തുകയും ഇല്ലത്തുള്ളവർ തൃപ്പൂണിത്തുറയപ്പനെ മോതിരമിടുവിക്കുക, തൃപ്പൂണിത്തുറയപ്പന്റെ വകയായി ആ ഇല്ലത്തുള്ളവർക്കൊക്കെ ഓണപ്പുടവ കൊടുക്കുക മുതലായി അനേകം ചടങ്ങുകൾ ഈ ഉത്സവം സംബന്ധിച്ചു ഇപ്പോഴും നടന്നുവരുന്ന സ്ഥിതിക്ക് ഈ ഐതിഹ്യം കേവലം അടിസ്ഥാനരഹിതമാണെന്നു വിചാരിക്കാൻ പാടില്ലല്ലോ.

# 60. ആറന്മുള മാഹാത്മ്യം

തിരുവിതാംകൂർ സംസ്ഥാനത്തു തിരുവല്ലാത്താലൂക്കിലുള്ള ആറന്മുളക്ഷേത്രം ഏറ്റവും പുരാതനവും പ്രസിദ്ധവുമായിട്ടുള്ളതാണ്. ഇവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ദേവൻ പാർത്ഥസാരഥിയായ ശ്രീകൃഷ്ണസ്വാമിയാകുന്നു. സ്വാമിയെ ഇവിടെ പ്രതിഷ്ഠിച്ചത് മധ്യമ പാണ്ഡവനായ അർജ്ജുനനാണെന്നാണ് കേൾവി. ഇവിടെ ഭഗവാന്റെ ചൈതന്യവും മാഹത്മ്യവും അത്യത്ഭുതമാകുംവണ്ണം സർവദാ വിളങ്ങി ക്കൊണ്ടിരിക്കുന്നു.

ബാല്യത്തിൽ അമ്പാടിയിൽ താമസിച്ചിരുന്ന കാലത്തു ഗോപാല ബാലന്മാരോടുകൂടി കളിച്ചു നടന്നിരുന്ന ആളായതുകൊണ്ടോ എന്തോ ആറന്മുള ഭഗവാനു കുട്ടികളെയും കുട്ടികളുടെ കളികളെയും കുറിച്ചു വളരെ പ്രതിപത്തിയുള്ളതായിക്കാണുന്നുണ്. ആറന്മുള ദേവനു വഴി പാടെന്നു സങ്കല്പിച്ചു കുട്ടികൾക്ക് തേച്ചുകുളിക്കാൻ എണ്ണയും അവർ തേച്ചുകുളിച്ചുവരുമ്പോൾ ചതുർവിധ വിഭവങ്ങളോടുകൂടി ഭക്ഷണവും മുണ്ടും മറ്റും കൊടുത്താൽ ദേവൻ പ്രസാദിക്കുകയും ഈ വഴിപാടു നടത്തുന്നവർ വിചാരിക്കുന്ന കാര്യം സാധിപ്പിച്ചുകൊടുക്കുകയും ചെയ്യും. ഇപ്രകാരം കുട്ടികൾക്കു ഭക്ഷണം കൊടുക്കുന്നതിന് "ആറന്മുള യൂട്ട്"'എന്നാണ് പേരു പറഞ്ഞുവരുന്നത്. ഈ വഴിപാടു തിരുവിതാംകൂർ സംസ്ഥാനത്ത് സർവത്ര നടത്തി വരുന്നുണ്ട്. ഇതിന് ഇത്ര കുട്ടികൾ വേണമെന്നില്ല. ചിലർ പന്ത്രണ്ടു കുട്ടികൾക്കും ചിലർ മുപ്പത്താറു കുട്ടി കൾക്കും ധനവാന്മാരണെങ്കിൽ നൂറ്റെട്ടും അതിലധികവും കുട്ടികൾക്കും സദ്യ നടത്തുന്നുണ്ട്. സന്താനാർത്ഥമായും കുട്ടികൾക്കുണ്ടാകുന്ന ദീന ങ്ങൾ ഭേദമാകുന്നതിനും മറ്റുമാണ് സാധാരണയായി ആറന്മുളയൂട്ടു നടത്തുന്നത്. ആറന്മുളയൂട്ട് ഇന്ന ജാതിയിലുള്ള കുട്ടികൾക്കേ ആകാവൂ എന്നില്ല. ഏതു ജാതിയിലുള്ള കുട്ടികൾക്കും ഭക്ഷണം കൊടുക്കുന്നത് ആറന്മുളദേവനു പ്രീതികരമാണ്.

ആറന്മുളദേശത്തു കുട്ടികൾ ആണ്ടുതോറും ധനുമാസം ആദ്യം മുതൽ അവസാനം വരെ ആ ദിക്കിലുള്ള പറമ്പുകളിലും തോട്ടങ്ങളിലും വീഴുന്ന തണുങ്ങു (അടയ്ക്കാമരത്തിന്റെ ഓല) കളെല്ലാം പെറുക്കി ശേഖരിക്കുക പതിവാണ്. ആറന്മുള അടയ്ക്കാമരം വളരെയുള്ള പ്രദേശ

മാകയാൽ തണുങ്ങു ധാരാളമുണ്ടായിരിക്കും. മുപ്പതും നാൽപ്പതും ബാലന്മാർ കൂട്ടം കൂടി ഒരുവക അസഭ്യപ്പാട്ടുകൾ പാടുകയും തെറി പറയുകയും ചെയ്തുകൊണ്ടാണ് തണുങ്ങു പെറുക്കാൻ പോകുന്നത്. എന്നു മാത്രമല്ല, അവർ ഓരോ സ്ഥലത്തും ചെന്നാൽ പല വിധത്തിലുള്ള ഉപദ്രവങ്ങൾ ചെയ്യുകയും പതിവാണ്. എന്നാൽ ആരും അവരെ വിരോധിക്കയും ശാസിക്കുകയും ചെയ്യാറില്ല. അങ്ങനെ വല്ലതും ആരെ ങ്കിലും ചെയ്താൽ അവരോടു ദൈവകോപവും തന്നിമിത്തം അവർക്കു പല വിധത്തിലുള്ള ആപത്തുകളുമുണ്ടാകുമെന്നുള്ളതു തീർച്ചയാണ്. പണ്ടൊരിക്കൽ തണുങ്ങു പെറുക്കാൻ ചെന്ന കുട്ടികളോടു ചില വീട്ടുകാർ, അസഭ്യം പറയുകയും പാടുകയും കലശൽകൂടുകയും മറ്റുമരുതെന്നു പറഞ്ഞു വിരോധിക്കുകയാൽ അവർക്കു ദേവവിരോധമുണ്ടാവുകയും ഒടുക്കമവർ ആറന്മുള നടയിൽ വിളിച്ചുച്ചൊല്ലു പ്രായശ്ചിത്തം ചെയ്യേണ്ട തായി വരുകയും ചെയ്തിട്ടുണ്ട്. അങ്ങനെ പലർക്കുമുണ്ടായതിൽ പ്പിന്നെയാണ് തണുങ്ങു പെറുക്കാൻ ചെല്ലുന്ന കുട്ടികളോടു ആരുമൊന്നും പറയാതെയായത്.

കുട്ടികൾ പെറിക്കിയുണക്കി ശേഖരിക്കുന്ന തണുങ്ങെല്ലാം അവർ മകരസംക്രാന്തിയുടെ തലേദിവസം നടയിൽ കൊണ്ടുചെന്നു കമ്പക്കാലുകൾ നാട്ടി അവയിൽവച്ചു കെട്ടി തീ കൊളുത്തും. ശ്രീകോവി ലകത്തുനിന്നു ഒരു തിരി കൊളുത്തി വാങ്ങി ആർപ്പ്, വായ്ക്കുരവ, വാദ്യഘോഷം മുതലായ ആഡംബരങ്ങളോടുകൂടി കൊണ്ടുവന്നാണ് ഈ കമ്പത്തിന് തീ കൊളുതുന്നത്. ഇത് ദേവന് ഏറ്റവും പ്രീതികരമായിട്ടുള്ള താണ്. ഇതു കാണുന്നതിന് ആണ്ടുതോറും ആ ദിവസം അവിടെ അസംഖ്യമാളുകൾ കൂടും. ഇതും ഇപ്പോഴും പതിവായി നടന്നുവരുന്നുണ്ട്.

ആറന്മുളക്ഷേത്രം പമ്പാനദിയുടെ തീരത്താണല്ലോ. ആ ക്ഷേത്രക്കടവിൽ അസംഖ്യം മത്സ്യങ്ങളുണ്ട്. അവയെ 'തിരുമക്കൾ' എന്നാണ് പറഞ്ഞുവരുന്നത്. ദേവന്റെ തിരുമക്കളാകയാൽ അവയെ ആരും വല വീശിയും മറ്റും പിടിക്കാറില്ല. അവയെ പിടിക്കുകയോ ഉപദ്രവിക്കു കയോ ചെയ്യുന്നവർക്കും ദേവകോപംനിമിത്തം പലവിധത്തിലുള്ള അനർത്ഥങ്ങളുണ്ടാകും. ആ മത്സ്യങ്ങൾക്കു തേങ്ങാ ചിരവി അരിയും കൂട്ടിയിളക്കി ഇട്ടുകൊടുക്കുന്നത് അവിടെ ദേവപ്രീതികരമായ ഒരു പഴിപാടാണ്. അഭീഷ്ടസിദ്ധിക്കായി പലരും ഈ വഴിപാട് ഇപ്പോഴും

നടത്തിവരുന്നുണ്ട്. ചില സ്ത്രീകൾ പ്രസവിച്ചാൽ മുലയിൽ പാൽ ചുരുക്കമായിരിക്കുമല്ലോ. അങ്ങനെ വന്നാൽ തിരുമക്കൾക്കു മേൽപ്പറഞ്ഞ പ്രകാരം അരി കൊടുത്താൽ മതി മുലയിൽ പാൽ ധാരാളമായിട്ടുണ്ടാകും.

കുട്ടികൾ കുടിക്കുന്നതിന് അമ്മമാരുടെ മുലയിൽ പാലുണ്ടാവാൻ ഇവിടെ വേറൊരു വഴിപാടുകൂടിയുണ്ട്. അതു മഞ്ചാടിക്കുരു ശേഖരിച്ചു കൊണ്ടുചെന്നു നടയിൽ കൂട്ടുകയെന്നുള്ളതാണ്. ഇങ്ങനെ ചെയ്താലും തള്ളമാരുടെ മുലയിൽ ധാരാളമായി പാലുണ്ടാകും.

ആറന്മുളക്ഷേത്രം ഉണ്ട് ഊരാളന്മാരുടെ (ഊരാൺമക്കാരുടെ) വകയായിരുന്നു. അക്കാലത്തു ദേവസ്വം വകയായി പല സ്ഥലങ്ങളിൽ മഠങ്ങളും നെല്പുരകളുമുണ്ടായിരുന്നു. ദേവസ്വം വക നെല്ലല്ലാം പിരിച്ച് ആ നെൽപുരകളിലാണ് ഇട്ടു സൂക്ഷിച്ചു വന്നിരുന്നത്. ചിങ്ങമാസത്തിൽ ഓണത്തിനു മുൻപു വരുന്ന പൂരാടത്തുനാൾ ആ നെൽപുരകളിലെല്ലാം അഗതികൾക്കു നെല്ലു കൊടുക്കുക പതിവായിരുന്നു. ആ ദിവസം നെല്ലു വാങ്ങുവാനായി അനേകമഗതികൾ നെൽപുരകളിലെല്ലാമെത്തുക പതി വാണ്. ഓണത്തിന് നെല്ലില്ലാഞ്ഞിട് ആ ദേശത്താരും പട്ടിണിയായിപ്പോയി എന്നു വരരുതെന്നാണ് ദേവന്റെ വിചാരം. പണ്ടൊരിക്കൽ പതിവുപോലെ ഓണത്തിനു നെല്ലു കൊടുത്തയച്ചപ്പോൾ നെല്ലു വാങ്ങുന്നതിനായി "നാരങ്ങാനം" എന്ന സ്ഥലത്തുള്ള നെൽപുരയിൽച്ചെന്ന ഒരു ചണ്ഡാലിക്കു നെല്ലുളവുകാർ നെല്ലു കൊടുത്തില്ല. ശേഷമെല്ലാവർക്കും നെല്ലു കൊടുത്തു. വയോവൃദ്ധയും രോഗിണിയും അഗതിയുമായിരുന്ന ആ ചണ്ഡാലിയെ ദുഷ്ടന്മാരായ നെല്ലളവുകാർ കണ്ടിട്ടും കണ്ടില്ലെന്നു ഭാവിച്ചു പൊയ്ക്കളഞ്ഞു. നെല്ലു കിട്ടും കിട്ടുമെന്നു ഭാവിച്ചു സന്ധ്യവരെ ആ പാവപ്പെട്ട ചണ്ഡാലി അവിടെ കാത്തുനിന്നു. സന്ധ്യയായപ്പോൾ അതികലശലായ മഴ തുടങ്ങി. മഴക്കാറുകൊണ്ട് ചന്ദ്രബിംബം മൂടിപ്പോയ തിനാൽ വലിയ ഇരുട്ടും വന്നു. ഒരു വിധത്തിലും പോകാൻ നിവൃത്തി യില്ലാതെ മഴ നനഞ്ഞുകൊണ്ട് ആ പാവപ്പെട്ട വയോവൃദ്ധ അവിടെത്തന്നെ കിടന്നു. അവളന്നു ജലപാനം പോലും കഴിച്ചിട്ടുമില്ലായിരുന്നു. വിശപ്പു കൊണ്ടും തണുപ്പുകൊണ്ടും പരവശയായിത്തീർന്ന ആ ചണ്ഡാലി പിറ്റേ ദിവസം നേരം വെളുക്കുന്നതിന് മുൻപ് അവിടെക്കിടന്നുതന്നെ മരിച്ചു. ഇതുനിമിത്തം അതികഠിനമായ ദേവകോപം സംഭവിക്കുകയും ഊരാള ന്മാർക്കും കാരാളന്മാർക്കുംമെല്ലാം പലവിധത്തിലുള്ള അനർത്ഥങ്ങളു

ണ്ടായിത്തുടങ്ങുകയും ചെയ്തു. അവർ ഇതിന്റെ കാരണമറിയുന്നതിനായി പ്രശ്നം വെപ്പിച്ചു നോക്കിച്ചതിൽ പാവപ്പെട ചണ്ഡാലിക്കു നെല്ലു കൊടുക്കാതെ പട്ടിണിക്കിട്ടു കൊന്നതിലുണ്ടായ ദേവകോപമാണ് അനർഥ കാരണമെന്നു കണ്ടു. ഈ ദോഷശാന്തിക്കു ഊരാളന്മാരുടെയും കാരാളന്മാരുടെയും ഗൃഹത്തിൽനിന്ന് ഓരോരുത്തർ എന്നും ആണ്ടു തോറും ചിങ്ങമാസത്തിൽ തിരുവോണദിവസം ഉപവാസമായി ക്ഷേത്ര ത്തിൽ താമസിക്കുകയല്ലാതെ വേറെ യാതൊരു പ്രതിവിധിയുമില്ലെന്നു പ്രശ്നക്കാരൻ വിധിക്കുകയും ചെയ്തു. ഈ വിധിപ്രകാരം ഇപ്പോഴും അവിടെ നടന്നുവരുന്നുണ്ട്. ക്ഷേത്രം സർക്കാരിൽ ചേർത്തതിനോടുകൂടി ഓണത്തിന്റെ നെല്ലളവ് മുതലായ പതിവുകളും ഭേദപ്പെട്ടുപോയെങ്കിലും അവിടെ ഊരാൺമയും കാരാൺമയുമുണ്ടായിരുന്നവരുടെ ഗൃഹങ്ങളിൽ നിന്നു ഓരോരുത്തർ ചിങ്ങമാസത്തിൽ തിരുവോണത്തുന്നാൾ ക്ഷേത്രോപ വാസം ചെയ്തില്ലെങ്കിൽ അവർക്കു ദേവകോപം നിമിത്തം അനർഥങ്ങ ളുണ്ടാകുമെന്നുള്ളതു തീർച്ചയായിട്ടുള്ളതാകയാൽ അവർ ഇപ്പോഴും ആ പതിവിനെ ഭേദപ്പെടുത്തീട്ടില്ല.

ചിങ്ങമാസത്തിൽ തിരുവോണദിവസം ആറന്മുളക്ഷേത്രത്തിൽ അതി കേമമായി സദ്യ പതിവുണ്ട്. ആ ദിവസം അവിടെ ചെല്ലുന്നവർക്കെല്ലാം ജാതിമതഭേദം കൂടാതെ നാനാവിഭവങ്ങളോടുകൂടി ഭക്ഷണം കൊടുക്കുക പതിവാണ്. ഈ സദ്യയ്ക്കുള്ള സാധനങ്ങളെല്ലാം "കാട്ടൂർ" എന്ന സ്ഥല ത്തുള്ള ദേവസ്വം വക മഠത്തിൽ ശേഖരിച്ചു വയ്ക്കുകയും അവിടെ നിന്ന് അവയെല്ലാം വലിയ കെട്ടുവള്ള (വഞ്ചി) ങ്ങളിലാക്കി ഉത്രാടത്തുനാൾ രാത്രിയിൽ പുറപ്പെടു തിരുവോണദിവസം അരുണോദയമാകുമ്പോൾ ആറന്മുളക്ഷേത്രക്കാവിലടുക്കുകയുമാണ് പതിവ്. സദ്യസാമാനങ്ങളും കൊണ്ടുള്ള വരവു വളരെ കേമമാണ്. സാമാനവള്ളങ്ങൾ കൂടാതെ അവയ്ക്ക് അകമ്പടിയായി ഏതാനും കളിവള്ളങ്ങളുമുണ്ടായിരിക്കും. കളി വള്ളങ്ങളിലെല്ലാം ആളുകൾ കയറി വഞ്ചിപ്പാട്ടു പാടി കളിച്ചും വാദ്യ ഘോഷങ്ങളോടും ആർപ്പുവിളി, വായ്ക്കുരവ മുതാലയവയോടും കൂടി യുള്ള ആ വരവു കാണാൻ ക്ഷേത്രനടയിലും സമീപപ്രദേശങ്ങളിലും അസംഖ്യമാളുകൾ കൂടുക പതിവാണ്.

പണ്ടൊരിക്കൽ പതിവുപോലെ തിരുവോണത്തിന്റെ തലേദിവസം രാത്രിയിൽ സാമാനങ്ങൾ കെട്ടുവള്ളങ്ങളിലാക്കിക്കൊണ്ട് ആഘോഷ

സമേതം കാട്ടുരു നിന്നു പുറപ്പെട്ടു. ഏതാനും വഴി വന്നപ്പോൾ സാമാന വള്ളങ്ങൾ മദ്ധ്യേമാർഗ്ഗം ഒരു സ്ഥലത്ത് കരയ്ക്കടുത്ത് ഉറച്ചു. വളരെ ആളുകൾ കൂടി പലവിധത്തിൽ ശ്രമിച്ചു നോക്കീട്ടും ആ വള്ളങ്ങളെ അവിടെ നിന്ന് ഇറക്കാൻ കഴിഞ്ഞില്ല. ഒരു നിവൃത്തിയുമില്ലെന്നായപ്പോൾ അവിടെ അടുത്തുണ്ടായിരുന്നു ഒരു ദൈവജ്ഞനെക്കൊണ്ട് പ്രശ്നം വെപ്പിച്ചുനോക്കിച്ചു. അപ്പോൾ വള്ളങ്ങളടുത്തിരിക്കുന്ന സ്ഥലത്തിനു സമീപം ഒരു വീട്ടിലുള്ളവർ ഗതികേടുനിമിത്തം തലേദിവസംതന്നെ ആഹാരമൊന്നും കഴിക്കാതെ "ആറന്മുളയപ്പൻതന്നെ ശരണം" എന്നു പറഞ്ഞുകൊണ്ട് പട്ടിണി കിടക്കുന്നുണ്ടെന്നും അവർക്ക് ആഹാരത്തിനു വല്ലതും കൊടുത്താൽ വള്ളങ്ങളിളകുമെന്നും പ്രശ്നക്കാരൻ വിധിച്ചു. ഉടനെ അരി കൊടുക്കാമെന്നു പറഞ്ഞ് ആ വീട്ടുകാരെ വിളിച്ചു. അവർ അരിവാങ്ങുന്നതിനു ഒരു കൊച്ചു മുറവുംകൊണ്ടു വരുകയും ആ മുറം നിറച്ച് അരി കൊടുക്കുകയും തത്ക്ഷണം വള്ളങ്ങളിളകുകയാൽ വേഗത്തിൽപ്പോന്നു ക്ഷേത്രക്കടവിലടുക്കുകയും ചെയ്തു. പിന്നെ ആണ്ടുതോറും സാമാനങ്ങൾ വള്ളത്തിൽ കയറ്റിക്കൊണ്ട് അവിടെ വരുമ്പോൾ ആ വീട്ടുകാരെ വിളിക്കുകയും അവരൊരു മുറവുംകൊണ്ടു വരുകയും കൊണ്ടുവരുന്ന മുറം നിറച്ച് അരി കൊടുക്കുകയും പതിവായി. കൊണ്ടുചെല്ലുന്ന മുറം നിറച്ച് അരി കിടുമെന്നു കണ്ടപ്പോൾ അത്യാഗ്രഹികളായ ആ വീട്ടുകാർ മുറത്തിന്റെ വലിപ്പം കൂട്ടിത്തുടങ്ങി. ഈ അരി വാങ്ങുന്നതിനായിത്തന്നെ അവർ പ്രത്യേകം പറഞ്ഞു വലിയ മുറമുണ്ടാക്കിച്ച് ആ മുറവും കൊണ്ട് അരി വാങ്ങാൻ വരുക പതിവായി. അങ്ങനെ കുറെ കഴിഞ്ഞപ്പോൾ അവരുടെ മേൽ ദേവകോപമുണ്ടാവുകയും അവർ ക്രമേണ നശിച്ച് അന്യംനിന്നു പോവുകയും ചെയ്തു. എങ്കിലും ചിങ്ങമാസത്തിൽ ഉത്രാടത്തുന്നാൾ സാമനവള്ളങ്ങൾ ആ സ്ഥാനത്തു വരുമ്പോൾ ഈ പൂർവവൃത്താന്തത്തിന്റെ സ്മാരകമായി മൂന്നു മുഷ്ടി അരി വാരി അവിടെയിടുക ഇപ്പോഴും നടന്നുവരുന്നുണ്ട്.

ആറന്മുള വള്ളം (വഞ്ചി) കളി പ്രാധാനവും പ്രസിദ്ധവുമാണല്ലോ. ഇതു ദേവന് ഏറ്റവും സന്തോഷകരമായിട്ടുള്ളതാണ്. അവിടെ പതിവായി വള്ളംകളി നടത്തുന്നതു ചിങ്ങമാസത്തിൽ തിരുവോണം മുതൽ ഉത്രട്ടാതി വരെയാണ്. ഉത്രട്ടാതി തിരുവാറന്മുളയപ്പന്റെ തിരുനാളാണെന്നാണ് വച്ചിരിക്കുന്നത്. ആ ദിവസത്തെ ആ ദേശത്തുള്ളവർ തിരുവോണത്തെക്കാൾ

പ്രധാനമായി ആചരിക്കുന്നുണ്ട്. പ്രധാനമായിട്ടുള്ള വള്ളംകളിയും അന്നാണ്. വള്ളംകളി നടതുന്ന അവിടെയുള്ള കര(ദേശ)ക്കാരാകുന്നു. ആറന്മുളദേവന്റെ സങ്കേതത്തിലുൾപ്പെട്ടതായി അനേകം കരകളുണ്ട്. ആ കരക്കാർക്ക് ഓരോരുത്തർക്കും ഈ വള്ളംകളിയിലുള്ള വാശിയും മത്സരവും ഒട്ടും ചില്ലറയല്ല. അവരവരുടെ കളി കേമമാകണമെന്നുള്ള വിചാരം എല്ലാവർക്കുമുണ്ട്. ഇതിലേക്ക് ആ ദേശക്കാർ ഓരോരുത്തരും പ്രത്യേകം പ്രത്യേകം വള്ളങ്ങളുണ്ടാക്കിച്ചിട്ടുണ്ട്. ഓരോരുത്തരും മത്സരിച്ചു വള്ളത്തിനു നീളം കൂട്ടിക്കൂട്ടി ഇപ്പോൾ അവിടെ മൂപ്പത്തിയാറേകാൽ കോൽവരെ നീളമുള്ള വള്ളങ്ങൾ ധാരാളമായിരിക്കുന്നു. വള്ളങ്ങൾ ചുണ്ടൻ, ചുരുളൻ, ഓടി, പരുന്തുവാലൻ ഇങ്ങനെ പലവകയുണ്ടല്ലോ. അവയിൽ ആറന്മുളെ കളിക്കുന്നതിനായി ഉപയോഗിക്കുന്നതു ചുണ്ടൻ വള്ളമാണ്. ഇപ്പോൾ അവിടെ ദേശക്കരുടെ വകയായി നാൽപതിൽ ക്കുറയാതെ കളിവള്ളങ്ങളുണ്ട്. അവ എല്ലാംകുടി ചേർന്നു കളിക്കുക ഉത്രാട്ടാതിനാൾ മാത്രമേയുള്ളു. തിരുവോണം മുതൽ ദിവസംതോറും രണ്ടും നാലും വള്ളങ്ങൾ കൂടിക്കൂടി ഉത്രട്ടാതിനാൾ എല്ലാം വന്നുകൂടും. ആദ്യമായി വരുന്ന വള്ളങ്ങൾ "നാറാണത്തു മണൽപ്പുറം" എന്നു പറയുന്ന സ്ഥലത്തു വന്നടുത്തുകിടക്കും. എല്ലാ വള്ളങ്ങളും അവിടെ വന്നു ചേർന്നാൽ കളി തുടങ്ങും. പത്തുനാല്പതു വള്ളങ്ങൾ ഒരുമിച്ചുനിരന്നു കൊട്ടും ഘോഷവും കൊടി, കുട മുതലായവയും പാട്ടും ആർപ്പു വിളിയുമായുള്ള ആ വള്ളംകളി നയനാനന്ദകരമായ ഒരു കാഴ്ച തന്നെയാണ്. നയ്മ്പുകാരും അമരക്കാരും പാട്ടുകാരും വാദ്യക്കാരും മറ്റുമായി ഓരോ വള്ളത്തിലും ഏകദേശം എഴുപത്തഞ്ചുപേരോളം കാണും. ചിങ്ങമാസത്തിൽ പതിവുള്ള ഈ വള്ളംകളി കൂടാതെ ചിലരുടെ പേർക്കു വഴിപാടായിട്ടും അവിടെ ചിലപ്പോൾ വള്ളംകളി ഉണ്ടാകാറുണ്ട്. അതിനു രണ്ടോ നാലോ വള്ളങ്ങളല്ലാതെ ഉണ്ടായിരിക്കാറില്ല. വഴിപാടു കളിയുടെ ചെലവെല്ലാം വഴിപാടുകാരൻ തന്നെ വഹിക്കണമല്ലോ. വള്ളം കളിക്കാർക്കു കെങ്കേമമായി സദ്യ നടത്തുകയും മറ്റും വേണ്ടതാകയാൽ വള്ളങ്ങളധികമായാൽ ചെലവു ദുർവഹമായിത്തീരുമെന്നു വിചാരിച്ചു സാമാന്യക്കാർ വള്ളത്തിന്റെ എണ്ണം കൂട്ടാൻ ആഗ്രഹിക്കുകയില്ല. രണ്ടോ നാലോ വള്ളങ്ങൾകൊണ്ട് കളി നടത്തിക്കാൻതന്നെ ഒരുവിധം ധനിക ന്മാർക്കേ സാധിക്കുകയുള്ളു.

ആറന്മുളദേവന്റെ വള്ളംകളിക്കാർക്കു സദ്യ കഴിക്കുന്നതും സ്വാമിക്കു വഴിപാടു തന്നെ. വള്ളംകളിക്കാർക്കുള്ള സദ്യയ്ക്കു "വള്ളസദ്യ" എന്നാണ് പേരു പറഞ്ഞുവരുന്നത്. സന്താനാർത്ഥമായും രോഗശമനത്തിനായും മറ്റും ഈ വഴിപാട് പലരും നടത്തുന്നുണ്ട്. അന്യദേശക്കാർ വള്ളസദ്യ നടത്തുന്നതിന്റെ മുറ താഴെപ്പറയും പ്രകാരമാണ്.

ആദ്യംതന്നെ ഏതു കരക്കാരുടെ വള്ളക്കാർക്കാണ് സദ്യ നടത്തുന്നതെന്നും എത്ര വള്ളങ്ങൾ വരുത്തി സദ്യ നടത്തണമെന്നും നിശ്ചയിക്കണം. പിന്നെ ആ നിശ്ചയിക്കപ്പെടുന്ന കരയിലെ പ്രധാനന്റെ പേർക്കു വിവരത്തിന് എഴുതിയയയ്ക്കണം. അതിൽ സദ്യ നടത്താൻ നിശ്ചയിച്ചിരിക്കുന്നത് ഇന്ന മാസം ഇത്രാം തീയതിയാണെന്നും ഇത്ര വള്ളം വരണമെന്നും വിവരിച്ചിരിക്കുകയും വേണം. കരനാഥന്റെ മറുപടി കിട്ടിയാൽ സദ്യയ്ക്കു വട്ടംകൂട്ടാം. നിശ്ചിതദിവസം രാവിലെ ക്ഷണിക്കപ്പെട്ടിട്ടുള്ളിടത്തോളം വള്ളങ്ങളിൽ നിറച്ച് ആളുകൾ കയറി കൊടി, കുട, തഴ മുതലായ ആഡംബരങ്ങളോടും വാദ്യഘോഷങ്ങളോടുംകൂടി പാടിക്കളിച്ചു വഴിപാടുകാരന്റെ ഗൃഹത്തിൽ വന്നുചേരും. ആ സമയം വഴിപാടുകാരൻ അവിടെ നിറപറയും വിളക്കുംവച്ചു കാത്തുനിന്നു വള്ളക്കാരെ എതിരേറ്റിരുത്തി, മുറുക്കാനും മറ്റും കൊടുത്തു സൽക്കരിക്കണം. അവർ മുറുക്കി രസിച്ചു കുറച്ചു നേരമിരുന്നു വിശ്രമിച്ചുകഴിഞ്ഞാൽ എല്ലാവർക്കും തേച്ചുകുളിക്കൻ എണ്ണയുമിഞ്ചയും മറ്റും കൊടുക്കണം. അവർ തേച്ചുകുളി കഴിഞ്ഞുവന്നാലുടനെ സദ്യയ്ക്കു ഇല വയ്ക്കണം. സദ്യയുടെ വട്ടം ഉപായത്തിലൊന്നുമായാൽപ്പോരാ. കാളൻ, ഓലൻ, എരിശ്ശേരി മുതലായ മലയാളക്കറികളും, പരിപ്പ്, പച്ചടി, കൂട്ടുകറി, സാമ്പാർ മുതലായ പരദേശക്കറിക്കളും അപ്പം, വട എള്ളുണ്ട, ബോളി മുതലായവയും പപ്പടം (ചെറിയതും, വലിയതും) പഴം നുറുക്ക്, പഞ്ചസാര മുതലായവയും ധാരാളമായിട്ടെടുത്തു വിലക്കണം. നാലുകൂട്ടം പ്രഥമൻ, എട്ടുകൂട്ടമുപ്പേരി, അത്രയും ഉപ്പിലിട്ടവ, ഉറത്തൈര്, മോര് മുതലായവയും ധാരാളമുണ്ടായിരിക്കണം. ഒന്നിനും ലോപം പാടില്ല. സദ്യ വള്ളക്കാർക്കു മാത്രം കൊടുത്താൽ പോരാ. ഉണ്ണാനായി വരുന്നവർക്കെല്ലാവർക്കും കൊടുക്കണം. എല്ലാവർക്കും സകല വിഭവങ്ങളും ധാരാളമായിട്ടുണ്ടായിരിക്കുകയും വേണം. അങ്ങനെയാണ് വള്ളസദ്യയുടെ പതിവ്. സദ്യ കഴിയുമ്പോൾ എല്ലാവർക്കും ചന്ദനം, പനീനീർ മുതലായവയും മുറുക്കാനും കൊടുക്കണം. വള്ളക്കാർ മുറുക്കി

രസിച്ചു വെടികളും പറഞ്ഞു സ്വൽപനേരം ഇരുന്നതിന്റെ ശേഷം വഴിപാടുകാരന്റെ അഭീഷ്ടം ആറന്മുളയപ്പൻ സാധിപ്പിചുകൊടുക്കട്ടെ എന്നു ആശീർവദിച്ചിട്ടു യാത്രയാകും. ആ സമയം അവർക്കു വഴിക്കു തിന്നുന്നതിനു ധാരാളമായി വെറ്റില പുകയിലയും അവിൽ നനച്ചതും ചുമടു കെട്ടി വള്ളത്തിൽവച്ചു കൊടുക്കണം. കരക്കാരിൽ പ്രധാനന്മാർക്കു ചില സമ്മാനങ്ങളും കൊടുക്കണം. ഇങ്ങനെ അവരെ സന്തോഷിപ്പിച്ചു വള്ളക്കടവുവരെ അനുയാത്രയായിച്ചെന്നു യാത്ര പറഞ്ഞയക്കണം. ഇങ്ങനെയെല്ലാമാണ് വള്ള സദ്യയുടെ മുറ. ഈ വഴിപാട് ഇപ്പോഴും പലർ നടത്തുന്നുണ്ട്. അവർ വിചാരിക്കുന്ന കാര്യം ഭഗവാൻ സാധിപ്പിച്ചു കൊടുക്കുന്നുമുണ്ട്.

ഉത്രട്ടാതിനാൾ വള്ളങ്ങളെല്ലാം നാറാണത്തു മണൽപ്പുറത്തു ചെന്നു ചേർന്നതിന്റെ ശേഷമാണ് കളി തുടങ്ങുന്നതെന്നു മുമ്പു പറഞ്ഞിട്ടു ണ്ടല്ലോ. ഒരാണ്ടിൽ വള്ളങ്ങളെല്ലം നാറണത്തു മണൽപ്പുറത്തു ചെന്നു ചേർന്ന സമയം അക്കാലത്തു തിരുവല്ലാ തഹശീൽദാരായിരുന്ന കേശവ പിള്ള അവർകൾ അവിടെച്ചെന്ന് അവിടെ കൂടിയിരുന്ന ജനങ്ങളോട് "ആറന്മുള ഭഗവാന്റെ സങ്കേതത്തിലുള്ള  സകല കരകളിലെ ജനങ്ങളും ഇവിടെ കൂടീട്ടുണ്ടല്ലോ. നിങ്ങളെ എല്ലാവരേയും കൂടെക്കണ്ട് ഒരു കാര്യം അപേക്ഷിക്കുന്നതിനായിട്ടാണ് ഞാൻ വന്നിരിക്കുന്നത്. കാര്യം മറ്റൊന്നുമല്ല. നമ്മുടെ ഭഗവാന്റെ അമ്പലം ചെമ്പിടുവിച്ചാൽക്കൊള്ളാമെന്നു ഞാൻ വിചാരിക്കുന്നു. അതിലേക്കു നിങ്ങളെല്ലാവരും യഥാശക്തി ധനസഹായം ചെയ്യണമെന്നുള്ളതാണ് എന്റെ അപേക്ഷ" എന്നു പറഞ്ഞു. ഇതു കേട്ട് ജനക്കൂട്ടത്തിൽ നിന്ന് ഒരാൾ "അങ്ങുന്നിന്റെ ഈ ഉദ്യമം കേവലം അനാവശ്യവും ഒരു വക ഭോഷത്വവുമാണ്. ഇതു ഒരിക്കലും നടക്കുന്നതുമല്ല. സർക്കാർ വക ക്ഷേത്രം ചെമ്പിടുവിക്കുന്നതിനു ജനങ്ങളെ ഉപദ്രവിച്ചു പണമുണ്ടാക്കീട്ടു വേണമെന്നുണ്ടോ? സർക്കാരിൽ പണം ധാരാളമുണ്ടല്ലോ. ഇതിലേക്ക് ജനങ്ങൾ ധനസഹായം ചെയ്യുന്നത് ആരറിയാനാണ്? ഇത് ഉറക്കത്തിൽ കാൽ തിരുമ്മുന്നതുപോലെയാണല്ലോ. ഇതിലേക്കു ആരുമൊന്നും തരുമെന്നു തോന്നുന്നില്ല. ജനോപദ്രവും ചെയ്കയെന്നുള്ളത് ഒരു സർക്കാരുദ്യോഗസ്ഥനു യോഗ്യമായിട്ടുള്ളതാ ണോ? അങ്ങുന്നിതിനു പുറപ്പെട്ടത് ഒട്ടും ശരിയായില്ല" എന്നു പറഞ്ഞു. ഇതു കേട്ട് തഹശീൽദാർ വല്ലതെ വിഷണ്ണനായിത്തീർന്നു. അപ്പോഴേക്കും

ആ മറുപടി പറഞ്ഞയാൾ ബോധരഹിതനായി ഏറ്റവും പാരവശ്യത്തോടു കൂടി വെട്ടിയിട്ട മരം പോലെ പെട്ടെന്നു നിലംപതിച്ചു. എല്ലാവരും പരിഭ്രമിച്ച് അടുത്തുചെന്ന് അയാളൊടു സുഖക്കേടെന്താണെന്നു ചോദി ച്ചിട്ട് അയാൾക്കു നാവിളക്കി സംസാരിക്കാൻ വഹിയായിരുന്നു. അയാളുടെ നാക്ക് സ്തംഭിച്ചുപോയിരുന്നു. അപ്പോൾ അവിടെയുണ്ടായിരുന്ന മറ്റു ജനങ്ങൾ താഹശീൽദാരോട്, "ഈ ഏഭ്യൻ കഥയില്ലായ്കകൊണ്ട് ഇങ്ങനെയൊക്കെ പറഞ്ഞതാണ്. അതുകൊണ്ട് അങ്ങത്തേക്ക് ഞങ്ങളോടു പരിഭവം തോന്നരുത്. സ്വാമികാര്യത്തിനായി യഥാശക്തി ധനസഹായം ചെയ്യുവാൻ ഞങ്ങളെല്ലാവരും സന്നദ്ധരാണ് എന്നു പറയുകയും ചിലർ ഏതാനും സംഖ്യ അപ്പോൾതന്നെ കൊടുക്കുകയും തഹശീൽദാർ കിട്ടി യതു വാങ്ങിക്കൊണ്ടു മടങ്ങിപ്പോവുകയും ചെയ്തു. ആ ബോധരഹിത നായ ആളെ ചിലർ കൂടി ഒരു വള്ളത്തിലാക്കി അയാളുടെ വീട്ടിൽ കൊണ്ടുചെന്നാക്കി.

വള്ളംകളി കഴിഞ്ഞതിന്റെ ശേഷം എല്ലാവരുംകൂടി ആ സുഖക്കേടു പിടിപെട്ട ആളുടെ വീട്ടിലെത്തി. അപ്പോഴും അയാൾ ബോധരഹിതനായി ത്തന്നെ കിടന്നിരുന്നു. വൈദ്യന്മാർ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചു നോക്കിയിട്ടും ഒരു ഫലവുമുണ്ടായില്ല. അതിനാൽ ഒരു പ്രശ്നക്കാരനെ വരുത്തി പ്രശ്നംവെപ്പിച്ചു നോക്കിച്ചു. അപ്പോൾ പ്രശ്നക്കാരൻ ഈ സുഖക്കേട് ആറന്മുളഭഗവാന്റെ കോപം നിമിത്തമുണ്ടായിട്ടുള്ളതാണെന്നും സ്വാമിഭക്തനായ തഹശീൽദ്ദാരെ ആക്ഷേപിച്ചതിലാണ് സ്വാമിക്ക് അധികം വിരോധമുണ്ടായിട്ടുള്ളതെന്നും അതിനാൽ ആ വീട്ടിൽനിന്നും ചിലർ ചെന്നു തഹശീൽദാരവർകളുടെ അടുക്കൽ ക്ഷമായാചനം ചെയ്യുകയും അമ്പലം ചെമ്പിടുവിക്കുന്ന വകയ്ക്കു തക്കതായ ഒരു സംഖ്യ അവിടെ കൊടുക്കുകയും ഭഗവാന്റെ നടയിൽ വിളിച്ചുചൊല്ലി പ്രായശ്ചിത്തം ചെയ്യുകയും ചെയ്താലല്ലാതെ ഈ സുഖക്കേടു ഭേദപ്പെടുകയില്ലെന്നും വിധിച്ചു. ഉടനെ പ്രശ്നവിധിപ്രകാരമെല്ലാം ചെയ്തു. അപ്പോൾ സുഖക്കേടുകാരനു ബോധം വീണു. എങ്കിലും അയാൾക്കു സംസാരിക്കാ റായില്ല. അധികം താമസിയാതെ അയാൾ മരിച്ചുപോവുകയും ചെയ്തു. ഈ വർത്തമാനം കേട്ടു ജനങ്ങൾക്കു ഭഗവാനെക്കുറിച്ചു ഭയവും ഭക്തിയും പൂർവ്വാധികം വർദ്ധിക്കുകയാൽ ചോദിക്കാതെതന്നെ ചെമ്പുമേച്ചിൽവക യ്ക്കു എല്ലാവരും യഥാശക്തി ഓരോ സംഖ്യ തഹശീൽദാരദ്ദേഹത്തിന്റെ

അടുക്കൽ കൊണ്ടുചെന്നു കൊടുത്തു. അദ്ദേഹം നാലമ്പലത്തിനു ചെമ്പിടുവിക്കണമെന്നേ വിചാരിച്ചിരുന്നുള്ളു. അതു കഴിഞ്ഞിട് പിന്നെയും പണം വളരെ അധികമുണ്ടായിരുന്നതിനാൽ വിളക്കുമാടത്തിനുകൂടി അദ്ദേഹം ചെമ്പിടുവിച്ചു. ഇപ്രകാരമാണ് ആറന്മുള ക്ഷേത്രം ചെമ്പിടുവിച്ചത്. ഭഗവാന്റെ മാഹാത്മ്യവിശേഷം ഇനിയും ഇങ്ങനെ വളരെ പറയാനുണ്ട്.

ഒരിക്കൽ ഒരു നായർക്കു നാഭിക്കു താഴെയായി ഒരു മുഴയുണ്ടായി. അതു ക്രമേണ വളർന്നു ഒരു സഞ്ചിപോലെ തൂങ്ങി. അത് അയാൾക്കു ഏറ്റവും ഉപദ്രവകരമായിത്തീർന്നു. "ഈ മുഴയോളം വലിപ്പത്തിൽ സ്വർണ്ണംകൊണ്ട് ഒരു കുമിളയുണ്ടാക്കിച്ച് ആറന്മുള ഭഗവാന് നടയ്ക്കു വയ്ക്കുകയും അവിടെ നാൽപത്തൊന്നു ദിവസം ഭജിക്കുകയും ചെയ്താൽ ഈ മുഴ പോകും" എന്നു ചിലർ പറയുകയാൽ അതു വിശ്വസിച്ച് നായർ ആറന്മുളെച്ചെന്ന് ഭക്തിപൂർവം ഭജനം തുടങ്ങി. അക്കാലത്ത് ആറന്മുള മതിൽക്കകത്ത് ഒരു കല (മാൻ ) ഉണ്ടായിരുന്നു. അത് കുട്ടിയായിരുന്നപ്പോൾ ഒരാൾ കൊണ്ടുചെന്ന് വഴിപാടായി നടയ്ക്കു കെട്ടിയതായിരുന്നു. അതു ക്രമേണ വളരുകയും വലിയ കൊമ്പുകളും മറ്റും ഉണ്ടായിത്തീരുകയും ചെയ്തിരുന്നു. എങ്കിലും അത് ആരെയും ഉപദ്രവിക്കാറില്ല. ദേവസ്വത്തിൽനിന്നു അതിനു തീറ്റക്ക് ചിലതൊക്കെ കൊടുപ്പിച്ചിരുന്നതുകൂടാതെ അവിടെ ദർശനത്തിനായും ഭജനത്തിനായും മറ്റും ചെല്ലുന്നവരും ആ കലയ്ക്കു തിന്നാൻ എന്തെങ്കിലും കൊടുക്കുക പതിവായിരുന്നു. ഒരു ദിവസം ആ ഭജനക്കാരൻ നായർ ഭഗവത്നാമങ്ങൾ ജപിച്ചു കൊണ്ട് ക്ഷേത്രപ്രദക്ഷിണം ചെയ്തുകൊണ്ടിരുന്ന സമയം ആ കല അടുത്തു ചെല്ലുകയും അതു ചാടി നായരുടെ നാഭിക്കു താഴെയായി ഒരു കുത്തുവച്ചു കൊടുക്കുകയും ചെയ്തു. കുത്തുകൊണ്ട ക്ഷണത്തിൽ നായർ ബോധരഹിതനായി നിലത്തുവീണു. ഉടനെ ചിലർകൂടി അയാളെ എടുത്തു മതിൽക്കു പുറത്തുകൊണ്ടു പോയിക്കിടത്തി. അപ്പോൾ രക്തം ഇടമുറിയാതെ പ്രവഹിച്ചുതുടങ്ങി. അവിടെ ഉണ്ടായിരുന്നവർ പരിശോധിച്ചപ്പോൾ മുഴ കലയുടെ കൊമ്പുകൊണ്ട് പൊട്ടിക്കീറിയിരിക്കുന്നതായി കണ്ടു. ഉടനെ ചിലർ ഒരു വൈദ്യനെ വരുത്തികാണിച്ച് "ഇനി ഇതിനെന്താണ് ചെയ്യേണ്ടത്? എന്നു ചോദിച്ചു. വൈദ്യൻ മുറിവു പരിശോധിച്ചിട്ട് "ഇത് ആ കല ഭഗവാന്റെ കൽപനപ്രകാരം ചെയ്തതുതന്നെയാണ്. ഭഗവാന്റെ

കലയ്ക്കും ശസ്ത്രക്രിയ അറിയാമെന്നാണ് തോന്നുന്നത്. ഈ കുത്തു സ്വല്പം മാറിയായിരുന്നു കൊണ്ടിരുന്നതെങ്കിൽ രോഗിയുടെ കഥ അപ്പോൾത്തന്നെ കഴിയുമായിരുന്നു. ഭഗവാൻ ചെയ്തതിനു ശേഷം ചെയ്‌വാൻ ഞാൻ ശക്തനല്ല. ഇനി വേണ്ടുന്നതു ആറന്മുളയപ്പൻതന്നെ ചെയ്തുകൊള്ളും. ഇങ്ങനെ രക്തം കുറെ പോയാൽപ്പിന്നെ മുഴ കാണുകയില്ല. പിന്നെ മുറിവുണങ്ങിയാൽ മതിയല്ലോ. അത് ഭഗവത് കൃപകൊണ്ട് ക്രമേണ ശരിയായിക്കൊള്ളും" എന്നു പറഞ്ഞിട്ട് വൈദ്യൻ പോയി. പിന്നെ മൂന്നു ദിവസത്തേക്കു രക്തം ഒലിച്ചുകൊണ്ടുതന്നെ യിരുന്നു. അപ്പോഴേക്കും മുഴ കാൺമാനില്ലാതെയായി. ചികിത്സയൊന്നും കൂടാതെ തന്നെ ക്രമേണ മുറിവുണങ്ങി. നായർ പൂർണ്ണസുഖത്തെ പ്രാപിച്ചു. അനന്തരം ആ നായർ സ്വർണ്ണക്കുമിളയുണ്ടാക്കിച്ചു നടയ്ക്കു വയ്ക്കുകയും വേറെയും ചില വഴിപാടുകൾ നടത്തി ഭജനം കാലംകൂടി മടങ്ങിപ്പോവുകയും ചെയ്തു.

ഒരാൾ മറ്റൊരാൾക്കു കൊടുക്കാനുണ്ടായിരുന്ന മുതൽ കൊടുക്കാനി ല്ലെന്ന് ആറന്മുള നടയിൽ കള്ളസത്യം ചെയ്തിട്ട് ഉടൻ അയാളുടെ നാക്കിറങ്ങിപ്പോവുകയാൽ സംസാരിക്കാൻ വയ്യാതെയാവുകയും അന്നു തന്നെ അയാൾ മരിച്ചുപോവുകയും ചെയ്തത് ഈ അടുത്ത കാലത്താണ്. ഇതു കണ്ടറിഞ്ഞവരിൽച്ചിലർ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്.

ഗുരുവായുരപ്പനും അമ്പലപ്പുഴ കൃഷ്ണസ്വാമിയും തമ്മിലും വൈക്ക ത്തപ്പനും ഏറ്റുമാനൂർ ദേവനും തമ്മിലും മറ്റും പണ്ടു ചില പിണക്കവും മത്സരവുമൊക്കെ ഉണ്ടായിട്ടുണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ. അതു പോലെ ചില സംഗതികൾ ഇവിടെയുമുണ്ടായിട്ടുണ്ട്. ആറന്മുളക്കാരൻ ഒരു നായർ കവിയൂരുള്ള ഒരു വീട്ടിൽ ഒരു സ്ത്രീയ്ക്കു സംബന്ധം ചെയ്തിരുന്നു. ആ നായർ അയാളുടെ വീട്ടിൽനിന്ന് ഒരു പൂവൻവാഴക്കന്നു കവിയൂർ ഭാര്യഗൃഹത്തിൽ കൊണ്ട് ചെന്ന് അവരുടെ പറമ്പിൽ നല്ല വളക്കൂറുള്ള സ്ഥലം നോക്കി കുഴിച്ചുവെച്ചു. പിന്നെയും നല്ലപോലെ വളമിട്ടു ശുശ്രൂഷിച്ചതിനാൽ വാഴ യഥാകാലം കുലച്ചു വലിയ കുലയുണ്ടായി. കായ്ക്കു മൂപ്പായപ്പോൾ, "ഈ കുല വെട്ടിപ്പഴുപ്പിച്ചു കൊണ്ടുപോയി ആറന്മുളഭഗവാനു നിവേദിക്കണം" എന്നു നായർ പറഞ്ഞു. അപ്പോൾ ഭാര്യ "ആ കുല വെട്ടേണ്ട; അതവിടെ നിന്നു പഴുക്കട്ടെ. പഴുത്തിട്ടു വെട്ടി കവിയൂർദേവനു നിവേദിപ്പിക്കണം" എന്നു പറഞ്ഞു.

ഇങ്ങനെ അവർ രണ്ടുപേരും തമ്മിൽവലിയ വാദമായി. കുല ആരും വെട്ടാതെ അവിടെ നിന്നു പഴുത്തുതുടങ്ങി. ഒരു പടല പഴുത്തപ്പോൾ ഒരു ദിവസം എവിടെ നിന്നോ ഒരു കുരങ്ങു വന്നു പഴുത്ത കായ് തിന്നു തുടങ്ങി. അത് കണ്ട് നായർ കൊഴിയും കല്ലുമെടുത്തെറിഞ്ഞ് കുരങ്ങിനെ ഓടിച്ചു. കുരങ്ങു വാഴയിൽനിന്നു ചാടിയപ്പോൾ ചാട്ടം പിഴച്ച് ഒരു കുറ്റിയിന്മേൽ വീണു വയറു കീറിപ്പോയതിനാൽ ഉടനെ മരിച്ചു. അപ്പോൾ ഭാര്യ, "ആ കുല ആറന്മുളയ്ക്കു കൊണ്ടുപോകണമെന്നു പറഞ്ഞതു കൊണ്ട് കവിയൂർ ദേവൻ തന്റെ ഹനുമാനെ പറഞ്ഞയച്ച് ആ കുല കടിപ്പിച്ച് അശുദ്ധപ്പെടുതിയത് കണ്ടില്ലേ! ഇനി ആ കുല ആറന്മുളയ്ക്കു കൊണ്ടുപോകുന്നത് എനിക്കൊന്നു കാണണം." അതുകേട്ട്, "തനിക്ക് നിവേദിക്കാനായി നിശ്ചയിക്കപ്പെട്ടിരുന്ന വാഴയ്ക്കു ശുദ്ധം മാറ്റിയ കുരങ്ങിനെ ആറന്മുളയപ്പൻ ഉടനെ നിഗ്രഹിച്ചതും കണ്ടില്ലെ? ആറന്മുള യപ്പനോടു കളിച്ചാൽ ഇങ്ങനെയിരിക്കും. ആറന്മുള ദേവൻ വല്ലാത്ത യാളെന്നു നീയും മനസ്സിലാക്കിക്കൊള്ളണം." എന്നു ഭർത്താവും പറഞ്ഞു.

ആറന്മുളനിന്നു ചിലർ പണ്ടൊരിക്കൽ ശബരിമലയ്ക്കുപോയി. ശബരിമലയ്ക്കു പോകുന്നവർ "സ്വാമിയെ ശരണമയ്യപ്പാ" എന്നു വിളിച്ചു കൊണ്ടാണല്ലോ പോവുക പതിവ്. "സ്വാമിയെ ശരണമാറന്മുളയപ്പോ" എന്നു വിളിച്ചുകൊണ്ടാണ് ആറന്മുളക്കാർ പോയത്. അഴുത എന്ന സ്ഥലത്തുവച്ച് അയ്യപ്പന്റെ വെളിച്ചപ്പാടായി ഒരാൾ തുള്ളി, "എന്റെ നാമം വിളിക്കാതെ എന്റെ മല കേറുന്നവരെല്ലാം എന്റെ നായ്ക്കൾക്കു (വ്യാഘ്ര ങ്ങൾക്കു) ഇരയാകും" എന്നു കൽപ്പിച്ചു. എന്നിട്ടും ആറന്മുളക്കാർ അവരുടെ ദേവനെ വിളിച്ചുകൊണ്ടുതന്നെ പോയി. അങ്ങനെപോയി വലിയ വനത്തിലായപ്പോൾ ഒട്ടുവളരെ വ്യാഘ്രങ്ങൾ വായും പൊളിച്ചുകൊണ്ട് ആറന്മുളക്കരുടെ നേരെ ചാടിച്ചെന്നു. അപ്പൊൾ എവിടെനിന്നോ തുരു തുരെ അമ്പുകൾ ചെന്നു വ്യാഘ്രങ്ങളുടെ വായിലും ദേഹത്തിലുമെല്ലാം പതിച്ചുതുടങ്ങി. ഉടനെ വ്യാഘ്രങ്ങളെല്ലാമോടി കാടുകയറി. എങ്കിലും അന്നു രാത്രിയിൽ ആറന്മുളക്കാർ കിടന്നുറങ്ങിയ സമയം "നിങ്ങളാരും മല കേറരുത്. നാളെത്തന്നെ തിരിയെപ്പോരണം" എന്ന് ഒരാൾ അവരുടെ അടുക്കൽചെന്നു പറഞ്ഞതായി അവർക്കെല്ലാവർക്കും സ്വപ്നമുണ്ടായി. ഇപ്രകാരം സ്വപ്നം കാണിച്ചതും ശരം പ്രയോഗിച്ച് വ്യാഘ്രങ്ങളെ ഓടിച്ചതും തിരുവാറന്മുളയപ്പനാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

സ്വപ്നം കണ്ടതിന്റെ പിറ്റേ ദിവസംതന്നെ ആറന്മുളക്കാർ തിരിയെപ്പോന്നു. അക്കാലം മുതൽ ആറന്മുളക്കാർ ശബരിമലയ്ക്കു പോകാതെയായി. ഇപ്പോഴും ആ ദേശക്കാരാരും ശബരിമലയ്ക്കു പോകാറില്ല.

ആറന്മുള ദേവന്റെ ഭണ്ഡാരത്തിൽ തിരുവാഭരണങ്ങളായിട്ടും പണങ്ങളായിട്ടും മറ്റും വളരെ മുതലുകളിരിപ്പുണ്ടെന്നറിഞ്ഞ് അവ തട്ടിക്കൊണ്ടു പോകാനായി പണ്ടൊരിക്കൽ ഒട്ടുവളരെ തുലുക്കന്മാർ ആയുധപാണികളായി അവിടെ ചെന്നു കേറി. തിരുവാഭരണങ്ങളും മറ്റും പെറുക്കിയെടുത്തു ഭാണ്ഡംകെട്ടിക്കൊണ്ട് അവർ യാത്രയായ സമയം സംഖ്യയില്ലാതെ ശരങ്ങൾ വന്ന് അവരുടെ ദേഹത്തിൽ തറച്ചു തുടങ്ങി. ശരങ്ങളയയ്ക്കുന്നത് ആരാണെന്ന് നോക്കീട്ട് അവിടെയെങ്ങും ആരേയും കാൺമാനില്ലായിരുന്നു. നിവൃത്തിയില്ലാതെയായപ്പോൾ തുലുക്കപ്പടകൾ അവിടെ നിന്നെടുത്ത മുതലുകളും അവരുടെ ആയുധങ്ങളും അവിടെതന്നെ വലിച്ചെറിഞ്ഞിട്ട് ആറ്റുകടവിലേക്ക് ഓടി. അവർ ആ കടവിനടുത്തുള്ള ഇടവഴിയിൽ ച്ചെന്നപ്പോൾ അവിടെ രണ്ടു വശത്തുമുണ്ടായിരുന്ന പാറകൾ കൂട്ടിയടുത്ത് അവർക്കു മുമ്പോട്ടും പുറകോട്ടും പോകാൻ പാടില്ലാത്തവിധത്തിലാക്കുകയും അസംഖ്യം തുലുക്കന്മാരെ അവിടെയിട്ടു ഞെക്കിഞെരുക്കിക്കൊല്ലുകയും ചെയ്തു. അവരിൽ ചിലർ മാത്രം ചത്തില്ല. എങ്കിലും അവരും 'ചാകാതെ ചത്തു' എന്നുള്ള വിധത്തിൽ ഏറ്റവും പരവശന്മാരായിത്തീർന്നു. അങ്ങനെ ശേഷിച്ചവർ "ഇനി ഒരു കാലത്തും ഞങ്ങളും ഞങ്ങളുടെ ജാതിക്കാരും ആറന്മുളദേശത്തു കയറി മോഷ്ടിക്കുകയോ മറ്റുപദ്രവങ്ങൾ ചെയ്യുകയോ ചെയ്കയില്ല. പടച്ചവനാണ് സത്യം"'എന്ന് സത്യം ചെയ്ത് അവിടെ നിന്ന് പോയിപ്പിഴച്ചു. അതിൽപ്പിന്നെ ഇക്കാലം വരെ ആറന്മുള ദേശത്തു തുലുക്കന്മാരുടെ ഉപദ്രവമുണ്ടായിട്ടില്ല. അന്നവർ എറിഞ്ഞുകളഞ്ഞ വാളുകളെല്ലാം പെറുക്കിയെടുത്തു ക്ഷേത്രമാളികയുടെ മുകളിൽ സൂക്ഷിച്ചിട്ടുണ്ടായിരുന്നു. അവയിൽ ഏതാനുമൊക്കെ തുരുമ്പുപിടിച്ചു കേടുവന്നു പോവുകയും ഒട്ടുവളരെയെണ്ണം ലേലം ചെയ്തു വിൽക്കുകയും ചെയ്തുവെങ്കിലും ശേഷമുള്ള വാളുകൾ ഇപ്പോഴുമവിടെ ബലിക്കൽപ്പുരയുടെ മുകളിൽ സൂക്ഷിച്ചുവച്ചിട്ടുണ്ട്. ഇത്ര വളരെ വാളുകൾ ഉണ്ടായിരുന്നതുകൊണ്ടുതന്നെ അന്നു കൊള്ളയ്ക്കു വന്നിരുന്ന തുലുക്കന്മാരുടെ സംഖ്യ ഒട്ടും ചില്ലറയല്ലായിരുന്നു എന്നു തീർച്ചയാക്കാം.

ആറന്മുള ക്ഷേത്രത്തിൽ എല്ലാക്കാലത്തും ഭജനക്കാർ ധാരാളമുണ്ടായിരിക്കും. അവിടെ ദർശനത്തിനായി വരുന്നവരെല്ലാം യഥാശക്തി ഭജനക്കാർക്കു വല്ലതും കൊടുക്കുക പതിവാണ്. ഭജനക്കാർക്കു വല്ലതും കൊടുക്കുന്നതു സ്വാമിക്കു സന്തോഷവും ഒന്നും കൊടുക്കാതെയിരിക്കുന്നതു വലിയ വിരോധവുമാണ്. ഭജനക്കാർക്ക് ഒന്നും കൊടുക്കാത്തവർക്കു ദേവകോപവും തന്നിമിത്തം പലവിധത്തിലുള്ള അനർത്ഥങ്ങളുമുണ്ടാകുമെന്നുള്ളതു നിശ്ചയമാണ്. ചിലർ ഭജനക്കാർക്കു ചതുർവിധ വിഭവങ്ങളോടുകൂടി ഭക്ഷണവും പണവും കൊടുത്ത് അവരെക്കൊണ്ടു ശയനപ്രദക്ഷിണം നടത്തിക്ക പതിവാകുന്നു. അതും അവിടെ ദേവപ്രീതികരമായ വഴിപാടാണ്.

ഉത്സവകാലങ്ങളിൽ ശീവേലിസമയത്തും കുട, കൊടി, തഴ മുതലായവ എടുത്തുകൊണ്ടുനടക്കുന്നവർക്കു പലഹാരങ്ങൾ, അവിൽപ്പൊതി മുതലായവ കൊടുക്കുന്നതും അവിടെ വഴിപാടുതന്നെ. അവിടെ ക്ഷേത്രത്തിന്റെ പ്രധാന നടയിൽ വെളിയിൽനിന്നു മതിൽക്കകത്തു കയറാൻ പതിനെട്ടു കൽപടികൾ ഉണ്ട്. അതിനു 'പതിനെട്ടാംപടി' എന്നാണ് പേരു പറഞ്ഞുവരുന്നത്. ഉത്സവകാലത്തു ചിലർ ദേവപ്രീതിക്കായി പഴക്കുലകൾ കൊണ്ടുവന്നു പതിനെട്ടാംപടിയുടെ മുകളിൽ നിന്നുകൊണ്ട് കുലുക്കും. അപ്പോൾ പഴം എടുക്കുന്നതിനായി പതിനെട്ടാംപടിയുടെ താഴത്തു കുട്ടികളായും അഗതികളായും അസംഖ്യം ജനങ്ങൾ കൂടും. അങ്ങനെ പലർക്കും തിന്നുന്നതിനായി പഴക്കുലകൾ കുലുക്കുന്നതും അവിടെ ഒരു വഴിപാടാണ്. ഇങ്ങനെ ആറന്മുള ദേവന്റെ മാഹാത്മ്യങ്ങൾ, അവിടെയുള്ള വിശേഷങ്ങൾ മുതലായവ പറയുകയാണെങ്കിൽ ഇനിയും വളരെയുണ്ട്. ഈ വക സംഗതികൾ വിശ്വസിക്കുന്നവർ ഇപ്പോൾ വളരെ കുറഞ്ഞുപോയിരിക്കുന്നതുകൊണ്ടും വിശ്വസിക്കുന്നവർക്കു ആറന്മുള ഭഗവാന്റെ മാഹത്മ്യം ഒട്ടും ചില്ലറയല്ലെന്നു മനസ്സിലാക്കുന്നതിന് ഇത്രയും പറഞ്ഞതുകൊണ്ടു മതിയാകുന്നതിനാലും ഇനി അധികം വിസ്തരിക്കുന്നില്ല.

# 61. കോന്നിയിൽ കൊച്ചയ്യപ്പൻ

കോന്നിയിൽ കൊച്ചയ്യപ്പനെന്നു പ്രസിദ്ധനായിരുന്ന താപ്പാനയെക്കുറിച്ചു കേട്ടിട്ടില്ലാത്തവരായി തിരുവിതാംകൂർ രാജ്യത്തും അടുത്ത പ്രദേശങ്ങളിലും അധികമാളുകൾ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ഈ ആന ചരിഞ്ഞു (മരിച്ചു) പോയിട്ട് ഇപ്പോൾ പതിനാലു കൊല്ലത്തിലധികം കാലമായിട്ടില്ലാത്തതിനാൽ ഇവനെ (ഈ ആനയുടെ സ്വഭാവം വിചാരിക്കുമ്പോൾ ഇതിനെ എന്നല്ല "ഇവനെ" എന്നുതന്നെ പറയേണ്ടിയിരിക്കുന്നു.) കണ്ടിട്ടുള്ളവരായിട്ടുതന്നെ ഇപ്പോൾ അനേകംപേർ ജീവിച്ചിരിക്കുന്നുണ്ട് എന്നുള്ളതിനു സംശയമില്ല. ഈ ആന ആദ്യം റാന്നിയിൽ കർത്താവിന്റെ വകയായിരുന്നു. പ്രസിദ്ധ മാന്ത്രികനായിരുന്ന തേവലശ്ശേരി ദാമോദരൻ നമ്പി പറഞ്ഞതനുസരിച്ച് കർത്താവ് ഈ ആനയെ 990–ാമാണ്ട് അച്ചൻകോവിൽ ശാസ്താവിനു വഴിപാടായി നടയ്ക്കിരുത്തി. നടയ്ക്കിരുത്തിയ സമയത്താണ് ഈ ആനയ്ക്കു കൊച്ചയ്യപ്പൻ എന്നു പേരിട്ടത്. അന്ന് ഈ ആനയ്ക്ക് ഏഴു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. നടയ്ക്കിരുത്തിയപ്പോൾ ആന ദേവസ്വംവകയായിത്തീർന്നുവെങ്കിലും അവിടെ നിറുത്തിയിരുന്നാൽ ആനയ്ക്ക് രക്ഷ മതിയാവുകയില്ലെന്നു വിച്ചാരിച്ചും ആ ആനയെക്കുറിച്ചുണ്ടായിരുന്ന വാത്സല്യംകൊണ്ടും കർത്താവ് ആനയെ അപ്പോൾതന്നെ ദേവസ്വക്കാരോട് ഏറ്റുവാങ്ങി റാന്നിയിൽത്തന്നെ കൊണ്ടുവന്നു നിറുത്തി രക്ഷിച്ചു വളർത്തിവന്നു. അക്കാലത്തു കൊച്ചയ്യപ്പനു ചങ്ങല ഇടുകയോ അവനെ തളയ്ക്കുകയോ ചെയിരുന്നില്ല. അവനു കൊടുക്കുന്നതു തിന്നുകൊണ്ട് കർത്താവിന്റെ വാസസ്ഥലത്തുതന്നെ മുറ്റത്തും പറമ്പിലുമായി കളിച്ചുനടന്നാണ് കൊച്ചയ്യപ്പൻ വളർന്നത്. എന്നാലവൻ മനുഷ്യരെ ഉപദ്രവിക്കുകയോ പറമ്പിലുള്ള തെങ്ങിൻതൈ, വാഴ മുതലായവ നശിപ്പിക്കുകയോ യാതൊന്നും ചെയ്തിരുന്നില്ല. കേവലം മനുഷ്യബാലനെപ്പോലെയാണ് കൊച്ചയ്യപ്പൻ അവിടെ താമസിച്ചിരുന്നത്. കൊച്ചയ്യപ്പനു കർത്താവിന്റെ ഗൃഹത്തിലുള്ള സ്ത്രീപുരുഷന്മാരോടു വളരെ സ്നേഹവും കുട്ടികളെക്കുറിച്ചു പ്രത്യേകം വാത്സല്യവുമുണ്ടായിരുന്നു. അവിടെയുള്ളവർക്കു കൊച്ചയ്യപ്പനെക്കുറിച്ചുള്ള സ്നേഹവും അളവറ്റതായിരുന്നു. ആ കുടുംബാംഗങ്ങളിൽ ആരെങ്കിലും "കൊച്ചയ്യപ്പാ!" എന്നു വിളിച്ചാൽ അവൻ അപ്പോൾ അവിടെയെത്തും. കർത്താവിന്റെ ഗൃഹത്തിലുള്ള കുട്ടികളെ കളിപ്പിക്കുന്നതിനു കൊച്ചയപ്പനും കൊച്ചയ്യ

പ്പന്റെ അടുക്കൽച്ചെന്നു കളിക്കുന്നതിന് അവിടുത്തെ കുട്ടികൾക്കും വളരെ സന്തോഷവും ഉത്സാഹവുമുണ്ടായിരുന്നു. കുട്ടികളെ കൊച്ചയ്യപ്പന്റെ അടുക്കലാക്കിയാൽ വേണ്ടതുപോലെ സൂക്ഷിച്ചുകൊള്ളുമെന്നുള്ള വിശ്വാസം അവിടെയുള്ള അമ്മമാർക്കും മറ്റുമുണ്ടായിരുന്നതിനാൽ അവർ അതിനനുവദിക്കുകയും നടക്കാറായ കുട്ടികളെല്ലാം കൊച്ചയപ്പന്റെ അടുക്കൽ ചെന്നു കളിക്കുകയും ചെയ്തിരുന്നു.

കൊച്ചയ്യപ്പനെ ഇടവും വലവും പഠിപ്പിച്ച് ഇണക്കി, കൂട്ടിൽനിന്നിറക്കി കർത്താവിന്റെ വാസസ്ഥലത്തു കൊണ്ടുവന്ന ദിവസം മുതൽ കാരണവരു കർത്താവ് നെയ്യും പരിപ്പും കൂട്ടിക്കുഴച്ച് ഒരുരുളച്ചോറു കൊച്ചയ്യപ്പനു കൊടുക്കാതെ ഊണു കഴിക്കാറില്ല. അതു കണ്ട് അവിടെയുള്ളവരെല്ലാവരും കൊച്ചയ്യപ്പന് ഒരുരുളച്ചോറുവീതം പതിവായി കൊടുത്തുതുടങ്ങി. എന്നാൽ കാരണവരുകർത്താവ് ഉരുളക്കൊടുക്കുന്ന തിനുമുമ്പ് ആരെങ്കിലും ഉരുള കൊണ്ടുചെന്നാൽ കൊച്ചയ്യപ്പൻ വാങ്ങുക യില്ലെന്നുള്ളതു തീർച്ചയാണ്. കാരണവരുകർത്താവിന്റെ ഉരുള വാങ്ങി ത്തിന്നുകഴിഞ്ഞാൽ പിന്നെ ആരു കൊണ്ടുചെന്നു കൊടുത്താലും അവൻ വാങ്ങിക്കൊള്ളും. പിന്നെ നിർബ്ബന്ധമൊന്നുമില്ല.

കൊച്ചയ്യപ്പൻ കർത്താവിന്റെ വാസസ്ഥലത്തു താമസിച്ചിരുന്നപ്പോൾ അവന് ആനക്കാരന്മാരുണ്ടായിരുന്നില്ല. അവനു തീറ്റി, തെങ്ങോല മുതലായവ ആരെക്കൊണ്ടെങ്കിലും കർത്താവു വെട്ടിച്ചുകൊടുക്കും. അവൻ തീറ്റി കഴിഞ്ഞാൽ മുററത്തോ പറമ്പിലോ എവിടെയെങ്കിലും യഥേഷ്ടം പോയിക്കിടന്നുകൊള്ളും; അങ്ങനെയാണ് പതിവ്.

അക്കാലത്തു കർത്താവിന്റെ ഗൃഹത്തിൽ ദാസ്യപ്രവൃത്തികൾക്കായി ചക്കിയെന്നും വിക്കിയെന്നും പേരായിട്ടുള്ള രണ്ടു സ്ത്രീകൾ താമസി ച്ചിരുന്നു. കൊച്ചയ്യപ്പന്റെ ശുശ്രൂഷയ്ക്കായി ആ സ്ത്രീകളെയാണ് കർത്താവു നിയമിച്ചിരുന്നത്. അവർ പതിവായി കൊച്ചയ്യപ്പനെ പുഴയിൽ ക്കൊണ്ടുപോയി കുളിപ്പിച്ചുകൊണ്ടുവരണം അതല്ലാതെ വിശേഷിച്ചൊന്നും ആനയെസ്സംബന്ധിച്ച് അവർ ചെയ്യേണ്ടതായിട്ടുണ്ടായിരുന്നില്ല. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ ചക്കിയും വിക്കിയും പെട്ടെന്നു മരിച്ചുപോയി.

അപ്പോൾ കൊച്ചയ്യപ്പനുണ്ടായ സങ്കടം എത്രമാത്രമെന്നു പറയാൻ പ്രയാസം. വിക്കിക്ക് മക്കളും മറ്റുമുണ്ടായിരുന്നില്ല. ചക്കിക്ക് ഒരു മകളു ണ്ടായിരുന്നു. ചക്കി മരിച്ചതിന്റെ ശേഷം കർത്താവു കൊച്ചയ്യപ്പനെ കുളിപ്പിക്കുന്നതിനു ചക്കിയുടെ മകളെ നിയമിച്ചു.

അങ്ങനെ കുറച്ചു കാലംകൂടി കഴിഞ്ഞപ്പോൾ കാരണവരു കർത്താവും മരിച്ചു. അപ്പോൾ കൊച്ചയ്യപ്പനുണ്ടായ സങ്കടം കേവലം ദുസ്സഹംതന്നെയായിരുന്നു. കർത്താവു മരിച്ചിട്ടു മൂന്നുദിവസത്തേക്ക് കൊച്ചയ്യപ്പൻ എന്തെങ്കിലും തിന്നുകയാകട്ടെ, വെള്ളം കുടിക്കുകയാകട്ടെ, ഉറങ്ങുകയാകട്ടെ ചെയ്തില്ല. അഹോരാത്രം കരഞ്ഞു കൊണ്ടുതന്നെ അവൻ കഴിച്ചുകൂട്ടി.

കാരണവരുകർത്താവു മരിച്ചതു സംബന്ധിച്ചുള്ള അടിയന്തിരങ്ങ ളെല്ലാം കഴിഞ്ഞതിന്റെ ശേഷം പതിനേഴാം ദിവസം പിന്നത്തെ കാരണവരുകർത്താവും തളത്തിൽച്ചെന്ന് ഉണ്ണാനിരുന്നപ്പോൾ മുൻപതിവു വിചാരിച്ചു കൊച്ചയ്യപ്പൻ തളത്തിന്റെ വാതിൽക്കൽ ഹാജരായി നിന്നു. എന്നാൽ ആ കാരണവരുടെ സ്വഭാവം കഴിഞ്ഞുപോയ കാരണവരുടെ സ്വഭാവംപോലെ അല്ലാതെയിരുന്നതിനാൽ അദ്ദേഹം കൊച്ചയ്യപ്പന് ഉരുള കൊടുത്തില്ല. അപ്പോൾ കൊച്ചയ്യപ്പന് അസാമാന്യമായ കുണ്ഠിതമുണ്ടായി. എങ്കിലും അവിടെ ശേഷമുണ്ടായിരുന്നവരെല്ലാം പതിവുപോലെ ഉരുള കൊടുത്തതിനാൽ കൊച്ചയ്യപ്പൻ ഒരുവിധം സമാധാനപ്പെട്ടു. എന്നാൽ ആ സമാധാനവും അധികദിവസത്തേക്കു നീണ്ടുനിന്നില്ല. അവിടെ ശേഷമുള്ള വരെല്ലാം ആനയ്ക്ക് ഉരുളകൊടുക്കുന്നുണ്ടെന്നു രണ്ടുമൂന്നുദിവസം കഴിഞ്ഞപ്പോൾ പുതിയ കാരണവരറിയുകയും അതിനെക്കുറിച്ച് അദ്ദേഹം കോപിച്ച് എല്ലാവരെയും ശാസിക്കുകയും ചെയ്തു. ആനയ്ക്ക് തിന്നാൻ തെങ്ങോലയോ മറ്റൊ അല്ലാതെ ചോറു കൊടുക്കുന്നത് അനാവശ്യമാണെ ന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. എന്നുമാത്രമല്ല, ആനയ്ക്കു കുട്ടിപ്രായം കഴിഞ്ഞിരിക്കുന്നതിനാൽ ഇനി അതിന് ഒരാനക്കാരനെ നിയമിക്കുകയും ചങ്ങലയിടു പണിയിച്ചു തുടങ്ങുകയും ചെയ്യണമെന്നു കൂടി അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതൊന്നുമറിയാതെ കൊച്ചയ്യപ്പൻ പിറ്റേ ദിവസം പതിവു പോലെ ഉരുളയ്ക്കായി അടുക്കളവാതിൽക്കൽ ഹാജരായി. അപ്പോൾ അവിടത്തെ വലിയമ്മ കൊച്ചയ്യപ്പനോട്, "എന്റെ മകനേ, ഈയിടെ കാലമൊക്കെ മാറിപ്പോയി, വലിയമ്മ, നിനക്കു ചോറു തരരുതെ

ന്നാണ് ഇപ്പോഴത്തെ കാരണവരുടെ കൽപന. അദ്ദേഹം പറയുന്നതിനെ അനുസരിക്കാതെയിരിക്കാൻ ഞങ്ങൾക്കു നിവൃത്തിയില്ലല്ലോ. നിനക്കു ചോറു തരരുതെന്നു മാത്രമല്ല. ചങ്ങലയിട്ടു നിന്നെ ഇനി പണിക്കയയ്ക്കണ മെന്നുകൂടി അദ്ദേഹം നിശ്ചയിച്ചിരിക്കുന്നു. ഞങ്ങൾക്കൊക്കെ ഇതു വലിയ സങ്കടമായിട്ടുള്ള കാര്യമാണ്. എങ്കിലും എന്തു ചെയ്യാം? എല്ലാം സഹിക്കു കയല്ലാതെ നിവൃത്തിയില്ലല്ലോ" എന്നു പറഞ്ഞു. ഇതു കേട്ടു കൊച്ചയ്യപ്പൻ കണ്ണീരൊലിപ്പിച്ച് കരഞ്ഞുകൊണ്ടു സ്വൽപനേരം വിചാരമഗ്നനായി അവിടെ നിന്നു. ആ സമയം അവിടത്തെ ഒരു ചെറിയ കുഞ്ഞമ്മ കുറെ ചോറെടുത്തു കുഴച്ചുരുട്ടി കൊച്ചയ്യപ്പനു കൊണ്ടുചെന്നു കൊടുത്തു. എങ്കിലും അവൻ അതു വാങ്ങിയില്ല. പിന്നെ അവൻ എല്ലാവരോടും യാത്ര പറയുന്ന ഭാവത്തിൽ തുമ്പിക്കൈകൊണ്ടു ചില ആംഗ്യങ്ങൾ കാണിക്കു കയും ദീനസ്വരങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തിട്ടു കണ്ണിരൊലിപ്പിച്ചു കൊണ്ട് അവിടെനിന്ന് ഇറങ്ങിപ്പോയി. കൊച്ചയ്യപ്പന്റെ ആ യാത്ര കണ്ട് അവിടെയുണ്ടായിരുന്ന എല്ലാവരും ആബാലവൃദ്ധം പൊട്ടിക്കരഞ്ഞുപോയി.

കൊച്ചയ്യപ്പൻ നേരെ ചെന്ന് ആറ്റിലിറങ്ങി നാലു നാഴിക പകലാകു ന്നതുവരെ വെള്ളത്തിൽത്തന്നെ കിടന്നു. നാലു നാഴിക പകലെ ചകിയുടെ മകൾ കുളിക്കാനായി ആറ്റുകടവിൽ ചെന്നു. ആ സമയം കൊച്ചയ്യപ്പൻ അവിടെനിന്ന് എഴുന്നേറ്റു പോയി ആറ്റുവക്കത്തു നിന്നിരുന്ന ഒരില്ലിക്കൂട്ടം കുത്തി മറിച്ചിട്ടു. അപ്പോൾ അതിന്റെ ചുവട്ടിൽ മണ്ണിനിടയിൽ ഇരുന്നിരുന്ന ഒരു ചെപ്പുകുടം ഉരുണ്ട് ആറ്റിലേക്കു വീണു. കൊച്ചയ്യപ്പൻ ആ ചെപ്പുകുട മെടുത്തു ചക്കിയുടെ മകൾക്കു കൊടുക്കുകയും യാത്ര പറയുന്ന ഭാവ ത്തിൽ തുമ്പിക്കൈകൊണ്ടു ചില ആംഗ്യങ്ങൾ കാണിക്കുകയും ചില ദീനസ്വരങ്ങൾ പുറപ്പെടുവിക്കുകയും പിന്നെ കർത്താവിന്റെ ഗൃഹത്തി ലേക്കു നോക്കി കരയുകയും ചെയ്തിട്ട് അവിടെനിന്നു പോവുകയും ചെയ്തു. ആ ചെപ്പുകുടം നിറച്ചു രാശിയായിരുന്നു.

പിറ്റേദിവസം രാവിലെ കൊച്ചയ്യപ്പൻ അച്ചൻകോവിൽ ശാസ്താ വിന്റെ നടയിലെത്തി. ശാന്തിക്കാരൻ കൊച്ചയ്യപ്പനെ കണ്ടപ്പോൾ അറിയുക യാൽ കുറെ ചോറുകൊണ്ടുചെന്നു കൊടുത്തു. കൊച്ചയ്യപ്പൻ അതു വാങ്ങി തിന്നിട്ടു കാട്ടിൽക്കയറി കണ്ടതൊക്കെ പറിച്ചു തിന്നുതുടങ്ങി. അന്നുമുതൽ കൊച്ചയപ്പൻ കാട്ടിൽനിന്നു തീറ്റി നടത്തുകയും കണ്ടെത്തുന്ന തടാകങ്ങ

ളിലും മറ്റും ഇറങ്ങി വെള്ളം കുടിക്കുകയും രാത്രിയാകുമ്പോൾ അമ്പലത്തിന്റെ തിരുമുറ്റത്തു ചെന്നു കിടന്നുറങ്ങുകയും പതിവാക്കി.

അങ്ങനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ ദേവസ്വക്കർ കൊച്ചയ്യപ്പനെ രക്ഷിക്കുന്നതിന് ഒരാനക്കാരനെ നിയമിക്കുകയും വിവരം മേലാവിലേക്കു എഴുതിയയ്ക്കുകയും ചെയ്തു. അപ്പോൾ കൊച്ചയ്യപ്പന്റെ കഥകളെല്ലാം മഹാരാജാവു തിരുമനസ്സുകൊണ്ടു കൽപ്പിച്ചറിയുകയും ഈ ആനയെ കോന്നിയിൽ താപ്പനകളുടെ കൂട്ടത്തിൽ നിറുത്തി വേണ്ടതുപോലെ രക്ഷിച്ചു കൊള്ളണമെന്നു കൽപനയുണ്ടാവുകയും ചെയ്തു. അക്കാലത്ത് നാടുവാണിരുന്നത് കൊല്ലം 1022-ാമാണ്ടു നാടു നീങ്ങിയ രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടായിരുന്നു. കൽപനപ്രകാരം കൊച്ചയ്യപ്പൻ കോന്നിയിലെത്തി താമസമായി. കുറച്ചുകാലം കഴിഞ്ഞപ്പോൾ പത്തനാപുരം തിരുമൂലംപിള്ള എന്നൊരു പാണ്ടിപ്പിള്ള അവന്റെ രക്ഷകനായി നിയമിക്കപ്പെട്ടു. തിരുമൂലംപിള്ളയുടെ ശിക്ഷാസാമർത്ഥ്യംകൊണ്ടും കോന്നിയിലുണ്ടായിരുന്ന മറ്റു താപ്പാനകളുടെ സഹവാസംകൊണ്ടും മറ്റും കൊച്ചയ്യപ്പൻ കാലക്രമേണ ഒരു താപ്പാനയായിത്തീർന്നു. എന്നുമാത്രമല്ല കുഴിയിൽ വീഴുന്ന ആനകളെ കരയ്ക്ക് കയറ്റി കൂട്ടിലാക്കി അടയ്ക്കുന്നതിനു കൊച്ചയ്യപ്പനെപോലെ ബുദ്ധിയും സാമർത്ഥ്യവുമുള്ള ഒരു താപ്പാന തിരുവിതാംകൂറിൽ വേറെയില്ലെന്നുള്ള പ്രസിദ്ധി അവൻ അചിരേണ സമ്പാദിക്കുകയും ചെയ്തു.

ഏറെത്താമസിയാതെ പത്മനാഭൻ എന്നു പ്രസിദ്ധനായ ഒരു താപ്പാനകൂടി കോന്നിയിൽ വന്നുചേർന്നു. കുറച്ചുദിവസത്തെ സഹവാസം കൊണ്ടു കൊച്ചയ്യപ്പനും പത്മനാഭനും പരസ്പരം അത്യന്തം സ്നേഹാകുലന്മാരായിത്തീർനു. അവർ രണ്ടുപേരും കൂടെ കൂടിയാൽ എത്ര വലിഅ കാട്ടാനയായാലും കുഴിയിൽനിന്നു കരയ്ക്കു കയറ്റി കൂട്ടിൽക്കൊണ്ടുചെന്ന് അടയ്ക്കുന്നതിന് അവർക്ക് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല.

അങ്ങനെയിരിക്കുന്ന കാലത്തു സർക്കാരിൽനിന്ന് ആനകളെ കുഴിയിൽ വീഴിച്ചു പിടിക്കുകയെന്നുള്ള ഏർപ്പാടു വേണ്ടെന്നുവയ്ക്കുകയും ആനകളെ പിടിക്കുന്നതിനു കോന്നിയിൽനിന്നു പതുപന്ത്രണ്ടുനാഴിക കിഴക്കു "മുണ്ടവൻപുഴി" എന്ന സ്ഥലത്ത് ഒരു കൊപ്പമുണ്ടാക്കുകയും ചെയ്തു. കൊപ്പത്തിൽ കാട്ടാനകൾ വന്നു കയറുന്നതു കൂട്ടത്തോടെ

ആണല്ലോ. കാട്ടാനകൾ കൊപ്പത്തിൽ കയറികഴിഞ്ഞാൽ താപ്പാനകളെ അതിലേക്കു വിടുകയും താപ്പനകൾ കാട്ടാനകളെ ഓടിച്ചു പിള്ളക്കൊപ്പ (വലിയ കൊപ്പത്തിനകത്തുള്ള ചെറിയ കൊപ്പ)ത്തിലാക്കുകയും അവിടെ വച്ചു വടങ്ങളിട്ടു കെട്ടുകയും പിന്നെ താപ്പാനകൾ ഇടത്തുവശത്തും വലത്തുവശത്തും നിന്നു വടങ്ങളിൽ പിടിച്ചുവലിച്ചു കാട്ടാനകളെ ഓരോന്നോരോന്നായി കൊണ്ടു പോയി കൂട്ടിലാക്കി അടയ്ക്കുകയു മാണല്ലോ പതിവ്. അങ്ങനെയായപ്പോൾ താപ്പാനകളുടെ ആവശ്യം അധികപ്പെടുകയും കൊച്ചയ്യപ്പൻ, പത്മനാഭൻ മുതലായി മുമ്പവിടെ ഉണ്ടായിരുന്ന താപ്പനകളെകൊണ്ടു മതിയാകാതെ വരുകയും ചെയ്യുക യാൽ 'മഞ്ഞപ്രത്തിരുനീലകണ്ഠൻ ' മുതലായ ചില താപ്പാനകളെക്കുടി അവിടെ വരുത്തി. മഞ്ഞപ്രത്തിരുനീലകണ്ഠനും ഒരോന്നാന്തരം താപ്പാന തന്നെയായിരുന്നു. എങ്കിലും കൊച്ചയ്യപ്പന്റെ സ്വഭാവവും തിരുനീല കണ്ഠന്റെ സ്വഭാവവും തമ്മിൽ വളരെ അന്തരമുണ്ടായിരുന്നു. കൊച്ചയ്യപ്പൻ തന്റെ പിടിയിലമർത്തിക്കൊണ്ടുപോയി കൂട്ടിലാക്കി അടയ്ക്കും. തിരുനീല കണ്ഠൻ തന്റെ പിടിയിലമരാത്ത ആനകളെ ഉടനെ കുത്തിക്കൊല്ലും. ഇതാണ് അവർ തമ്മിലുള്ള പ്രധാന വ്യത്യാസം. അങ്ങനെ മഞ്ഞപ്ര ത്തിരുനീലകണ്ഠൻ അനേകം നല്ല ആനകളെ കുത്തിക്കൊല്ലുകയും തന്നിമിത്തം സർക്കാരിലേക്കു വളരെ നഷ്ടം സംഭവിക്കുകയും ചെയ്തിട്ടുണ്ട്. ഇതുനിമിത്തവും മറ്റു ചില കാരണങ്ങളാലും സർക്കാരിൽ നിന്നു കൊപ്പം വേണ്ടെന്നുവയ്ക്കുകയും പൂർവസ്ഥിതിയിൽ ആനകളെ കുഴികളിൽ വീഴിച്ചുപിടിച്ചാൽ മതിയെന്നു തീർച്ചപ്പെടുത്തുകയും ചെയ്തു.

അക്കാലത്തു നേരം വൈകുമ്പോൾ കൊച്ചയ്യപ്പനെയും പത്മനാഭ നെയും ചങ്ങലയെടുത്തു കാട്ടിലേക്കു വിട്ടയയ്ക്കുക പതിവായിരുന്നു. അവർ രണ്ടുപേരുകൂടി കാട്ടിൽക്കയറി കണ്ടതൊക്കെ ഒടിച്ചും പറിച്ചും തിന്നു വയറു നിറയ്ക്കുകയും ഉറക്കം വരുമ്പോൾ യഥേഷ്ടം എവിടെ യെങ്കിലും കിടന്നുറങ്ങുകയും നേരം വെളുക്കുമ്പോൾ ആനക്കാരുടെ വാസസ്ഥലത്തു ഹാജരാവുകയും ചെയ്തിരുന്നു. ഒരു ദിവസം പതിവുപോലെ രണ്ടാനകളും ഒരുമിച്ചു കാട്ടിലേക്കു പോയിട്ടു കൊച്ചയ്യപ്പൻ തിന്നുതിന്നു വടക്കോട്ടും പത്മനാഭൻ തെക്കോട്ടും പോയതിനാൽ അവർ തമ്മിൽ പിരിയാനിടയായി. കുറച്ചുദൂരം പോയതിന്റെ ശേഷം പത്മനാഭൻ കൊച്ചയ്യപ്പൻ വരുന്നുണ്ടൊ എന്നു നാലുപുറത്തേക്കും നോക്കി. അപ്പോൾ

മുൻവശത്തു കുറച്ചു ദൂരെയായി ഒരാന നിൽക്കുന്നതുകണ്ട് അതു കൊച്ചയ്യപ്പനാണെന്നു വിചാരിച്ചു പത്മനാഭൻ ചെന്നടുത്തപ്പോൾ ആ കാട്ടാന ചാടിയൊരുകുത്തുകൊടുത്തു. പത്മനാഭൻ കൊമ്പുകൊണ്ടു തട്ടിക്കളഞ്ഞതിനാൽ കുത്തു കൊണ്ടില്ല. അപ്പോൾ കാട്ടനയ്ക്കു ദേഷ്യം കലശലായി. ആ ആന പത്മനാഭനെ കുത്താനായി വീണ്ടും ചാടിച്ചെന്നു. അപ്പോൾ പത്മനാഭനും കോപാന്ധനായിത്തീരുകയാൽ ആ കുത്തും കൊള്ളാതെ കൊമ്പുകൊണ്ടു തട്ടിക്കളഞ്ഞിട്ടു കാട്ടാനയെ കുത്താനായി പത്മനാഭൻ ചാടിവീണു. കാട്ടാനയും കുത്തുകൊള്ളാതെ കൊമ്പുകൊണ്ടു തട്ടിക്കളഞ്ഞു. ഇങ്ങനെ ആ രണ്ടാനകളും ബാലിസുഗ്രീവന്മാരെപ്പോലെ അതിഭയങ്കരമായ യുദ്ധം പൊടിപൊടിച്ചുതുടങ്ങി. പിറ്റേ ദിവസം നേരം വെളുത്തിട്ടും ആ ആനകളുടെ യുദ്ധം അവസാനിച്ചില്ല. നേരം വെളുത്തപ്പോൾ കൊച്ചയ്യപ്പൻ പതിവുപോലെ ആനക്കാരന്മാരുടെ വാസസ്ഥലത്തെത്തി. അപ്പോൾ പത്മനാഭനെ അവിടെ കാണാഞ്ഞിട്ടു കൊച്ചയ്യപ്പനു വലിയ വിചാരമായി. നേരം രാത്രിയായിട്ടും പത്മനാഭൻ വന്നുചേർന്നില്ല. ഒരുവിധത്തിൽ രാത്രി കഴിച്ചുകൂട്ടീട്ടു നേരം വെളുത്തപ്പൊൾ കൊച്ചയ്യപ്പൻ പത്മനാഭനെ അന്വേഷിക്കാനായി കാട്ടിലേക്കു യാത്രയായി. അവന്റെ പിന്നാലെ ചില താപ്പനകളോടുകൂടി തിരുമൂലംപിള്ള മുതലായ ആനക്കാരും പോയി. കുറെ ദൂരം ചെന്നപ്പോൾ ഒരു കാൽ നാഴിക അകലെയായി രണ്ടാനകളുടെ അമർച്ചയും കൊമ്പുകൾ കൂട്ടിയിടിക്കുന്ന ശബ്ദങ്ങളും കേട്ടുതുടങ്ങി. അപ്പോൾത്തന്നെ കൊച്ചയ്യപ്പനും തിരുമൂലംപിള്ള മുതലായവവരും സംഗതി മനസ്സിലാക്കി. ഉടനെ തിരുമൂലംപിള്ള ഒരു താപ്പനയുടെ ചങ്ങലയഴിച്ചു കൊച്ചയ്യപ്പന്റെ മുമ്പിൽ ഇട്ടുകൊടുത്തു. കൊച്ചയ്യപ്പൻ ആ ചങ്ങലെ നാലായിട്ടു മടക്കിയെടുത്തുകൊണ്ടു നടന്നുതുടങ്ങി. പിന്നാലെ മറ്റുള്ളവരും ചെന്നു. അങ്ങനെ കുറച്ചുദൂരംകൂടി ചെന്നപ്പോൾ പത്മനാഭനും ഒരു വലിയ കാട്ടാനയും തമ്മിൽ യുദ്ധം ചെയ്തുകൊണ്ടു നിൽക്കുന്നത് അവർ സ്പഷ്ടമായി കണ്ടു. കാട്ടാന ചാടി പത്മനാഭനെ കുത്തുകയും പത്മനാഭൻ കൊമ്പുകൊണ്ടു തട്ടുകയും ചെയ്ത സമയം കൊച്ചയ്യപ്പൻ ഓടിച്ചെന്നു കൈയിലുണ്ടായിരുന്ന ചങ്ങല കൊണ്ടു കാട്ടാനയുടെ ഒരു മർമ്മസ്ഥാനത്ത് ഊക്കോടുകൂടി ഒരടി കൊടുത്തു. അടികൊണ്ട ക്ഷണത്തിൽ കാട്ടാന മരണവേദനയോടുകൂടി മൂന്നുവട്ടം ചുറ്റി നിലംപതിച്ചു. അതോടുകൂടി ആ കാട്ടാനയുടെ കഥയും കഴിഞ്ഞു. പിന്നെ എല്ലാവരുംകൂടി കാട്ടിൽനിന്നു തിരികെപ്പോരുകയും

ചെയ്തു. അതിൽപ്പിന്നെ കൊച്ചയ്യപ്പനെക്കൂടാതെ പത്മനാഭൻ തനിച്ച് ഒരു കാര്യത്തിനും ഒരു സ്ഥലത്തും പോകാറില്ല.

ഒരിക്കൽ കുഴിയിൽ വീണ ഒരു കാട്ടനയെ കുഴിയിൽ നിന്നു കയറ്റാനായി വടങ്ങളിട്ടു കെട്ടിയശേഷം പുറകിലത്തെ വടം ഒരു മരത്തിന്മേൽ കെട്ടീട്ടു കഴുത്തിനു കെട്ടിയിരുന്ന വടങ്ങളിൽ വലതുവശത്തെ വടം കൊച്ചയ്യപ്പനും ഇടത്തുവശത്തെ വടം മറ്റൊരു താപ്പാനയും പിടിച്ചു. പിന്നെ കുഴിയുടെ മുകളിലിട്ടിരുന്ന തടികൾ മഞ്ഞപ്രത്തിരുനീലകണ്ഠന്റെ തുമ്പിക്കൈയിന്മേൽ കൊള്ളുന്നതിനിടയായി. തന്നിമിത്തം തിരുനീലകണ്ഠനു സ്വല്പം വേദനയുണ്ടാവുകയും അവൻ കോപാന്ധനായിത്തീരുകയും ഊക്കോടുകൂടി ചാടി പത്മനാഭന്റെ പാർശ്വഭാഗത്ത് ഒരു കുത്തു കൊടുക്കുകയും പത്മനാഭൻ തത്ക്ഷണം മറിഞ്ഞുവീണു ചാവുകയും ചെയ്തു. അതു കണ്ടപ്പോൾ കൊച്ചയ്യപ്പന്റെ വിധം ആകെപ്പാടെ ഒന്നു മാറി. അപ്പോൾ തിരുമൂലംപിള്ള "മകനേ! ചതിക്കരുതേ; വടം വിട്ടുകളയല്ലേ" എന്നു കൊച്ചയ്യപ്പനോടു പറയുകയും "തിരുനീലകണ്ഠനെ മാറ്റിക്കൊള്ളണം" എന്ന ആ ആനയുടെ ആനക്കാരനോട് ആംഗ്യംകാണിക്കുകയും ചെയ്തു. കൊച്ചയ്യപ്പൻ തിരുമൂലംപിള്ളയുടെ വാക്കിനെ അനുസരിക്കാതെയിരിക്കാൻ നിവൃത്തിയില്ലായ്കകൊണ്ട് അത്യന്തം കോപത്തോടു ദുസ്സഹമായ ദുഃഖത്തോടും വടംപിടിച്ചു കൊണ്ടുപോയി കാട്ടാനയെ കൂട്ടിലാക്കി അടച്ചതിന്റെ ശേഷം തിരുനീലകണ്ഠൻ നിന്നിരുന്ന സ്ഥലത്തേക്കു അതിവേഗത്തിൽ ഓടിയെത്തി. അപ്പോൾ തിരുനീലകണ്ഠനെ അവിടെയെങ്ങും കാണായ്കയാൽ കൊമ്പിന്റെ തരിപ്പു തീർക്കാനായി അവിടെ നിന്നിരുന്ന് ഒരു തേക്കുമരത്തിന്മേൽ ഊക്കോടും കോപത്തോടും കൂടി ഒരു കുത്തു കൊടുത്തു. കുത്തു കൊണ്ടു മരം തുളഞ്ഞു കൊച്ചയ്യപ്പന്റെ കൊമ്പു മറുവശത്തു ചെന്നു. പിന്നെ കൊച്ചയ്യപ്പൻ കൊമ്പ് ഊരിയെടുത്തുകൊണ്ടു തിരുമൂലംപിള്ളയുടെ വാസസ്ഥലത്തേക്കു പോയി. കൊച്ചയ്യപ്പൻ കുത്തിത്തുളച്ച തേക്കുമരം ഇപ്പോഴും അവിടെ നിൽക്കുന്നുണ്ടത്രേ. ആ സമയം തിരുനീലകണ്ഠനെ കണ്ടിരുന്നുവെങ്കിൽ കൊച്ചയ്യപ്പൻ അവന്റെ കഥ കഴിക്കുമായിരുന്നു എന്നുള്ളതിനു സംശയമില്ല. ആ സമയത്തെന്നല്ല പിന്നെ ഒരിക്കലും കൊച്ചയ്യപ്പനു മഞ്ഞപ്രത്തിരുനീലകണ്ഠനെ കാണുന്നതിന് ഇട കൊടുത്തിട്ടില്ല. തിരുനീലകണ്ഠനെ ഉടനെ അരിപ്പാട്ടു ക്ഷേത്രത്തിൽ എഴുന്നള്ളിപ്പിനായി അങ്ങോട്ടയച്ച്

അവിടെ നിറുത്തുകയും സാക്ഷാൽ വൈക്കത്തു തിരുനീലകണ്ഠൻ കഴിഞ്ഞതിന്റെ ശേഷം അങ്ങോട്ടയയ്ക്കുകയും അവനു പകരം കോന്നി യിലേക്കു താപ്പാനായി വലിയ ബാലകൃഷ്ണൻ എന്നു പ്രസിദ്ധപ്പെട്ട ആനയെ നിയമിക്കുകയും ചെയ്തു. കൊച്ചയ്യപ്പൻ തിരുമൂലംപിള്ളയുടെ വാസസ്ഥലത്തു ചെന്നിട്ട് ഏഴു ദിവസത്തേക്കു വെള്ളം കുടിക്കുകപോലും ചെയ്യാതെ രാപകൽ ഒരുപോലെ കരഞ്ഞുകൊണ്ട് അവിടെ ഒരു സ്ഥലത്തു കിടന്നു. പിന്നെ തിരുമൂലംപിള്ളയുടെ സാന്ത്വനവാക്കുകൾകൊണ്ട് ഒരു വിധം സമാശ്വസിച്ചു കുറെശ്ശേ തീറ്റി തിന്നുകയും വെള്ളം കുടിക്കാൻ തുടങ്ങുകയും ക്രമേണ പൂർവ്വസ്ഥിതിയെ പ്രാപിക്കുകയും ചെയ്തു. "വല്ല ദുഃഖമെന്നാലും കാലം ചെല്ലുമ്പോൾ കുറഞ്ഞുപോം" എന്നുണ്ടല്ലോ.

വലിയ ബാലകൃഷ്ണൻ എന്ന പ്രസിദ്ധപ്പെട്ട താപ്പന കോന്നിയിൽ വന്നു ചേർന്നതിന്റെ ശേഷം കുറച്ചു കാലത്തേക്കു ആനകളെ കുഴിയിൽ നിന്നു കയറ്റി കൂട്ടിലാക്കി അടയ്ക്കുകയെന്നുള്ള കാര്യം ആ ആനയും കൊച്ചയ്യപ്പനും കൂടിയാണ് നിർവ്വഹിച്ചു പോന്നു. കൊച്ചയ്യപ്പനു വലിയ ബാലകൃഷ്ണനെക്കുറിച്ച് പത്മനാഭനെക്കുറിച്ചുണ്ടായിരുന്നിടത്തോളം സ്നേഹമുണ്ടായിരുന്നില്ല. എങ്കിലും വിരോധവുമുണ്ടായിരുന്നില്ല.

അങ്ങനെയിരുന്നപ്പോൾ ഒരു വലിയ കാട്ടാന കുഴിയിൽ വീണു. അതിനെ വടങ്ങളിട്ടു കെട്ടി കുഴിയിൽനിന്നു കയറ്റി കഴുത്തിൽ കെട്ടിയി രുന്ന വടങ്ങളിൽ ഇടത്തുവശത്തേതു കൊച്ചയ്യപ്പനും വലത്തുവശത്തേതു ബാലകൃഷ്ണനും കടിച്ചുപിടിച്ചുകൊണ്ട് കൂട്ടിലേക്കു പുറപ്പെട്ടു. അപ്പോൾ ആ കാട്ടാന കാട്ടിലേക്കു പാഞ്ഞു തുടങ്ങി. ഈ രണ്ടാനകൾ പിടിച്ചിട്ടും ആ കാട്ടാന നിന്നില്ല. കുറച്ചു കഴിഞ്ഞപ്പോൾ വലിയ കാടായി. കാട്ടാനയെ തിരിച്ചുകൊണ്ടുവരുവാൻ സാധിക്കയില്ലെന്നു കണ്ടപ്പോൾ ബാലകൃഷ്ണൻ വടം വിട്ടുകളയുകയും പിൻതിരിഞ്ഞ് ഓടിപ്പോവുകയും ചെയ്തു. എങ്കിലും കൊച്ചയ്യപ്പൻ വിട്ടില്ല. ആ കാട്ടാന കാട്ടിൽക്കൂടി കൊച്ചയ്യപ്പനെയും വലിച്ചുകൊണ്ടു നടന്നു. കുറച്ചു കഴിഞ്ഞപ്പോൾ നേരം വൈകിത്തുടങ്ങി. അപ്പോൾ തിരുമൂലംപിള്ള "മകനേ! നേരം വൈകി ത്തുടങ്ങി. രാത്രിയിൽ നമ്മൾ കാട്ടിലകപ്പെട്ടാൽ ഈ ആനയുടെ കൂട്ടാനകൾ വന്നു നമ്മുടെ കഥ കഴിക്കും. അതിനാൽ നേരമിരുട്ടുന്നതിനു മുമ്പു നമുക്കു തിരിച്ചു പോകാനുള്ള മാർഗ്ഗം നോക്കണം" എന്നു പറഞ്ഞു. ഉടനെ കൊച്ചയ്യപ്പൻ തലതാഴ്ത്തി വടത്തിന്മേൽ ചവിട്ടിപ്പിടിച്ചുകൊണ്ട്

കൊമ്പുകൊണ്ടു വടത്തിന്മേൽ ഒരു തട കൊടുത്തു. അപ്പോൾ കാട്ടാന യുടെ തല പെട്ടെന്നു താഴുകയും കൊമ്പു നിലത്തു മുട്ടുകയും ചെയ്തു. അത്തരത്തിന് കൊച്ചയ്യപ്പൻ കാട്ടാനയുടെ പാർശ്വഭാഗത്ത് ഊക്കോടുകൂടി ഒരു കുത്തും അതോടുകൂടി ഒരു തള്ളും കൊടുത്തു. മലപോലെയിരുന്ന കാട്ടാന തത്ക്ഷണം മറിഞ്ഞുവീണ് ചാകുകയും കൊച്ചയ്യപ്പനും തിരുമൂലം പിള്ളയും അപ്പോൾത്തന്നെ തിരികെ വാസസ്ഥലത്തേക്കു പോരുകയും ചെയ്തു. അതിൽപ്പിന്നെ കൊച്ചയ്യപ്പൻ വലിയ ബാലകൃഷ്ണനോടുകൂടി യാതൊന്നിനും പോയിരുന്നില്ല.

കൊന്നിയിൽ താപ്പാനകളുടെ കൂട്ടത്തിൽ കല്യാണി എന്നു പേരായിട്ട് ഒരു പിടിയാനയും ഉണ്ടായിരുന്നു. അതിന്റെ ആനക്കാര!ൻ ഗോവിന്ദപിള്ള എന്നൊരാളായിരുന്നു. അയാൾ കൊച്ചയ്യപ്പന്റെ ആനക്കാര നാകണമെന്നാഗ്രഹിച്ച് അതിലേക്കു ചില ശുപാർശകൾ ചെയ്തു കൊണ്ടിരുന്നു. അനേകകാലത്തെ ഉത്സാഹവും ശുപാർശയും കൊണ്ട ഒടുക്കം അതു സാധിച്ചു. തിരുമൂലംപിള്ളയെ കല്യാണിയുടെ ആനക്കാര നായും ഗോവിന്ദപിള്ളയെ കൊച്ചയ്യപ്പന്റെ ആനക്കാരനായും നിയമിച്ച് മേലാവിൽനിന്ന് ഉത്തരവു വന്നു. തിരുമൂലംപിള്ളയ്ക്കും കൊച്ചയ്യപ്പനും ഇത് ഏറ്റവും സങ്കടകരമായിരുന്നു. എങ്കിലും നിവൃത്തിയില്ലായ്കയാൽ അവരതു സമ്മതിച്ചു. കൊച്ചയ്യപ്പനു ഗോവിന്ദപിള്ളയോട് വിരോധമൊന്നും ഉണ്ടായിരുന്നില്ല. എങ്കിലും അയാൾ പറയുന്നതുപോലെയൊന്നും അവൻ ചെയ്തിരുന്നില്ല. അതിനാൽ കാര്യം നടപ്പില്ലാതെയായിത്തീർന്നു. അതറിഞ്ഞു മേലാവിൽനിന്നു രണ്ടാനക്കാരെയും യഥാപൂർവ്വം ഒരു മാസ ത്തിനകം മാറ്റി നിയമിക്കുകയും കാര്യങ്ങളെല്ലാം മുറയ്ക്ക് മുമ്പിലത്തെ പ്പോലെ നടന്നുതുടങ്ങുകയും ചെയ്തു.

പത്മനാഭൻ മരിച്ചതിന്റെശേഷം തിരുമൂലംപിള്ള പകലത്തെ പണി കഴിഞ്ഞു തന്റെ വാസസ്ഥലത്തേക്കു പോകുമ്പോൾ കൊച്ചയ്യപ്പനെ കൂടെ കൊണ്ടുപോയി തീറ്റ കൊടുത്ത് അവിടെ നിറുത്തുകയാണ് പതിവ്. കൊച്ചയ്യപ്പൻ ചെറുപ്പത്തിൽ റാന്നിയിൽകർത്താവിന്റെ വാസസ്ഥലത്ത് എപ്രകാരമോ അപ്രകാരംതന്നെയാണ് തിരുമൂലംപിള്ളയുടെ വാസസ്ഥല ത്തു താമസിച്ചിരുന്നത്. തിരുമൂലംപിള്ളയുടെ മക്കളും കൊച്ചയ്യപ്പന്റെ അടുക്കൽ ചെന്നു കളിക്കുകയും അവൻ അവരെ കളിപ്പിക്കുകയും ചെയ്തിരുന്നു. കുട്ടികൾചെന്നു കൊച്ചയ്യപ്പന്റെ ചെവികളിലും തുമ്പി

ക്കയ്യിന്മേലും വാലിന്മേലും പിടിച്ചു തൂങ്ങിയാലും അവൻ അവരെ ഉപദ്രവിക്കാറില്ല. ചിലപ്പോൾ കുട്ടികളുടെ ഉപദ്രവംകൊണ്ടു വേദന ഉണ്ടായാൽ കൊച്ചയ്യപ്പൻ അവരുടെ ചെവിക്കും തുടയ്ക്കും തുമ്പിക്കയ്യിന്റെ അഗ്രംകൊണ്ടും പിടിച്ചു തിരുമ്മും. എന്നാൽ കുട്ടികൾക്കു അതുകൊണ്ട് വലിയ വേദന ഉണ്ടാകാറുമില്ല.

തിരുമൂലംപിള്ളയ്ക്ക് ഒരിക്കലും കൊച്ചയ്യപ്പനെ അടിക്കേണ്ടി വന്നിട്ടില്ല. തിരുമൂലംപിള്ള പറയുന്നവ മാത്രമല്ല മനസ്സിൽ വിചാരിക്കുന്നവ കൂടി കൊച്ചയ്യപ്പൻ അറിഞ്ഞു വേണ്ടതുപോലെ ചെയ്യും. പിന്നെ അവനെ അടിക്കുന്നതെന്തിനാണ്? ഇന്ന സ്ഥലത്തു കുഴിയിൽ ഒരാന വീണിട്ടുണ്ട്; അതിനെ ക്കയറ്റാൻ നമുക്ക് അങ്ങോട്ടു പോകണം എന്നോ, അല്ലെങ്കിൽ ഇന്ന സ്ഥലത്ത് ഉത്സവമാണ്; അവിടെ എഴുന്നള്ളിപ്പിനു പോകണമെന്നോ പറഞ്ഞ് തിരുമൂലംപിള്ള പുറത്തു കയറിക്കിടന്നുറങ്ങിയാൽ കൊച്ചയ്യപ്പൻ മുമ്പു പോയിട്ടുള്ള സ്ഥലമാണെങ്കിൽ അവൻ അവിടെ എത്തിക്കൊള്ളും. ഇടയ്ക്കു വഴിക്കു സംശയം തോന്നിയാൽ അവിടെനിന്നു പതുക്കെ തിരുമൂലംപിള്ളയെ ഉണർത്തും. അയാൾ വഴി പറഞ്ഞുകൊടുത്താൽ അവൻ പിന്നേയും നടന്നുതുടങ്ങുകയും വേണ്ടുന്ന സ്ഥലത്തു ചെന്നുചേരുകയും ചെയ്യും. അങ്ങനെയാണ് പതിവ്.

ഒരു കൊല്ലം ആറന്മുളക്ഷേത്രത്തിൽ ഉത്സവക്കാലത്ത് എഴുന്നള്ളിപ്പിനായി കൊച്ചയ്യപ്പനെ കൊണ്ടുപോയിരുന്നു. അവിടെ എണ്ണയ്ക്കാട്ടു കൊട്ടാരംവക ഒരു കൊമ്പനാനയും വന്നിരുന്നു. ആ ആനയ്ക്കു വെടിക്കെട്ടിനെക്കുറിച്ചു വളരെ ഭയമുണ്ടായിരുന്നു. വെടിയുടെ ശബ്ദം കേട്ടാൽ ആ ആന കൂക്കിവിളിച്ചുകൊണ്ട് ഓടും. അങ്ങനെയാണ് അതിന്റെ പതിവ്. അതിനാൽ ആ ആണ്ടിൽ പള്ളിവേട്ടനാൾ വെടിക്കെട്ട് ഇറക്കിയെഴുന്നള്ളിച്ചതിന്റെ ശേഷമായിരുന്നു. ഇറക്കിയെഴുന്നള്ളിച്ചതിന്റെ ശേഷം കൊച്ചയ്യപ്പനെ മതിൽക്കകത്തു പടിഞ്ഞാറെ ഗോപുരത്തിനു വടക്കു വശത്തും കൊട്ടാരംവക ആനയെ കിഴക്കെ ഗോപുരത്തിനു തെക്കു വശത്തും കൊണ്ടു ചെന്നു നിറുത്തി. കൊച്ചയ്യപ്പനു വെടിക്കെട്ടു കേട്ടാൽ ഒരിളക്കവുമില്ല; അവൻ ജനങ്ങളെ ഉപദ്രവിക്കയുമില്ല. അതിനാൽ തിരുമൂലംപിള്ള അവന്റെയടുക്കൽ നിൽക്കാതെ ദൂരെമാറി വെടിക്കെട്ടു കാണാൻ തയ്യാറായി നിന്നു. കൊട്ടാരം വക ആനയുടെ അടുക്കൽ തോട്ടി, കുന്തം മുതലായ ആയുധങ്ങളോടുകൂടി രണ്ടാനക്കാരന്മാർ നിന്നിരുന്നു.

ആനയ്ക്കു കയ്യിനു വിലങ്ങുമിട്ടു. ഉടനെ വെടിക്കെട്ട് ആരംഭിച്ച്. കമ്പ ക്കോട്ട പൊട്ടിത്തുടങ്ങിയപ്പോൾ കൊട്ടാരംവക ആന അത്യുച്ചത്തിൽ ഒന്നു കൂകി. അപ്പോൾ മതിൽക്കകത്ത് അസംഖ്യം ജനങ്ങളുണ്ടായിരുന്നതിനാൽ അവിടെയുണ്ടായിരുന്ന ബഹളവും കോലാഹലവും ഇന്ന പ്രകാരമാ ണെന്നു പറയാൻ പ്രയാസംതന്നെ. കൊട്ടാരംവക ആനയുടെ ശബ്ദം കേട്ട ക്ഷണത്തിൽ കൊച്ചയ്യപ്പൻ കിഴക്കെ നടയിലെത്തി ആ ആനയെ പിടികൂടി അതിന് ഇളകാൻ പാടില്ലാത്തവിധത്തിൽ അവിടെ നിറുത്തി വെടിക്കെട്ടു കഴിഞ്ഞു ജനങ്ങളെല്ലാം പിരിഞ്ഞതിന്റെ ശേഷമേ കൊച്ചയ്യപ്പൻ പിടിച്ച പിടി വിട്ടുള്ളു.

കൊച്ചയ്യപ്പനും ചോറുവകയ്ക്കു സർക്കാരിൽനിന്ന് പ്രതിദിനം രണ്ടു പറ അഞ്ചിടങ്ങഴി അരി പതിവുവച്ചിട്ടുണ്ടായിരുന്നു. ആ അരി തിരുമൂലം പിള്ളയെ ഏല്പിച്ചുകൊടുക്കയാണ് പതിവ്. കോന്നിയിൽ കാട്ടുതീറ്റി ധാരാളമായിട്ടുണ്ടായിരുന്നതുകൊണ്ട് തിരുമൂലംപിള്ള തെങ്ങോല മുതലാ യവ ധാരാളമായി കൊടുത്തിരുന്നതിനാലും കൊച്ചയ്യപ്പൻ ഒരു പറ അരിയുടെ ചോറിലധികം തിന്നാറില്ല. ശേഷമുള്ള അരി തിരുമൂലംപിള്ള എടുക്കുകയാണ് പതിവ്. തിരുമൂലംപിള്ളയുടെ വീട്ടിൽ ഭാര്യയും മക്കളും മറ്റുമായി അനേകം പേരുണ്ടായിരുന്നു. അയാൾക്കുള്ള ശമ്പളംകൊണ്ട് എല്ലാവർക്കുംകൂടി ചെലവിന് മതിയാവുകയില്ലായിരുന്നു. പിന്നെ അയാൽ ഈ അരികൊണ്ടുകൂടിയാണ് കുടുംബം പുലർത്തിപ്പോന്നിരുന്നത്. ഈ പരമാർത്ഥമറിഞ്ഞു കല്യാണിയുടെ ആനക്കാരനായ ഗോവിന്ദപിള്ള പേരും ഒപ്പും കുടാതെ കൺസർവേറ്റർ സായ്പിന്റെ പേർക്ക് ഒരു കള്ളഹർജ്ജി എഴുതിയയച്ചു. ആ ഹർജ്ജിയിൽ കൊച്ചയ്യപ്പൻ ഒരു പറയരിയുടെ ചോറിലധികം തിന്നുകയില്ലെന്നും ശേഷമുള്ള അരി തിരുമൂലംപിള്ള അന്യായമായി അപഹരിക്കുകയാണെന്നും മറ്റും വിവരിച്ചിരുന്നു. ഹർജ്ജി കിട്ടീട്ടു മുന്നറിവുകൊടുക്കാതെ ഉടനെ പുറപ്പെട്ട് സായ്പ് കോന്നിയി ലെത്തി. കാലത്ത് ആറുമണിക്കാണ് സായ്പ് അവിടെ എത്തിയത്. ഉടൻ തിരുമൂലംപിള്ളയെ വിളിച്ചു കൊച്ചയ്യപ്പനു ചോറ് തന്നെക്കാൺകെ അരി അളന്നിട്ടു വച്ചുകൊടുക്കണമെന്നു സായ്പ് ചട്ടംകെട്ടി. അപ്രകാരം തിരുമൂലംപിള്ള സായ്പിന്റെ മുമ്പിൽവച്ചുതന്നെ ഇരുപത്തഞ്ചിടങ്ങഴി അരി അളന്നിട്ടുവച്ചു കൊച്ചയ്യപ്പനു ചോറു കൊടുത്തു. അതിനിടയ്ക്ക് തിരുമൂലം പിള്ള കൊച്ചയ്യപ്പന്റെ ചെവിയിൽ "മകനേ! ചതിക്കരുതേ; എന്റെ

കുഞ്ഞുകുട്ടികൾക്കു പട്ടിണിയാക്കല്ലേ" എന്നു സായ്പ്പ് കേൾക്കാതെ സ്വകാര്യമായി പറഞ്ഞു. കൊച്ചയ്യപ്പൻ അതു കേട്ടു കാര്യം മനസ്സിലായി എന്നുള്ള ഭാവത്തിൽ തല കുലുക്കുകയും ചെയ്തു. കൊച്ചയ്യപ്പൻ ആ ചോറു മുഴുവനും തിന്നതിന്റെ ശേഷം വിശപ്പടങ്ങിയില്ല എന്നുള്ള ഭാവത്തിൽ സായ്പിന്റെ മുമ്പിൽ ചെന്നുനിന്ന് ഉറക്കെ നിലവിളിച്ചു. സായ്പ് അഞ്ചെട്ടു പഴക്കുലകൂടി വരുത്തി കൊച്ചയ്യപ്പനു കൊടുത്തു. അവൻ അതുമെല്ലാം വാങ്ങിത്തിന്നു. എന്നിട്ടും നല്ല തൃപ്തിയായ ഭാവമുണ്ടായിരുന്നില്ല. പിന്നെ സായ്പ് തിരുമൂലംപിള്ളയെ വിളിച്ചു കൊച്ചയ്യപ്പനെക്കൊണ്ടുപോയി അവനു വയർ നിറയത്തക്കവണ്ണം തെങ്ങോലയോ മറ്റോ കൊടുക്കാൻ ചട്ടംകെട്ടിയയച്ചു. അന്നുതന്നെ സായ്പ് അദ്ദേഹതിനു കിട്ടിയ ഹർജ്ജി തിരുമൂലംപിള്ളയുടെ വിരോധികളാരോ അയച്ച കള്ളഹർജ്ജിയാണെന്നു തീർച്ചപ്പെടുത്തുകയും കൊച്ചയ്യപ്പന് അഞ്ചിടങ്ങഴി അരി കൂട്ടി പ്രതിദിനം മൂന്നു പറ അരിയുടെ ചോറുവീതം കൊടുക്കുന്നതിനും അതിനുള്ള അരി യഥാപൂർവ്വം തിരുമൂലംപിള്ളയെത്തന്നെ ഏല്പിച്ചുകൊടുക്കുന്നതിനും ഏർപ്പാടുചെയ്യുകയും ചെയ്തു. അതിനാൽ ഗോവിന്ദപിള്ള ചെയ്ത ഉപദ്രവം തിരുമൂലംപിള്ളയ്ക്ക് ഉപകാരമായിത്തീർന്നു.

അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ വൈക്കത്തു ക്ഷേത്രത്തിൽ എഴുന്നള്ളിപ്പിനു തക്കതായ ആനയൊന്നും ഇല്ലാതെ വരുകയാൽ കൊച്ചയ്യപ്പനെ അവിടെ അയച്ചു നിറുത്തണമെന്ന് ഉത്തരവു വരുകയും അതനുസരിച്ച് അവനെ അങ്ങോട്ടയ്ക്കുകയും ചെയ്തു. അക്കൊല്ലം കോന്നിയിൽ തക്കതായ താപ്പാന ഇല്ലാതെയിരുന്നതുകൊണ്ട് കുഴിയിൽ വീണ ആനകളിൽ മിക്കവയും കയറിപ്പൊയ്ക്കളയുകയും പിടിച്ചവയെത്തന്നെ കൂട്ടിലാക്കിയടയ്ക്കാൻ വളരെ പ്രയാസം നേരിടുകയും ചെയ്യുകയാൽ ആ വിവരങ്ങളെല്ലാം സായ്പ് എഴുതി അയയ്ക്കുകയും കൊച്ചയ്യപ്പനെ തിരിയെ കോന്നിയിൽത്തന്നെ വരുത്തി നിറുത്തിക്കൊള്ളുന്നതിന് ഉത്തരവുണ്ടാകയും ചെയ്തു. അതനുസരിച്ചു കൊച്ചയ്യപ്പൻ പിന്നെയും കോന്നിയിൽത്തന്നെ വന്നു ചേർന്നു.

കൊച്ചയ്യപ്പൻ കൊപ്പത്തിൽനിന്നു പിടിച്ചു കൂട്ടിലാക്കി അടച്ചിട്ടുള്ള ആനകൾക്കു കണക്കില്ല. അവൻ കുഴികളിൽനിന്നുതന്നെ എഴുനൂറിലധികം ആനയെ കയറ്റി കൂട്ടിലാക്കി അടച്ചിട്ടുണ്ട്. അവൻ അധികം ആനകളെ

കൊന്നിട്ടുമില്ല. കൊച്ചയ്യപ്പൻ ഒരു കാട്ടാനയെ ചങ്ങലകൊണ്ട് അടിച്ചും മറ്റൊന്നിനെ കുത്തിയും ഇങ്ങനെ രണ്ടാനകളെ കൊന്നിട്ടുള്ളതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതു കൂടാതെ അവൻ ഒരാനയെക്കൂടി കൊന്നിട്ടുണ്ട്. ഒരിക്കൽ കോന്നിയിലുള്ള ആനക്കൂടുകളിൽ സ്ഥലം മതിയാകാതെ വരുകയാൽ പത്തനാപുരത്തും ചില ആനക്കൂടുകളുണ്ടാക്കി. കൊച്ചയ്യപ്പനും മറ്റൊരു താപ്പാനയും കൂടി ഒരു കാട്ടാനയെ കുഴിയിൽനിന്നു കയറ്റിക്കൊണ്ടുവന്ന് പത്തനാപുരത്തുള്ള കൂട്ടിലേക്ക് അടയ്ക്കാനായി പുറപ്പെട്ടു. ആ കാട്ടാന വലിയ പിണക്കക്കാരനായിരുന്നു. അതിനെ കൊണ്ടുപോകാനുള്ള പ്രയാസംകൊണ്ടും വല്ല പ്രകാരവും കൂട്ടിലാക്കി അടച്ചാലും പിന്നീടു നാശങ്ങളുണ്ടാക്കിത്തീർത്തേക്കുമെന്നു തോന്നിയതി നാലും പിടിവിട്ടാൽ തന്നെതന്നെ അവൻ കുത്തിക്കൊന്നേക്കുമെന്നുള്ള ഭയം നിമിത്തവും കൊച്ചയ്യപ്പൻ ആ കാട്ടാനയെ വഴിക്കു വച്ചു കുത്തിക്കൊന്നുകളഞ്ഞു. അതു തിരുമൂലംപിള്ളയുടെ സമ്മതപ്രകാരമാ യിരുന്നു. കൊച്ചയ്യപ്പനും കൂട്ടാനയും വിഷമിക്കുന്നു എന്നു കണ്ടപ്പോൾ "എന്നാൽ കാച്ചിക്കള മകനേ!" എന്നു തിരുമൂലംപിള്ള പറഞ്ഞിട്ടാണ് കൊച്ചയ്യപ്പൻ കുത്തിയത്. തിരുമൂലംപുള്ള പറയാതെ കൊച്ചയ്യപ്പൻ സ്വമേധയാ അങ്ങനെയൊന്നും ചെയ്യാറില്ല.

ഇക്കഴിഞ്ഞ 1099-ാമാണ്ടു കർക്കടമാസത്തിൽ നാടുനീങ്ങിയ ശ്രീമൂലം തിരുനാൾ മഹാരാജവു തിരുമനസ്സുകൊണ്ട് ഒരിക്കൽ കൊല്ലത്ത് എഴുന്നള്ളിയിരുന്ന സമയം കൊച്ചയ്യപ്പനെ കാണുന്നതിനു കൽപിച്ചാവശ്യ പ്പെട്ടപ്രകാരം എഴുതിച്ചെല്ലുകയാൽ തിരുമൂലംപിള്ള അവനെ കൊല്ലത്തു കൊണ്ടുചെന്നു തിരുമുമ്പാകെ ഹാജരാക്കി. തിരുമുമ്പാകെച്ചെന്ന ഉടനെ തുമ്പിക്കയ്യിൽ മടക്കിപ്പിടിച്ചിരുന്ന ഒരു കടലാസ് തിരുമുമ്പാകെ വച്ചിട്ടു മുട്ടുകുത്തി തലകുനിച്ചു നമസ്കരിച്ചു. ഉടനെ എഴുന്നേറ്റു തിരുമുമ്പാകെ നിന്നു. തിരുമനസ്സുകൊണ്ട് ആ കടലാസു തൃക്കയ്യിലെടുത്തു തൃക്കൺ പാർത്തു. അത് ഒരു ഹർജ്ജിയായിരുന്നു. അതിന്റെ സാരം. "അടിയന് ആകാമായിരുന്ന കാലത്തെല്ലാം തിരുമനസ്സിലെ ഗവർമ്മെണ്ടിലേക്ക് നഷ്ടം നേരിടാത്ത വിധത്തിലും ആദായമുണ്ടാകത്തക്കവണ്ണവും മടിയും വ്യാജവും കൂടാതെ യഥാശക്തി അടിയൻ വേലചെയ്തിട്ടുണ്ട്. ഇപ്പോൾ അടിയനു പ്രായാധിക്യം നിമിത്തമുള്ള ക്ഷീണംകൊണ്ടു വേലചെയ്വാൻ നിവൃത്തിയില്ലാതെ ആയിരിക്കുന്നു. അതിനാൽ വേല വിടുർത്തി പെൻഷൻ

തരുന്നതിനു സദയം കൽപനയുണ്ടാകണമെന്നു സവിനയം അപേക്ഷിച്ചു കൊള്ളുന്നു." എന്നായിരുന്നു. കൊച്ചയ്യപ്പന് ഇത് എഴുതിക്കൊടുത്തത് ആരാണെന്നും മറ്റും അന്വേഷിക്കാതെ തന്നെ തിരുമനസ്സുകൊണ്ട് അവനു പെൻഷൻ കൊടുക്കാൻ സസന്തോഷം കൽപ്പിച്ചനുവദിച്ചു. കൊച്ചയ്യപ്പനെ ക്കൊണ്ടു മേലാൽ യാതൊരു വേലയും ചെയ്യിച്ചുപോകരുതെന്നും അവനു പതിവുള്ള ചോറും മറ്റു തീറ്റികളും ശരിയായി കൊടുത്തുകൊള്ളണമെന്നും അവനെ മേലാൽ ആറന്മുളെ നിറുത്തി രക്ഷിച്ചുകൊള്ളണമെന്നും രണ്ടുനേരവും ആറ്റിൽ കൊണ്ടുപോയി കുളിപ്പിക്കണമെന്നും ചോറു കൊടുക്കുന്നതിനും മറ്റും നേരനീക്കം വരുത്തരുതെന്നും മറ്റുമായിരുന്നു കൽപ്പന. ഇങ്ങനെ ഒരു കൽപ്പന തിരുവിതാംകൂറിൽ മറ്റൊരാനയെ ക്കുറിച്ചും ഉണ്ടായിട്ടുള്ളതായി കേട്ടു കേൾവിപോലുമില്ല. ഈ കൽപ്പന ഉണ്ടായ കാലംമുതൽ കൊച്ചയ്യപ്പന്റെ താമസം ആറന്മുളയായിരുന്നു. അവിടെവച്ചു തന്നെ അവൻ വിശേഷിച്ചു യാതൊരു കാരണവും കൂടാതെ അനായാസേന ചരമഗതിയെ പ്രാപിക്കുകയും ചെയ്തു. അത് കൊല്ലം 1086–ാമാണ്ടു കുംഭമാസത്തിൽ കൊച്ചയ്യപ്പന്റെ 103–ാമത്തെ വയസ്സിലാ യിരുന്നു. കൊച്ചയ്യപ്പനെക്കുറിച്ച് ഇനിയും പല കഥകൾ പറയാനുണ്ട്. പക്ഷേ, ഇക്കാലത്തുള്ള ചില ചെറുപ്പക്കാർക്ക് അവയെല്ലാം ഒരുവക അതിശയോക്തികളാണെന്നു തോന്നിയേക്കാമെന്നു വിചാരിച്ചാണ് അധികം വിസ്തരിക്കാതെ ചുരുക്കത്തിൽ പറഞ്ഞു തീർത്തത്. കൊച്ചയ്യപ്പൻ കുഴിയിൽ വീണ കാലം മുതൽ കണക്കാക്കുകയാണെങ്കിൽ അവന് അനേകം ആനക്കാരന്മാരുണ്ടായിട്ടുണ്ടെന്നും പറയാം. എങ്കിലും അവന്റെ അമ്പതാമത്തെ വയസ്സുമുതൽ അവസാനകാലംവരെ അവന്റെ രക്ഷകനായി ഇരുന്നിട്ടുള്ളതു തിരുമൂലംപിള്ളതന്നെയാണ്.